

# രാജേന്ദ്രപ്രസാദ്

സി. നാരായണപിള്ള

കമലാലയാ ബുക്കുഡിപ്പോ
തിരുവനന്തപുരം

ദേശീയ ജീവചരിത്ര ഗ്രന്ഥാവലി I

# രാജേന്ദ്രപ്രസാദ്

(ജീവചരിത്രം)

ഗ്രന്ഥകർത്താ

**സി. നാരായണപിള്ള**






**കമലാലയാ ബുക്ക് ഡിപ്പോ**

തിരുവനന്തപുരം

1963 ജൂൺ ]  [ വില രൂ. 3/-

# RAJENDRAPRASAD

**(A biography)**

*Author*

**C. Narayana Pillai**

*Publishers*

**Kamalalaya Book Depot**
**Trivandrum-1**

*Printers*

**Kamalalaya Printing Works**
**Trivandrum-1**

1st Edition, June '63

Copies 1000





Price Rs. $3\frac{1}{2}$

# മുഖവുര

രാജേന്ദ്രപ്രസാദിന്റെ ജീവിതവിവരണം മാത്രമല്ല, പിന്നെയോ മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ നടന്ന ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിന്റെ ഒരു സംക്ഷിപ്തചരിത്രംകൂടിയാണ് ഈ ഗ്രന്ഥമെന്ന് പ്രത്യേകമെടുത്തു പറയേണ്ടതില്ലല്ലോ! അങ്ങിനെ ആയിരിക്കയല്ലാതെ നിവൃത്തിയില്ല. പഴയ തലമുറയിൽ മഹാത്മാഗാന്ധിയുടെ സഹപ്രവർത്തകനായിരുന്ന് സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത ഏതൊരു രാഷ്ട്രീയനേതാവിന്റേയും ജീവിതത്തിന് ഇൻഡ്യയുടെ ദേശീയചരിത്രത്തോട് അവിഭക്തമായ ബന്ധമുണ്ട്. ശത്രുസേനകളോട് പടക്കളത്തിലേറ്റുമുട്ടി സംഖ്യാബലവും ആയുധശക്തിയുംകൊണ്ട് അവരെ പരാജയപ്പെടുത്തി വിജയശ്രീലാളിതരായി തിരിച്ചുപോരുന്ന സേനാനായകന്മാരുടെ യുദ്ധചരിത്രമല്ല ഇൻഡ്യയുടെ സ്വാതന്ത്ര്യസമരചരിത്രം. വിജയത്തെയോ ലക്ഷ്യപ്രാപ്തിയേയോപററി വിദൂരമായ പ്രതീക്ഷകൾകൂടി സ്വപ്നത്തിൽപോലും സാധ്യമല്ലാതിരുന്ന ഒരു കാലഘട്ടത്തിൽ ദേശാഭിമാനവും സ്വാതന്ത്ര്യബോധവും നല്കിയ പ്രേരണകൾകൊണ്ടുമാത്രം വ്യക്തിപരമായ ജീവിതസുഖങ്ങളും ഉന്നമനകാംക്ഷയും മററു ഭാവി പരിഗണനകളും കാററിൽപറത്തി ജീവിതംതന്നെ മാതൃരാജ്യത്തിന്റെ ബലിപീഠത്തിലർപ്പിച്ച് അനിശ്ചിതത്വത്തിലേയ്ക്കും അന്ധകാരത്തിലേയ്ക്കും കുതിച്ചുചാടിയ എത്രയോ പ്രതിഭാശാലികളായ ത്യാഗസമ്പന്നന്മാരാണ് ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തെ നയിച്ചത്. സായുധശക്തമായ ബ്രിട്ടീഷ് സാമ്രാജ്യത്തെ അക്രമരാഹിത്യവും ആത്മീയശക്തിയും കൊണ്ട് പ്രതിരോധിക്കാമെന്ന് തന്റെ ജീവിതംകൊണ്ട് മാതൃക കാട്ടിയ ഒരു മഹാപുരുഷനെ അനുഗമിച്ച് നാലുപാടും നിരാശതയും കഷ്ടാനുഭവങ്ങളും പരാജയങ്ങളും തുറിച്ചുനോക്കുമ്പോൾകൂടി അടിപതറാതെ സമരരംഗത്തുറച്ചുനിന്ന് നിരന്ത

രമായ ത്യാഗാനുഷ്ഠാനങ്ങളും അചഞ്ചലമായ ധീരതയും അളവററ ആത്മവിശ്വാസവുംകൊണ്ടുമാത്രം ജീവിതസായാഹ്നത്തിൽ ലക്ഷ്യസ്ഥാനത്തു് എത്തിച്ചേർന്ന സമരനായകന്മാരിൽ അദ്വിതീയനായിരുന്ന ഒരു മഹാനാണു് രാജേന്ദ്രപ്രസാദ്. അദ്ദേഹത്തിന്റെ ജീവചരിത്രം മഹാത്മാഗാന്ധിയുടേയോ മററതെങ്കിലും രാഷ്ട്രീയനേതാവിന്റെയോ ജീവചരിത്രമെന്നപോലെതന്നെ ഇൻഡ്യയുടെ കഴിഞ്ഞ അരശ്ശതാബ്ദത്തിന്റെ ചരിത്രമായിരുന്നേ തീരൂ.

ദേശീയ നേതാക്കന്മാരുടെ ആത്മചരിത്രങ്ങളും അവരെഴുതിയിട്ടുള്ള മററു ഗ്രന്ഥങ്ങളും മലയാളഭാഷയിൽ തർജ്ജിമചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും ഇംഗ്ലീഷിലും ഇൻഡ്യയിലെ ഇതര പ്രാദേശിക ഭാഷകളിലുമെന്നപോലെ അവരുടെ ജീവചരിത്രങ്ങൾ നിർമ്മിക്കുവാൻ ഇന്നുവരെ യാതൊരു ശ്രമങ്ങളും നടന്നിട്ടില്ല. ആത്മചരിത്രം ജീവചരിത്രത്തിനു പകരമാകയില്ല. മഹാത്മാഗാന്ധിയുടെ സമഗ്രമായ ഒരു ജീവചരിത്രംപോലും ഇന്നുവരെ മലയാളത്തിലുണ്ടായിട്ടില്ല. ആകാശത്തിനടിയിലുള്ള എല്ലാ വിഷയങ്ങളെപ്പററിയും സൂകരപ്രസവങ്ങൾപോലെ ഗ്രന്ഥങ്ങൾ പുറത്തുവന്നുകൊണ്ടിരിക്കുന്ന ഇക്കാലത്തു് ഇൻഡ്യൻ ദേശീയനേതാക്കന്മാരുടെ ഒരു ജീവചരിത്രഗ്രന്ഥാവലി പ്രസിദ്ധപ്പെടുത്തുവാനുള്ള കർത്തവ്യം ഏറെറടുക്കുവാൻ ഗ്രന്ഥകർത്താക്കളോ പ്രസാധകന്മാരോ മുൻപോട്ടു വരാതിരിക്കുന്നതു് പരിതാപകരമെന്നല്ലാതെ എന്തുപറയട്ടെ! എന്നാൽ അങ്ങിനെയൊരു മഹാസംരംഭത്തിന്റെ പ്രാരംഭമാണിതെന്നോ ഈ ഗ്രന്ഥം പ്രസ്തുത ആവശ്യനിർവഹണത്തിനു് പര്യാപ്തമാണെന്നോ ഈ ഗ്രന്ഥകർത്താവിനഭിമാനമുള്ളതായി ആരും തെററിദ്ധരിക്കേണ്ടതില്ല.

ഇങ്ങിനെ ഒരു സംരംഭത്തിനൊരുങ്ങുന്ന കമലാലയാ ബുക്ക്ഡിപ്പോ പ്രവർത്തകൻ ശ്രീ. നാരായണൻ നായർ എന്നോടാവശ്യപ്പെട്ടതനുസരിച്ചു് 30 ദിവസങ്ങൾ കൊണ്ടെഴുതിത്തീർത്ത ഒരു ലഘു ഗ്രന്ഥമാണിതു്. അതുകൊണ്ടുതന്നെ പല പരിമിതികളും പാകപ്പിഴകളും ഈ പ്രസിദ്ധീകരണത്തിനു് സംഭവിച്ചിട്ടുണ്ടാകാം. എന്നാൽ ഈ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള വസ്തുതകൾ അധികൃതസ്വഭാവമുള്ളവയാണെന്നു് പറയുവാൻ ഞാൻ മടിക്കുന്നില്ല. രാജേന്ദ്രപ്രസാദിന്റെ ബാല്യം വിദ്യാഭ്യാസം എന്നിങ്ങനെ ജീവിതത്തിന്റെ ആദ്യഘട്ടങ്ങളെക്കുറിക്കുന്ന മിക്ക വിവരങ്ങളും അദ്ദേഹത്തിന്റെ ആത്മചരിത്രത്തെ അടിസ്ഥാനമാക്കി എഴുതിയിട്ടുള്ളവയാണു്. രാജേന്ദ്രപ്രസാദ്തന്നെ എഴുതിയിട്ടുള്ള 'ചമ്പാരൻ സത്യാഗ്രഹം, ബാപ്പുവിന്റെ ചേവടികളിൽ' എന്നീ ഗ്രന്ഥങ്ങളും ഈ ഗ്രന്ഥനിർമ്മിതിയിൽ എനിക്കു് വഴികാട്ടികളായിരുന്നിട്ടുണ്ടു്. കൂടാതെ

മി. കെ. എൻ. പഞ്ചാബിയുടെ രാജേന്ദ്രപ്രസാദിന്റെ ജീവചരിത്രം, പട്ടാഭി സീതാരാമയ്യായുടെ കാൺഗ്രസ്സ് ചരിത്രം, മൈക്കൽ ബർച്ചറുടെ ശ്രീ. നെഹ്രുവിന്റെ ജീവചരിത്രം എന്നിവയും എനിക്ക് സഹായകങ്ങളായിരുന്നിട്ടുണ്ട്. എന്നാൽ ഈ ഗ്രന്ഥത്തിൽ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾക്കും, അതിന്റെ നിർമ്മിതിയിൽ വന്നുപോയിട്ടുള്ള വൈകല്യങ്ങൾക്കും ഉള്ള പൂർണ്ണ ഉത്തരവാദിത്വം എന്റേതു മാത്രമാണ്.

ഇതിന്റെ കയ്യെഴുത്തുപ്രതി പരിശോധിച്ച് ഭാഷാപരമായ വൈകല്യങ്ങൾ തീർക്കുവാൻ എനിക്കു വേണ്ട ഉപദേശങ്ങൾ നൽകിയ ശ്രീ. എം. എച്ച്. ശാസ്ത്രി എം. എ.-യോട് എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തട്ടെ. ഈ പുസ്തകം ചുരുങ്ങിയ സമയത്തിനുള്ളിൽ ഇത്രയും ഭംഗിയായി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതിന് കമലാലയാ പ്രിന്റിംഗ് വർക്ക്സ് പ്രവർത്തകൻ ശ്രീ. നാരായണൻ നായരോടും ഞാൻ [illegible] കൃതജ്ഞനാണ്.

ഈ ലഘു ഗ്രന്ഥം കേരളത്തിലെ വ്യുൽപന്നമതികളായ വായനക്കാരുടെ മുൻപിൽ സവിനയം അവതരിപ്പിച്ചുകൊള്ളട്ടെ.

തിരുവനന്തപുരം<br>1-7 '63

ഗ്രന്ഥകർത്താ

# പ്രസാധകക്കുറിപ്പ്

ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിൻെറ മുന്നണി നേതൃത്വം വഹിച്ചിരുന്ന ദേശീയ നേതാക്കന്മാരിൽ ചിലരുടെയെങ്കിലും ജീവചരിത്രങ്ങൾ പ്രസിദ്ധപ്പെടുത്തണമെന്ന് ഞാനാഗ്രഹിച്ചു തുടങ്ങിയിട്ട് കാലം വളരെയായി. എന്നാൽ ഇടക്കാലത്തുണ്ടായ ചില വ്യക്തിപരമായ അസൌകര്യങ്ങൾ നിമിത്തം പ്രസാധനജോലി നിർത്തിവയ്ക്കേണ്ടിവന്നതുകൊണ്ട് ആ ഉദ്ദേശം സഫലമായില്ല. പുതിയ കെട്ടിടത്തിലേയ്ക്ക് ആഫീസുകൾ മാററി വീണ്ടും ജോലികളാരംഭിച്ചതോടുകൂടി എൻെറ അഭിലാഷം നടപ്പിലാക്കുവാനുള്ള സൗകര്യങ്ങൾ വീണ്ടും വന്നുചേരുകയും അതിൻെറ ഫലമായി ഈ ജീവചരിത്രം ഞാനുദ്ദേശിക്കുന്ന ഗ്രന്ഥാവലിയിലെ ആദ്യപുസ്തകമായി പ്രസിദ്ധപ്പെടുത്തുവാനുള്ള സൗകര്യങ്ങൾ ലഭിക്കയും ചെയ്തു.



കേരളത്തിലെ സ്വാതന്ത്ര്യപ്രസ്ഥാനത്തിലാദ്യന്തം പങ്കെടുത്തിട്ടുള്ള എൻെറ ഒരു പൂർവ്വകാലസ്നേഹിതൻ ശ്രീ. സി. നാരായണപിള്ളയെ ഞാൻ എൻെറ അഭിപ്രായം അറിയിക്കയും അദ്ദേഹം ഈ ഗ്രന്ഥാവലിയിലെ ആദ്യപുസ്തകമായി രാജേന്ദ്രപ്രസാദിൻെറ ഒരു ജീവചരിത്രം ഉടനടി തയ്യാറാക്കിത്തരാമെന്ന് സമ്മതിക്കയും ചെയ്തു. ഈ ഗ്രന്ഥത്തിൻെറ രചനയും അച്ചടിയും പ്രസിദ്ധീകരണവും എല്ലാംതന്നെ കഴിഞ്ഞ 60 ദിവസങ്ങൾക്കിടയിൽ നിർവ്വഹിക്കേണ്ടിവന്നതുകൊണ്ട് പല കുറവുകളും അതിനു സംഭവിച്ചിരിക്കുമെന്നെനിക്കറിയാം. പക്ഷേ അവയൊക്കെ അടുത്ത ഭാവിയിൽ തന്നെ പരിഹരിക്കാൻ കഴിയുമെന്നു ഞാൻ പ്രത്യാശിക്കുന്നു.

ഈ പ്രസിദ്ധീകരണത്തിനു ലഭിക്കുന്ന സ്വാഗതം ആകാംക്ഷയോടെ ഞങ്ങൾ കാത്തിരിക്കുന്നു.

കമലാലയാ ബുക്കുഡിപ്പോ
തിരുവനന്തപുരം
1-7-1963.

പി. നാരായണൻനായർ.



ഗ്രന്ഥകർത്താവ് രാജേന്ദ്രപ്രസാദിനോടൊന്നിച്ച്

# രാജേന്ദ്രപ്രസാദ്

## അദ്ധ്യായം ഒന്ന്

## ബിഹാർ

ഹിമാലയസാനുക്കളിൽ ചോട്ടാ നാഗപ്പൂർ കുന്നിൻപ്രദേശങ്ങൾക്കു വടക്ക് ഉത്തരപ്രദേശത്തിനും ബംഗാളിനും ഇടയ്ക്കായി സ്ഥിതി ചെയ്യുന്നതും ഗംഗാനദി തന്റെ പുണ്യജലംകൊണ്ട് പ്രക്ഷാളനം ചെയ്യനുഗ്രഹിച്ചുപോരുന്നതും ആയ ബിഹാർ ഇന്ന് ഒരു പിന്നോക്കസംസ്ഥാനമായിട്ടാണ് പരിഗണിക്കപ്പെടുന്നതെങ്കിലും അതിന് പുളകോദ്ഗമകാരിയായ ഒരു പൂർവ്വചരിത്രമുണ്ട്. ബി. സി. 300-ാമാണ്ടിനിടയ്ക്ക് നന്ദരാജാക്കന്മാർ ഭരണം നടത്തിയിരുന്ന മഗധദേശരാജ്യത്തിന്റെ രാജധാനിയായിരുന്ന പാടലീപുത്രമാണ് ഇന്ന് പാറ്റ്നാ എന്ന പേരിൽ അറിയപ്പെടുന്ന ബിഹാറിന്റെ തലസ്ഥാനനഗരം. ദിഗ്വിജയത്തിനുവേണ്ടി ഒരു വൻപിച്ച സൈന്യവുമായി ഗ്രീസ്സിൽനിന്നും തിരിച്ച അലക്സാണ്ടർ ചക്രവർത്തി സിന്ധുനദീതടങ്ങളിൽവെച്ച് പോറസ്സ് രാജാവിനോട് ഏറ്റുമുട്ടിയതിനുശേഷം തിരിച്ചുപോയി ബാബിലോണിൽവെച്ച് മരണമടഞ്ഞു. നന്ദരാജാക്കന്മാരാൽ മഗധത്തിൽനിന്നും നിഷ്കാസിതനായി ഭാക്ട്രിയസ്സുസമീപം തന്റെ ഉപദേഷ്ടാവായ ചാണക്യനുമൊന്നിച്ച് ഒളിവിൽ കഴിഞ്ഞുകൂടിയിരുന്ന ചന്ദ്രഗുപ്തൻ അലക്സാണ്ടറുടെ ചരമത്തിനുശേഷം അഞ്ചുവർഷത്തിനുള്ളിൽ ഒരു വൻപിച്ച സൈന്യവുമായി തിരിച്ചുവന്ന് ബി. സി. 323-ൽ നന്ദരാജാവിനെ യുദ്ധത്തിൽ തോല്പിച്ച് പാടലീപുത്രം പിടിച്ചടക്കി. അന്നുതന്നെ ഭാരതചരിത്രത്തിൽ സുവർണ്ണലിപികളാൽ രേഖപ്പെടുത്തിയിട്ടുള്ള മൌര്യരാജവംശത്തിന്റെ ഭരണകാലവും ആരംഭിക്കുന്നു. മൌര്യവംശസ്ഥാപകനായ ചന്ദ്രഗുപ്തൻ ഉത്തരഭാരതം മുഴുവൻ കീഴടക്കി സ്ഥാപിച്ച സുശക്തവും ചരിത്രപ്രഖ്യാതവും ആയ സാമ്രാജ്യത്തിന്റെ രാജധാനി പാടലീപുത്രമായിരുന്നു. അലക്സാണ്ടറുടെ സേനാനായകന്മാരിലൊരാളായിരുന്ന സെല്യൂക്കസ്സ് സിന്ധുനദി കടന്ന് ഭാരതത്തെ ആക്രമിച്ചതും ചന്ദ്രഗുപ്തൻ അയാളെ തിരിച്ചോടിച്ച് കാബൂൾവരെയുള്ള പ്രദേശങ്ങൾ കീഴടക്കിയതും സെല്യൂക്കസ്സ് പരാജയം സമ്മതിച്ച് തന്റെ പുത്രിയെ ചന്ദ്രഗുപ്തന് വിവാഹം ചെയ്തുകൊടുത്തതും ചരിത്രവസ്തുതകളാണ്.

ചന്ദ്രഗുപ്തന്റെ ഉപദേഷ്ടാവായിരുന്ന ചാണക്യൻ തന്റെ അർത്ഥശാസ്ത്രമെന്ന ഗ്രന്ഥം പ്രണയനംചെയ്തതും ചന്ദ്രഗുപ്തന്റെ ഭരണകാലത്തുതന്നെയായിരുന്നു. ലോകപ്രശസ്തമായ ഈ രാഷ്ട്രമീമാംസാഗ്രന്ഥം ചന്ദ്രഗുപ്തന്റെ ഭരണകാലത്തെപ്പററി സമഗ്രമായ വിവരങ്ങൾ നല്കുന്നുണ്ട്.

മഗധത്തിന്റെയും മൌര്യരാജവംശത്തിന്റെയും ചരിത്രം ഇവിടെ അവസാനിക്കുന്നില്ല. ചന്ദ്രഗുപ്തന്റെ പൌത്രനായ അശോകചക്രവർത്തിയെപ്പററി കേട്ടിട്ടില്ലാത്തവർ ഉണ്ടോ? സുപ്രസിദ്ധചിന്തകനായ എച്ച്. ജി. വെൽസ് അശോകനെപ്പററി എഴുതിയിട്ടുള്ള ഏതാനും വരികൾ ഇവിടെ ഉദ്ധരിക്കട്ടെ: -"ചരിത്രപങ്ക്തികളിൽ തിങ്ങിനിറഞ്ഞു നില്ക്കുന്ന ആയിരവും പതിനായിരവും കിരീടപതികളുടെ കൂട്ടത്തിൽ ചക്രവർത്തിമാർ, മഹാരാജാക്കന്മാർ, രാജാക്കന്മാർ എന്നിങ്ങനെയുള്ള തിരുമേനിമാരുടെ നാമധേയങ്ങൾക്കിടയ്ക്ക് അശോകന്റെ പേർ മാത്രം ഒരു നക്ഷത്രംപോലെ തിളങ്ങുന്നു. വോൾഗാമുതൽ ജപ്പാൻവരെ അദ്ദേഹത്തിന്റെ നാമധേയം ആദരിക്കപ്പെട്ടുപോരുന്നു. ചൈനയിലും ടിബററിലും ഇൻഡ്യയിൽപോലും—ഇൻഡ്യ അദ്ദേഹത്തിന്റെ മതതത്വങ്ങളെ നിരാകരിച്ചെങ്കിലും—അദ്ദേഹത്തിന്റെ മഹത്വം കീർത്തിക്കപ്പെടുന്നു. ഇന്ന് ജീവിച്ചിരിക്കുന്നവരിൽ കാൺസ്റ്റന്റയിന്റെയും ചാർലിമെയിന്റെയും പേരുകൾ കേട്ടിട്ടുള്ളവരിലെത്രയോ കൂടുതൽ ആളുകൾ അശോകന്റെ നാമധേയത്തെ സ്മരിക്കുന്നു."

38 വർഷം അശോകൻ ഭരണം നടത്തി, ജനക്ഷേമമൊന്നുമാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഏതവസരത്തിലും ആർക്കും അദ്ദേഹത്തെ സമീപിക്കുവാനും പൊതുകാര്യങ്ങളെപ്പററി നിവേദനങ്ങൾ നടത്തുവാനും അവസരം ലഭിച്ചിരുന്നു. അദ്ദേഹം പറയുന്നു:—ഏതവസരത്തിലും എല്ലാ സ്ഥലത്തും—ഞാൻ ആഹാരം കഴിക്കുമ്പോഴാകട്ടെ, സ്ത്രീകളുടെ മുറികളിലിരിക്കുമ്പോഴാകട്ടെ, ശയ്യാഗൃഹത്തിലോ ക്ലോസററിലോ ആകട്ടെ, അല്ലെങ്കിൽ വാഹനത്തിൽ സഞ്ചരിക്കുമ്പോഴും തോട്ടത്തിൽ ഉലാത്തുമ്പോഴും ആകട്ടെ—ജനങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങൾ ഉദ്യോഗസ്ഥന്മാർ എന്നെ അറിയിച്ചുകൊണ്ടിരിക്കണം. ഞാൻ എപ്പോഴും ജനക്ഷേമത്തിനുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുവാൻ കടപ്പെട്ടവനാണ്!!

അശോകന്റെ രാജധാനിയും പാടലീപുത്രംതന്നെയായിരുന്നുവെന്ന് എടുത്തുപറയേണ്ടതില്ലല്ലോ! അശോകന്റെ ചരമത്തിനുശേഷം 600 വർഷം കഴിഞ്ഞ് പാടലീപുത്രം സന്ദർശിച്ച ചൈനീസ് സഞ്ചാരിയായ ഫാഹിയൻ പ്രസ്താവിച്ചിട്ടുള്ളത് അന്നും പാടലീപുത്രം സമ്പത്സമൃദ്ധവും സുഖപ്രദവും ആയ ഒരു നഗരമായിരുന്നുവെന്നാണ്.

ഈ ചരിത്രം ആരംഭിക്കുന്ന കാലത്തു് ബീഹാറിലെ സ്ഥിതിഗതികൾ വ്യത്യസ്തങ്ങളായിരുന്നു. മുസ്ലിം നാടുവാഴികളുടെ ആക്രമണങ്ങളും, മുകൾ ചക്രവർത്തിമാരുടെ ഭരണവും, അനന്തരകാലങ്ങളിൽ പോർട്ടുഗീസ്, ഡച്ച്, ഫ്രഞ്ച്, ബ്രിട്ടീഷ് എന്നീ പാശ്ചാത്യശക്തികളുടെ നുഴഞ്ഞുകയററവും, സാമ്രാജ്യസ്ഥാപനവും ബീഹാറിലുണ്ടാക്കിയ പരിവർത്തനങ്ങളുടെ ഫലമായി ആ സംസ്ഥാനത്തിൻെറ സാമൂഹികവും സാമ്പത്തികവും ആയ നിലവാരം ഒട്ടുവളരെ അധഃപതിച്ചുകഴിഞ്ഞിരുന്നു. ഷെർഷ എന്ന ഭരണാധിപനാണു് ഇന്നത്തെ പാററ്നാ നഗരം പടുത്തുണ്ടാക്കിയതു്. ഇസ്ലാമിക് ഭരണം വ്യാപിച്ചതോടുകൂടി ധാരാളം മുസ്ലിമിങ്ങൾ ബീഹാറിൽ കുടിയേറിപ്പാർക്കുകയും പാററ്നാ ഇസ്ലാമികസംസ്കാരത്തിൻെറകൂടി ഒരു പ്രതീകമായി മാറുകയും ചെയ്തു. എന്നാൽ ആക്രമണത്തിനും ആധിപത്യത്തിനുംവേണ്ടി വന്നുചേർന്ന മുസ്ലിം ഭരണാധികാരികൾക്കോ അവരുടെ അനുയായികൾക്കോ ഇസ്ലാമിക സംസ്കാരത്തിനു പ്രാചീനമായ ആര്യസംസ്കാരത്തെ കീഴ്പ്പെടുത്തുവാൻ കഴിഞ്ഞില്ല. മുസ്ലിമിങ്ങൾ ബീഹാറിലെ പ്രാചീനസംസ്കാരത്തോടു് ഇണങ്ങിച്ചേരുകയും ഹിന്ദുക്കളും മുസ്ലിമിങ്ങളും ഐക്യമായും രമ്യമായും കഴിഞ്ഞുകൂടുകയും ചെയ്തു.

ബീഹാർ പ്രകൃത്യാ സമ്പത്സമൃദ്ധമായ ഒരു പ്രദേശമാണെന്നു് മുൻപു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതുകൊണ്ടുതന്നെ കച്ചവടത്തിനും ധനാർജ്ജനത്തിനും ഇൻഡ്യയിലേക്കു് പ്രവേശിച്ച പാശ്ചാത്യശക്തികൾ ആകൃഷ്ടരായിത്തീരുകയും അവരുടെ കവർച്ചയ്ക്കും ചൂഷണത്തിനും ആ സംസ്ഥാനം ഇരയായിത്തീരുകയും ചെയ്തു. പ്രാചീനസംസ്കാരവും ആദ്ധ്യാത്മികചിന്തകളും വിജ്ഞാനസമ്പത്തും ക്രമേണ മങ്ങിമറഞ്ഞു് ഒരു നിഴൽ മാത്രമായി അവശേഷിച്ചു; പഴയ പഞ്ചായത്തു ഭരണവും ഗ്രാമവ്യവസായങ്ങളും ജനങ്ങളുടെ പരമ്പരാഗതമായ തൊഴിൽ വൈവിധ്യവും നഷ്ടപ്പെട്ടതോടുകൂടി രാജ്യത്തിൻെറ സമ്പത്പ്രവാഹം ക്ഷയിക്കുകയും പട്ടിണിയും പരാധീനതയും നാലുപാടും വ്യാപിക്കുകയും ചെയ്തു. ഭൂമി ഏതാനും ചിലരുടെ സ്വകാര്യസമ്പത്തായി മാറി. സാധാരണക്കാരായ കർഷകരുടെ സമ്പത്സ്ഥിതി തകർന്നു. ഗ്രാമവ്യവസായങ്ങൾ നശിപ്പിക്കപ്പെട്ടതോടുകൂടി രാജ്യമൊട്ടുക്കു് ദാരിദ്ര്യവും ദുർഭിക്ഷവും നടമാടി. ജനങ്ങളുടെ സാമ്പത്തികമായ നിലവാരം ക്രമാതീതമായി തകർന്നതോടുകൂടി ഒരു കാലത്തു് ഇൻഡ്യയുടെ സാംസ്കാരികകേന്ദ്രമായിരുന്ന ബീഹാർ ഒരു പിന്നോക്കസംസ്ഥാനമായി രൂപാന്തരപ്പെട്ടു.

അശോകചക്രവർത്തി തൻെറ കാലത്തു് ബുദ്ധമതത്തെ ഇൻഡ്യയിലും പുറത്തും പ്രചരിപ്പിക്കുവാൻ സ്വീകരിച്ച നടപടികൾ സുപ്രസി

ധങ്ങളാണ്. അനന്തരകാലങ്ങളിൽ ഇൻഡ്യ ബുദ്ധമതം നിരസിച്ചു വെന്നുള്ളതു് ശരിതന്നെ. പക്ഷേ ഇൻഡ്യക്കു പുറത്തുള്ള രാജ്യങ്ങളും ലോകത്തിലെ ഭൂരിഭാഗം ജനങ്ങളും ആ മതം സ്വീകരിക്കുകയുണ്ടായി. ബുദ്ധമത പ്രചാരണത്തിനും വിദ്യാവികസനത്തിനുംവേണ്ടി തക്ഷശില, മഥുര, ഉജ്ജയിനി നളന്ദ എന്നിങ്ങനെ നാലു സർവകലാശാലകൾ അശോകചക്രവർത്തി സ്ഥാപിക്കുകയും വൻപിച്ച ഗുഹകളും ബുദ്ധവിഹാരങ്ങളും ഇൻഡ്യയുടേയും പടിഞ്ഞാറേ ഏഷ്യയുടേയും പല ഭാഗങ്ങളിലും ഉയർന്നുവരികയും ചെയ്തു. പാടലീപുത്രത്തിനു ചുററും ഒട്ടുവളരെ വിഹാരങ്ങൾ സ്ഥാപിക്കപ്പെട്ടു. ഈ വിഹാരങ്ങളുടെ അധിഷ്ഠാനത്തിലാണ് 'ബിഹാർ' എന്ന നാമധേയം ആ സംസ്ഥാനത്തിനു് ലഭിച്ചതു്. ശ്രീബുദ്ധന്റേയും മഹാവീരന്റേയും ജന്മദേശവും ബിഹാർതന്നെയാണ്. ശ്രീബുദ്ധനു് ജ്ഞാനബോധം ലഭിച്ച 'ബോധഗയ' ബിഹാറിൽ ഉൾപ്പെടുന്നു. മഹാവീരൻ തന്റെ ജീവിതത്തിൽ ഏറിയകൂറും കഴിച്ചുകൂട്ടിയതും ബിഹാറിലായിരുന്നു. ഇങ്ങനെ ആദ്ധ്യാത്മികവും സാംസ്കാരികവും വൈജ്ഞാനികവും ആയ ഒരു പൂർവചരിത്രംകൊണ്ടു് വിഖ്യാതമായിത്തീർന്നിട്ടുള്ള ബിഹാർ സംസ്ഥാനമാണു് രാജേന്ദ്രപ്രസാദിന്റെ ജന്മദേശം.

രാജേന്ദ്രപ്രസാദ് 1884 ഡിസംബർ മാസം 3-ാംനു ബിഹാറിൽ സാരൻജില്ലയിൽ ജീരാദേയി എന്ന ഗ്രാമത്തിൽ ജനിച്ചു. ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സിന്റെ ജനയിതാവായ എ. ഒ. ഹ്യൂം. സി. ബി. ഇൻഡ്യയിലെ ഉന്നതന്മാരായ നാട്ടുനേതാക്കന്മാർക്ക് പ്രതിവർഷം ഒന്നിച്ചുകൂടി സാമൂഹികപ്രശ്നങ്ങളെപ്പററി ചർച്ച ചെയ്യുവാനും പരസ്പരബന്ധം പുലർത്തുവാനും ഒരു സംഘടനയുണ്ടാകുന്നതിന്റെ ആവശ്യകതയെപ്പററി ചിന്തിച്ചുതുടങ്ങിയതു് ഈ വർഷത്തിൽതന്നെയാണ്. 1785-ൽ ഹ്യൂമിന്റെ ആശയത്തിനു് പ്രായോഗികരൂപം ലഭിക്കുകയും ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സിന്റെ ഒന്നാമത്തെ സമ്മേളനം ബോംബേയിൽ വച്ചു് ഡബ്ളിയു. സി. ബാനർജിയുടെ ആദ്ധ്യക്ഷത്തിൽ ചേരുകയും ഉണ്ടായി. 1883-ലാണ് അന്നു് പ്രക്ഷോഭജനകമായി പരിഗണിക്കപ്പെട്ടിരുന്നതും വൈസ്രായി റിപ്പൺപ്രഭുവിന്റെ ഭരണകാലത്തെ അന്ത്യനിയമവും ആയ ഇൽബെർട്ട്ബിൽ അന്നത്തെ ലാമെമ്പറായിരുന്ന ഇൽബെർട്ട് അവതരിപ്പിച്ചതു്. വെള്ളക്കാരായ കുററവാളികളെ വിസ്തരിച്ചു് ശിക്ഷിക്കുവാനുള്ള അധികാരം ഇൻഡ്യൻ മജിസ്ട്രേട്ടന്മാർക്ക് നിഷേധിച്ചിരുന്ന വ്യവസ്ഥ നീക്കംചെയ്യുകയെന്നുള്ളതായിരുന്നു ഈ ബില്ലിന്റെ ഉദ്ദേശ്യം. ഇൻഡ്യയിൽ താമസക്കാരായിരുന്ന ഇംഗ്ലീഷുകാർ ഈ നിയമത്തെ സർവശക്തികളും പ്രയോഗിച്ചു് എതി

ക്കയും വൈസ്രോയിമന്ദിരത്തിലെ ദ്വാരപാലന്മാരെ ബന്ധിച്ച് അകത്തുകടന്ന് റിപ്പൺപ്രഭുവിനെ വരിഞ്ഞുകെട്ടി ഒരു കപ്പലിലിട്ട് ഇംഗ്ലണ്ടിലേയ്ക്ക് തിരിച്ചയയ്ക്കുവാനുള്ള ഒരു ഗൂഢപദ്ധതി തയ്യാറാക്കുകയും ചെയ്തു. ഇതു് ഫലിച്ചില്ലെന്ന് എടുത്തുപറയേണ്ടതില്ലല്ലോ! ഇൽബെർട്ട് ആദ്യം ഹാജരാക്കിയ ബില്ലിലെ വകുപ്പുകൾ മിക്കവാറും മുഴുവൻതന്നെ ഭേദഗതിചെയ്ത് ഡി. മജിസ്ട്രേട്ടന്മാർക്കും സെഷൻജഡ്ജിമാർക്കും തത്വത്തിൽ ഈ അധികാരം അനുവദിച്ചുകൊണ്ടുമാത്രമാണ് ഒടുവിൽ നിയമം പാസ്സായതു്. എങ്കിലും ഇൻഡ്യയുടെ ഒരു മിത്രമായിരുന്ന റിപ്പൺപ്രഭുവിന് ഉദ്യോഗമൊഴിഞ്ഞുപോകുമ്പോൾ അഖിലഭാരതവ്യാപകമായി ലഭിച്ച അഭിനന്ദനങ്ങളും ആശംസകളും ഇംഗ്ലീഷുകാരുടെ കണ്ണുതുറപ്പിക്കുവാൻ പര്യാപ്തമായിരുന്നു.

വീണ്ടും 1883-ൽതന്നെയാണ് ഹ്യൂം കൽക്കട്ടാ യൂണിവേർസിററിയിലെ ബിരുദധാരികളെ അഭിസംബോധനം ചെയ്തുകൊണ്ട് ഹൃദയം ത്രസിപ്പിക്കുന്ന തന്റെ പ്രഖ്യാതമായ കത്തെഴുതിയതു്. സത്യസന്ധരും ഗുണവാന്മാരും ത്യാഗശീലരും ധർമ്മധീരന്മാരും അച്ചടക്കമുള്ളവരും കാരുണ്യശീലരും ആയ അൻപതാളുകളെ സ്ഥാപകന്മാരായി ലഭിക്കുമെങ്കിൽ ഒരു സംഘടനയുണ്ടാക്കുവാൻ കഴിയുമെന്നും അതിനുശേഷം അതിന്റെ വളർച്ച സുകരമായിരിക്കുമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഒരു ജനാധിപത്യസംഘടനയും വ്യക്തിപരമായ അഭിലാഷങ്ങളിൽ നിന്നുള്ള മോചനവും ആണ് അവർക്ക് അദ്ദേഹം വാഗ്ദാനം ചെയ്തതു്. “നിങ്ങളിൽ ഏററവും ഉന്നതൻ നിങ്ങളുടെ എല്ലാവരുടെയും ഭൃത്യനായിരിക്കട്ടെ”—എന്നദ്ദേഹം ഉപദേശിച്ചു. അവസാനമായി വ്യക്തിപരമായ സുഖസൌകര്യങ്ങൾ ഉപേക്ഷിക്കുവാൻ അവർ തയ്യാറില്ലെങ്കിൽ അന്നത്തെ നിലയിൽ എല്ലാ പുരോഗതിയും നിലച്ചുപോകുമെന്നും അന്നുള്ളതിൽ കൂടുതൽ ഗുണപ്രദമായ ഒരു ഗവൺമെൻറ് ഇൻഡ്യാക്കാർക്ക് ആഗ്രഹിക്കുവാനോ അവകാശപ്പെടുവാനോ കഴിയുകയില്ലെന്നും ഉള്ള ഒരു താക്കീതും അദ്ദേഹം നല്കി. ഒടുവിൽ രാജേന്ദ്രപ്രസാദിന്റെ ജനനത്തിനുശേഷം ഒരു വർഷവും 25 ദിവസവും കഴിഞ്ഞ് 1885 ഡിസംബർ 25-ാം ഉച്ചയ്ക്ക് പന്ത്രണ്ടു മണിക്ക് ബാംബെയിൽ ഗോകൽദാസ് തേജ്പാൽ സംസ്കൃതകാളേജിൽ ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിന്റെ ഒന്നാമത്തെ യോഗം ചേരുകയുണ്ടായി. എ. ഒ. ഹ്യൂം. എന്ന ഇംഗ്ലീഷുകാരന്റെ ശബ്ദംതന്നെയാണ് അനന്തരകാലങ്ങളിൽ ബ്രിട്ടീഷ്സാമ്രാജ്യാധിപന്മാരിൽനിന്നും ഇൻഡ്യയുടെ സ്വാതന്ത്ര്യം പിടിച്ചെടുത്ത ഈ മഹാസംഘടനയിൽ ഒന്നാമതായി മുഴങ്ങിക്കേട്ടതു്. അദ്ദേഹം ഡബ്ളിയു. സി.

ബാനർജിയെ അദ്ധ്യക്ഷപദത്തിലേയ്ക്കു് ക്ഷണിക്കുകയായിരുന്നു. ഇന്നു വരെ ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിന്റെ പ്രസിഡന്റുപദം അലങ്കരിച്ചിട്ടുള്ള ധീരദേശാഭിമാനികളുടെയും ഉന്നതരാജ്യതന്ത്രജ്ഞന്മാരുടെയും പരമ്പരയിൽ രാജേന്ദ്രപ്രസാദ് മാത്രമാണു് ബീഹാറിൽനിന്നുള്ള ഏക പ്രതിനിധി. ഹസ്സൻ ഇമാം ബാംബേയിൽവെച്ചു് കൂടിയ കാൺഗ്രസ്സിന്റെ ഒരു സ്പെഷ്യൽ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ച വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷേ അതു് സാധാരണഗതിയിലുള്ള ഒരു വാർഷികസമ്മേളനമായിരുന്നില്ല.

ബാബു രാജേന്ദ്രപ്രസാദ് ഭാരതചരിത്രത്തിലെ ഒരു പരിവർത്തനദശയിലാണു് ഭൂജാതനായതു്. 1857-ലെ ആദ്യത്തെ ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിനുശേഷം സാമ്രാജ്യഗവർമ്മെന്റിന്റെ ഭീകരമായ മർദ്ദനങ്ങൾക്കും ഏകാധിപത്യത്തിനും ദുർഭരണത്തിനും കീഴ്പ്പെട്ടു് അടിമത്തത്തിലും നിരാശ്രയതയിലും കഴിഞ്ഞുകൂടിയിരുന്ന ഭാരതീയർ ഇൻഡ്യയുടെ വിവിധഭാഗങ്ങളിൽ അല്പാല്പമായി തലയുയർത്തി പൌരാവകാശങ്ങൾക്കും സ്വാതന്ത്ര്യത്തിനും വേണ്ടി ശബ്ദം ഉയർത്തിത്തുടങ്ങിയ കാലഘട്ടമായിരുന്നു അതു്. അന്നുവരെ ശോകമൂകമായിരുന്ന അന്തരീക്ഷത്തിന്റെ അന്ധകാരനിബിഡതയിൽ ചില നേരിയ സൂര്യകിരണങ്ങൾ അങ്ങിങ്ങായി എത്തിനോക്കിത്തുടങ്ങിയിരുന്നു. അനന്തരകാലങ്ങളിൽ ഈ മൂകത എങ്ങിനെ ഭേദിക്കപ്പെട്ടുവെന്നും കന്യാകുമാരിമുതൽ ഹിമാലയംവരെ ആഞ്ഞുവീശിയ കൊടുങ്കാറ്റിന്റെ ഗതിയെ നിയന്ത്രിച്ചു് രക്തരഹിതമായ ഒരു വിപ്ലവത്തിലൂടെ സാമ്രാജ്യശക്തിയെ നിഷ്കാസനംചെയ്തു് സ്വാതന്ത്ര്യം വീണ്ടെടുത്ത ഭാരതീയ നേതാക്കന്മാരിൽ പ്രാചീനസംസ്കാരത്തിന്റെയും ആധുനിക ചിന്താഗതികളുടെയും ഒരു സങ്കരമായിരുന്ന രാജേന്ദ്രപ്രസാദിനു് ഉണ്ടായിരുന്ന പങ്കെന്തായിരുന്നുവെന്നും ഈ ഗ്രന്ഥത്തിന്റെ അനന്തരഭാഗങ്ങളിൽനിന്നും വ്യക്തമാകുന്നതാണു്.

---

## അദ്ധ്യായം 2.

# ബാല്യവും, വിവാഹവും, വിദ്യാഭ്യാസവും

രാജേന്ദ്രപ്രസാദിന്റെ പൂർവികന്മാർ ഉപജീവനമാർഗ്ഗമന്വേഷിച്ചു് ഉത്തരപ്രദേശത്തുനിന്നു് ബീഹാറിലേയ്ക്കു് കുടിപുറപ്പെട്ടുപോന്നവരാണു്. കായസ്ഥവർഗ്ഗത്തിൽപ്പെട്ട ഈ കുടുംബങ്ങളിലൊന്നു് ബീഹാറിൽ സരൺജില്ലയിൽ താമസമുറപ്പിക്കുകയുണ്ടായി. എഴുത്തും

വായനയും പരിശീലിച്ചിരുന്ന ഈ കുടുംബത്തിലെ ഒരു അംഗം ഒരു ചെറിയ നാട്ടുരാജ്യമായിരുന്ന ഹഥുവായിൽ ഒരു ജീവനം സമ്പാദിച്ചു. സരൻജില്ലയിൽ ജീറാദേയി എന്ന ഗ്രാമത്തിലെ ഒരു വലിയ കായസ്ഥ ജമീൻദാരന്മാരുടെ കുടിയാനവന്മാരായി ഈ കുടുംബം കഴിഞ്ഞുകൂടി. ഈ കുടുംബത്തിലെ ഒരു അംഗമായിരുന്ന മിശ്രലാലാണ് രാജേന്ദ്രപ്രസാദിന്റെ പിതാമഹൻ. രാജേന്ദ്രപ്രസാദിന്റെ പിതാവായിരുന്ന മഹാദേവസഹായ് മിശ്രലാലിന്റെ ഏകസന്താനമായിരുന്നു. മിശ്രലാൽ ചെറുപ്പത്തിൽതന്നെ മരണമടഞ്ഞു. മിശ്രലാലിന്റെ സഹോദരനായിരുന്ന ചൌധുർലാലാണ് മഹാദേവസഹായിയെ വളർത്തിയതു്. മഹാദേവസഹായിയുടെ നാലു സന്താനങ്ങളിൽ ഏററവും ഇളയശിശു രാജേന്ദ്രപ്രസാദായിരുന്നു. രാജേന്ദ്രപ്രസാദിന്റെ ജ്യേഷ്ഠസഹോദരൻ മഹേന്ദ്രപ്രസാദിനു് ഇളയസഹോദരനേക്കാൾ 8 വയസ്സ് പ്രായക്കൂടുതലുണ്ടു്.

ചൌധുർലാൽ അദ്ദേഹത്തിന്റെ കാര്യശേഷിയും സ്വാമിഭക്തിയുംകൊണ്ടു് ഹഥുവായിലെ സർക്കാർ ജീവനത്തിൽ പടിപടിയായി ഉയർന്നു് ദിവാൻപദത്തിൽ എത്തിച്ചേർന്നു. ഹഥുവായിലെ മഹാരാജാവു് തന്റെ പുത്രനു് ഭരണഭാരം നല്കാതെ മൃത്യുമൂലം പൌത്രനു് രാജാധികാരം ദാനം ചെയ്തപ്പോൾ കിരീടാവകാശിയുടെ ജീവൻപോലും രാജകുടുംബാംഗങ്ങളിൽനിന്നു് രക്ഷിക്കുവാനുള്ള ഭാരം ചൌധുർലാലിലത്രേ നിക്ഷിപ്തമായതു്! വിഷഭയംകൊണ്ടു് രാജകുമാരനുള്ള ഭക്ഷണം താൻ ആദ്യം രുചിച്ചുനോക്കിയും, അദ്ദേഹത്തിന്റെ കട്ടിലിനു സമീപം രാത്രി കാവൽ കിടന്നും ചൌധുർലാൽ ഈ കർത്തവ്യം ഭക്തിപൂർവം നിർവഹിക്കുകയുണ്ടായി.

ഒരു ഭരണകർത്താവെന്ന നിലയിൽ അദ്വിതീയമായ ബുദ്ധിപ്രസരവും കർമ്മകൌശലവും പ്രകടിപ്പിച്ചു ചൌധർലാൽ ഒന്നുപോലെ ജനങ്ങളുടെയും രാജാവിന്റെയും സ്നേഹഭാജനമായിത്തീർന്നു. ദിവാൻജിയുടെ ശമ്പളം അൻപതോ അറുപതോ രൂപമാത്രമായിരുന്നു. എങ്കിലും രാജാവു് തന്റെ ആശ്രിതനിലുള്ള വാത്സല്യത്താൽ പല ഗ്രാമങ്ങളും കരാർവ്യവസ്ഥയിൽ നല്കിയതുകൊണ്ടു് ചൌധുർലാൽ അല്പകാലത്തിനുള്ളിൽ ഒരു ധനസമ്പന്നനായിത്തീർന്നു. ചൌധുർലാലിന്റെ മേൽനോട്ടത്തിലും സംരക്ഷണത്തിലും ആണു് രാജേന്ദ്രപ്രസാദിന്റെ പിതാവു് വളർന്നതും വിദ്യാഭ്യാസം ചെയ്തതും.

ഈ കൂട്ടുകുടുംബത്തിന്റെ ഭരണം നടത്തിയിരുന്നതു് ചൌധുർലാലിന്റെ പുത്രനായ ജഗദേവസഹായ് ആയിരുന്നു. രാജേന്ദ്രപ്രസാദിന്റെ പിതാവു് പേർഷ്യൻഭാഷയിലും സംസ്കൃതത്തിലും പാണ്ഡിത്യം നേടിയതു കൂടാതെ ആയുർവേദവും യുനാനിയും സ്വകീയ

മായ പാഠ്യക്രമംകൊണ്ടു് പഠിച്ചു് ഒരു വിദഗ്ദ്ധ–ഭിഷഗ്വരനായിത്തീർന്നു. ഗൃഹഭരണത്താൽ അദ്ദേഹം ആകൃഷ്ടനായില്ല. എന്നാൽ തോട്ടങ്ങൾവെച്ചു പിടിപ്പിക്കുക അദ്ദേഹത്തിന്റെ ഒരു വിനോദമായിരുന്നു. കൂടാതെ കളരിയിൽ പയററു് അഭ്യസിച്ചും കായികവിനോദങ്ങളിൽ പങ്കെടുത്തും കുതിരസ്സവാരി പരിശീലിച്ചും അദ്ദേഹം തന്റെ ശരീരത്തെ ആരോഗ്യപൂർണ്ണവും ബലിഷ്ഠവുമായി പാലിച്ചുപോന്നു. രാജേന്ദ്രപ്രസാദിന്റെ ബാല്യത്തിൽ ഭാവിജീവിതത്തിനു് രൂപംകൊടുത്തതും സ്വഭാവരൂപവൽക്കരണത്തിൽ അതിപ്രധാനമായ പങ്കു വഹിച്ചതും മാതാവായിരുന്നു. ഗാന്ധിജിയുടെയും രാജേന്ദ്രപ്രസാദിന്റെയും ജീവിതങ്ങൾക്കുള്ള ചില സദൃശസ്വഭാവങ്ങൾ വിസ്മരിക്കുവാൻ സാദ്ധ്യമല്ല. ബാല്യംമുതൽ അന്ത്യഘട്ടംവരെ ഈ സാദൃശ്യസ്വഭാവങ്ങൾ സൂക്ഷ്മദൃക്കുകൾക്കു് കാണുവാൻ കഴിയും. തന്താങ്ങളുടെ മാതാക്കളോടുള്ള കടപ്പാടുകൾ രണ്ടുപേരും ആത്മചരിത്രങ്ങളിൽ ഭക്തിവാത്സല്യങ്ങളോടെ എടുത്തു പ്രസ്താവിക്കുന്നുണ്ടു്.

ഗാന്ധിജിയുടെ പിതാവും പിതാമഹനും നാട്ടുരാജ്യങ്ങളിലെ ദിവാൻജിമാരായിരുന്നു. പുത്രനിർവിശേഷമായ വാത്സല്യത്തോടെ തങ്ങളെ ലാളിച്ചു വളർത്തിയ ഒരു പിതാമഹഭ്രാതാവിന്റെ (അദ്ദേഹവും ഒരു ദിവാൻജിയായിരുന്നു.) സംരക്ഷണത്തിലാണു് ആദ്യകാലങ്ങളിൽ രാജേന്ദ്രപ്രസാദും അദ്ദേഹത്തിന്റെ പിതാവും വളർന്നുവന്നതു്. ഗാന്ധിജിയും രാജേന്ദ്രപ്രസാദും തങ്ങളുടെ പിതാക്കന്മാരുടെ കനിഷ്ഠസന്താനങ്ങളാണു്. ഹൈന്ദവാചാരങ്ങൾക്കും ഈശ്വരാരാധനയ്ക്കും രണ്ടു കുടുംബങ്ങളും പ്രാധാന്യം കല്പിച്ചിരുന്നു. ചൌധുർലാലിനെപ്പോലെ തന്നെ ഗാന്ധിജിയുടെ പിതാവും സത്യസന്ധനും ഈശ്വരഭക്തനും ഗുണവാനും ആയിരുന്നു. സത്യത്തിൽനിന്നും വ്യതിചലിക്കുന്നതു് ഏറ്റവും ഗർഹണീയമായ ഒരു പാതകമായിട്ടാണു് രണ്ടുപേരും പരിഗണിച്ചിരുന്നതു്. രാജേന്ദ്രപ്രസാദ് ബാല്യത്തിൽ വയസ്സു കുറച്ചു പറഞ്ഞു് തീവണ്ടിയിലുള്ള യാത്രക്കൂലി ലാഭപ്പെടുത്തിയപ്പോൾ ചൌധുർലാൽ കുപിതനായിത്തീർന്ന ഒരു രംഗം ആത്മചരിത്രത്തിൽ രാജേന്ദ്രപ്രസാദ് രേഖപ്പെടുത്തിയിട്ടുണ്ടു്.

ഈശ്വരാരാധനയിലുള്ള നിഷ്ഠ ഒന്നു മാത്രമാണു് ഗാന്ധിജിയുടെ മാതാവിനു് ജീവിതം സുകരമാക്കിത്തീർത്തതു്. ഗാന്ധിജിയുടെ മാതാവിനെപ്പോലെ തന്നെ രാജേന്ദ്രപ്രസാദിന്റെ മാതാവും വിപുലമായ സ്നേഹസമ്പത്തും അനാർഭാടമായ പ്രേരണാശക്തിയും ഉള്ള ഒരു മഹിളയായിരുന്നു. ഇന്നത്തെ അർത്ഥത്തിൽ യൂണിവേർസിററി ബിരുദങ്ങൾ സമ്പാദിച്ച മഹതികൾ എന്ന വിവക്ഷയിലല്ല ഈ വിശേ

ഷണങ്ങൾ ഉപയോഗിക്കപ്പെടുന്നതു്. കാൎയ്യമായ വിദ്യാഭ്യാസമോ ലോകപരിജ്ഞാനമോ രണ്ടുപേൎക്കും ഉണ്ടായിരുന്നില്ല. ലഘുജീവിതം നയിച്ച രണ്ടു ഗുണവതികളായിരുന്നു അവർ. ഭക്തിപൂൎണ്ണമായ പാട്ടുകൾ പാടിയും രാമായണം, ഭാരതം തുടങ്ങിയ പുരാണങ്ങളിലെ കഥകൾ പറഞ്ഞു കേൾപ്പിച്ചും ആണു് രണ്ടുപേരും കുട്ടികളെ ഉറക്കിയിരുന്നതു്. അവമാത്രമായിരുന്നുവത്രെ അവൎക്കറിവുള്ള താരാട്ടു്. അമ്മയുടെ മുലപ്പാലോടുകൂടിത്തന്നെ ഈ രണ്ടു ശിശുക്കളും ആസ്വദിച്ചുപോന്നതും ഈ പ്രാചീന ഹൈന്ദവസംസ്കാരംതന്നെയാണു്. അനന്തരകാലങ്ങളിൽ ആദ്യസമ്പൎക്കത്തിൽതന്നെ ഈ രണ്ടു സംസ്കാര സമ്പന്നരും പരസ്പരം ആകൃഷ്ടരായിത്തീൎന്നതും മരണപൎയ്യന്തം ചിന്താഗതിയിലും വീക്ഷണകോടിയിലും വ്യക്തിപരമായ ജീവിതസരണികളിലും കലവറയില്ലാത്ത ഐക്യഭാവത്തോടും തുല്യവിശ്വാസങ്ങളോടും പരസ്പരഭക്തിയോടും കഴിഞ്ഞുകൂടിയതും ഇതുകൊണ്ടുതന്നെയാണെന്നു് വിശ്വസിക്കാം.

സന്ധ്യയ്ക്കു് നേരത്തെ ഉറങ്ങുന്നതും നേരം പുലരുന്നതിനു മുൻപു തന്നെ ഉണരുന്നതും ബാല്യംമുതൽ അന്ത്യംവരെ രാജേന്ദ്രപ്രസാദിന്റെ മുടങ്ങാത്ത ഒരു ദിനനിയമമായിരുന്നു. ഇതിനു് മാതാവിന്റെ കഥാകഥനങ്ങളോടും കീൎത്തനങ്ങളോടുമുള്ള ബന്ധം തന്റെ ആത്മകഥയിൽ അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ടു്. അദ്ദേഹം പറയുന്നു:—

“തണുപ്പുകാലത്തു് വിശേഷിച്ചും രാത്രി നീണ്ടിരുന്നതിനാൽ പുലരാൻ കുറെ നേരമുള്ളപ്പോൾതന്നെ ഞാൻ ഉണരും. അപ്പോൾമുതൽ അമ്മയെ ഉറങ്ങാൻ സമ്മതിക്കാറില്ല. പുതപ്പിനുള്ളിൽനിന്നും തലയെടുക്കാതെയാണു് അമ്മയെ വിളിച്ചുണൎത്തുക പതിവു്. അവർ ഉണൎന്നാൽ പ്രഭാത കീൎത്തനങ്ങൾ ചൊല്ലും. ചിലപ്പോൾ രാമായണം തുടങ്ങിയ പുരാണകഥകളും പറഞ്ഞുകേൾപ്പിക്കും. ആ കഥകളും കീൎത്തനങ്ങളും എന്റെ ഹൃദയത്തിൽ വലിയ സ്വാധീനശക്തി ചെലുത്തി. ഇങ്ങനെ ജനലിൽകൂടി പ്രഭാതവെളിച്ചം അകത്തുവരുന്നതുവരെ അമ്മയെക്കൊണ്ടു പാട്ടുപാടിച്ചും കഥ പറയിച്ചും കഴിച്ചുകൂട്ടും”.

കുടുംബത്തിലെ മറ്റൊരു ചിട്ടയും അദ്ദേഹം വിവരിക്കുന്നുണ്ടു്:—

“രാത്രിയിലെ ഭക്ഷണം ഉണൎന്നിരിക്കെ കഴിക്കുക ചുരുക്കമാണു്. അക്കാലത്തു് അത്താഴം വളരെ വൈകിയേ തയ്യാറാകുക പതിവുള്ളു. കുട്ടികളുടെ കാൎയ്യമിരിക്കട്ടെ! വൃദ്ധന്മാർകൂടി ഉറക്കം കഴിഞ്ഞാണു് അത്താഴം കഴിക്കുക പതിവു്. രാത്രി പന്ത്രണ്ടുമണി ഒരുമണിക്കു മുൻപായി അത്താഴം കഴിക്കുന്ന ദിവസങ്ങൾ ദുൎല്ലഭമായിരുന്നു.

ആദ്യം പുരുഷന്മാർ ഊണു കഴിക്കും. പിന്നെ സ്ത്രീകളും. അതിൻ ശേഷം ഭൃത്യന്മാരും. ഉഷ്ണകാലത്ത് ഭൃത്യന്മാരുടെ അത്താഴം കഴിയുമ്പോഴേക്ക് ചിലപ്പോൾ നേരം വെളുക്കാറുണ്ട്. അതുകൊണ്ട് ഞാൻ വൈകുന്നേരം അത്താഴം കഴിക്കാതെ ഉറങ്ങിപ്പോകാറുണ്ടെങ്കിൽ അതെന്റെ കുറ്റമാണെന്നു സമ്മതിക്കാനൊക്കുകയില്ല", ഇലോം വിചിത്രമായ ഒരു ഭക്ഷണ സമയമാണിതു്. രാത്രി അമ്മ ഉണർത്തി "കാക്കയേയും പൂച്ചയേയും വിളിച്ചും കഥപറഞ്ഞും വാളുറപ്പിച്ചു" പുത്രനു ഭക്ഷണം കൊടുക്കുന്നതും കണ്ണുതുറക്കാതെ പുത്രൻ കിടക്കയിലിരുന്നുകൊണ്ടുതന്നെ വായിൽ വീഴുന്നതു മിഴുങ്ങി വിശപ്പടക്കുന്നതും അദ്ദേഹം സരസമായി ചിത്രീകരിച്ചിട്ടുണ്ട്.

എം. എൽ. പരീക്ഷയ്ക്കു് പഠിക്കുമ്പോൾ സന്ധ്യയ്ക്കുറങ്ങിശീലിച്ചതുമൂലമുണ്ടായ ഒരു വിന രസകരമാണ്, രാത്രി ഒൻപതു മണിവരെയെങ്കിലും വായിക്കണമെന്നു നിശ്ചയിച്ച് ഒരു ദിവസം മുറിയിൽ പുസ്തകം നിവർത്തിപ്പിടിച്ച് നടന്നുകൊണ്ടു വായനയാരംഭിച്ചതും ഒൻപതുമണിക്കു മുൻപുതന്നെ പുസ്തകവും വായനക്കാരനുംകൂടി ഉറക്കത്തിൽ തറയിൽ കമിഴ്ന്നുവീണതും അതിനുശേഷം ആ പരിപാടി ഉപേക്ഷിച്ചതും രാജേന്ദ്രപ്രസാദ് ആത്മചരിത്രത്തിൽ വിവരിച്ചിട്ടുണ്ട്.

മൌലവി സാഹിബ് എന്നൊരു മുസ്ലിമാണ് രാജേന്ദ്രപ്രസാദിനു് അക്ഷരമാല ഉപദേശിച്ചതു്. ഇന്നത്തെപ്പോലെ പ്രൈമറിസ്കൂളുകളോ മററു വിദ്യാലയങ്ങളോ ബിഹാറിൽ ഇല്ലാതിരുന്നതുകൊണ്ട് രാജേന്ദ്രന്റെ പ്രാരംഭവിദ്യാഭ്യാസം മുഴുവൻതന്നെ ഇത്തരം നാട്ടാശാന്മാരുടെ മേൽനോട്ടത്തിലാണ് നടന്നതു്. വിദ്യാരംഭം നടത്തിച്ച മൌലവി സാഹിബ് ഷേക്സ്പിയറുടെ നാടകത്തിലും മററും കാണാറുള്ള വിനോദപാത്രങ്ങളെക്കാൾ കൂടുതൽ ചിരി വരുത്തുന്ന ഒരു ഒന്നാംതരം വിദൂഷകനായിരുന്നു. താൻ വൈദഗ്ദ്ധ്യം നേടിയിട്ടില്ലാത്ത യാതൊരു പ്രവർത്തനവും ലോകത്തിൽ ഇല്ലെന്നാണ് അയാൾ അവകാശപ്പെട്ടിരുന്നതു്. ചതുരംഗത്തിലായാലും കവിണി എറിയുന്നതിലായാലും ഷിക്കാറിയിലായാലും മൌലവി സാഹിബ് ആർക്കും തന്റെ മുന്നണിയിൽ സ്ഥാനം അനുവദിച്ചു കൊടുക്കാറില്ല. പക്ഷേ ചതുരംഗത്തിൽ എപ്പോഴും തോൽക്കുന്നതു് അയാൾതന്നെയായിരിക്കും. കവിണി എറിഞ്ഞാൽ ലക്ഷ്യത്തിനല്ല മൌലവിയുടെ വിരലുകൾക്കാണ് മുറിവുപററാറുള്ളതു്. മരക്കൊമ്പിലുള്ള കഴുകനെ വെടിവെച്ചാൽ വെടിയേററു മറിഞ്ഞുവീഴുന്നതു് കഴുകനല്ല, മൌലവി സാഹിബുതന്നെയാണ്.

മൌലവിയുടെ കീഴിലുള്ള വിദ്യാഭ്യാസം കഷ്ടിച്ച് രണ്ടുവർഷത്തിലധികം നീണ്ടുനിന്നില്ല. അതിനുശേഷം സഹോദരനായ മഹേന്ദ്ര

പ്രസാദുമൊന്നിച്ച് ആദ്യം ഛപ്രാ എന്ന സ്ഥലത്തും പിന്നീട് പാററ്റ്നായിലും രാജേന്ദ്രൻ വിദ്യാഭ്യാസം തുടർന്നുകൊണ്ടുപോയി. ഛപ്ര സ്കൂളിലെ ഹെഡ്മാസ്റ്റർ ക്ഷീരോദയ ചന്ദ്രറായ് ചൌധരി എന്നൊരാളായിരുന്നു. പ്രസിദ്ധനും പണ്ഡിതനും ആയിരുന്ന അദ്ദേഹത്തിൻെറ ഉഗ്രമായ ആജ്ഞയിൻ കീഴിൽ വിദ്യാർത്ഥികൾ മാത്രമല്ല അദ്ധ്യാപകന്മാർപോലും ഭയന്നു വിറച്ചാണത്രെ കഴിഞ്ഞു കൂടിയിരുന്നത്. ഒരു ദിവസം ഹെഡ്മാസ്റ്ററുടെ മുൻപിൽ ഉടൻ ചെല്ലുവാൻ രാജേന്ദ്രൻ ആജ്ഞപ്തനായി. കററവിസ്താരങ്ങൾക്കും ശിക്ഷയ്ക്കുമല്ലാതെ ഹെഡ്മാസ്റ്ററുടെ മുൻപിലേയ്ക്ക് സാധാരണയായി വിദ്യാർത്ഥികൾ ക്ഷണിക്കപ്പെടുക പതിവില്ലായിരുന്നു. വിറയ്ക്കുന്ന കാലുകളോടും ഇടിക്കുന്ന ഹൃദയത്തോടുംകൂടി രാജേന്ദ്രൻ ഹെഡ്മാസ്ററരുടെ മുൻപിൽ ഹാജരായി നിന്നശേഷം അദ്ദേഹത്തിൻെറ മുഖത്തുനോക്കിനിന്നു. "നിനക്ക് രണ്ടു ക്ലാസ്സുകൾ ഒന്നിച്ചു കയററം നല്കിയിരിക്കുന്നു" ഹെഡ്മാസ്ററർ പറഞ്ഞു. "ജ്യേഷ്ഠനോട് ചോദിച്ചിട്ട് മറുപടി പറയാം"—എന്ന് രാജേന്ദ്രൻ ഉത്തരവും നല്കി. "നിൻെറ ജ്യേഷ്ഠനാണോ ഇക്കാര്യം എന്നിൽ കൂടുതലായറിയാവുന്നത്?" ഹെഡ്മാസ്ററർ ചോദിച്ചു. അടുത്ത പ്രഭാതത്തിൽ മഹേന്ദ്രപ്രസാദുമൊന്നിച്ച് രാജേന്ദ്രൻ ഹെഡ്മാസ്ററരുടെ മുൻപിൽ ഹാജരായി. ഒരു ക്ലാസ്സ് ചാടിക്കടന്നാൽ അടിസ്ഥാനമുറച്ചില്ലെങ്കിലോ എന്ന് ജ്യേഷ്ഠൻ സംശയം പ്രകടിപ്പിച്ചു. "നിനക്ക് ഇക്കാര്യം എന്നെക്കാൾ കൂടുതലറിയാമോ?" എന്ന് ഹെഡ്മാസ്റ്റർ മഹേന്ദ്രപ്രസാദിനോടും ചോദിച്ചു. ഒടുവിൽ ഇരട്ടപ്രമോഷൻ വാങ്ങുവാൻതന്നെ സഹോദരന്മാർ കൂടിയാലോചിച്ച് നിശ്ചയിച്ചു.

രാജേന്ദ്രൻ 5-ാം ക്ലാസ്സിൽ പഠിക്കുന്ന കാലത്തുതന്നെ അദ്ദേഹത്തിൻെറ വിവാഹവും നടന്നു. അന്ന് പതിമൂന്നു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഈ ബാലൻ അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരുടെ നിശ്ചയമനുസരിച്ച് ഒരു ഉദാരസംഖ്യയായ 2000 രൂപമാത്രം വരദക്ഷിണവാങ്ങി ആരായിലെ ഒരു വക്കീലിൻെറ പുത്രിയെ വിവാഹം ചെയ്തു. രാജേന്ദ്രൻെറ മുത്തച്ഛൻെറ സഹോദരനായിരുന്ന ചൌധുർലാൽ ഹഥുവായിലെ ദിവാനായിരുന്ന കാലത്ത് രാജേന്ദ്രൻെറ വിവാഹം നടന്ന ഗ്രാമത്തിനു സമീപത്തുവെച്ചുതന്നെയായിരുന്നു അദ്ദേഹത്തിൻെറ പിതാവായിരുന്ന മഹാദേവസഹായിയുടെ വിവാഹവും നടന്നത്. അന്നത്തെ വിവാഹഘോഷയാത്രയ്ക്ക് 50 ആനകളെയാണ് അണിനിരത്തിയിരുന്നതെങ്കിൽ രാജേന്ദ്രൻെറ വിവാഹത്തിന് ഒരാനമാത്രമാണ് ഉണ്ടായിരുന്നതെന്ന കാര്യം അദ്ദേഹത്തിൻെറ പിതാവിനെ അന

ഷ്ടമായി വേദനിപ്പിക്കുകയുണ്ടായി. ഘോഷയാത്രയ്ക്കു് ഒരു നദി കട
ക്കേണ്ടതുണ്ടായിരുന്നു. ആനയെ നിർബന്ധിച്ചു് പുഴകടത്താൻ ചെയ്ത എല്ലാ
ശ്രമങ്ങളും വിഫലമായി. ആന ഇടംതിരിഞ്ഞുനിന്നു് പുഴ കടക്കാതെ
പിന്നോട്ടു യാത്രചെയ്തുകൊണ്ടു് ആനയെക്കൂടാതെതന്നെ ഘോഷയാത്ര
തുടരുവാൻ ഒടുവിൽ തീരുമാനിച്ചു. അങ്ങനെ 50 ആനകളുടെ സ്ഥാന
ത്തുണ്ടായിരുന്ന ഒരാനപോലും കലഹിച്ചു് പിരിഞ്ഞുപോയതിൽ രാജേ
ന്ദ്രന്റെ പിതാവിന്റെ ദുഃഖം ദ്വിഗുണീഭവിച്ചു.

ആനയുടെ പരാക്രമം അവസാനിപ്പിക്കുവാൻ വളരെ സമയം
നഷ്ടപ്പെട്ടതുകൊണ്ടു് നേരം രാത്രിയായതിനുശേഷം മാത്രമാണു് ഘോ
ഷയാത്ര വധൂഗൃഹത്തിൽ എത്തിച്ചേർന്നതു്. സന്ധ്യയ്ക്കു് കൃത്യമായി
ഉറങ്ങാറുള്ള രാജേന്ദ്രൻ വിവാഹത്തിനുവേണ്ടി തന്റെ ദിനചര്യ ഉപേ
ക്ഷിക്കുവാൻ തയാറായിരുന്നില്ല. വധൂഗൃഹത്തിൽ എത്തിയതിനുശേഷം
വളരെ ശ്രമം ചെയ്തു് ബന്ധുക്കൾ അദ്ദേഹത്തെ വിളിച്ചുണർത്തി വിവാ
ഹച്ചടങ്ങുകളിൽ പങ്കെടുപ്പിച്ചു. ഈ വിവാഹത്തെപ്പറ്റി അദ്ദേഹം
തന്നെ എഴുതിയിട്ടുള്ളതു് രസകരമാണു്. "വിവാഹത്തിന്റെ മഹ
ത്ത്വം ഞാൻ മനസ്സിലാക്കിയില്ല. എന്റെമേൽ ഒരുത്തരവാദിത്വം
വന്നു വീണതായും എനിക്കു തോന്നിയില്ല. വിവാഹനിശ്ചയത്തിലും
ഈ ചടങ്ങിലും എനിക്കു് പങ്കുണ്ടായിരുന്നില്ല. പുരോഹിതനും ക്ഷു
രകനും എന്റെ വീട്ടിലെയും ശ്വശുരഗൃഹത്തിലെയും സ്ത്രീകളും പറഞ്ഞ
തെല്ലാം ഞാൻ അനുസരിച്ചു. ഒടുവിൽ എന്റെ വിവാഹം കഴിഞ്ഞു
വെന്നവർ കണക്കാക്കി. എന്താണുണ്ടായതെന്നു് എനിക്കു് മനസ്സി
ലായില്ല. എന്റെ ജ്യേഷ്ഠത്തി വീട്ടിൽ വന്നപോലെതന്നെ എന്റെ
ഭാര്യയും വീട്ടിലേയ്ക്കു വന്നു എന്നൊരു ബോധം മാത്രമുണ്ടായിരുന്നു."

ഗാന്ധിജിയുടെ ആത്മചരിത്രത്തിൽ അദ്ദേഹം വിവരിച്ചി
ട്ടുള്ള തന്റെ 13-ാം വയസ്സിലെ വിവാഹത്തിനും 13 വയസ്സുകാരൻ
രാജേന്ദ്രന്റെ ഈ വിവാഹത്തിനും തമ്മിലുള്ള സാദൃശ്യം എത്ര വലു
താണു്! എങ്കിലും ഗാന്ധിജിയുടെ വിവാഹംപോലെതന്നെ ദീർഘ
കാലം സുഖകരമായി നിലനിന്ന ഒരു വിശിഷ്ടബന്ധത്തിന്റെ നാന്ദി
യായിരുന്നു ഇതു്.

ബിഹാറിൽ കർശനമായി ആചരിക്കപ്പെട്ടിരുന്ന പർദാ സമ്പ്ര
ദായംമൂലം അക്കാലത്തു് ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള ബന്ധത്തിൽ
പോലും അനുഭവപ്പെട്ടിരുന്ന അനാശാസ്യമായ നിയന്ത്രണങ്ങൾ രാജേ
ന്ദ്രപ്രസാദ് ഇങ്ങിനെ ചിത്രീകരിക്കുന്നു.

ഭാര്യവീട്ടിൽ താമസമാക്കിയതിനുശേഷം "ഒഴിവുകാലത്തു്
എപ്പോഴെങ്കിലും വീട്ടിൽപോയാൽ പുറത്തുതന്നെ ഉറങ്ങുന്നതായി

ന്നു എന്റെ ശീലം. രാത്രി എല്ലാവരും ഉറങ്ങിക്കഴിഞ്ഞാൽ അമ്മ എന്നെ ഉണർത്തികൊണ്ടുവരാൻ വൃദ്ധയെ അയയ്ക്കും. അവർ എന്നെ ഉണർത്തി ഭാര്യയുടെ മുറിയിൽ കൊണ്ടുപോയിവിട്ടിരുന്നു. എനിക്ക് രാത്രി ഉണർന്നിരിക്കാൻ വിഷമമാണ്. ചിലപ്പോൾ എന്തുചെയ്താലും ഞാൻ ഉണരുകയില്ല. "ഉണരുകയില്ല വിളിച്ചാലും വരികയില്ല". എന്നൊക്കെ അമ്മയും ഇളയമ്മയും ആക്ഷേപിക്കും. രാവിലെ എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾതന്നെ എഴുന്നേറ്റ് പുറത്തേക്ക് (ഭാര്യയുടെ മുറിയിൽനിന്ന്) പോരേണ്ടിയും ഇരുന്നു. അതുകൊണ്ട് രാത്രിയിൽ സ്ഥലംമാറിക്കിടന്നതായി ആർക്കും അറിയാൻ സാധിച്ചിരുന്നില്ല."

പിതാവിന്റെ മരണദിനത്തിൽ ബാലികയായിരുന്ന പത്നിയുമൊന്നിച്ച് ശയ്യാഗൃഹത്തിൽ പ്രണയസുഖമനുഭവിച്ചുകൊണ്ടിരുന്ന സംഭവം ഗാന്ധിജി അദ്ദേഹത്തിന്റെ ആത്മചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതും രാജേന്ദ്രബാബുവിന്റെ മുകളുദ്ധരിച്ച കളത്ര സമാഗമ ചരിത്രവും താരതമ്യപ്പെടുത്തി രണ്ടുപേരുടെയും കൌമാരത്തിലെ ലൈംഗികജീവിതത്തിലുള്ള അന്തരങ്ങളും സാദൃശ്യങ്ങളും പരിശോധിക്കുന്നതു രസകരമായിരിക്കുമല്ലോ! ഗാന്ധിജി 16 വയസ്സിൽ മെട്രിക്കുലേഷൻ പരീക്ഷ ജയിക്കുമ്പോൾ ഒരു ശിശുവിന്റെ പിതാവായി കഴിഞ്ഞിരുന്നു. മററു ബാലന്മാർ വിദ്യാലയങ്ങളിലെ കായികവിനോദങ്ങളിലും അഭ്യാസങ്ങളിലും തങ്ങളുടെ പ്രസരിപ്പിന് ശാന്തികണ്ടെത്തുമ്പോൾ ഗാന്ധിജി ലൈംഗികബന്ധങ്ങളാരംഭിച്ചു കഴിഞ്ഞിരുന്നു. കാഴ്ചയിൽ ശാരീരികശക്തി കുറവായിരുന്നെങ്കിലും അദ്ദേഹത്തിന്റെ വികാരങ്ങൾ അനിയന്ത്രിതമായിരുന്നു.

മഹേന്ദ്രപ്രസാദ് പാററ്നായിലെ പഠനം അവസാനിപ്പിച്ച് ഉന്നതവിദ്യാഭ്യാസത്തിനായി കൽക്കത്തയിലേക്ക് പോയതുകൊണ്ട് രാജേന്ദ്രന് വീണ്ടും ഛപ്രാസ്കൂളിലേക്ക് തിരിച്ചുപോരേണ്ടിവന്നു. അക്കാലത്ത് ഛപ്രയിൽ പ്ലേഗ് പടർന്നുപിടിച്ചു. രാജേന്ദ്രൻ രോഗബാധിതനായിത്തീരുകയും രോഗം പ്ലേഗാണെന്ന് സംശയിക്കപ്പെടുകയും ഉണ്ടായി; എങ്കിലും പിതാവിന്റെ ചികിത്സയിൽ അല്പകാലത്തിനുള്ളിൽ രോഗവിമുക്തനായിത്തീർന്നു. രാജേന്ദ്രൻ ഹൈസ്കൂളിലെ അവസാനപരീക്ഷയിൽ ഉയർന്ന നിലയിൽ ജയിക്കുകയും അതിനുശേഷം നടന്ന യൂണിവേർസിററി പ്രവേശനപരീക്ഷയിൽ കൽക്കട്ട യൂണിവേർസിററിയിൽനിന്നും ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിക്കുകയും ചെയ്തു. അന്ന് - ബീഹാറിൽ സർവ്വകലാശാല ഉണ്ടായിരുന്നില്ല. കൽക്കട്ടാ യൂണിവേഴ്സിററിയുടെ കീഴിൽ ഉണ്ടായിരുന്ന ബംഗാൾ, ബീഹാർ, ഒറീസ്സാ, ആസാം, ബർമ്മ എന്നീ നാലു സംസ്ഥാനങ്ങളിലെ

പരീക്ഷയിൽ ഇദംപ്രഥമമായി ബീഹാറിന് അനന്യസാധാരണമായ പ്രശസ്തി നേടിക്കൊണ്ട് ഏററവും ഉന്നതമായ തോതിൽ വിജയം വരിച്ച രാജേന്ദ്രൻ മാതാപിതാക്കന്മാരുടേയും കുടുംബാംഗങ്ങളുടേയും മാത്രമല്ല, ബീഹാറിലെ വിദ്യാർത്ഥിലോകത്തിന്റേയും അദ്ധ്യാപകവൃന്ദത്തിന്റേയും അത്യധികമായ പ്രശംസയ്ക്കു് പാത്രമായി.

രാജേന്ദ്രന്റെ ഭാവിജീവിതത്തിൽ അത്യഗാധമായ സ്വാധീനശക്തി ചെലുത്തിയിട്ടുള്ള ഒന്നു രണ്ടു വ്യക്തികളെപ്പററിക്കൂടി ചിലതു പ്രസ്താവിക്കട്ടെ! ഇവരിൽ ആദ്യത്തെ ആൾ അദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരനായ മഹേന്ദ്രപ്രസാദ് തന്നെയാണ്. തന്റെ എല്ലാ അഭ്യുദയങ്ങൾക്കും ജീവിതവിജയത്തിനും ഏററവും വലിയ ആശ്രയമായിരുന്നതു് തന്റെ ജ്യേഷ്ഠസഹോദരനായിരുന്നുവെന്നും അദ്ദേഹത്തിന്റെ മാർഗ്ഗദർശനമൊന്നു മാത്രമാണ് എപ്പോഴും തന്റെ പ്രവർത്തനങ്ങളെ നിയന്ത്രിച്ചിരുന്നതെന്നും രാജേന്ദ്രപ്രസാദ് ഒന്നിലധികം തവണ പ്രസ്താവിച്ചിട്ടുണ്ട്. ഒരു പിതാവിനെപ്പോലെ വാത്സല്യനിധിയും ഒരു ഗുരുനാഥനെപ്പോലെ ഉപദേഷ്ടാവും ആയി തന്റെ ജീവിതത്തെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്ത ജ്യേഷ്ഠസഹോദരന്റെ ഹിതമനുസരിച്ചല്ലാതെ യാതൊരു നടപടിയും ആദ്യകാലത്തു് അദ്ദേഹം സ്വീകരിച്ചിരുന്നില്ല. കൽക്കട്ടായിലും അലഹബാദിലും വിദ്യാഭ്യാസം ചെയ്തു താമസിച്ചിരുന്ന കാലത്തു് അദ്ദേഹം വീട്ടിൽ വരുമ്പോഴെല്ലാം ആ പട്ടണങ്ങളിൽ നടന്നിരുന്ന ദേശീയപ്രവർത്തനങ്ങളും പ്രക്ഷോഭണങ്ങളും കനിഷ്ഠസഹോദരന് വിവരിച്ചുകൊടുത്തിരുന്നു. സ്വദേശിപ്രസ്ഥാനം അന്നു് വടക്കെ ഇൻഡ്യയിൽ ഒട്ടാകെ വ്യാപിച്ചുകഴിഞ്ഞിരുന്നു. അഭ്യസ്തവിദ്യനും ദേശാഭിമാനിയും ആയിരുന്ന മഹേന്ദ്രപ്രസാദ് സ്വദേശിവസ്ത്രങ്ങൾ ധരിക്കുന്ന വ്രതം കൈക്കൊള്ളുകയും വീട്ടിൽ വരുമ്പോൾ ആ വസ്ത്രങ്ങൾ തന്നെ വാങ്ങിക്കൊണ്ടുവരികയും ചെയ്തിരുന്നു. അതിനുശേഷം ഗാന്ധിജി ഖാദിപ്രസ്ഥാനമാരംഭിക്കുന്നതുവരെ രണ്ടു സഹോദരന്മാരും സ്വദേശിവസ്ത്രങ്ങളല്ലാതെ മറെറാന്നും ധരിച്ചിരുന്നില്ല. മഹേന്ദ്രപ്രസാദായിരുന്നു രാജേന്ദ്രനിൽ ആദ്യമായി ദേശാഭിമാനബോധം വളർത്തിയതു്. വസ്ത്രങ്ങൾ മാത്രമല്ല, ആവശ്യമുള്ള മിക്ക സാധനങ്ങളും കഴിവുള്ളിടത്തോളം സ്വദേശിയായിരിക്കണമെന്നുള്ള ഒരു നിർബന്ധവും അന്നുമുതൽ രാജേന്ദ്രനിൽ വളർന്നു വന്നു.

ഛപ്രാസ്കൂളിൽ വിദ്യാഭ്യാസം ചെയ്യുമ്പോൾ വിക്രമാദിത്യമിശ്രൻ എന്നൊരു പണ്ഡിതന്റെ വസതിയിലായിരുന്നു രാജേന്ദ്രൻ താമസിച്ചിരുന്നതു്. നിത്യവും സരയുവിൽ പോയി സ്നാനം ചെയ്തു് പൂജയും പാരായണവുമായി കഴിഞ്ഞുകൂടിയിരുന്ന ഈ ഭക്തൻ മററുള്ളവർ തൊട്ട

വെള്ളംപോലും കുടിക്കുക പതിവില്ലായിരുന്നു. ഹൈന്ദവപാരമ്പര്യങ്ങളും ആചാരങ്ങളും ഭക്തിപൂർവം ആദരിച്ചുപോന്ന ഒരു കുടുംബത്തിൽ മാതാവിന്റെ സങ്കീർത്തനങ്ങളും പുരാണകഥകളും ശ്രവിച്ചുകഴിഞ്ഞുകൂടിയ രാജേന്ദ്രനിൽ ഈ പണ്ഡിതന്റെ നടപടികൾ ഗാഢമായി പതിയുകയുണ്ടായി. പോരെങ്കിൽ ബാല്യദശയിൽ കുടുംബാംഗങ്ങളുമൊന്നിച്ച് അദ്ദേഹം സന്ദർശിച്ചിട്ടുള്ള പുണ്യസ്ഥലങ്ങൾ ഇക്കാലത്ത് വളരെയുണ്ട്. "ഞങ്ങൾ സ്വയം ശുദ്ധസനാതനികളാണെന്ന് ധരിച്ചുവന്നു" എന്ന് രാജേന്ദ്രപ്രസാദ് ആത്മചരിത്രത്തിൽ പറഞ്ഞിട്ടുണ്ട്. ഇൻഡ്യയിലെ പ്രസിഡന്റ് പദം ഏറ്റതിനുശേഷവും അദ്ദേഹം ഹൈന്ദവാചാരങ്ങളും നിഷ്ഠയും അനുസരിച്ച് ബ്രാഹ്മണരുടെ പാദപ്രക്ഷാളനം ചെയ്തതായും മറ്റുമുള്ള വാർത്തകൾ പത്രങ്ങളിൽ വരുമ്പോൾ പുരോഗമനവാദികളും മതേതരരാഷ്ട്രക്കാരും നെറ്റിചുളിച്ചിരുന്നതും ചിലപ്പോൾ ആക്ഷേപസ്വഭാവത്തിലുള്ള ലേഖനങ്ങൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്നതും ബാല്യദശയിലെ അദ്ദേഹത്തിന്റെ ഈ ജീവിത പശ്ചാത്തലത്തിൽനിന്ന് വീക്ഷിക്കുന്നവർക്ക് മനസ്സിലാക്കുവാൻ വിഷമം ഉണ്ടായിരിക്കയില്ല.

---

## അദ്ധ്യായം 3

# കാളേജ് വിദ്യാഭ്യാസം

പ്രവേശന പരീക്ഷയിൽ (മെട്രിക്കുലേഷൻ) സർവ്വകലാശാലയിൽനിന്ന് ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിച്ച രാജേന്ദ്രൻ അന്ന് കൽക്കത്തയിൽ വിദ്യാഭ്യാസംചെയ്തിരുന്ന മഹേന്ദ്രപ്രസാദുമൊന്നിച്ച് കാളേജിൽ ചേരുവാൻ അങ്ങോട്ടുപോയി. പ്രസിഡൻസി കാളേജിൽ വിദ്യാർത്ഥികളുടെ ബാഹുല്യംകൊണ്ട് പ്രവേശനം ലഭിക്കുക സാദ്ധ്യമല്ലെന്ന് ആദ്യം തോന്നിയെങ്കിലും ഈ ഒന്നാംക്ലാസ്സിൽ ഒന്നാമന് അഡ്മിഷൻ നിഷേധിക്കുക സാദ്ധ്യമല്ലെന്ന് അന്ന് പ്രിൻസിപ്പാളായിരുന്ന പി. കെ. റായിക്ക് മനസ്സിലായി. രാജേന്ദ്രന് കാളേജിൽ പ്രവേശനംകിട്ടി. ബീഹാറിലെ അപരിഷ്കൃതവും ഗ്രാമീണവുമായ പരിസരങ്ങളിൽനിന്ന് കൽക്കട്ടയിലെത്തിയ രാജേന്ദ്രൻ ആ നഗരത്തിലെ മനോഹരമായ കാഴ്ചകളും കൂറ്റൻ കെട്ടിടങ്ങളും വീതിയേറിയ റോഡുകളും ട്രാംവണ്ടികളും ആർഭാടപൂർണ്ണമായ ജീവിതവും കണ്ട് അത്ഭുതപ്പെട്ടു. കാളേജിലാണെങ്കിൽ കോട്ടും ഹാറ്റും ധരിച്ച് ഹാജരാകുന്ന ബാരിസ്റ്റർമാരുടെയും ഡാക്ടർമാരുടെയും മറ്റു ധനാഢ്യന്മാരുടെയും സന്താനങ്ങളുടെ ഇടയ്ക്ക് അന്നുവരെ കോട്ടും സൂട്ടും ഹാറ്റും

ധരിച്ച മറെറാറ വിദ്യാൎത്ഥിയെപ്പോലും കണ്ടിട്ടില്ലാത്ത രാജേന്ദ്രൻ കേവലം ഒരു നീളൻ കോട്ടും പൈജാമയും തൊപ്പിയുംമാത്രം ധരിച്ചാണു് ക്ലാസ്സിൽ ഹാജരായതു്. കാളേജിൽ ഹാജരായ ദിനം ആദ്യ വിഷയം പഠിപ്പിക്കുവാൻവന്ന ഡാക്ടർ പി. സി. റായി രാജേന്ദ്രന്റെ പേർ ഹാജർബുക്കിൽ ഇല്ലാതിരുന്നതുകൊണ്ടു് അതു് വിളിക്കയുണ്ടായില്ല. ഏററവും പിറകിലുള്ള ഒരു ബെഞ്ചിൽ ഇരുപ്പുറപ്പിച്ചിരുന്ന രാജേന്ദ്രൻ സാവധാനത്തു എഴുന്നേററുനിന്നു വിവരം പ്രൊഫസറെ അറിയിച്ചപ്പോൾ ഈ പരാതിക്കാരൻ ഒരു മുസൽമാനാണെന്നു് ധരിച്ചു് ഡാക്ടർറായി മദ്രസയിലെ വിദ്യാൎത്ഥികളുടെ ഹാജർ ബുക്കു് കയ്യിലെടുത്തു. മുസ്ലിം വിദ്യാൎത്ഥികൾ അന്നു് മദ്രസയിലെ അദ്ധ്യേതാക്കളായിട്ടാണു് പരിഗണിക്കപ്പെട്ടു പോന്നതെങ്കിലും കുറഞ്ഞ ഫീസു് സൌജന്യത്തിൽ അവർ പ്രസിഡൻസി കാളേജിൽതന്നെയാണു് പഠനം നടത്തിയിരുന്നതു്. താൻ ഒരു മുസ്ലിമല്ലെന്നും പ്രസിഡൻസി കാളേജിൽ അന്നു് ചേൎന്ന ഒരു വിദ്യാൎത്ഥിയാണെന്നും രാജേന്ദ്രൻ അറിയിച്ചു. അപ്പോഴാണു് ആ വൎഷത്തെ പാസ് ലിസ്ററിൽ ഒന്നാമനായി ജയിച്ച രാജേന്ദ്രനാണു് അവിടെ നിൽക്കുന്നതെന്നു് പ്രൊഫസറും, തിരിഞ്ഞു നോക്കി താണസ്വരത്തിൽ മന്ത്രിച്ചിരുന്ന വിദ്യാൎത്ഥികളും മനസ്സിലാക്കിയതു്. അങ്ങനെ രാജേന്ദ്രന്റെ കാളേജ്പ്രവേശനം ഒരു നാടകീയ സംഭവമായിരുന്നു.

കൽക്കത്തായിലെ ജീവിതം രാജേന്ദ്രന്റെ ആരോഗ്യത്തെ ഗാഢമായി ബാധിക്കയുണ്ടായി. ഏതാനും മാസങ്ങൾതന്നെ അദ്ദേഹം കിടക്കയിൽ കഴിച്ചുകൂട്ടേണ്ടിവന്നു. ബിഹാറിൽവച്ചുതന്നെ സമ്പാദിച്ചിരുന്ന മലമ്പനി ഒന്നിടവിട്ടുള്ള ദിവസങ്ങളിലെന്നവണ്ണം ആ ബാലനെ അലട്ടി. കാളേജിൽ ഹാജരായി പ്രതിദിനം അദ്ധ്യയനവിഷയങ്ങൾ പഠിപ്പിക്കുന്നതു് ശ്രദ്ധിക്കുവാനോ, ആവശ്യമുള്ളിടത്തോളം ഹാജർ സമ്പാദിക്കുവാനോ, സാദ്ധ്യമല്ലെന്നുള്ളനിലവന്നുകൂടി. ഒടുവിൽ മഹേന്ദ്രപ്രസാദു് അന്നു് കൽക്കട്ടായിലെ സുപ്രസിദ്ധ ഭിഷഗ്വരനായിരുന്ന നീലകണ്ഠസർക്കാരിനെക്കൊണ്ടു് രാജേന്ദ്രനെ ചികിത്സിപ്പിക്കുകയും അദ്ദേഹം പ്രയോഗിച്ച ഏതോ ഒററമൂലിയുടെ ഫലമായി രാജേന്ദ്രൻ രോഗവിമുക്തനായിത്തീരുകയും ചെയ്തു. പക്ഷെ മലേറിയായ്ക്കു് പരിഹാരമായി അന്നു് അദ്ദേഹം നിരന്തരമായി സേവിച്ചുകൊണ്ടിരുന്ന ക്വയിനൻ അദ്ദേഹത്തിന്റെ ശ്വാസകോശത്തെ ബാധിക്കുകയും മരണപൎയ്യന്തം അദ്ദേഹം ഒരു കാസരോഗിയായിത്തീരുകയുംചെയ്തു.

അസാമാന്യ ബുദ്ധിശക്തിയും അതിനു തുല്യമായ പരിശ്രമശീലവും രോഗബാധയ്ക്കുപോലും ഈ ബാലനിൽനിന്നു് വേർപെടുത്തു

വാൻ കഴിഞ്ഞിരുന്നില്ല. അദ്ധ്യാപകന്മാരുടെ വാത്സല്യംകൊണ്ട്, നഷ്ടപ്പെട്ടുപോയ ഹാജരിന്റെ കുറവും പരിഹരിക്കുവാൻ കഴിഞ്ഞു. എഫ്. എ. പരീക്ഷയ്ക്ക് വീണ്ടും ഒന്നാമനായിത്തന്നെ പാസ്സാകുവാനും രാജേന്ദ്രനു കഴിഞ്ഞു. എന്നാൽ അന്ന് പി. സി. റെ, ജെ. സി. ബോസ് തുടങ്ങി കൽക്കട്ടാ യൂണിവേഴ്സിററിയുടെ പേരും പെരുമയും വർദ്ധിപ്പിച്ചിരുന്ന അദ്ധ്യാപകരുടെ ശിക്ഷണത്തിൽ കീഴിൽ ഒരു ശാസ്ത്രവിദ്യാർത്ഥിയായി ഉയരണമെന്നുള്ള ആഗ്രഹം പൂർണ്ണമായി ഫലിച്ചില്ല. മെട്രിക്കുലേഷനിൽ ഏററവും കൂടുതൽ മാർക്കുകൾ കിട്ടിയെങ്കിലും ശാസ്ത്രവിഷയങ്ങളിൽ ഈ ഔന്നത്യം നിലനിർത്തുവാൻ കഴിഞ്ഞിരുന്നില്ല. അതുകൊണ്ട് ഒരു ബി. എസ്സ്. സി വിദ്യാർത്ഥിയായി അദ്ധ്യയനം തുടരുവാനുള്ള സാഹസം ഉപേക്ഷിച്ച് രാജേന്ദ്രൻ ബി. എ. ക്ലാസ്സിലാണ് ചെന്നുചേർന്നത്. ബി. എ. വിദ്യാർത്ഥിയായിരുന്ന കാലത്താണ് രാജേന്ദ്രൻ രാഷ്ട്രീയ കാര്യങ്ങളിൽ ശ്രദ്ധപതിപ്പിച്ചു തുടങ്ങിയത്. തത്ഫലമായി അദ്ധ്യയന കാര്യങ്ങളിൽ ശ്രദ്ധ കുറയുകയും വിദ്യാലയത്തിനു പുറത്തുള്ള പൊതുപ്രവർത്തനങ്ങളിൽ താൽപര്യം വർദ്ധിക്കുകയുംചെയ്തു. എങ്കിലും ഡിഗ്രിപ്പരീക്ഷയിൽ ചരിത്രവിഷയത്തിൽ ഒന്നാമനായും ഇംഗ്ലീഷിൽ പ്രശസ്തമായും മൊത്തത്തിൽ പ്രെസിഡൻസിയിൽ ഒന്നാമനായും വിജയംവരിക്കുകയും 90 ഉറുപ്പികവീതം മാസം സ്കാളർഷിപ്പിന് അർഹനായിത്തീരുകയുംചെയ്തു.

വിദ്യാഭ്യാസകാര്യത്തിലും രാജേന്ദ്രനെ ഗാന്ധിജിയോട് താരതമ്യപ്പെടുത്തുന്നത് വിരസമായിരിക്കും. ഗാന്ധിജിയും തെടിക്കലെത്തിൽ ജയിച്ച് കാളേജിൽചേരുകയുണ്ടായി. എന്നാൽ പഠനകാര്യങ്ങളിലല്ല അദ്ദേഹത്തിന്റെ മനസ്സ് വ്യാപരിച്ചിരുന്നത്. കസ്തൂരിബായിയുടെ സവിധത്തിൽ നിന്നും അകന്ന് പാർക്കുമ്പോൾ തന്റെ ജീവിതം ഒരു നരകമായിരുന്നുവെന്ന് ഗാന്ധിജിതന്നെ പറഞ്ഞിട്ടുണ്ട്. കിടക്കമുറിയിൽ ഏകനായിരുന്നു വായനയാരംഭിക്കുമ്പോൾ പുസ്തകത്തിന്റെ പുറങ്ങളിലൂടെ പത്നിയുടെ രൂപം സഞ്ചരിച്ച് അച്ചടിയക്ഷരങ്ങളെ മറയ്ക്കുന്നതുപോലെ അദ്ദേഹത്തിന് തോന്നിയിരുന്നു. അങ്ങനെയുള്ള ഘട്ടങ്ങളിൽ പുസ്തകത്തിൽനിന്നും കണ്ണുയർത്തി ശൂന്യതയിലേയ്ക്ക് ദൃഷ്ടി പതിപ്പിച്ച് അദ്ദേഹംകണ്ണീർപൊഴിക്കുക സാധാരണമായിരുന്നു. പുസ്തകങ്ങൾ വലിച്ചെറിഞ്ഞിട്ട് വീട്ടിലേക്കുപോകുന്നതും അപൂർവ്വമായിരുന്നില്ല. പാണ്ഡിത്യം നേടുവാനുള്ള ഒരു മാനസിക ഘടന തനിക്കില്ലെന്ന് അദ്ദേഹം രക്ഷാകർത്താക്കളെ അറിയിച്ചു. ഗാന്ധിജി വീട്ടിൽ പത്നിയുമൊന്നിച്ച് മുറിയിലടച്ചിരുന്ന് സല്ലപിക്കുമ്പോൾ രക്ഷാകർത്താക്കൾ പുറത്ത് ഒരു "വാർ കൌൺസിൽ"കൂടി അദ്ദേഹത്തെ ബാരിസ്ററർ പരീക്ഷയ്ക്ക് ലണ്ടനിലേക്ക് അയയ്ക്കുവാൻ തീരുമാനിച്ചു.

രാജേന്ദ്രനും വളരെ വിഭിന്നമായ രീതിയിലാണെങ്കിലും വിദേശവിദ്യാഭ്യാസത്തിന്ന് പോകുവാൻ ചില വിഫലശ്രമങ്ങൾ നടത്താതിരുന്നില്ല. ഉന്നത വിദ്യാഭ്യാസത്തിനോ മററാവശ്യങ്ങൾക്കോ കടൽ കടന്ന് ഇംഗ്ലണ്ടിൽപോയി തിരിച്ചുവരുന്നവരെ സമുദായത്തിൽ നിന്നും ബഹിഷ്കരിക്കുന്ന ഒരു ദുരാചാരം അന്ന് ബിഹാറിൽ പ്രബലമായി നിലനിന്നിരുന്നു. ഇംഗ്ലണ്ടിൽപോയി ഉന്നതവിദ്യാഭ്യാസം നേടി തിരിച്ചെത്തിയ ആദ്യത്തെ ബിഹാറുകാരൻ ഡാഃ സച്ചിദാനന്ദ സിൻഹയായിരുന്നു. പ്രായശ്ചിത്തം ചെയ്യാതെ സമുദായത്തിൽ ചേർക്കയില്ലെന്നുയാഥാസ്ഥിതികന്മാർ അദ്ദേഹത്തെഭീഷണിപ്പെടുത്തിയെങ്കിലും യാതൊരുപാപപരിഹാരത്തിനും അദ്ദേഹംതയ്യാറായില്ല. അതുകൊണ്ട് സിൻഹയ്ക്കെതിരായി ഉണ്ടായ സമുദായത്തിന്റെ പ്രക്ഷോഭണം ഏതാനും നാളുകൾക്കുള്ളിൽ എരിഞ്ഞടങ്ങി. രാജേന്ദ്രൻ എഫ്. ഏ. പരീക്ഷ ജയിച്ച വർഷം ഡാക്ടർ ഗണേശപ്രസാദ് എന്ന മറെറാരു ബിഹാറുകാരൻ വിദ്യാഭ്യാസം കഴിഞ്ഞ് ലണ്ടനിൽനിന്നു തിരിച്ചുവന്നു. ഗണേശപ്രസാദിന്റെ ഗൃഹത്തിൽനടന്ന ഒരു സദ്യയിൽ പങ്കുകൊള്ളുന്നതിനെപ്പററി സമുദായത്തിൽ അഭിപ്രായഭേദം ഉണ്ടായി. ബിലാത്തിയിൽപോയ ഈ "മ്ലേച്ഛ"നോടു കൂടിയിരുന്ന് ഭക്ഷണം കഴിക്കുന്നവരെപ്പോലും സമുദായത്തിൽനിന്നും ബഹിഷ്കരിക്കുവാൻ ഒരു പ്രസ്ഥാനവും യാഥാസ്ഥിതികർ ആരംഭിച്ചു. രാജേന്ദ്രനും അദ്ദേഹത്തിന്റെ ജ്യേഷ്ഠനും പിതാവിന്റെ അനുമതിയോടുകൂടി ഈ സദ്യയിൽ പങ്കുകൊണ്ടു. സദ്യയിൽ പങ്കെടുത്തവരുടെ പേരുകൾ പത്രങ്ങളിൽവന്നതോടുകൂടി ഈ നടപടിയെ അനുകൂലിച്ചും പ്രതിഷേധിച്ചും ഒട്ടുവളരെ സമ്മേളനങ്ങൾ ഛപ്രായിലും സമീപപ്രദേശങ്ങളിലുംനടന്നു. പ്രക്ഷോഭണം രാജേന്ദ്രന്റെ പിതാവിനെ അല്പം അസ്വസ്ഥനാക്കാതിരുന്നില്ല. രാജേന്ദ്രനും സഹോദരനും സദ്യയിൽ പങ്കുകൊണ്ടില്ലെന്ന് ഒരു പരസ്യപ്രസ്താവന ചെയ്യണമെന്നുള്ള സമ്മർദ്ദം യാഥാസ്ഥികരുടെ ബഹിഷ്കരണ ശല്യത്തിന്ന് ശരവ്യയായിരുന്ന അവരുടെ വിവാഹം കഴിഞ്ഞ ഒരു സഹോദരിയിൽനിന്നു പുറപ്പെട്ടു. നിഷേധിക്കാൻ മടിക്കലും സാധ്യമല്ലെന്നും അതു് കളവായിരിക്കുമെന്നും ഉള്ള മാതാവിന്റെ അഭിപ്രായം ഒടുവിൽ പിതാവും സ്വീകരിക്കുകയും അങ്ങനെ ആ പ്രക്ഷോഭണം അവസാനിക്കുകയും ഉണ്ടായി. എങ്കിലും ഛപ്രയിൽ ഈ സംഭവം ഉണ്ടാക്കിയ അഭിപ്രായഭേദങ്ങളും വാദപ്രതിവാദങ്ങളും സാമുദായിക മത്സരങ്ങളും ദീർഘകാലം നിലനിന്നു.

ബി. ഏ. പരീക്ഷ ജയിച്ചതിനുശേഷം ജ്യേഷ്ഠസഹോദരന്റെ അഭിപ്രായം അനുസരിച്ച് രാജേന്ദ്രൻ നിയമബിരുദം നേടുവാൻ ലാ

കാളേജിൽചേൎന്നു. ബി. എൽ. പരീക്ഷയോടൊപ്പംതന്നെ എം. എ.യ്ക്കും ചേരുവാനുള്ള ഒരുക്കങ്ങൾ അദ്ദേഹംതുടങ്ങി. അക്കാലത്തു് ലണ്ടനിൽപോയി ഐ. സി. എസ്സ്. പരീക്ഷക്കു് ചേരണമെന്നു് ഒരാഗ്രഹം അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉദയംചെയ്തു. സൎക്കാർ ഉദ്യോഗത്തിന്റെ പ്രൗഢിയിലുള്ള മോഹത്തെക്കാൾ പരീക്ഷകളിൽ ജയം നേടുവാനുള്ള വാശിയും കൌതുകവും ആണു് രാജേന്ദ്രനു് ഇതിലേക്കു് പ്രേരണ നൽകിയതു്. മഹേന്ദ്രപ്രസാദ് രാജേന്ദ്രനെ പ്രോത്സാഹിപ്പിക്കുകയും മാതാപിതാക്കന്മാരെ അറിയിക്കാതെ ബന്ധുക്കളിലും മിത്രങ്ങളിലുംനിന്നു യാത്രയ്ക്കു് ആവശ്യകമായ പണം ശേഖരിച്ചുകൊടുക്കുകയുംചെയ്തു. ഇംഗ്ലണ്ടിൽ താമസിക്കേണ്ട കാലത്തേക്കു് വേണ്ട ചെലവുകൾ മുഴുവൻ എതുവിധത്തിലുംയഥാകാലം നിൎവ്വഹിച്ചുകൊള്ളാമെന്നു ഒരു വാഗ്ദാനവും മഹേന്ദ്രപ്രസാദ്നൽകി.

എന്നാൽ മാതാപിതാക്കന്മാരിൽനിന്നുള്ള എതിൎപ്പുകാണ്ടു് ഈ പദ്ധതി പരാജയപ്പെട്ടുപോകുമെന്നു് രണ്ടുപേൎക്കും ഭയം ഉണ്ടായിരുന്നു. അതുകൊണ്ടാണു് ഈ ഉപജാപകന്മാർ ഗൂഢാലോചന നടത്തിയതും വിവരം ആദ്യഘട്ടങ്ങളിൽമാതാപിതാക്കന്മാരിൽനിന്നും മറച്ചുവെയ്ക്കുവാനും രാജേന്ദ്രൻ കപ്പൽകയറിയതിനുശേഷം മാത്രം വസ്തുത അവരെ അറിയിക്കുവാനും ആണു് നിശ്ചയിച്ചതു്.

യാത്രയ്ക്കുള്ള ഒരുക്കങ്ങൾ സത്വരമായിനടന്നു. രാജേന്ദ്രൻ ഒരു ഇംഗ്ലീഷ് ഷാപ്പിൽനിന്നുതന്നെ സൂട്ടുകൾ തുന്നിച്ചു. സ്വദേശിവ്രതം ആരംഭിച്ചതിനുശേഷമുള്ള ഏകവ്യതിയാനം ഇതുമാത്രമായിരുന്നു. രാജേന്ദ്രനെ ബിലാത്തിയിലേക്കു് കപ്പൽ കയറ്റുവാനുള്ള ഗൂഢാലോചനയിൽ വേറെ മൂന്നു നാലു വിദ്യാൎത്ഥികളുംകൂടി ഉൾപ്പെട്ടിരുന്നു. ഇംഗ്ലണ്ടിലേക്കു് തിരിക്കുവാനുള്ള തീരുമാനത്തിന്റേയും ആവേശത്തിന്റേയും ഇടക്കു് ഈ വിദ്യാൎത്ഥികൾ ഒരു ജ്യോതിഷികനെ സന്ദൎശിച്ചു് ഭാവിയെപ്പറ്റി അന്വേഷണം നടത്തി. 60 വയസ്സിലധികംപ്രായമുള്ള ഈ വൃദ്ധനോടു് ബിലാത്തിയാത്രയ്ക്കുള്ള ഉദ്ദേശം സഫലമാകുമോ എന്നൊരുചോദ്യം ചോദിക്കുവാൻഅവർ തുടങ്ങിയെങ്കിലും ആ ചോദ്യം ചോദിക്കുന്നതിനുമുൻപു്തന്നെ, "ഇപ്പോഴില്ല, കുറെനാൾ കഴിഞ്ഞു ആഗ്രഹംസഫലമാകും" എന്നു് പ്രാശ്നികൻ രാജേന്ദ്രനെ നോക്കി മറുപടിപറഞ്ഞു. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന ശുകദേവനെന്ന മറ്റൊരു വിദ്യാൎത്ഥിയോടു് "നിങ്ങളുടെ ഇഛ താമസിയാതെ ഫലപ്രദമാകും" എന്നും അദ്ദേഹംപറഞ്ഞു.

സൂട്ടും തുന്നി കപ്പൽയാത്രയ്ക്കുള്ള പണവും സമ്പാദിച്ചു് യാത്രപുറപ്പെടുന്നതിനു ബോംബേയ്ക്കു പോകുവാൻ ഒരുക്കങ്ങൾചെയ്തുകൊണ്ടിരുന്ന

രാജേന്ദ്രന്റെ ആഗ്രഹം താത്കാലികമായി വിഫലമാകുമെന്നും ഇംഗ്ലണ്ടിനെപ്പററിയോ വിദേശ വിദ്യാഭ്യാസത്തെപ്പററിയോ താൻ സ്വപ്നംപോലും കണ്ടിട്ടില്ലാത്ത ഗുരുദേവന്റെ ആഗ്രഹം ഫലിക്കുമെന്നുമുള്ള പ്രശ്നഫലംകേട്ട് ജ്യോതിഷികനെ പ്രശംസിക്കയും പരിഹസിക്കയുംചെയ്തുകൊണ്ടാണ് ഈ യുവാക്കന്മാർ പുറത്തുപോന്നതു്.

അലഹബാദിൽവെച്ച് രാജേന്ദ്രന്റെ ബിലാത്തിയാത്രാ രഹസ്യം എങ്ങനെയോ പുറത്തുവന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠഗൃഹത്തിലെ ബന്ധുക്കൾ വിവരം രാജേന്ദ്രന്റെ മാതാപിതാക്കന്മാർക്ക് കമ്പിയടിച്ചു. രാജേന്ദ്രന്റെ മാതാവും സഹോദരിയും അടുത്ത വണ്ടിയിൽ അലഹബാദിലെത്തി. ഈ ഘട്ടത്തിൽ രാജേന്ദ്രൻ കൽക്കട്ടയിലേക്ക് തിരിച്ചുപോയിരുന്നു. കൽക്കട്ടയിൽവെച്ച് പിതാവ് രോഗശയ്യയിലാണെന്ന് ഒരു കമ്പി രാജേന്ദ്രന് ലഭിച്ചു. രാജേന്ദ്രൻ അടുത്തദിവസം വീട്ടിലെത്തി. പിതാവിന് രോഗമാണെന്നുള്ള വിവരം ശരിയായിരുന്നു. എന്നാൽ ഈ ഉപജാപകന്മാരായ സഹോദരന്മാർക്ക് ഗൃഹത്തിൽ നേരിടേണ്ടിവന്ന പ്രക്ഷുബ്ധതയും ശോകവും കരച്ചിലും കണ്ണുനീരും അവരുടെ നിശ്ചയത്തെ അടിമുടി ഉലച്ചു. ബിലാത്തിക്ക് പോയാൽ വീണ്ടും അവനെ ഉടലോടെ കാണുവാൻ കഴിയുകയില്ലെന്ന് അവർ പറഞ്ഞു. ഈ ഗൂഢാലോചനക്ക് കൂട്ടുനിന്ന മഹേന്ദ്രപ്രസാദിനെ അവർ ഭർത്സിച്ചു. ഒടുവിൽ ബിലാത്തിയാത്ര ഉപേക്ഷിച്ചതായി രാജേന്ദ്രനിൽനിന്നും വാഗ്ദാനം ലഭിക്കുന്നതുവരെ ആ ഗൃഹാന്തരീക്ഷം ശോകമൂകമായിത്തീർന്നു. രാജേന്ദ്രന്റെ ബിലാത്തിയാത്രയും അങ്ങനെ അവസാനിച്ചു. രാജേന്ദ്രനുവേണ്ടി ശേഖരിച്ച പണവും തയ്പിച്ച ഉടുപ്പുകളുംകൊണ്ട് ഗുരുദേവൻ അടുത്ത വണ്ടിക്ക് അയാളുടെ വീട്ടുകാരോടുപോലും അറിയിക്കാതെ ബോംബെയിൽ എത്തുകയും അവിടെനിന്നും ലണ്ടനിലേക്കുള്ള യാത്ര ആരംഭിക്കുകയുംചെയ്തു. ജ്യോതിഷികന്റെ പ്രവചനം പ്രത്യക്ഷരം ഫലിച്ചു. രാജേന്ദ്രന്റെയും കൂട്ടുകാരുടെയും ജ്യോതിശ്ശാസ്ത്രത്തിലുള്ള വിശ്വാസം വർദ്ധിച്ചിരിക്കുമെന്നും ഊഹിക്കാം.

ലണ്ടൻ യാത്രയ്ക്കുള്ള പരിപാടി അങ്ങനെ അലസിപ്പോയതോടുകൂടി രാജേന്ദ്രൻ വീണ്ടും കൽക്കട്ടയിലേക്ക്പോയി എം. എ. പരീക്ഷയ്ക്കുള്ള പഠനം തുടർന്നു. ഇക്കാലത്തുതന്നെ പിതാവായ മഹാദേവസഹായ് ചരമമടഞ്ഞു. പിതാവിന്റെ ചരമം രാജേന്ദ്രന്റെ കുടുംബജീവിതത്തിലും ചില മാററങ്ങൾ സംഭവിപ്പിക്കാതിരുന്നില്ല.

ഗൃഹഭരണം ജ്യേഷ്ഠസഹോദരനു ഏറെറടുക്കേണ്ടിവന്നു. അദ്ദേഹം ഡുമറാവ് എന്ന സ്ഥലത്തു് ഒരു ചെറിയ ഉദ്യോഗവുമായി കഴിഞ്ഞുകൂടുകയായിരുന്നുവെങ്കിലും കുടുംബത്തിൽ ധനസംബന്ധമായ വൈഷമ്യം നേരിടുമ്പോഴും രാജേന്ദ്രൻെറ വിദ്യാഭ്യാസത്തിനു എപ്പോഴും ആവശ്യമുള്ള പണംകൊണ്ടു് സഹായിച്ചിരുന്നു. പിതാവിൻെറ ചരമത്തോടുകൂടി കുടുംബത്തിൻെറ സാമ്പദിക സ്ഥിതി കൂടുതൽ മോശപ്പെടുകയും മഹേന്ദ്രപ്രസാദിൻെറ ചുമതലകൾ വർദ്ധിക്കുകയുംഉണ്ടായി. ഇക്കാലത്തു് ട്യൂഷൻ പഠിപ്പിച്ചും കൽക്കട്ടായിലെ ഒരു വിദ്യാലയത്തിൽ അദ്ധ്യാപകവൃത്തി സ്വീകരിച്ചും രാജേന്ദ്രൻ ജ്യേഷ്ഠ സഹോദരൻെറ ഭാരങ്ങൾ ലഘൂകരിക്കാതിരുന്നില്ല. അന്നുവരെ ഏററവും ഉയർന്ന നിലയിൽ പരീക്ഷകൾ ജയിച്ചുകൊണ്ടിരുന്ന രാജേന്ദ്രനു് ഇക്കാലത്തു് പഠനകാര്യങ്ങളിൽ താത്പര്യംകുറഞ്ഞു. യഥാകാലം അദ്ദേഹം എം. എ. ബിരുദം നേടിയെങ്കിലും പഴയ ഔന്നത്യമോ പ്രശസ്തിയോ ഒന്നുംതന്നെ ആ വിജയത്തിനു് ഉണ്ടായില്ല. ബി. എൽ. പരീക്ഷയ്ക്കുള്ള കോഴ്സും ഇക്കാലത്തു് പൂർത്തിയാക്കിയിരുന്നുവെങ്കിലും പരീക്ഷയിൽചേർന്നു് ജയിക്കുവാൻ പിന്നെയും കാലവിളംബം വേണ്ടിവന്നു.

കൽക്കട്ടായിലെ ജീവിതം രാജേന്ദ്രനിൽ പല പരിവർത്തനങ്ങളും ഉണ്ടാക്കിയിരുന്നു. വക്കീൽവൃത്തി തുടങ്ങുന്നതിനു് ഒരു വർഷം മുൻപു് 1910-ൽ രാജേന്ദ്രപ്രസാദിൻെറ ജീവിതത്തിലുണ്ടായ അതിപ്രധാനവും അവിസ്മരണീയവും ആയ മറെറാരു സംഭവംകൂടി ഇവിടെ എടുത്തുപറയാതെ അദ്ദേഹത്തിൻെറ ത്യാഗസുന്ദരവും സേവനോത്സുകവുമായ ഭാവിജീവിതത്തിലും സ്വഭാവ വിശേഷത്തിലും വെളിച്ചം തൂകുവാൻ സാദ്ധ്യമല്ല. അതേ സമയംതന്നെ ഏതു കാരണങ്ങൾ അടിസ്ഥാനമാക്കിയാണോ ബിലാത്തിയാത്ര വേണ്ടെന്നുവെച്ചതു് ആ കാരണങ്ങൾകൊണ്ടുതന്നെ സ്വാഭിലാഷങ്ങൾ ത്യജിക്കുവാനുള്ള കുടുംബ സ്നേഹനിർഭരമായ മാനസിക ചഞ്ചലതക്കും ഹേതു കണ്ടെത്തുവാനും ഈ സംഭവം സഹായകമായിരിക്കും. പ്രലോഭനങ്ങൾക്കോ പ്രേരണകൾക്കോ വ്യക്തിപരിഗണനകൾക്കോ വശഗനാകാതെ ആദർശങ്ങൾക്കും തത്വങ്ങൾക്കുംവേണ്ടി സ്വാഭിപ്രായങ്ങളിൽ പാറപോലെ അചഞ്ചലമായി ഉറച്ചുനിൽക്കുവാനുള്ള മാനസിക ദാർഢ്യം അദ്ദേഹം പലപ്പോഴും പ്രദർശിപ്പിച്ചിട്ടുണ്ടു്. വിശ്വാസപ്രമാണങ്ങളിലോ പരിശുദ്ധമാർഗ്ഗങ്ങളിലോ അന്ത്യലക്ഷ്യത്തിലോതന്നെ മാത്രമെങ്കിലും വ്യതിചലിക്കാതെ എല്ലാ പ്രതിബന്ധങ്ങളും തട്ടിനീക്കി മുന്നോട്ടു നീങ്ങുവാനുള്ള കരുത്തും മനോദാർഢ്യവും അദ്ദേഹത്തിനു്

നൈസർഗ്ഗികമായി ഉണ്ടായിരുന്നു. എന്നാൽ അപ്രകാരമായ ആശയങ്ങളുടെ സാഫല്യത്തിനും അവസരോചിതമല്ലാത്ത പ്രവർത്തനങ്ങൾക്കും താത്കാലികമായെങ്കിലും അപ്രാപ്യങ്ങളായ ലക്ഷ്യങ്ങൾക്കുംവേണ്ടി മർക്കടമുഷ്ടി പിടിക്കുവാനോ വാത്സല്യനിധികളും അഭ്യുദയകാംക്ഷികളും ആയിരുന്ന ഗുരുജനങ്ങളുടേയും ബന്ധുവർഗ്ഗങ്ങളുടേയും അഭിലാഷങ്ങളെ വിഗണിക്കുവാനോ അദ്ദേഹം ഒരുങ്ങിയിട്ടില്ല.

ഒരു വിദ്യാർത്ഥിയായിരുന്ന കാലത്തു് രാജേന്ദ്രപ്രസാദ് മററൊരു സഹപാഠിയോടൊപ്പം ഒരു ദിവസം ഗോപാലകൃഷ്ണഗോഖലേയെ സന്ദർശിച്ചു. ഗോഖലേ സെർവൻറ് ഓഫ് ഇൻഡ്യാ സൊസൈററി സ്ഥാപിച്ചതിനുശേഷം ആ സംഘടനയുടെ കീഴിൽ പ്രവർത്തിക്കുവാൻ ദേശാഭിമാനികളും ത്യാഗസന്നദ്ധരും ആയ യുവാക്കന്മാരെ അന്വേഷിക്കുന്ന കാലമായിരുന്നു അതു്. ഗോഖലേ, രാജേന്ദ്രപ്രസാദിനെപ്പോലുള്ളവരുടെ സേവനം സെർവൻറ് ഓഫ് ഇൻഡ്യാ സൊസൈററിക്കു് അമൂല്യമായ നേട്ടമായിരിക്കുമെന്നു് വിശ്വസിക്കുകയും അവരെ സംഘത്തിൽ അംഗങ്ങളായി ചേർക്കുവാൻ എല്ലാ പ്രേരണാശക്തികളും ചെലുത്തുകയുംചെയ്തു. അദ്ദേഹത്തെ സന്ദർശിച്ച യുവാക്കന്മാരോടു് സേവനത്തിൻെറയും ത്യാഗത്തിൻെറയും ദേശാഭിമാനത്തിൻെറയും മാഹാത്മ്യത്തെപ്പററി അദ്ദേഹം രണ്ടു മണിക്കൂർനേരം സംഭാഷണംചെയ്തതിനുശേഷം ആലോചിച്ചു മറുപടി പറയുവാൻ സമയംകൊടുത്തുകൊണ്ടു് അവർക്കു് പൊയ്ക്കൊള്ളുവാൻ അനുമതി നൽകി.

ഗോഖലേയുടെ സന്ദേശം രാജേന്ദ്രപ്രസാദിൻെറ ഹൃദയത്തിൽ തറച്ചുകയറുകയാൽ അദ്ദേഹം അതിനെപ്പററി ചിന്തിക്കുവാൻ ആരംഭിച്ചു. കൽക്കട്ടായിൽ ഒരു വിദ്യാർത്ഥിയായിരിക്കുമ്പോൾ ദേശീയപ്രശ്നങ്ങളെപ്പററിയുള്ള പ്രക്ഷോഭണങ്ങളും ചർച്ചകളും അദ്ദേഹത്തെ ആകർഷിക്കാതിരുന്നിട്ടില്ല. എങ്കിലും വിദ്യാഭ്യാസകാലത്തു് ആ ഉദ്യമങ്ങൾക്കു് ശ്രദ്ധനൽകുവാനല്ലാതെ മററു ചിന്തകൾ തൻെറ ശക്തിയേയും ഏകാഗ്രതയേയും ശിഥിലപ്പെടുത്തുവാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല. എന്നാൽ ഗോഖലേയുമായുള്ള കൂടിക്കാഴ്ച അദ്ദേഹത്തിൻെറ ഹൃദയത്തെ പിടിച്ചുകുലുക്കുകതന്നെചെയ്തു. ഒരു വശത്തു് തൻെറ രാജ്യത്തെ സേവിക്കുവാനും ജനക്ഷേമകരമായ പ്രവർത്തനത്തിൽ പങ്കെടുക്കുവാനുമുള്ള ഗോഖലേയുടെ ആഹ്വാനത്തിൻെറ മാറെറാലികൾ. മററൊരു വശത്തു് കുടുംബസ്നേഹവും തൻെറ സഹോദരൻെറ ധനപരമായ ചുമതലകൾ ലഘുപ്പെടുത്തുവാനുള്ള ആഗ്രഹവും രണ്ടവൈകല്യംകൊണ്ടും പരിസരങ്ങളുടെ പ്രാതികൂല്യംകൊണ്ടും ഗൃഹത്തിൻെറ സാമ്പത്തിക

സ്ഥിതി വളരെ അധഃപതിച്ചിരുന്നു. എങ്കിലും മഹേന്ദ്രപ്രസാദ് അതൊന്നും സഹോദരനെ അറിയിച്ചിരുന്നില്ല. കഷ്ടപ്പെട്ടു തന്റെ വരുമാനത്തിൽ ഒരു നല്ല ഭാഗം ഗൃഹത്തിലേക്കുവേണ്ടി വിനിയോഗിച്ചും കടംവാങ്ങിയും അദ്ദേഹം പ്രയാസങ്ങൾ മററുള്ളവരിൽനിന്നും മറച്ചുവെയ്ക്കുവാൻ പണിപ്പെട്ടുകൊണ്ടിരുന്നു. രാജേന്ദ്രപ്രസാദ് രണ്ടു കുട്ടികളുടെ പിതാവായിക്കഴിഞ്ഞിരുന്നു. മഹേന്ദ്രപ്രസാദ് നാലു കുട്ടികളുടേയും ഈ ഘട്ടത്തിൽ തന്റെ ഗാർഹികഭാരം വിസ്മരിച്ച് സ്വന്തകളത്രത്തെയും കുട്ടികളെയും മററുള്ളവരുടെ സംരക്ഷണയിൽ വിട്ടിട്ട് ദേശസേവനത്തിന് ഇറങ്ങുന്ന ഒരുവനെപ്പററി മററുള്ളവർ എന്തു വിചാരിക്കും?. അന്നുവരെ കഷ്ടപ്പാടും ഭാരിച്ച ചുമതലയും അല്ലാതെ സുഖം എന്തെന്നറിഞ്ഞിട്ടില്ലാത്ത ജ്യേഷ്ഠസഹോദരനെ വീണ്ടും കുടുംബഭാരം തുടർന്നു വഹിച്ചുകൊള്ളുവാൻ വിട്ടിട്ട് താൻ ത്യാഗം നടിച്ച് ജനക്ഷേമത്തിനുവേണ്ടി പുറപ്പെട്ടുപോകുന്നത് എത്ര പരിഹാസ്യമാണ്? സ്വന്തകുടുംബത്തെ സംരക്ഷിക്കുവാൻ കഴിവില്ലാത്തവർ അന്യരുടെ ക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കുന്നത് എങ്ങനെ സാധൂകരിക്കാം? എങ്കിലും രാജ്യസേവനം എത്ര മഹനീയമായ ഒരു ലക്ഷ്യമാണ്! ഗോഖലെയെപ്പോലുള്ളവർക്ക് കുടുംബചുമതലകൾ ഇല്ലേ? അവർ എങ്ങിനെയാണ് അവ നിർവഹിക്കുന്നത്. രാജ്യത്തിനുവേണ്ടി കുടുംബബന്ധങ്ങളെ ഉപേക്ഷിക്കേണ്ടിവന്നാൽ അതു ചെയ്യുവാൻ എന്തിന് മടിക്കണം?

ഇങ്ങനെ വിഭിന്ന ചിന്താഗതികളുടെ സമ്മർദ്ദവും സംഘട്ടനകളും രാജേന്ദ്രപ്രസാദിനെ വല്ലാതെ അലട്ടി. ഉറക്കമില്ലാതെ പല രാത്രികളും അദ്ദേഹം കഴിച്ചുകൂട്ടേണ്ടിവന്നു. ആഹാരത്തിലും മററു ദിനചര്യകളിലും ശ്രദ്ധയില്ലാതായി. പഠനം നിശ്ശേഷം കൈയ്‌വെടിഞ്ഞു. വക്കീലാഫീസിലും കോടതികളിലും ചെന്നിരുന്ന് അവിടെ നടക്കുന്നതൊന്നുംതന്നെ ശ്രദ്ധിക്കാതെ ചിന്തയിൽ മുഴുകി സമയംകഴിച്ചുകൂട്ടി. രണ്ടാഴ്ചകൾ ഇങ്ങനെ ആലോചിച്ചതിനുശേഷം സെർവൻറ്സ് ഓഫ് ഇൻഡ്യാ സൊസൈററിയിൽ ചേരുവാൻതന്നെ ദൃഢനിശ്ചയംചെയ്തു. എന്നാൽ ജ്യേഷ്ഠനോട് അതു തുറന്നുപറയുവാൻ കരുത്തില്ലാതെപോയതുകൊണ്ടും അദ്ദേഹത്തിന്റെ ക്ലേശം നേരിട്ട് കാണുവാനുള്ള വൈമനസ്യംകൊണ്ടും അദ്ദേഹത്തിന് ഒരു കത്തെഴുതി. രാജേന്ദ്രപ്രസാദിന്റെ സ്വഭാവമഹിമയും വ്യക്തിത്വവും ഔന്നത്യവും ഇതു വളരെ തെളിയിക്കുന്ന മറെറാരു പ്രമാണവും ഇല്ലാത്തതുകൊണ്ട് അതു മുഴുവൻ താഴെ ചേർക്കുന്നു.—

എന്റെ ജ്യേഷ്ഠ!

വികാരശീലനായ എനിക്കു് അങ്ങയുടെ മുഖത്തുനോക്കി സംസാരിക്കുവാൻ കഴിവില്ല. കൂടുതൽ ഉന്നതവും പ്രധാനവും ആയ ഒരു സ്വഭാവവിശേഷത്തിന്റെ ആഹ്വാനം ഞാൻ ശ്രവിക്കുന്നു. അങ്ങയെ ദുർഘടങ്ങളിലും വിഷമിപ്പുകളിലും വിട്ടിട്ടുപോകുന്നതു് കൃതഘ്നതയായിരിക്കാം. എന്നാൽ മുപ്പതുകോടി ജനങ്ങൾക്കുവേണ്ടിയുള്ള ഒരു ത്യാഗാനുഷ്ഠാനത്തിനു തയ്യാറാകണമെന്നു് ഞാനപേക്ഷിക്കട്ടെ?

ഗോഖലെയുടെ സംഘത്തിൽ ചേരുന്നതുകൊണ്ടു് ഞാൻ വ്യക്തിപരമായി യാതൊരു ത്യാഗവും അനുഷ്ഠിക്കുന്നില്ല. നല്ലതിനായാലും ചീത്തയ്ക്കായാലും ചെന്നെത്തുന്ന എന്തൊരു സാഹചര്യങ്ങൾക്കും അനുസൃതമായ ഒരു ജീവിതം നയിക്കുവാനുള്ള പരിശീലനം എനിക്കു് ലഭിച്ചിട്ടുണ്ടു്. പ്രത്യേകമായി യാതൊരു സുഖവും സൗകര്യവും എനിക്കു് ആവശ്യമില്ല. ഒരു ലഘുജീവിതമാണു് ഞാൻ നയിച്ചിട്ടുള്ളതു്. സംഘത്തിൽനിന്നും കിട്ടുന്നതു് എന്റെ ആവശ്യങ്ങൾക്കു് തികച്ചും മതിയാകുന്നതാണു്.

എന്നാൽ അങ്ങയെ സംബന്ധിച്ചിടത്തോളം ഇതു് ഒരു ത്യാഗമായിരിക്കുമെന്നു് വിശ്വസിക്കുവാൻ എനിക്കു കഴിയുന്നില്ല. എന്നെപ്പററി പല ഉന്നത പ്രതീക്ഷകളും ഉണ്ടായിരുന്ന അങ്ങയുടെ പ്രത്യാശകൾ ഒരു നിമിഷത്തിൽ തകർന്നുപോകുന്നതു് ഞാൻ കാണേണ്ടിവരും. എന്നാൽ ചഞ്ചലമായ ഈ ലോകത്തിൽ എല്ലാം മറഞ്ഞുപോകുന്നതാണു്. ധനം, ഔന്നത്യം, പദവി ഇവയെല്ലാംതന്നെ— ധനം സമ്പാദിക്കുന്നതോടുകൂടി കൂടുതൽ കൂടുതൽ പണം ആവശ്യമായിവരുന്നു. സ്വർണ്ണം സംതൃപ്തി നൽകുമെന്നു് ജനങ്ങൾ വിശ്വസിക്കുന്നുണ്ടെങ്കിലും ബാഹ്യമായ അവസ്ഥകളിൽനിന്നല്ല, ആന്തരമായിമാത്രമാണു് സുഖലബ്ധിയുണ്ടാകുന്നതെന്നു് അറിവുള്ളവർക്കു് അറിയാം. ലക്ഷക്കണക്കിനുള്ള പണത്തിന്റെ ഉടമസ്ഥനായ ഒരുവനെക്കാൾ ഏതാനും രൂപമാത്രം കൈയ്വശമുള്ള ഒരുവനാണു് കൂടുതൽ സംതൃപ്തൻ. അതുകൊണ്ടു് നമുക്കു് ദാരിദ്ര്യത്തെ നിന്ദിക്കാതിരിക്കാം. ലോകത്തിലെ മഹാപുരുഷന്മാർ ആദ്യകാലങ്ങളിൽ ഏററവും ദരിദ്രരും നിന്ദിതരും പീഡിതരുമായിരുന്നു. എന്നാൽ അവരെ പുച്ഛിച്ചവരും മർദ്ദിച്ചവരും അറിയപ്പെടാതെ ഉയർത്തപ്പെടാതെ ധൂളിപടലങ്ങളിൽ മറഞ്ഞുപോയപ്പോൾ മർദ്ദിതരും നിന്ദിതരും കോടിക്കണക്കിനുള്ള ജനങ്ങളുടെ ഹൃദയത്തിലും സ്മരണയിലും എന്നും ജീവിക്കുന്നു. എനിക്കു് എന്റെ ജീവിതത്തിൽ എന്തെങ്കിലും അഭിലാഷം ഉണ്ടെങ്കിൽ അതു് രാജ്യത്തിനുവേണ്ടി എന്തെങ്കിലും സേവനം അനുഷ്ഠിക്കുകയെന്നുള്ളതാണു്. മാതൃഭൂമിക്കുവേണ്ടി എന്തെങ്കിലും സേവനം അനുഷ്ഠിക്കുകയെന്നതിൽ കവിഞ്ഞ യാതൊരു ജീവിതാശയും എനിക്കു് ഇല്ല.”

ഈ കത്ത് ജ്യേഷ്ഠന്റെ ഉറക്കറയിലുള്ള കിടക്കിൽവെച്ചിട്ട് പ്രസാദ്ഗൃഹത്തിന്റെ മുൻ ഭാഗത്തുള്ള കാളേജ് സ്ക്വയറിൽചെന്ന് ഇരിപ്പായി. ബാക്കിഭാഗം അദ്ദേഹംതന്നെ പറയട്ടെ!

● “ജ്യേഷ്ഠൻ എഴുത്തു വായിച്ചിട്ട് എന്നെ തിരയുവാൻതുടങ്ങി. കണ്ടില്ല. ഞാൻമടങ്ങിയെത്തിയപ്പോൾ ജ്യേഷ്ഠന്റെ സ്ഥിതി പരുങ്ങലിൽ ആയിരുന്നു. അന്നുരാത്രി അദ്ദേഹത്തിന് യാതൊന്നും സംസാരിക്കാൻ കഴിഞ്ഞില്ല. എന്നെ വിഷമിപ്പിച്ചിരുന്ന ചിന്തതന്നെയാണ് ജ്യേഷ്ഠനേയും വിഷമിപ്പിച്ചിരുന്നതെന്നു എനിക്കു ബോദ്ധ്യമായി. എന്നെ തടയണമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. എന്നാൽ കുടുംബഭാരം ചുമക്കുവാൻ തനിക്കു ശേഷിപോരെന്നും തോന്നിയിരുന്നു. എന്നെ കണ്ടപ്പോൾ ജ്യേഷ്ഠൻ പൊട്ടിക്കരയാൻ തുടങ്ങി. എനിക്കും സ്വയം നിയന്ത്രിക്കുവാൻ കഴിഞ്ഞില്ല. ഞാനും കരഞ്ഞു. ആ കരച്ചിലിൽതന്നെ ജ്യേഷ്ഠന്റെ മനോഗതം ഞാൻ മനസ്സിലാക്കി.”

രാജേന്ദ്രപ്രസാദിന്റെ മാതാവ് ഈ വിഷയത്തെപ്പററി മൌനം ദീക്ഷിച്ചതേയുള്ളൂ. എന്നാൽ അദ്ദേഹത്തിന്റെ മൂത്തസഹോദരി കുടുംബത്തിന്റെ പ്രതികരണം ഇങ്ങനെ വെളിപ്പെടുത്തി. × “നീ ബിലാത്തിക്കുപോകാൻ തീർച്ചപ്പെടുത്തി അച്ഛനെ കരയിച്ചു. ഇപ്പോൾ സന്യാസിയാകാൻ ആഗ്രഹിച്ച് ജ്യേഷ്ഠനെ കരയിക്കുകയാണ്.”

സെർവൻറ്സ് ഓഫ് ഇൻഡ്യാ സൊസൈററിയിൽ അംഗമാകാനുള്ള നിശ്ചയം അങ്ങനെ അവസാനിപ്പായി. മഹാത്മാഗാന്ധി സെർവൻറ്സ് ഓഫ് ഇൻഡ്യ സൊസൈററിയിൽ അംഗത്വത്തിന് അപേക്ഷിച്ചതും സൊസൈററി അപേക്ഷ നിരസിച്ചതും ഈ ഘട്ടത്തിൽ അനുസന്ധേയമാണ്.

---

● ആത്മകഥ.

× ആത്മകഥ.

## അദ്ധ്യായം നാല്

# അഭിഭാഷകവൃത്തി

അദ്ധ്യാപകവൃത്തിയാണ് രാജേന്ദ്രപ്രസാദിനെ ഏററവും ആകർഷിച്ചിരുന്ന തൊഴിലെങ്കിലും ജ്യേഷ്ഠൻ മഹേന്ദ്രപ്രസാദിന് ഉണ്ടായിരുന്ന സഹോദരനെപ്പററിയുള്ള പ്രതീക്ഷകൾ അതിൽ ഒതുങ്ങുമായിരുന്നില്ല. കുശാഗ്രബുദ്ധിയും പരിശ്രമശീലനും ആയ ഒരു യുവാവിന് അന്ന് ഔദ്യോഗിക രംഗങ്ങളുടെ അത്യുന്നതമായ സോപാനങ്ങളിലേക്ക് ഉയരുവാൻ അവസരം നൽകിയിരുന്ന തൊഴിൽ അഭിഭാഷകവൃത്തിയായിരുന്നു. തന്റെ സഹോദരനെ അഭിഭാഷകനാക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. രാജേന്ദ്രപ്രസാദ് യൂണിവേഴ്സിററിയിൽനിന്ന് മെട്രിക്കുലേഷൻ പരീക്ഷയ്ക്ക് ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിച്ച ഘട്ടത്തിൽത്തന്നെ പ്രശസ്ത ബാരിസ്റ്ററായിരുന്ന സച്ചിദാനന്ദസിൻഹാ അദ്ദേഹത്തിന്റെ ഹിന്ദുസ്ഥാൻ റിവ്യൂവിൽ തന്റെ നാട്ടുകാരനെപ്പററി അഭിമാനപൂർവ്വം ഇങ്ങനെ എഴുതിയിരുന്നു.

"ബാലനായ രാജേന്ദ്രൻ അതിസമർത്ഥനായ ഒരു വിദ്യാർത്ഥിയാണെന്ന് അയാളെപ്പററി ലഭിച്ചുകൊണ്ടിരുന്ന വിവരങ്ങളിൽനിന്നും മനസ്സിലാകുന്നു. അയാൾ തന്റെ ഈ പ്രശസ്തി കാളേജ് വിദ്യാഭ്യാസത്തിലും നിലനിർത്തുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. ഈ ബാലന്റെ ഭാവി എന്തായിരിക്കുമെന്ന് ഞങ്ങൾ ആകാംക്ഷയോടെ കാത്തിരിക്കുന്നു. നല്ല ആരോഗ്യം അയാൾക്കുണ്ടായിരിക്കുമെങ്കിൽ ഒരു ഇൻഡ്യാക്കാരന് പ്രതീക്ഷിക്കാവുന്ന യാതൊരൌന്നത്യവും ഈ ബാലന് എത്തിച്ചേരുവാൻ കഴിയാത്തതായി ഉണ്ടായിരിക്കയില്ല. കാൺഗ്രസ്സ് സമ്മേളനത്തിൽ ആദ്ധ്യക്ഷംവഹിക്കുമ്പോൾ ചന്ദ്രവാർക്കെന്നപോലെ തന്റെ സംസ്ഥാനത്തിലെ ഹൈക്കോടതി ജഡ്ജിമാരുടെ കസേരകളിൽ ഒന്നിലേയ്ക്ക് നിയോഗിച്ചുകൊണ്ടുള്ള ഉത്തരവ് രാജേന്ദ്രനും ലഭിക്കുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു"

അന്നത്തെ പരിതഃസ്ഥിതികളിൽ ഒരു ഇൻഡ്യാക്കാരന് ലഭിക്കാവുന്ന ഔന്നത്യത്തെപ്പററി എഴുതുവാൻ കഴിയുമായിരുന്ന പ്രവചനം ഇതുമാത്രമായിരുന്നു എങ്കിലും രാജേന്ദ്രപ്രസാദിന് ഒഴിച്ചിടപ്പെട്ടിരുന്ന കസേര ഹൈക്കോടതി ജഡ്ജിയുടേതായിരുന്നില്ല. പിന്നെയോ ഇൻഡ്യയുടെ ഒന്നാമത്തെ രാഷ്ട്രതലവന്റേതുതന്നെയായിരുന്നുവെന്ന് അനന്തര സംഭവങ്ങൾ വെളിപ്പെടുത്തി.

രാജേന്ദ്രപ്രസാദ് ജ്യേഷ്ഠന്റെ അഭിലാഷം അനുസരിച്ച് അന്ന് കൽക്കട്ടാ ഹൈക്കോടതിയിലെ ഏററവും പ്രശസ്തനായ വക്കീലായി

ന്ന ശംസുൽഹുദാസാഹിബ്ബിന്റെ ആഫീസ്സിൽ അപ്രൻറീസായി പരിശീലനം ആരംഭിച്ചു. യാതൊന്നും അർപ്പണമനസ്സോടെ ചെയ്യുന്ന ഒരു പ്രകൃതമല്ല പ്രസാദിന് ഉണ്ടായിരുന്നതു്. വക്കീലാഫീസിൽ പരിശീലനം ആരംഭിച്ചതോടുകൂടി സകല ശ്രദ്ധയും കേസ്സുകൾ പഠിക്കുന്നതിലും നോട്ടുകൾ തയ്യാറാക്കുന്നതിലും കോടതികളിൽ ഹാജരായി അവിടെ നടക്കുന്ന നടപടികൾ പഠിക്കുന്നതിലും അദ്ദേഹം കേന്ദ്രീകരിച്ചു. രാജേന്ദ്രപ്രസാദിന്റെ പാണ്ഡിത്യം കണ്ടു് സന്തുഷ്ടനായ വക്കീൽ സാഹിബ്ബ് സ്വന്തം വീട്ടിൽ താമസിക്കുവാൻ അദ്ദേഹത്തെ ക്ഷണിക്കുകയും ആഹാരം സ്വയം പാകംചെയ്യുവാൻ ആവശ്യകമായ സൗകര്യം ഉണ്ടാക്കിക്കൊടുക്കുകയുംചെയ്തു. അനന്തരകാലങ്ങളിൽ ഹിന്ദുമുസ്ലീം വഴക്കുകളും സംഘട്ടനങ്ങളും കൊലപാതകങ്ങളും കൊണ്ടു് ജുഗുപ്സാവഹമായ ഒരു ചരിത്രംസൃഷ്ടിച്ച കാലഘട്ടത്തിൽ രാജേന്ദ്രപ്രസാദ് വക്കീൽവൃത്തിയാരംഭിച്ചപ്പോൾ ഉണ്ടായിരുന്ന ഐക്യവും സമുദായമൈത്രിയും വർഗ്ഗങ്ങൾ തമ്മിലുള്ള പരസ്പര ബഹുമാനവും ഉദാഹരിക്കുവാൻ പല സംഭവങ്ങളും ഉണ്ടു്. വക്കീൽ സാഹിബ്ബിന്റെ ഗൃഹത്തിലെ ഭൃത്യന്മാരിൽ പലരും ഹിന്ദുക്കളായിരുന്നു. അവരുടെ ആചാരമര്യാദകളെയും മതനിഷ്ഠകളെയും ആദരിച്ചു് ബക്രീദുകാലത്തു പോലും ഗോവധം മുതലായ നിഷിദ്ധകർമ്മങ്ങൾ വക്കീൽ സാഹിബ്ബ് തന്റെ ഗൃഹത്തിൽ അനുവദിച്ചിരുന്നില്ല. ഒരു സനാതനിയെന്നഭിമാനിച്ചിരുന്ന രാജേന്ദ്രപ്രസാദു് ഈ വസ്തുത മനസ്സിലാക്കാതെ ബക്രീദ് കാലത്തു് പാർപ്പു മാറിയതിനെപ്പററി വക്കീൽ സാഹിബ്ബ് പരിഭവിക്കുകയുണ്ടായി.

1911-ൽ രാജേന്ദ്രപ്രസാദ് സനദെടുത്തു് വക്കീൽ വൃത്തി ആരംഭിച്ചു. അന്നുതന്നെ ശംസുൽഹുദാസാഹിബ്ബ് രാജേന്ദ്രപ്രസാദിന് വാദിക്കുവാൻ ഒരു കേസ്സേല്പിച്ചുകൊടുക്കുകയും കോടതിയിൽ കൃത്യസമയത്തു് ഹാജരായി തന്റെ ശിഷ്യന്റെ പാർശ്വത്തിൽ ഇരുന്നു് വാദം ശ്രദ്ധിക്കുകയും വേണ്ട ഉപദേശങ്ങൾ നല്കുകയുംചെയ്തു. അല്പ കാലത്തിനുള്ളിൽ ശംസുൽസാഹിബ്ബ് ഗവർണ്ണറുടെ കൌൺസിലിൽ അംഗമായി നിയമിക്കപ്പെട്ടതുകൊണ്ടു് വക്കീൽ വൃത്തി ഉപേക്ഷിക്കേണ്ടിവന്നു. അദ്ദേഹം പല കേസുകളും തന്റെ ശിഷ്യനു് ഏല്പിച്ചു കൊടുക്കുകയുംചെയ്തു. ഇക്കാലത്തുതന്നെ ശംസുൽഹുദാസാഹിബ്ബിനോടൊന്നിച്ചു് പ്രസാദിന് കൂട്ടുവക്കാലത്തു് ഉണ്ടായിരുന്ന ഒരു കേസ് വിചാരണക്കെടുത്തു. ശംസുൽഹുദാസാഹിബ്ബിന്റെ വേർപാടിനുശേഷം ഒരു ജൂനിയർ വക്കീലിനെക്കൊണ്ടുമാത്രം കേസ്സുനടത്തിക്കുന്നതിൽ വിശ്വാസം ഇല്ലാതിരുന്ന കക്ഷി മറെറാരു സീനിയർ വക്കീലിനെ കൂടി കേസ്സു നടത്തുവാൻ ഏല്പിച്ചിരുന്നു. യാതൊരു ഫീസും കേസ്സിൽ തനിക്കു കിട്ടുകയില്ലെങ്കിലും വക്കാലത്തിൽ തന്റെ പേർ ഉണ്ടായിരുന്നതുകൊണ്ടു് രാജേന്ദ്രപ്രസാദ് വിചാരണസമയത്തു് പുതിയ സീനിയർ വക്കീലിന്റെ സമീപത്തിരുന്നു് അദ്ദേഹത്തെ സഹായിച്ചു. കേസ്സു നടന്നതു് അശുതോഷ് മുക്കർജിയുടെ ബെഞ്ചിലായിരുന്നു.

രാജേന്ദ്രപ്രസാദ് സീനിയർ വക്കീലിനെ സഹായിക്കുവാൻ ബ്രീഫ്പ്പാർട്ടുകളിലെ മുൻവിധികൾ ഒന്നൊന്നായി അടുക്കും ക്രമവും അനുസരിച്ച് എടുത്തുകൊടുക്കുന്നതും സീനിയർ അവ കോടതിയിൽ ഉദ്ധരിക്കുന്നതും അശുതോഷ് മുക്കർജി കൗതുകത്തോടെനോക്കിക്കൊണ്ടിരുന്നു. കേസ്സുകഴിഞ്ഞ് വാദം അവസാനിക്കാറായപ്പോൾ ജഡ്ജി മന്ദഹസിച്ചുകൊണ്ട് യുവാവായ രാജേന്ദ്രപ്രസാദിനെനോക്കി, "തീർന്നോ, ഇനിയെന്തെങ്കിലും ഹാജരാക്കാനുണ്ടോ? പറയൂ, പുസ്തകങ്ങൾ ഞാൻ കൊണ്ടുവരുവിക്കാം"—എന്ന് സ്നേഹസമന്വിതം പറയുകയുണ്ടായി. രണ്ടു ദിവസംകഴിഞ്ഞ് ലാകാളേജിൽ അപ്പോൾ ഒഴിവുള്ള ഒരു പ്രൊഫസ്സർ സ്ഥാനത്തിന് അപേക്ഷ അയയ്ക്കുവാനും അശുതോഷ് മുക്കർജിയെ ചെന്നു കാണുവാനും യൂണിവേർസിറ്റിയിലെ ഒരു സിൻഡിക്കേറ്റ് മെംബർ രാജേന്ദ്രപ്രസാദിനോട് ആവശ്യപ്പെട്ടു. അദ്ദേഹം മുക്കർജിയെ ചെന്നുകണ്ടു. മുക്കർജിയുടെ നിർദ്ദേശം അനുസരിച്ചായിരുന്നു സിൻഡിക്കേറ്റ് മെമ്പർ രാജേന്ദ്രനോട് അപേക്ഷ അയയ്ക്കുവാൻ ആവശ്യപ്പെട്ടത്. അങ്ങനെ പ്രാക്ടീസാരംഭിച്ച് രണ്ടു വർഷത്തിനുള്ളിൽതന്നെ ആവശ്യപ്പെടാതെയും അപേക്ഷയുമായി കാത്തുകിടക്കാതെയും സേവയും ശുപാർശയും അന്വേഷിച്ചുപോകാതെയും അദ്ദേഹത്തിന് വക്കീൽ വൃത്തിയിൽ പ്രാരംഭകാലത്തുള്ള ധനപരമായ ബുദ്ധിമുട്ടുകൾ കടന്നുകൂടുവാൻ ആവശ്യമായ വരുമാനം ഉള്ള ഒരു "പാർട്ട്‌ടൈം" ജോലികിട്ടി.

വക്കീൽ വൃത്തിയിൽ ജോലിയും വരുമാനവും ഇല്ലാതെ ദീർഘകാലം കോടതികളുടെ തിണ്ണ നിരങ്ങുവാനുള്ള ദൌർഭാഗ്യം രാജേന്ദ്രപ്രസാദിന് ഉണ്ടായിട്ടില്ല. റാഷ്‌ബിഹാരിഘോഷ്, കലവന്തസഹായ്, സർ. എസ്സ്. പി. സിൻഹ എന്നിവർ സിംഹഗർജ്ജനം നടത്തിക്കൊണ്ടിരുന്ന കാലമായിരുന്നു അത്. അവരെ സമീപിക്കുവാനോ പരിചയം സമ്പാദിക്കുവാനോ ആദ്യഘട്ടങ്ങളിൽ രാജേന്ദ്രപ്രസാദിന് കഴിഞ്ഞിരുന്നില്ല. അതുപോലെ ധനാഢ്യന്മാരും സമുദായത്തിലെ ഉന്നതന്മാരുമായ കക്ഷികളുമായി അദ്ദേഹത്തിന്റെ ആഫീസിൽ എത്തിനോക്കിയതും ഇല്ല. എന്നാൽ സാധാരണക്കാരും യാതൊരു ധനശക്തിയില്ലാത്തവരും ആയ പലരും കേസുകളുമായി അദ്ദേഹത്തെ സമീപിച്ചിരുന്നു. ഇതുകൊണ്ട് വരവുകുറഞ്ഞിരുന്നുവെങ്കിലും ജോലിയില്ലാത്തതുകൊണ്ടുള്ള ദാരിദ്ര്യം അദ്ദേഹത്തിന് അനുഭവപ്പെട്ടിരുന്നില്ല. ഫീസായി കിട്ടിയിരുന്ന പണംകൊണ്ട് സ്വന്തം ചെലവ് നിർവ്വഹിക്കുവാനും ദുർഘട ഘട്ടങ്ങളിൽ മഹേന്ദ്രപ്രസാദിന്റെ വിഷമതകൾ കുറയ്ക്കുവാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു.

ഒരിക്കൽ റാഷ്ബിഹാരിഘോഷിന് വക്കാലത്തുണ്ടായിരുന്ന ഒരു വലിയ കേസിൽ ഒരു ജൂണിയർ വക്കാലത്ത് രാജേന്ദ്രബാബുവിനും ലഭിച്ചിരുന്നു. റാഷ്ബിഹാരി പ്രകൃത്യാ മുൻകോപിയും അക്ഷമനും ആയിരുന്നു. ജൂണിയർ വക്കീലന്മാർക്ക് മാത്രമല്ല ജഡ്ജിമാർക്കുപോലും അദ്ദേഹത്തെ ഭയവുമായിരുന്നു. വൻപിച്ച കേസുകളിൽ നോട്ടുകൾ തയ്യാറാക്കിക്കൊടുക്കുന്ന ജോലി ജൂണിയർ വക്കീലന്മാർക്കാണ് ഉള്ളത്. ഇങ്ങനെ തയ്യാറാക്കികിട്ടുന്ന നോട്ടുകൾ തൃപ്തികരമല്ലെങ്കിൽ ക്രുദ്ധനായി അദ്ദേഹം അവ തയ്യാറാക്കിയവരുടെ മുഖത്ത് വലിച്ചെറിയുകയും ക്ഷോഭിക്കയും ചെയ്യുക പതിവാണ്. കോടതിയിൽ കേസ്സുവാദിച്ചുകൊണ്ടിരിക്കുമ്പോൾപോലും പുസ്തകങ്ങളും കടലാസുകളും വലിച്ചെറിയുന്ന സ്വഭാവക്കാരനായിരുന്നു അദ്ദേഹം. രാജേന്ദ്രപ്രസാദിനു ജൂണിയറായി അദ്ദേഹത്തോടൊന്നിച്ച് ഹാജരാകുവാൻ ഭാഗ്യമുണ്ടായ കേസിൽ എതിർഭാഗം വക്കീൽവാദം നടത്തിക്കൊണ്ടിരിക്കുമ്പോൾ റാഷ്ബിഹാരി മററു കോടതികളിലെ ജോലിത്തിരക്കുമൂലം ഹാജരാകാതിരിക്കുകയാണെങ്കിൽ പ്രതിപക്ഷവാദങ്ങളുടെ നോട്ടുകൾ തയ്യാറാക്കിക്കൊടുക്കുവാനുള്ള കർത്തവ്യം ജൂണിയർ വക്കീലായിരുന്ന രാജേന്ദ്രപ്രസാദിന്റേതായിരുന്നു. കോടതി പിരിഞ്ഞതിനുശേഷം തയ്യാറാക്കിയ നോട്ടുകളുമായി പ്രസാദ് മററുള്ള ജൂണിയർ വക്കീലന്മാരോടൊപ്പം റാഷ്ബിഹാരിയുടെ വീട്ടിൽ ഹാജരായി. അദ്ദേഹം നോട്ടുവാങ്ങി അതു മുഴുവൻ സൂക്ഷിച്ചു പഠിച്ചതിനുശേഷം തലയുയർത്തി ആരാണ് അതു തയ്യാറാക്കിയതെന്ന് അന്വേഷിച്ചു. കടലാസുകൾ തന്റെ മുഖത്ത് എറിയുവാൻ പോകയാണെന്ന് ഭയന്നുകൊണ്ടാണെങ്കിലും പ്രസാദ് അതിന്റെ കർത്തൃത്വം ഏററുപറഞ്ഞു. "എത്രകാലമായി പ്രാക്ററീസാരംഭിച്ചിട്ട്? ഞാൻ പരിചയപ്പെട്ടിട്ടില്ലല്ലോ? എന്നു പറഞ്ഞുകൊണ്ട് റാഷ്ബിഹാരി രാജേന്ദ്രപ്രസാദിന്റെ പുറത്ത് തലോടി അദ്ദേഹത്തെ അനുമോദിച്ചു. പിന്നീട് ഒരിക്കലും രാജേന്ദ്രപ്രസാദിന്റെ നോട്ടുകൾ അദ്ദേഹം പൂർണ്ണമായി വിശ്വസിക്കാതിരുന്നിട്ടില്ല.

അന്ന് ബിഹാർ കൽക്കട്ടാ ഹൈക്കോടതിയുടെ അധികാരാതിർത്തിയിൽ ആയിരുന്നു. ബിഹാറിനു മാത്രമായി ഒരു ഹൈക്കോടതി അനുവദിക്കുകയും അതിന്റെ ആ സ്ഥാനം പാററ്നാ ആയി നിശ്ചയിക്കുകയും ചെയ്തുകഴിഞ്ഞിരുന്നു. അതുകൊണ്ട് കൽക്കട്ടായിൽ നിന്ന് പ്രാക്ററീസ് തുടരുവാൻ ബിഹാറിലേക്ക് മടങ്ങിപ്പോരുന്നതിന് രാജേന്ദ്രപ്രസാദും ബിഹാർകാരായ മററനേകം വക്കീലന്മാരും മുൻകൂട്ടി നിശ്ചയംചെയ്തിരുന്നു. അതിനുമുൻപ് അദ്ദേഹം കൽക്കട്ടാ യൂണിവേഴ്സിററിയിൽ എം. എ. പരീക്ഷയ്ക്ക് ചേരുകയും ഒന്നാംക്ലാ

സ്സിൽ വിജയം വരിക്കുകയും ചെയ്തു. കൽക്കത്തായിലെ ജീവിതവും മിത്രസമ്പത്തും കക്ഷിവൃന്ദവും വിട്ടുപിരിയുവാൻ അദ്ദേഹത്തിനു് അല്പം വൈമനസ്യം ഉണ്ടാകാതിരുന്നില്ല. ഒരു വക്കീൽ എന്ന നിലയിൽ കൽക്കത്തായിൽവെച്ചുതന്നെ സർവ്വപ്രശസ്തം ജഡ്ജിമാരുടെ ആദരവും കക്ഷികളുടെ സ്നേഹവും തൊഴിൽജീവിതത്തിൽ അദ്ദേഹത്തിനു് ലഭിച്ചിരുന്നു. ഈ വിജയവിശ്വാസവും തന്റെ ജന്മസംസ്ഥാനത്തോടുള്ള ഭക്തിയും കൂടി ആയിരിക്കണം ഈ മാറ്റത്തിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചതു്. 1916 മാർച്ച് മാസത്തിൽ പാറ്റ്നാ ഹൈക്കോടതി തുറക്കപ്പെട്ടു. ആ വർഷത്തിൽതന്നെ രാജേന്ദ്രപ്രസാദ് പാറ്റനായിലെ തന്റെ നിയമജീവിതം ആരംഭിക്കുകയും ചെയ്തു.

രാജേന്ദ്രപ്രസാദിന്റെ പ്രതീക്ഷകൾ ഒന്നുംതന്നെ വിഫലമായില്ല. കൽക്കത്തായിൽവെച്ചുതന്നെ ധാരാളം കേസുകളുണ്ടായിരുന്ന അദ്ദേഹത്തിനു് പാറ്റ്നായിൽ ചെയ്തുതീർക്കാവുന്നതിൽ കൂടുതൽ ജോലികൾ ലഭിച്ചുകൊണ്ടിരുന്നു. ധനസംബന്ധമായ ക്ലേശങ്ങൾ മിക്കവാറും നീങ്ങിക്കഴിഞ്ഞിരുന്നു. ബീഹാറിൽവന്നതിനുശേഷം പൊതുകാര്യങ്ങളിലേക്കും അദ്ദേഹം ശ്രദ്ധപതിപ്പിക്കുവാൻ തുടങ്ങി. ഇക്കാലത്താണ് ബീഹാറിനെ കൽക്കത്താ യൂണിവേഴ്സിറ്റിയുടെ അധികാരാതിർത്തിയിൽനിന്നു വിടർത്തി പ്രത്യേകമായി ഒരു യൂണിവേഴ്സിറ്റി അവിടെ സ്ഥാപിക്കുവാനുള്ള ബിൽ ബീഹാർ കൌൺസിലിൽ അന്നത്തെ വിദ്യാഭ്യാസമന്ത്രി അവതരിപ്പിച്ചതു്. ഗവർമ്മെന്റ് വിഭാവനംചെയ്തിരുന്ന നിയമം അനുസരിച്ചു് യൂണിവേഴ്സിറ്റി ഒരു ഗവർമ്മെന്റ് ഡിപ്പാർട്ടുമെന്റ് എന്നപോലെ അസ്വതന്ത്രമായിരിക്കുമെന്നും സെനറ്റിനും സിൻഡിക്കേറ്റിനും യാതൊരു അധികാരവും ഉണ്ടായിരിക്കയില്ലെന്നും വ്യക്തമായിരുന്നു. രാജേന്ദ്രപ്രസാദ് മുൻകൈയെടുത്തു് ഈ ബില്ലിനെതിരായി ബീഹാർ മുഴുവൻ വ്യാപിക്കുന്നതായുള്ള ഒരു പ്രക്ഷോഭണം ആരംഭിച്ചു. പത്രങ്ങളിൽ അദ്ദേഹം ലേഖനങ്ങളെഴുതി ലഘുലേഖകൾ പ്രസിദ്ധം ചെയ്തു. അവസാനമായി ലക്നൌ കോൺഗ്രസ്സ് സമ്മേളനത്തിൽ പ്രസ്തുത ബില്ലിനു് എതിരായി ഒരു പ്രമേയം പാസ്സാക്കുവാനും അദ്ദേഹം മുന്നിൽനിന്നു് പ്രവർത്തിച്ചു. ഗവർമ്മെന്റ് കീഴടങ്ങി. ബില്ലിൽ ആവശ്യമായ മാറ്റങ്ങൾ ഉണ്ടായി. സർ. സി. ശങ്കരൻനായരായിരുന്നു അന്നു് കേന്ദ്രഗവണ്മെന്റിലെ വിദ്യാഭ്യാസമന്ത്രി. അദ്ദേഹം പൊതുജനാഭിപ്രായത്തിനു് കീഴടങ്ങി. ഇതായിരുന്നു ഗവർമ്മെന്റിനു് എതിരായുള്ള രാജേന്ദ്രപ്രസാദിന്റെ ആദ്യത്തെ പ്രക്ഷോഭണം.

## അദ്ധ്യായം അഞ്ച്

# ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സ്

ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സിൻ്റെ ഉദ്ഭവത്തെപ്പററി ഈ ഗ്രന്ഥത്തിൻ്റെ ഒന്നാമധ്യായത്തിൽ ചില സൂചനകൾ നല്കിയിട്ടുണ്ടല്ലോ. ബ്രിട്ടീഷ് സാമ്രാജ്യശക്തിയെ ഇൻഡ്യയിൽനിന്നും ബഹിഷ്കരിച്ച് സ്വാതന്ത്ര്യം പിടിച്ചുപററിയ ഒരു വൻപിച്ച രാഷ്ട്രീയസംഘടനയെന്ന നിലയ്ക്ക് 'ലോകം' ഒന്നടങ്കം അതിനെ വീക്ഷിക്കുന്നതു്. ഇന്നത്തെ തലമുറക്കു മാത്രമല്ല, വരാൻപോകുന്ന ഒട്ടനവധി തലമുറകൾക്കുകൂടിയും വിസ്മരിക്കുവാനോ വിഗണിക്കുവാനോ കഴിയാത്തവിധം ആ സംഘടനയ്ക്കു് നേതൃത്വം നല്കി അസാമാന്യമായ പ്രതിഭാവിലാസംകൊണ്ടും അനന്യസാധാരണമായ സ്വാധീനബലംകൊണ്ടും ഇൻഡ്യയിലെ ജനകീയശക്തിയെ സംഘടിപ്പിച്ച് വീരസാഹസികന്മാരായ ദേശീയപ്രവർത്തകരെ വാർത്തെടുത്ത് രാഷ്ട്രത്തെ സ്വാതന്ത്ര്യസമ്പൂർത്തിയിൽ എത്തിച്ച മഹാപുരുഷന്മാർ ഒന്നൊന്നായി അന്തരിച്ചുകൊണ്ടിരിക്കുന്ന കാലമാണു് ഇതു്. ഏററവും വൻപിച്ച സംഘടിതശക്തിയും വീര്യവും സ്വാധീനബലവും ആദ്യം മഹാത്മാഗാന്ധിജിയുടെ നേതൃത്വത്തിൽ ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സ് ആർജ്ജിച്ചതെന്ന കാര്യം ഭാവി ചരിത്രകാരൻ സ്വർണ്ണലിപികളിൽ രേഖപ്പെടുത്തുമെന്ന കാര്യം തീർച്ചയാണു്. ഇൻഡ്യൻ ജനതയുടെ സ്വാതന്ത്ര്യബോധവും ദേശാഭിമാനവും പ്രതിനിധാനംചെയ്തുകൊണ്ടു് ബ്രിട്ടീഷ് സാമ്രാജ്യത്തോടു് ഏററുമുട്ടി സായുധസജ്ജമായ ആ താമസീയശക്തിയുടെ അസ്തിവാരം ഇളക്കിമറിച്ച കാൺഗ്രസ്സിൻ്റെ ചരിത്രം മഹാത്മാവിനെക്കൂടാതെ സ്മരിക്കുവാൻ ഒരു ഭാരതീയനും സാധ്യമല്ല. പൂർണ്ണസ്വാതന്ത്ര്യത്തിൻ്റെ പതാക പാറിച്ചുകൊണ്ടു് ക്രൂരമായ മർദ്ദനങ്ങളെ അഭിമുഖീകരിച്ച് ഭൗതികമായ സമ്പത്തുകൾ മാത്രമല്ല, ജീവിതം തന്നെയും സ്വാതന്ത്ര്യമാകുന്ന ബലിപീഠത്തിൽ അർപ്പണംചെയ്ത ബഹുസഹസ്രം രക്തസാക്ഷികളുടെ മഹനീയമായ ത്യാഗങ്ങളുടെയും സേവനങ്ങളുടെയും കോരിത്തരിപ്പിക്കുന്ന ഒരു ചരിത്രമാണു് ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സിൻ്റെ ചരിത്രം. കാൺഗ്രസ്സ് സംഘടനയ്ക്കു് മറെറാന്നും ചെയ്യുവാൻ കഴിയുമായിരുന്നില്ലെങ്കിൽത്തന്നെയും വിവിധഭാഷകളും ആചാരങ്ങളും പാരമ്പര്യങ്ങളും ഉള്ള ഒരു മഹാജനതയുടെ ചിന്തകളും പ്രവർത്തനങ്ങളും ഏകാഗ്രമാക്കി ഇൻഡ്യയെ ഒരു രാഷ്ട്രമാക്കി സംഘടിപ്പിച്ചതും ഉജ്ജ്വലമായ ദേശീയബോധം ജനങ്ങളിൽ ഉദ്ദീപിപ്പിച്ചതും മാത്രംകൊണ്ടു് ആ സംഘടന എന്നും സ്മരിക്കപ്പെട

മെന്നു തീർച്ചയാണ്. എന്നാൽ അതു മാത്രമല്ല, ആ സംഘടനയുടെ നേതൃത്വമുള്ള സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഇൻഡ്യയുടെ കഴിഞ്ഞ പതിനഞ്ചുവർഷത്തെ ചരിത്രം വെളിപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ട്.

കാൺഗ്രസ്സിന്റെ കഴിഞ്ഞ എൺപതോളം വർഷങ്ങളിലെ നീണ്ട ചരിത്രം സംഗ്രഹിക്കുവാനോ അതിന്റെ സംഘടിതശക്തിക്ക് അപ്പോഴപ്പോൾ നേരിടേണ്ടിവന്ന ജയാപജയങ്ങൾക്ക് അനുഗുണമായി ഇക്കാലങ്ങളിൽ ജനസാമാന്യത്തിന്റെ ഇടയിൽ അടിക്കടിയുണ്ടായിട്ടുള്ള പ്രതികരണങ്ങളും ആശാഭംഗങ്ങളും ചിത്രീകരിക്കുവാനോ അവസാനഘട്ടത്തിൽ സാമ്രാജ്യശക്തിയെ എന്നെന്നേക്കുമായി ഇൻഡ്യയിൽനിന്നു ബഹിഷ്കരിച്ച് ജനാധിപത്യം സ്ഥാപിച്ച സംഭവവികാസങ്ങൾ രേഖപ്പെടുത്തുവാനോ ഇതുപോലുള്ള ഒരു ഗ്രന്ഥത്തിൽ സാധ്യമല്ല. എങ്കിലും ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സ് ഉത്ഭവകാലത്ത് മദ്ധ്യസ്ഥിതികരായ ധനസമ്പന്നന്മാരുടെയും ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ കരുണയെയിൽനിന്നും വീഴുന്ന ഉച്ഛിഷ്ടങ്ങൾ കാത്തുകിടന്ന ഏതാനും ഉന്നതകാംക്ഷികളുടെയും ഒരു വാർഷികസമ്മേളനം മാത്രമായിരുന്നു. രാജഭക്തിപ്രമേയങ്ങൾ പാസ്സാക്കിയും പ്രസംഗങ്ങളാലപിച്ചും വിനയപുരസ്സരം ചെറിയ ആനുകൂല്യങ്ങളഭ്യർത്ഥിക്കുന്ന ഒരു സംഘടന മാത്രമായിരുന്നു അത്. കർഷകരോ തൊഴിലാളികളോ സാമാന്യജനങ്ങളോ ഇടത്തരക്കാരോപോലുമോ ആ സംഘടനയിൽ യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. ധനാഢ്യന്മാരും തൊഴിൽ ജീവിതത്തിൽ ഉയർന്നവരും ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരും ആയ ചിലർ സമ്മേളിച്ച് ഇംഗ്ലീഷിൽ തങ്ങളുടെ ആശയങ്ങൾ പ്രകടിപ്പിച്ച് ബ്രിട്ടീഷ് ഭരണാധികാരികളുടെ കാരുണ്യം അഭ്യർത്ഥിച്ചിരുന്ന ഒരു സംഘടനയെന്നതിൽ കവിഞ്ഞ പ്രാധാന്യം ജനതതിന് ഉണ്ടായിരുന്നില്ല. ഉദ്യോഗങ്ങളിൽ ഇൻഡ്യാക്കാർക്ക് കൂടുതൽ പ്രാതിനിധ്യം നല്കണമെന്നല്ലാതെ സാമ്രാജ്യശകടം അതിന്റെ ചക്രത്തിൽ ഞെരിച്ചു കൊന്നുകൊണ്ടിരുന്ന സാധാരണക്കാരുടെ ജീവിതത്തെ ഉന്നമിപ്പിക്കണമെന്നോ ദാരിദ്ര്യവും രോഗവും ക്ഷാമവും രാജ്യത്തുനിന്ന് ഉച്ചാടനംചെയ്യണമെന്നോ അവർ ആവശ്യപ്പെട്ടില്ല.

ഇത്രയും എഴുതിയതുകൊണ്ട് കാൺഗ്രസ്സിന്റെ ആദ്യകാലപ്രവർത്തനങ്ങളെ ലഘുപ്പെടുത്തണമെന്ന് ഉദ്ദേശം ഇല്ല. അന്നും നിസ്വാർത്ഥമതികളായ നേതാക്കന്മാർ മുന്നോട്ടുവരികയും നിലവിലിരുന്ന പരിതഃസ്ഥിതികളുടെ പരിമിതിയിൽ നിന്നുകൊണ്ട് അവർ കഴിവുള്ളതെല്ലാം പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. അന്നുള്ള സാഹചര്യങ്ങളിൽ അതിൽ കൂടുതൽ പ്രവർത്തിക്കുവാൻ അനിതരസാധാരണമായ കരുത്തും ധീരതയും

അത്യന്താപേക്ഷിതമായിരുന്നു. ഇൻഡ്യൻജനതയുടെ ദേശീയബോധവും സ്വാതന്ത്ര്യേച്ഛയും വികസിക്കുകയും ജനകീയശക്തി സംഘടിക്കുകയും ചെയ്ത അനന്തരകാലങ്ങളിലെ ധീരതയും കർമ്മകുശലതയും അന്ന് പ്രകടമായിരുന്നില്ലെങ്കിൽ അതിന് നേതാക്കളെ മാത്രം കുറ്റപ്പെടുത്തുന്നതും അന്യായമായിരിക്കും. ഏതൊരു പ്രസ്ഥാനത്തിന്റെയും ഉദ്ഭവകാലത്ത് ഒരുപക്ഷേ ഇതിൽ കവിഞ്ഞൊന്നും തന്നെ സാദ്ധ്യമല്ലെന്നും വരാം.

കാൺഗ്രസ്സിന്റെ ആദ്യസമ്മേളനം 1885 ൽ ഡബ്ള്യൂ. സി. ബാനർജിയുടെ ആദ്ധ്യക്ഷത്തിൽ ബോംബേയിൽ സമ്മേളിച്ച കാര്യം ഇതിനുമുൻപ് പ്രസ്താവിച്ചിട്ടുണ്ടു്. സുരേന്ദ്രനാഥ് ബാനർജി ബദ്‌റുദ്ദീൻതയ്യാബ്ജി, ഫിറോസ്ഷാമേത്ത മദനമോഹനമാളവ്യ, സർവ്വോപരി ഇൻഡ്യയുടെ ലക്ഷ്യം സ്വാരാജ്യമാണെന്ന് ഇദംപ്രഥമമായി ലോകത്തോട് പ്രഖ്യാപിച്ച ദാദാഭായി നവറോജി എന്നിവരുടെ നാമധേയങ്ങൾ കാൺഗ്രസ്സിനോട് അനുബന്ധിച്ച് എന്നും സ്മരിക്കപ്പെടുകയും ചെയ്യും. കാൺഗ്രസ്സ് വാർഷികസമ്മേളനങ്ങൾ മുറതെററാതെ എല്ലാ വർഷങ്ങളിലും ആർഭാടമായി ആഘോഷിക്കപ്പെട്ടിരുന്നു. ഇംഗ്ലീഷ്ഭരണാധികാരികളുടെ വേഷത്തിൽ സൂട്ടും ഹാററും ധരിച്ച് ഫസ്റ്റ്ക്ലാസ്സ് ട്രെയിനുകളിലോ അല്ലെങ്കിൽ അതുതന്നെ വിലപിടിച്ച മററു വാഹനങ്ങളിലോ സഞ്ചരിച്ചിരുന്ന പ്രധാനനേതാക്കന്മാർ പ്രതിവർഷം ഇൻഡ്യയുടെ ഓരോ നഗരങ്ങളിലായി സമ്മേളിച്ച് യോഗങ്ങൾ നടത്തിയിരുന്നു. ഈ സമ്മേളനങ്ങൾക്ക് ഒരു ഉത്സവത്തിന്റെ പ്രതീതി മാത്രമാണ് ജനസാമാന്യത്തിൽ ജനിപ്പിക്കുവാൻ കഴിഞ്ഞുള്ളു്.

ഇങ്ങനെ കാൺഗ്രസ്സ് സമ്മേളനങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോഴാണ് വൈസ്രോയിയായിരുന്ന കർസൺപ്രഭു ബംഗാൾവിഭജനം നടത്തിയതു്. ഇൻഡ്യയുടെ മററുഭാഗങ്ങളെ അപേക്ഷിച്ച് അന്നു കൂടുതൽ രാഷ്ട്രീയപ്രബുദ്ധതയും ദേശാഭിമാനബോധവും ഉണ്ടായിരുന്ന ബംഗാളിനെ രണ്ടായി വിഭജിച്ച് രാഷ്ട്രീയമായ ഐക്യവും ശക്തിയും വിച്ഛേദിക്കുവാനുള്ള ഒരു സംരംഭമായിട്ടാണ് ഇതിനെ ബംഗാളികൾ വീക്ഷിച്ചതു്. ബംഗാളിൽ പുകഞ്ഞുകൊണ്ടിരുന്ന രാഷ്ട്രീയമായ അഗ്നിപർവ്വതം പൊട്ടിത്തെറിക്കുവാൻ ഈ സംഭവം സഹായകമായിത്തീർന്നു. സ്വദേശിവസ്ത്രങ്ങൾ ധരിക്കുവാനും നാടൻ സാധനങ്ങൾ വാങ്ങുവാനും ഉള്ള ആഹ്വാനം അന്നാണ് ആദ്യമായി ഇൻഡ്യയിൽ കേട്ടുതുടങ്ങിയതു്. ബ്രിട്ടീഷ്സാധനങ്ങൾ ബഹിഷ്കരിച്ച് ഇൻഡ്യയിലെ ഉത്പന്നങ്ങൾ വാങ്ങുവാനുള്ള ഈ പ്രക്ഷോഭണം പടർന്നുപിടിക്ക

കയും സാധാരണക്കാരായ ജനങ്ങൾ ഈ സംരംഭങ്ങളിൽ പങ്കെടുക്കു കയും ചെയ്തു. അതിനു പുറമേ, ബംഗാളിൽ അന്നാണ് ആദ്യമായി അക്രമത്തിൽ വിശ്വസിക്കുന്ന വിപ്ലവകാരികളുടെ ഗൂഢസംഘങ്ങൾ ജന മെടുത്തതു്. തോക്കിലും ബാംബിലും വിശ്വസിച്ചുകൊണ്ടു് ഏതാനും വെള്ളക്കാരെ കൊലപ്പെടുത്തിയാൽ സ്വാതന്ത്ര്യം കൈയ്‌വരുത്തു വാൻ കഴിയുമെന്നു് പ്രചരണം നടത്തിയിരുന്ന ഈ പ്രസ്ഥാനം അന ന്തരകാലങ്ങളിൽ ശക്തിപ്പെടുകയുണ്ടായി. ബംഗാളിൽ അന്നു് നേതൃ ത്വം നല്കിയിരുന്ന അസാമാന്യപ്രതിഭാശാലികളിൽ എണ്ണംകൊ ണ്ടു മുൻഗണന അർഹിക്കുന്നതു് അരവിന്ദഘോഷ് ആണു്.

വടക്കെ ഇൻഡ്യയിൽ ഈ പ്രക്ഷോഭണങ്ങളും പ്രചരണങ്ങളും നടന്നുകൊണ്ടിരിക്കുമ്പോൾ തെക്കു് മഹാരാഷ്ട്രസംസ്ഥാനത്തു് മറ്റൊരു മഹാനായ ഭാരതീയൻ തന്റെ ദേശാഭിമാനോജ്ജ്വലമായ പ്രചരണം ആരംഭിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ഊർജ്ജസ്വലമായ ഭാഷ യും നിർഭയമായ പ്രചരണരീതിയും തണുത്തുറഞ്ഞു് കട്ടിപിടിച്ച രക്ത ത്തെപ്പോലും തിളപ്പിച്ചുമറിക്കുവാൻ വേണ്ട ശക്തിയും വീര്യവും ഉള്ളവ യായിരുന്നു. പാശ്ചാത്യവും പൗരസ്ത്യവും ആയ ചിന്താഗതികൾ വിശകലനംചെയ്തു് പഠിച്ചിട്ടുള്ള ഒരു മഹാപണ്ഡിതനും ഒന്നാം തരം രാഷ്ട്രീയപ്രവർത്തകനും ജനനേതാവുമായിരുന്ന അദ്ദേഹത്തിനു് ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്ത തൊഴിൽ ശൂന്യരുടെ സംഘടനയും അവരുടെ നേതൃത്വവും ആവശ്യമായിരുന്നില്ല. സാമാന്യജനങ്ങളെ സംഘടിപ്പിക്കുവാനാണു് അദ്ദേഹം മുതിർന്നതു്. ആ നിലയിൽ ഇൻഡ്യയിലെ ആദ്യത്തെ ജനകീയനേതാവും അദ്ദേഹംതന്നെയാണു്. അദ്ദേഹത്തിന്റെ ഉത്തേജകമായ വാഗ്മിത്വവും ധീരമായ നേതൃത്വവും വൈഷമ്യങ്ങളെ പരിഗണിക്കാതുള്ള കർമ്മസന്നദ്ധതയും ഇൻഡ്യയിലെ രാഷ്ട്രീയജീവിതത്തിനു് അന്നുവരെ ഉണ്ടായിരുന്ന മുഖാവരണം അഴി ച്ചുമാറ്റി.

എന്നാൽ ബംഗാളിൽ ഇരച്ചുകയറിക്കൊണ്ടിരുന്ന ആവേശ ത്തള്ളലോ മഹാരാഷ്ട്രത്തിൽ ലോകമാന്യതിലകർ ആരംഭിച്ചി രുന്ന ഒത്തുതീർപ്പില്ലാത്ത സ്വാതന്ത്ര്യസമരമോ അന്നുള്ള കാൺഗ്രസ്സു നേതാക്കന്മാരുടെ വീക്ഷണകോടിയിൽ യാതൊരു മാറ്റവും ഉണ്ടാക്കി യില്ല. ജനകീയശക്തി സംഘടിപ്പിച്ചു് ആശാസ്യമായ മാർഗ്ഗങ്ങളിൽ കൂടി തിരിച്ചുവിടുവാനും അവർ മുതിർന്നില്ല. ജനസേവനം ജീവിത ലക്ഷ്യമായി സ്വീകരിച്ചുവെങ്കിലും വിപ്ലവാത്മകമായ എല്ലാ പരിപാ ടികളിൽനിന്നും അകന്നുനിന്നിരുന്ന മറ്റൊരു മഹാരാഷ്ട്രനേതാവായി രുന്നു ഗോപാലകൃഷ്ണഗോഖലേ. യാഥാസ്ഥിതികനെങ്കിലും തന്റെ

സേവനചരിത്രംകൊണ്ടും നിഷ്കളങ്കമായ പ്രവർത്തനങ്ങൾകൊണ്ടും ലഘുജീവിതംകൊണ്ടും ആരാധ്യനായിരുന്ന അദ്ദേഹത്തിന്റെ അസാമാന്യമായ കഴിവുകളുടെയും നിയന്ത്രണത്തിന്റെയും സ്വാധീനശക്തിയുടെയും മറവിൽ കാൺഗ്രസ്സ് ജനസമ്പർക്കത്തിൽനിന്നും അകന്ന് കഴിയുകയായിരുന്നു. ഗോഖലെയും തിലകനും രണ്ടു വിഭിന്നകക്ഷികൾക്ക് നേതൃത്വം നല്കി, പരസ്പരം വിദ്വേഷിക്കുകയും മത്സരിക്കുകയും ചെയ്തതിന്റെ ഫലമായി കാൺഗ്രസ്സിൽ ഒരു പിളർപ്പ് അനിവാര്യമായിത്തീർന്നു.

ഈ ഘട്ടങ്ങളിൽ ബ്രിട്ടീഷ് ഗവർമ്മെന്റ് എന്തുചെയ്യുകയായിരുന്നു? മററല്ലാ സാമ്രാജ്യഗവർമ്മെന്റുകളും അവയുടെ താല്പര്യങ്ങൾക്ക് വിഘാതം ഉണ്ടാകുമ്പോൾ സ്വീകരിക്കാറുള്ള വിവേകരഹിതവും ആക്രമപരവുമായ മർദ്ദനമുറകൾ തന്നെ ഇൻഡ്യാഗവർമ്മെന്റും സ്വീകരിച്ചു. അറസ്റ്റുകളും ശിക്ഷകളും മററു ക്രൂരമായ നടപടികളും യാതൊരു നിയന്ത്രണവും കൂടാതെ പ്രയോഗിച്ച് ഇൻഡ്യൻ ദേശീയതയെ അമർച്ചചെയ്യാമെന്ന് അവർ വ്യാമോഹിച്ചു. നേതാക്കന്മാർ ജയിലിലടക്കപ്പെട്ടു. പത്രമാരണനിയമങ്ങൾകൊണ്ട് പൊതുജനജിഹ്വകളുടെ വായ് മൂടിക്കെട്ടി. രഹസ്യപ്പോലീസിനെയും മററു ഉദ്യോഗസ്ഥന്മാരെയും നിയോഗിച്ച് ജനങ്ങളുടെ ആത്മവീര്യം കെടുത്തുവാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. ബംഗാളിലെ വിപ്ലവകാരികൾ ഇരുട്ടറകളിൽ അടക്കപ്പെട്ടു. ലോകമാന്യതിലകനെ അറസ്റ്റുചെയ്ത് വിചാരണ നടത്തി ആറുകൊല്ലത്തെ തടവുശിക്ഷ നല്കി ബർമ്മയിൽ മാൻഡലെയിലുള്ള ഒരു കാരാഗൃഹത്തിൽ പാർപ്പിച്ചു. 'പഞ്ചാബിലെ സിംഹം' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ലാലാ ലജപതറായിയെ ബർമ്മയിലേയ്ക്ക് നാടുകടത്തി.

പക്ഷേ ബംഗാളിലെ പ്രക്ഷോഭണം ഇതുകൊണ്ടൊന്നും ശമിച്ചില്ല. 'ഭിന്നിപ്പിച്ചു ഭരിക്കുക' എന്ന സാമ്രാജ്യതന്ത്രം ആവലംബമാക്കി ഇൻഡ്യയിലെ ദേശീയശക്തികളെ ശിഥിലപ്പെടുത്തുവാൻ 1918 ൽ ബ്രിട്ടീഷ് ഗവർമ്മെന്റ് "മിന്റോമോർലി ഭരണപരിഷ്കാരം" നടപ്പിലാക്കി. 1911-ൽ തന്നെ കർസൺപ്രഭുവിന്റെ ബംഗാൾ വിഭജനം അവസാനിപ്പിച്ചിരുന്നു. താല്കാലികമായി പ്രക്ഷോഭണങ്ങൾ ഒന്നമർന്നു. യാഥാസ്ഥിതികർ മാർലിയുടെ പരിഷ്കാരത്തിൽ നിന്നുണ്ടാവുന്ന ഉപരിഷ്വങ്ങളെടുത്ത് ഭുജിച്ച് സംതൃപ്തിനേടി.

1914-ൽ ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. യുദ്ധമാരംഭിച്ചശേഷം 1916-ൽ മാത്രമാണ് കാൺഗ്രസ്സ് വീണ്ടും പൂർവ്വശക്തിയോടെ പുനർജ്ജീവിക്കുവാൻ തുടങ്ങിയത്. അതിനുശേഷം ശക്തിയിൽനിന്നും ശക്തിയിലേക്ക് ഉള്ള അതിന്റെ അപ്രതിഹതമായ പ്രയാണം

ആരംഭിക്കുന്നു. 1916-ൽ ലക്നോവിൽവെച്ച് നടന്ന കാൺഗ്രസ്സ് സമ്മേളനം ഇൻഡ്യയുടെ സ്വയംഭരണത്തിനും പുരോഗതിക്കും വിഘാതമായി സാമ്രാജ്യാധികാരികൾ ചൂണ്ടിക്കാണിക്കാറുള്ള ഹിന്ദുമുസ്ലിംപ്രശ്നത്തിന് പരിഹാരം കണ്ടെത്തുവാൻ ചില ശ്രമങ്ങൾ നടത്തുകയുണ്ടായി. യുദ്ധകാലത്ത് ഇൻഡ്യയിൽനിന്നും പണവും ഭടന്മാരും ബ്രിട്ടന്റെ സഹായത്തിന് പ്രവഹിച്ചുകൊണ്ടിരുന്നു. ഇക്കാലത്ത് യുദ്ധാനന്തരം ഇൻഡ്യക്ക് ലഭിക്കുവാൻ പോകുന്ന ഭരണപരമായ പരിഷ്കാരങ്ങളേയും മററു ഭാഗധേയങ്ങളേയുംപററി ബ്രിട്ടീഷ് ഭരണകർത്താക്കൾ ചില വാഗ്ദാനങ്ങൾ പാർലമെൻറിന് അകത്തും പുറത്തും നല്കാതിരുന്നില്ല. അതുകൊണ്ട് യുദ്ധം അവസാനിക്കുമ്പോൾ ഈ ഭാഗധേയങ്ങളുടെ ആഗമനം പ്രതീക്ഷിച്ച് ഇൻഡ്യ ശ്വാസമടക്കിക്കൊണ്ട് കാത്തിരിക്കുകയായിരുന്നു. യുദ്ധാനന്തരം ഏതാനും മാസങ്ങൾക്കകത്തുതന്നെ ഈ മഹാഭാഗ്യങ്ങൾ ഒന്നൊന്നായി പ്രത്യക്ഷപ്പെട്ടു. ഇൻഡ്യയിലെ വിപ്ലവപ്രസ്ഥാനത്തെ അടിച്ചമർത്തുവാൻവേണ്ടി ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ കണ്ടുപിടിച്ച് ഇൻഡ്യയിലേക്ക് എറിഞ്ഞുകൊടുത്ത റൌലററ് നിയമമായിരുന്നു. ഇവയിൽ ആദ്യമെത്തിയത് അപ്രിയവിഭവങ്ങൾക്കുള്ളിൽ കരിനിയമമെന്നപേരിൽ ഇതു് രാജ്യമൊട്ടുക്ക് കുപ്രസിദ്ധമായിത്തീർന്നു. ബ്രിട്ടീഷ് സാമ്രാജ്യശക്തിയുടെ വാഗ്ദാനങ്ങളിൽ വിശ്വസിച്ച് പ്രതീക്ഷാഭരിതരായി തുടിക്കുന്ന ഹൃദയങ്ങളോടുകൂടി സ്വാതന്ത്ര്യം പാർത്ത് കാത്തിരുന്ന ദേശാഭിമാനികൾ ഉൾപ്പെടെ ഇൻഡ്യയുടെ ഒരററംമുതൽ മറെറാരററംവരെ ഉള്ള പൊതുപ്രവർത്തകരും ജനകീയ സംഘടനകളും ഈ നിയമത്തെ കർശനമായി എതിർക്കുകയും ശക്തിയുക്തം പ്രതിഷേധിക്കുകയും ചെയ്തു. റൌലററ് നിയമത്തിന് എതിരായുള്ള പ്രക്ഷോഭണം രാജ്യമൊട്ടുക്ക് പടർന്നുപിടിക്കുകയും അസംതൃപ്തിയുടേയും പ്രതിഷേധങ്ങളുടേയും മാറൊലികൾ നാലുപാടും പ്രതിധ്വനിക്കയും ചെയ്തുകൊണ്ടിരുന്ന ഈ ഘട്ടത്തിൽ ഇൻഡ്യയുടെ രാഷ്ട്രീയ ചക്രവാളത്തിൽ ഉജ്ജ്വലമായ ഒരു പ്രഭാപ്രസരം ഉയർന്നുപൊങ്ങുന്നതു് കാണാമായിരുന്നു—'മോഹൻദാസ് കർമ്മചന്ദ് ഗാന്ധി'.

ഈ ഘട്ടത്തിൽ അല്പം പുറകോട്ടുപോയി രാജേന്ദ്രപ്രസാദിന്റെ ആദ്യകാല രാഷ്ട്രീയപ്രവർത്തനങ്ങളിൽ കൂടുതൽ വെളിച്ചം തട്ടിക്കേണ്ടതു് ആവശ്യകമായിത്തീരുന്നു.

രാജേന്ദ്രപ്രസാദ് ഒരു വിദ്യാർത്ഥിയായിരുന്ന കാലത്ത് സതീശചന്ദ്രമുക്കർജി കൽക്കത്തായിൽ നടത്തിയിരുന്ന 'ഡാൺ' സൊസൈററിയിലെ ഒരു അംഗമെന്ന നിലയിലാണ് ആദ്യമായി രാജ്യകാര്യ പരിജ്ഞാനത്തിന്റെ പ്രാഥമിക പാഠങ്ങൾ ആരംഭിച്ചതു്. അതിനു

ശേഷം 1904-05-ൽ നടന്ന ഉഗ്രമായ ബംഗാൾ വിഭജനപ്രക്ഷോഭണം അദ്ദേഹത്തെ ആകർഷിക്കാതിരുന്നില്ല. പ്രക്ഷോഭണകാലത്തു് കൽക്കട്ടായിൽ നടന്ന മിക്ക രാഷ്ട്രീയയോഗങ്ങളിലും അദ്ദേഹം സന്ധിച്ചിരുന്നു. സുരേന്ദ്രനാഥബാനർജി, വിപിനചന്ദ്രപാലൻ, ചൌധുരി തുടങ്ങിയ പ്രശസ്തവാഗ്മികളുടെ പ്രസംഗങ്ങൾ വിദ്യാർത്ഥി ഹൃദയങ്ങളിൽ അന്തർലീനമായി കിടന്നിരുന്ന ദേശാഭിമാനത്തെയും സ്വാതന്ത്ര്യതൃഷ്ണയെയും പിടിച്ചു കുലുക്കുകയും അവർ ആവേശപൂർവ്വം ആ സമാരംഭങ്ങളിൽ പങ്കെടുക്കുകയും ചെയ്തിരുന്നു. എങ്കിലും ബുദ്ധിപരമായ ഒരു അഭിനന്ദനമല്ലാതെ രാജേന്ദ്രപ്രസാദിൽ ഈ സംഭവങ്ങൾ മററു പ്രതികരണങ്ങളൊന്നും ഉണ്ടാക്കിയിരുന്നില്ല. ആ പരിപാടികളിൽ ആമഗ്നനാകവാനോ അതിലേക്കുവേണ്ടി വിദ്യാഭ്യാസകാര്യങ്ങളിലുള്ള ശ്രദ്ധയെ വ്യതിചലിപ്പിക്കുവാനോ അദ്ദേഹം അന്നു് സന്നദ്ധനും ആയിരുന്നില്ല. വിദേശവസ്ത്രങ്ങൾ ചുട്ടുകരിക്കുന്ന ഒരു പരിപാടിയും അന്നു് ആരംഭിച്ചിരുന്നു. ഒരു ദിവസം ഹോസ്റ്റലിന്റെ മുററത്തുവെച്ചു് വിദ്യാർത്ഥികൾ വിദേശവസ്ത്രങ്ങൾ ചുട്ടുകരിക്കുവാൻ നിശ്ചയിച്ചു. എല്ലാവരും അവരുടെ പെട്ടികളിലുള്ള വിദേശവസ്ത്രങ്ങൾ എറിവാൻ തരിപ്പിക്കണമെന്നും താൻ അതിനു് തയ്യാറാണെന്നും രാജേന്ദ്രപ്രസാദ് ഒരു വെല്ലുവിളി നടത്തി; വെല്ലുവിളി സ്വീകരിക്കപ്പെട്ടു. എന്നാൽ പ്രസാദിന്റെ പെട്ടി തുറന്നപ്പോൾ സ്വദേശിവസ്ത്രങ്ങളല്ലാതെ ഒരൊററ കഷണം തുണിപോലും അതിൽ ഉണ്ടായിരുന്നില്ല. മററു വിദ്യാർത്ഥികൾ അവരുടെ വിലപിടിപ്പുള്ള വസ്ത്രങ്ങൾ ചുട്ടുകരിക്കുവാൻ തയ്യാറായതും ഇല്ല.

വിദേശവസ്ത്രദഹനംകൂടാതെ വിദ്യാലയ ബഹിഷ്കരണവും അന്നത്തെ പരിപാടികളിൽ ഉൾപ്പെട്ടിരുന്നു. ഒട്ടനവധി വിദ്യാർത്ഥികൾ വിദ്യാലയങ്ങൾ ഉപേക്ഷിച്ചു് പ്രക്ഷോഭണങ്ങളിൽ പങ്കെടുത്തു. അവരുടെ ഉപയോഗത്തിനു് ഒരു ദേശീയ വിദ്യാലയവും തുറക്കപ്പെട്ടു. എന്നാൽ ബുദ്ധിശൂന്യമായ ഇത്തരം ആവേശങ്ങൾക്കു് വിധേയനാകുവാൻ രാജേന്ദ്രപ്രസാദ് തയ്യാറായിരുന്നില്ല. അദ്ദേഹം പറയുന്നു.—
[1] "കാളേജ് വിട്ടു് ഓടിയെ പെട്ടെന്നു് ഇങ്ങനെ മാറുവാൻ എന്റെ ഹൃദയം തയ്യാറായിരുന്നില്ല. ഞാൻ കുട്ടിക്കാലം മുതല്ക്കേ ഒരു ഭീരുവായിരുന്നു. ഏതെങ്കിലും ഒരു കാര്യത്തിൽ പെട്ടെന്നു് മുന്നോട്ടുനീങ്ങുക എനിക്കു് എപ്പോഴും വിഷമമായ കാര്യമാണ്.........ഞാൻ പുറത്തുനിന്നുകൊണ്ടു് ആ കാര്യങ്ങളോടു് ആനുകൂല്യം പ്രദർശിപ്പിച്ചിരുന്നതല്ലാതെ ഒരിക്കലും അകത്തു പ്രവേശിക്കുക ഉണ്ടായില്ല."

---

ആത്മചരിത്രം

ബി. എ. ബിരുദം സമ്പാദിച്ചതിനുശേഷം കൽക്കത്തായിൽ ബംഗാൾ വിഭജനകാലത്തു് വിദ്യാർത്ഥികളുടെ ഇടയിൽ പ്രകടമായ ആവേശവും രാജ്യകാര്യങ്ങളിലുള്ള അഭിരുചിയും ദേശപ്രേമവും ബീഹാറിലേക്കുകൂടി പ്രചരിപ്പിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി പ്രസാദ് മുന്നണിയിൽനിന്നു് ഒരു വൻപിച്ച വിദ്യാർത്ഥിസംഘടന അവിടെ ഉണ്ടാക്കുവാൻ ഒരു ശ്രമം നടത്തി. ആ ശ്രമം ഏറെക്കുറെ വിജയിക്കുകയുംചെയ്തു. വിദ്യാർത്ഥികളും പൊതുപ്രവർത്തകരും ഈ സമ്മേളനങ്ങളിൽ പങ്കെടുക്കുകയുണ്ടായി. എന്നാൽ ആദ്യസമ്മേളനത്തിൽ ഭരണഘടനാനിയമങ്ങൾ പാസാക്കിയപ്പോൾ സംഘടന രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കുന്നതിനു് എതിരായി ഒരു നിബന്ധന അതിൽ ഉൾപ്പെടുത്തിയതുകൊണ്ടു് മററു പല നല്ല കാര്യങ്ങളും ആ സംഘടനയ്ക്കു് നിർവ്വഹിക്കുവാൻ കഴിഞ്ഞുവെങ്കിലും ദേശീയപ്രവർത്തനങ്ങൾ പുറംതള്ളപ്പെടുകയാണു് ഉണ്ടായതു്. 1906 ൽ ആരംഭിച്ച ഈ സംഘടന 1920 ൽ മഹാത്മാഗാന്ധിയുടെ നിസ്സഹകരണപ്രസ്ഥാനം ആരംഭിക്കുന്നതുവരെ ചിലപ്പോൾ ഉജ്ജ്വലമായും മററു ചിലപ്പോൾ അർദ്ധപ്രാണനായും കാലംകഴിച്ചുകൂട്ടിയതിനുശേഷം അതിലെ മുന്നണി പ്രവർത്തകരെല്ലാം നിസ്സഹകരണപ്രസ്ഥാനത്തിൽ മുഴുകിപ്പോയതുകൊണ്ടു് ചരമമടഞ്ഞു.

ഇതും കൂടാതെ 1906-ൽ നടന്ന കോൺഗ്രസ് സമ്മേളനത്തിൽ പ്രസാദ് ഒരു വാളണ്ടിയറായി സംബന്ധിച്ചിരുന്നു. വീണ്ടും 1911-ലാണു് രാജേന്ദ്രപ്രസാദ് കോൺഗ്രസ്സ് സമ്മേളനത്തിൽ സംബന്ധിച്ചതു്. ആ വർഷത്തിൽതന്നെ അദ്ദേഹം അഖിലേന്ത്യാകോൺഗ്രസ്സ്കമ്മററിയിൽ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെട്ടിരുന്നു. ബീഹാറിൽനിന്നു കോൺഗ്രസ്സ് സമ്മേളനത്തിൽ പങ്കെടുത്ത അപൂർവ്വം ചിലരിൽ അദ്ദേഹവും ഉൾപ്പെട്ടിരുന്നതുകൊണ്ടു് അങ്ങനെയൊരു ഭാഗധേയം അദ്ദേഹത്തിൽ വന്നുചേർന്നുവെന്നുമാത്രം. അല്ലാതെ അനന്തരകാലങ്ങളിലെന്നപോലെ വ്യവസ്ഥാപിതമായ തിരഞ്ഞെടുപ്പുകളൊന്നുംതന്നെ അന്നു് ബീഹാറിൽ ഉണ്ടായിരുന്നില്ല. എന്നാൽ ഇൻഡ്യയിലെ ഒന്നാമത്തെ പ്രസിഡണ്ടുപദം അലങ്കരിക്കുന്നതുവരെ 1911 ൽ ആരംഭിച്ച ഈ എ. ഐ. സി. സി. അംഗത്വം അദ്ദേഹം തുടരുകയുണ്ടായി.

## അദ്ധ്യായം ആറു്.

## ചമ്പാരൻ

ഗോപാലകൃഷ്ണഗോഖലെ 1915-ൽ ചരമമടഞ്ഞു. പൊതുകാര്യജീവിതത്തിൽനിന്നു് നിശ്ശബ്ദം വിരമിച്ചു് രോഗശയ്യാവലംബിയായി കഴിഞ്ഞുകൂടിയിരുന്ന ഫിറോസ്ഷാമേത്തയും അതേ വർഷം തന്നെ ഗോഖലേയെ അനുഗമിച്ചു. നൂതനചിന്താഗതികളോടു യോജിക്കുവാൻ കഴിയാത്തതുമൂലം ജനസമ്മിതി നഷ്ടപ്പെട്ട സുരേന്ദ്രനാഥബാനർജി കോൺഗ്രസ്സിന്റെ മുന്നണികളിൽ അന്നു് ഉണ്ടായിരുന്നില്ല. 1914-ൽ ജയിൽവിമോചിതനായിത്തീർന്ന തിലകർ ഇൻഡ്യയിലെ കിരീടംവെയ്ക്കാത്ത രാജാവെന്ന നിലയിൽ അന്നു് ജനസാമാന്യത്തിനിടയിൽ ആരാധ്യനായിരുന്നുവെങ്കിലും കോൺഗ്രസ്സിലെയാഥാസ്ഥിതികവിഭാഗം അദ്ദേഹത്തിന്റെ പദ്ധതികളും പരിപാടികളും അംഗീകരിക്കാൻ തയ്യാറായിരുന്നില്ല. ഗാന്ധിജി തെക്കെ ആഫ്രിക്കയിൽനിന്നും തിരിച്ചെത്തിയിരുന്നുവെങ്കിലും താൻ ഗുരുവായി അംഗീകരിച്ചിരുന്ന ഗോഖലെയുടെ ഉപദേശമനുസരിച്ചു് രാഷ്ട്രീയ പ്രവർത്തനങ്ങളിൽ പങ്കെടുക്കുവാൻ തുടങ്ങിയിരുന്നില്ല. ഈ നിലയിൽ ഒരു സേനാധിപതിയില്ലാതെ ശൈഥില്യത്തിന്റെയും പിളർപ്പുകളുടെയും നിഴലിലാണു് 1915-ലെ കോൺഗ്രസ്സ് സമ്മേളനം എസ്. പി. സിൻഹ (അനന്തരകാലങ്ങളിൽ ലാർഡ് സിൻഹ)യുടെ അദ്ധ്യക്ഷതയിൽ ബോംബെയിൽ ചേർന്നതു്. ഗാന്ധിജിയും ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. സബ്ജക്റ്റ് കമ്മിറ്റിയിലേക്കു് നടന്ന തിരഞ്ഞെടുപ്പിൽ ഗാന്ധിജിക്കു് സ്ഥാനം ലഭിക്കയുണ്ടായില്ല. ഒടുവിൽ പ്രസിഡന്റു് അദ്ദേഹത്തിന്റെ വിശേഷാധികാരം പ്രയോഗിച്ചു് ഗാന്ധിജിയെ കമ്മിറ്റിയിലേക്കു് നിയമിക്കേണ്ടിവന്നു.

രാജേന്ദ്രപ്രസാദ് കൽക്കത്തായിൽവെച്ചു് 1915-ൽ ആണു് ഗാന്ധിജിയെ ആദ്യമായി കണ്ടതു്. കോൺഗ്രസ്സ് സമ്മേളനത്തിനു മുൻപു് ഗാന്ധിജി കൽക്കത്ത സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ ആരാധകന്മാർ അദ്ദേഹത്തിനു് ഒരു സ്വീകരണം നല്കുകയുണ്ടായി. "കർമ്മവീരഗാന്ധി"എന്ന പേരിലാണു അദ്ദേഹം അന്നു് അറിയപ്പെട്ടിരുന്നതു്. ഗാന്ധിജിയുടെ തെക്കെ ആഫ്രിക്കയിലെ പ്രവർത്തനങ്ങളെപ്പറ്റി പത്രങ്ങളിൽനിന്നും മനസ്സിലാക്കിയിരുന്ന രാജേന്ദ്രപ്രസാദ് ഈ വിശേഷപ്പെട്ട മനുഷ്യനെ ഒരു നോക്കു കാണുവാൻ ആ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. ഈ ആദ്യദർശനത്തിൽ ഗാന്ധിജിയെപ്പറ്റി അനുകൂലമായോ പ്രതികൂലമായോ യാതൊരു പ്രതികരണവും പ്രസാദിനുണ്ടാ

യില്ല. അദ്ദേഹത്തെ പരിചയപ്പെട്ടവരോ അദ്ദേഹത്തിന്റെ പ്രസംഗം കേട്ടവരോ യാതൊരു ജിജ്ഞാസയും അദ്ദേഹത്തിനു തോന്നിയതും ഇല്ല. ഗാന്ധിജി അഹമ്മദബാദിലെ ബാർമുറി സന്ദർശിച്ചു. അവിടത്തെ വക്കീലന്മാരോടു സംഭാഷണംചെയ്തുകൊണ്ടിരിക്കെ മ്പോൾ മുറിയുടെ ഒരു മൂലയിൽ ഇരുന്നു ചീട്ടുകളിച്ചുകൊണ്ടിരുന്ന വല്ലഭായി പട്ടേൽ തെക്കെ ആഫ്രിക്കയിൽനിന്നുവന്ന ഈ സന്ദർശകനെപ്പറ്റി തന്റെ കൂട്ടുകാരോടു വിനോദങ്ങൾ പറഞ്ഞു ചിരിക്കുകയുണ്ടായത്രെ! രാജേന്ദ്രപ്രസാദ് ഈ അതിഥിയെ പരിഹസിച്ചില്ലെങ്കിലും ആദ്യദർശനത്തിൽ വിഗണിക്കയാണുണ്ടായതു്.

1916 ൽ ലക്‌നോവിൽവെച്ചു നടന്ന കോൺഗ്രസ്സ് സമ്മേളനത്തിലും ഗാന്ധിജി സന്ധിച്ചിരുന്നു. അന്നു ഗാന്ധിജിയുടെ സമീപമുള്ള ഒരു കസേരയിലിരുന്നാണ് രാജേന്ദ്രപ്രസാദ് സഭാനടപടികൾ വീക്ഷിച്ചതെങ്കിലും അദ്ദേഹത്തോടു സംഭാഷണം ചെയ്യുവാൻ പ്രകൃത്യാ ലജ്ജാശീലനായിരുന്ന പ്രസാദ് മുതിർന്നില്ല. 1916–ലെ കോൺഗ്രസ്സ് സമ്മേളനം വളരെ പ്രാധാന്യമുള്ള ഒന്നായിരുന്നു. സൂറത്തു കോൺഗ്രസ്സിൽവെച്ചു ഉണ്ടായ പിളർപ്പിനുശേഷം തിലകൻ തന്റെ അനുയായികളോടൊന്നിച്ചു ആദ്യമായി ഈ സമ്മേളനത്തിൽ സന്ധിച്ചിരുന്നു. ഇൻഡ്യയുടെ വിവിധഭാഗങ്ങളിൽനിന്നും 2300 പ്രതിനിധികൾ സന്ധിച്ചിരുന്ന ഈ സമ്മേളനം ഹിന്ദുമുസ്ലിം പ്രശ്നംപോലെ നിരവധി വിഷയങ്ങളെപ്പറ്റി അതിപ്രധാനമായ പല തീരുമാനങ്ങളും എടുക്കുകയുണ്ടായി.

ബീഹാറിൽ ചമ്പാരൻ എന്ന പ്രദേശത്തു ഏതാനും കർഷക പ്രമാണികൾ അവരുടെ നേതാവായിരുന്ന രാജകുമാർ ശുക്ലയുടെ നേതൃത്വത്തിൽ ഈ സമ്മേളനത്തിൽ സന്ധിക്കുകയുണ്ടായി. ചമ്പാരനിലെ കർഷകർ അവിടത്തെ വെള്ളക്കാരായ ഭൂമിയുടമസ്ഥന്മാരുടെ മർദ്ദനങ്ങളുടെയും ചൂഷണങ്ങളുടെയും കെടുതികൾമൂലം അനുഭവിച്ചുപോന്നിരുന്ന കഷ്ടതയെപ്പറ്റിയും പരിഹാരമാർഗ്ഗങ്ങൾ കണ്ടെത്തുവാനുള്ള ആ സാധുജീവികളുടെ കഴിവുകേടിനെപ്പറ്റിയും രാജേന്ദ്രപ്രസാദിനു അവ്യക്തമായ ചില വിവരങ്ങൾ ലഭിച്ചിരുന്നുവെങ്കിലും ആ പ്രശ്നത്തിന്റെ ഗൗരവം അദ്ദേഹം വേണ്ടവണ്ണം ധരിച്ചിരുന്നില്ല. അന്നു ഒരു യുവകനേതാവും നിയമസഭാംഗവും ആയിരുന്ന ബ്രിജ്‌കിഷോർപ്രസാദ് ഈ വിഷയത്തെപ്പറ്റിത്തന്നെ പല ചോദ്യങ്ങളും നിയമസഭയിൽ ചോദിക്കാറുണ്ടായിരുന്നുവെങ്കിലും വെള്ളക്കാരുടെ മർദ്ദനത്തിന്റെ കാഠിന്യം നാൾക്കുനാൾ വർദ്ധിച്ചുവരികയാണുണ്ടായതു്.

ർഷകന്മാർ ശുക്ലാ അവശതകളുടെയും മർദ്ദിതന്മാരുടെയും രക്ഷകനെന്ന നിലയിൽ വിഖ്യാതനായിരുന്ന ഗാന്ധിജിയെ കണ്ട് ചമ്പാരനിലെ കർഷകപ്രശ്നത്തെപ്പറ്റി ഒരു പ്രമേയം കാൺഗ്രസ്സ് സമ്മേളനത്തിൽ അവതരിപ്പിക്കണമെന്ന് അപേക്ഷിച്ചിരുന്നു. എന്നാൽ ഈ കർഷകപ്രശ്നത്തെപ്പറ്റി നേരിട്ട് യാതൊരു അറിവും ഇല്ലാതിരുന്നതുകൊണ്ട് ഗാന്ധിജി ഈ അപേക്ഷ നിരസിച്ചു. എന്നാൽ അടുത്ത അവസരത്തിൽ ചമ്പാരൻ സന്ദർശിക്കാമെന്നും പ്രശ്നത്തിന്റെ ഗൗരവം നേരിട്ടു മനസ്സിലാക്കിയതിനുശേഷം വേണ്ടതു ചെയ്യാമെന്നും വാഗ്ദാനം നല്കി ഗാന്ധിജി ശുക്ലയെ സമാശ്വസിപ്പിക്കുകയുണ്ടായി. ചമ്പാരൻ പ്രമേയം ബ്രിജ്കിഷോർ പ്രസാദ് കാൺഗ്രസ്സ് സമ്മേളനത്തിൽ അവതരിപ്പിക്കുകയും സമ്മേളനം അതു് ഐകകണ്ഠ്യേന പാസ്സാക്കുകയും ഉണ്ടായി. ഈ സമ്മേളനത്തിൽവെച്ചും രാജേന്ദ്രപ്രസാദ് ഗാന്ധിജിയുമായി നേരിട്ട് പരിചയപ്പെടുകയുണ്ടായില്ല. പ്ലാറ്റ്ഫോറത്തിൽ ആസനസ്ഥനായിരുന്ന ഗാന്ധിജിയെ കാൺഗ്രസ്സിന്റെ സിക്രട്ടറിപദം സ്വീകരിക്കുവാൻ പലരും നിർബന്ധിക്കുന്നതും ഗാന്ധിജി ഈ അഭ്യർത്ഥനകൾ ഉറച്ചസ്വരത്തിൽ നിരസിക്കുന്നതും തന്റെ കസേരയിൽ ഇരുന്ന് രാജേന്ദ്രപ്രസാദ് വീക്ഷിച്ചുകൊണ്ടിരുന്നു. മാത്രമല്ല, ഇത്ര വലിയ ഒരു സംഘം പ്രതിനിധികളുടെ അപേക്ഷ ഗാന്ധിജി നിരസിച്ചതിനെപ്പറ്റി രാജേന്ദ്രപ്രസാദിന് അല്പം അസുഖം തോന്നാതെയും ഇരുന്നില്ല. സമ്മേളനം കഴിഞ്ഞു് പ്രസാദ് പാറ്റ്നായിലേയ്ക്കു് തിരിച്ചുപോയി.

ഗാന്ധിജി അടുത്തൊരു ഘട്ടത്തിൽ കൽക്കട്ട സന്ദർശിച്ചപ്പോൾ തന്റെ പൂർവ്വവാഗ്ദാനം അതെത്ര അപ്രധാനമായ സാഹചര്യങ്ങളിലാണ് നല്കിയിരുന്നതെങ്കിൽകൂടി വിസ്മരിക്കുകയുണ്ടായില്ല. കൽക്കട്ടയിലെത്തുമ്പോൾ ശുക്ലയെ കാണണമെന്നാവശ്യപ്പെട്ടുകൊണ്ട് ഗാന്ധിജി എഴുതിയിരുന്നു. കത്തു് യഥാകാലം ശുക്ലയ്ക്കു് കിട്ടാതെപോയതുകൊണ്ട് അന്ന് സന്ദർശനം നടന്നില്ല. ശുക്ല കൽക്കട്ടയിൽ എത്തുമ്പോൾ ഗാന്ധിജി അവിടം വിട്ടിരുന്നു.

1917 ൽ അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മററി കൽക്കട്ടയിൽ സമ്മേളിച്ചപ്പോൾ ഗാന്ധിജി വീണ്ടും ശുക്ലയ്ക്കു് എഴുതി. ശുക്ലാ കൽക്കട്ടയിൽ എത്തി ഗാന്ധിജിയുടെ യാത്രാപരിപാടി തയ്യാറാക്കി. അന്നത്തെ എ. ഐ. സി. സി. സമ്മേളനത്തിലും പ്രസാദ് സംബന്ധിച്ചിരുന്നുവെങ്കിലും ഗാന്ധിജിയുമായി പരിചയപ്പെടുന്നതിന് അദ്ദേഹത്തിന് അവസരം ലഭിച്ചില്ല. അതുപോലെതന്നെ ശുക്ലയുമൊന്നിച്ച് ബിഹാറിൽ ചമ്പാരൻ സന്ദർശിക്കുവാൻ ഗാന്ധിജി പരിപാടി തയ്യാറു

ക്കിയിരുന്നതും പ്രസാദ് അറിഞ്ഞില്ല. എ. ഐ. സി. സമ്മേളനശേഷം പ്രസാദ് പുരിയിലേക്കും ഗാന്ധിജി ശുക്ലയുമൊന്നിച്ച് ചമ്പാരനിലേക്കും യാത്രതിരിച്ചു.

ചമ്പാരനിലെ കർഷകപ്രശ്നത്തെപ്പറ്റി വായനക്കാരുടെ അറിവിലേയ്ക്ക് ചില വിവരങ്ങൾ ഇവിടെ പ്രതിപാദിക്കേണ്ടിയിരിക്കുന്നു. ചമ്പാരൻ ഡിസ്ട്രിക്ടിലുള്ള ഭൂമിയിൽ ഭൂരിഭാഗവും ബെട്ടിയാ രാജവംശത്തിനു ജന്മാവകാശമുള്ളതായിരുന്നു. ഭൂമി തുണ്ടുകളായി വിഭജിച്ച് പാട്ടം നല്കി പാട്ടാവകാശികൾ കുടിയാന്മാരിൽനിന്നുപിരിച്ചെടുക്കുന്ന പണമായിരുന്നു രാജവംശത്തിന്റെ അനുഭോഗം. ഇൻഡിഗോ വ്യവസായികളായിരുന്ന യൂറോപ്യന്മാർ ബീഹാറിൽ വന്ന് താമസമുറപ്പിച്ച് വ്യവസായശാലകൾ പണികഴിപ്പിച്ചതോടുകൂടി ഇൻഡിഗോ ചെടികൾ കൃഷിചെയ്യുവാൻ അവർക്ക് ഭൂമിയാവശ്യമായിത്തീർന്നു. അതിലേയ്ക്കവർ ബെട്ടിയ രാജാവിൽനിന്നും ഭൂമി പതിപ്പിച്ചു വാങ്ങി നേരിട്ട് കൃഷിയാരംഭിച്ചു. ഈ ഭൂമിയിലെ കുടിയാനവന്മാരെക്കൊണ്ടു ഉചിതമായ പ്രതിഫലത്തിന്മേൽ കൃഷിചെയ്യിച്ചാണ് ആദ്യകാലങ്ങളിൽ ഈ വ്യവസായികൾ അവരുടെ ആവശ്യങ്ങൾ നിർവഹിച്ചിരുന്നത്. എന്നാൽ ഇൻഡിഗോയുടെ ആവശ്യം വർദ്ധിച്ചുവന്നതോടുകൂടി അവർ പാട്ടംപിരിച്ചനുഭോഗമെടുത്തുകൊള്ളാമെന്ന വ്യവസ്ഥയിൽ കൂടുതൽ ഭൂമി രാജാവിൽനിന്ന് പാട്ടം വാങ്ങി. ഇക്കാലത്ത് കടബാദ്ധ്യതകൾകൊണ്ട് വലഞ്ഞിരുന്ന ബെട്ടിയരാജ്യത്തെ സഹായിക്കുവാൻ ഈ വ്യവസായികൾ വളരെ പണം ലണ്ടനിൽനിന്നു പിരിച്ചെടുത്ത് രാജാവിനു കടമായി നല്കുകയും അദ്ദേഹം അതു് തിരിച്ചടയ്ക്കുവാനുള്ള മാർഗ്ഗമായി വളരെ ഗ്രാമങ്ങൾ വ്യവസായികൾക്ക് അന്യാധീനപ്പെടുത്തുകയും ചെയ്തു. അങ്ങനെ നിരവധി ഗ്രാമങ്ങളുടെ യഥാർത്ഥത്തിലുള്ള ഉടമസ്ഥാവകാശം തന്നെ കൈവശം വന്നുചേർന്ന വ്യവസായികൾ കുടിയാന്മാരെ അവരുടെ ഭൂമിയിൽ ഇൻഡിഗോ കൃഷിചെയ്യുവാൻ പ്രേരിപ്പിക്കയും പ്രലോഭിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു. കുടിയാനവർ കൈവശഭൂമിയിൽ നാലിലൊന്ന് ഇൻഡിഗോ കൃഷിക്കു വിനിയോഗിക്കണമെന്നും അതിലേയ്ക്ക് വ്യവസായികൾ ഒരു ചെറിയ സംഖ്യപ്രതിഫലമായി നൽകണമെന്നുമായിരുന്നു ആദ്യകാലങ്ങളിലെ വ്യവസ്ഥ. എന്നാൽ പ്രക്ഷോഭണങ്ങളുടെ ഫലമായി അനന്തരകാലങ്ങളിൽ നാലിലൊന്നെന്നുള്ള അനുപാതം ക്രമേണ കുറയുകയും പ്രതിഫലസംഖ്യ വർദ്ധിപ്പിക്കയും ചെയ്തു എന്നുള്ള കാര്യം ശരിയാണ്. പക്ഷേ ഈ വ്യവസ്ഥകൾ മിക്കപ്പോഴും കടലാസിൽ മാത്രം അവശേഷിച്ചതല്ലാതെ ഫലപ്രാപ്തിയിൽ വന്നിരുന്നതപൂർവമായിരുന്നു.

രാജാവിൽനിന്ന് പാട്ടാവകാശം ലഭിച്ച ഭൂമിയിൽ ഭൂരിഭാഗവും ഇൻഡിഗോ കൃഷിക്കു വിനിയോഗിക്കണമെന്നുള്ളതായിരുന്നു

വ്യവസായികളുടെ ലക്ഷ്യം. ഇതിലേയ്ക്കു് ഇൻഡിഗോ കൃഷിചെയ്തു കൊള്ളാമെന്നു കർഷകനെക്കൊണ്ടു് സമ്മതിപ്പിക്കുന്നതിനുവേണ്ടി വ്യവസായികൾ പലപ്പോഴും സാധുക്കളായ കർഷകരെ വഞ്ചിക്കയും പ്രലോഭിപ്പിക്കയും മർദ്ദിക്കയും ചെയ്യുക പതിവായിരുന്നു. ഇരുപതോ മുപ്പതോ വർഷങ്ങൾവരെ നീണ്ടുനില്ക്കുന്ന വ്യവസ്ഥകളാണു് ഉടമ്പടികളിൽ ഉൾപ്പെടുത്തുവാൻ അവർ നിർബന്ധിച്ചതു്. കർഷകന്റെ ഭൂമിയിൽ ഇൻഡിഗോ കൃഷിചെയ്യുവാനുള്ള ഭൂമി തിരഞ്ഞെടുക്കുവാനുള്ള അവകാശം ഫാക്ടറി ഉടമസ്ഥന്മാർ സംവരണം ചെയ്തിരുന്നു. ഏററവും കൂടുതൽ ഫലഭൂയിഷ്ഠമായ പ്രദേശമാണവർ തിരഞ്ഞെടുത്തിരുന്നതു്. വ്യവസായികളുടെ മേൽനോട്ടത്തിൽ ഭൂമി ഉഴുതു് കൃഷിയിറക്കുവാൻ കുടിയാനവർ ബാധ്യസ്ഥനാണു്. നല്ല വിളവു ലഭിക്കുന്ന വർഷങ്ങളിൽ നിശ്ചിതമായ പ്രതിഫലം അവർ നല്കിയിരുന്നു എങ്കിലും കർഷകന്റെ നിയന്ത്രണത്തിലല്ലാത്ത കാരണങ്ങൾകൊണ്ടുപോലും വിളവു മോശപ്പെടുകയാണെങ്കിൽ പ്രതിഫലസംഖ്യ നാമമാത്രമായി കുറവു ചെയ്യുന്നതും പതിവായിരുന്നു. ഉടമ്പടിക്കാലത്തു് ഏതെങ്കിലും കർഷകർ ഇൻഡിഗോ വളർത്തുവാൻ വിസമ്മതിച്ചിരുന്നു എങ്കിൽ ഭാരിച്ച സംഖ്യകൾ നഷ്ടപരിഹാരമായി അവർ നല്കേണ്ടിയിരുന്നു.

വ്യവസായികൾക്കായി ഉടമ്പടികളിലേർപ്പെടുകയെന്നുള്ളതു് നിർബന്ധിതമായിരുന്നതുകൊണ്ടും കൂടുതൽ ആദായകരമായ കൃഷികളുപേക്ഷിച്ചു് അധികസമയം ഇൻഡിഗോ നട്ടുവളർത്തുവാൻ വ്യയംചെയ്യേണ്ടിയിരുന്നതുകൊണ്ടും ഏററവും ഫലഭൂയിഷ്ഠമായ ഭൂമി ഈ കൃഷിക്കു് വ്യവസായികൾ പിടിച്ചെടുത്തിരുന്നതുകൊണ്ടും ഈ കൃഷിയിൽ നിന്നുള്ള വരുമാനം കടം വീട്ടുവാൻപോലും മതിയാകാതിരുന്നതുകൊണ്ടും വ്യവസായശാല ഉടമസ്ഥന്മാരുടെയും അവരുടെ ശമ്പളക്കാരായ ചട്ടമ്പികളുടെയും മർദ്ദനങ്ങൾ അനുഭവിക്കേണ്ടിയിരുന്നതുകൊണ്ടും സഹികെട്ട കർഷകർ പ്രക്ഷുബ്ധരായിത്തീർന്നതിൽ ആശ്ചര്യപ്പെടുവാനൊന്നുമില്ലല്ലോ.

എന്നാൽ ഇക്കാലത്തുതന്നെ ജർമ്മനിയിൽ കൃത്രിമമായി ഇൻഡിഗോ നിർമ്മിക്കുവാനുള്ള ഒരു മാർഗ്ഗം ഒരു ശാസ്ത്രജ്ഞൻ കണ്ടുപിടിച്ചു. ഇതിന്റെ ഫലം ബിഹാറിലെ വ്യവസായികളുടെ ധനപരമായ നാശമായിരുന്നു. ജർമ്മനിയിൽ നിർമ്മിച്ചു തുടങ്ങിയ ഇൻഡിഗോ താരതമ്യേന വളരെ കുറഞ്ഞ വിലയ്ക്കു് വ്യാപാരം നടത്തുവാൻ കഴിഞ്ഞതോടുകൂടി ബിഹാറിലെ വ്യവസായശാലകളടച്ചു പൂട്ടേണ്ടിവന്നു. ഇൻഡിഗോ കൃഷിചെയ്യുവാനുള്ള ബാധ്യതയിൽനിന്നു് കർഷകനെ മോചിപ്പിക്കുന്ന വ്യവസായിക്കു് ഒരു ഭാരിച്ച സംഖ്യ അതിലേക്കു നഷ്ടപരി

ഹാരമായി ആവശ്യപ്പെടുകയോ അല്ലെങ്കിൽ കൃഷിയുടെ പാട്ടസംഖ്യ വർദ്ധിപ്പിക്കുകയോ ചെയ്യാമെന്നു് ഒരു വ്യവസ്ഥ നിലവിലുണ്ടായിരുന്നു. ഈ വ്യവസ്ഥയനുസരിച്ചു് മോചനം നേടുവാൻ സിന്തററിക്കു് ഇൻഡിഗോ കണ്ടുപിടിക്കപ്പെട്ടതിനുശേഷവും ഒരു കൃഷകനും തയാറായില്ല. അതുകൊണ്ടു് ഇൻഡിഗോ വ്യവസായം തകർന്നതുകൊണ്ടുള്ള നഷ്ടം കൃഷകരിൽനിന്നീടാക്കാനുള്ള വ്യവസായികളുടെ ശ്രമം വിഫലപ്പെട്ടു. വ്യവസായികൾ മർദ്ദനമുറകൾ ആരംഭിച്ചു. ഗവർമെൻറു് അവരുടെ സഹായത്തിനെത്തി. എത്ര സത്യവാനും ന്യായസ്ഥനുമായ ഉദ്യോഗസ്ഥനുപോലും ബ്രിട്ടീഷ് പാർലിമെൻറുവരെ സ്വാധീനശക്തി ചെലുത്തുവാൻ കഴിഞ്ഞിരുന്ന ഈ വ്യവസായികളോടു് എതിരിടുവാനുള്ള ധൈര്യമുണ്ടായിരുന്നില്ല. അങ്ങനെ എതിരിട്ടിയവർക്കു് ഉദ്യോഗം നഷ്ടപ്പെട്ടതല്ലാതെ വ്യവസായികളെ നല്ല പാഠം പഠിപ്പിക്കുവാൻ ആർക്കും കഴിഞ്ഞിട്ടുമില്ല.

മൊത്തസംഖ്യ പരിഹാരമായി നല്കുവാനോ പാട്ടം വർദ്ധിപ്പിക്കുവാനോ വിസമ്മതിച്ച കർഷകർ ക്രൂരമായ മർദ്ദനങ്ങളനുഭവിക്കേണ്ടിവന്നു. കമ്പനിക്കാർ നിയോഗിച്ച ചട്ടമ്പിമാർ അവരെ പ്രഹരിച്ചു വശരാക്കി. അവരുടെ കൃഷിസ്ഥലങ്ങളിൽ കടന്നു കയറി വിളവുകൾ നശിപ്പിക്കയും അപഹരിക്കയും ചെയ്തു. കള്ളക്കേസുകൾ അവരുടെപേരിൽ രജിസ്റ്റർ ചെയ്യപ്പെട്ടു. കിണറുകളിൽനിന്നു വെള്ളമെടുക്കാൻ പോലും അവരെ അനുവദിച്ചില്ല. തീണ്ടലും തൊടീലുമുള്ള വർഗ്ഗങ്ങളെ അവരുടെ വീടുകൾക്കു ചുററും കാവലിട്ടു. കന്നുകാലികളെ അഴിച്ചുവിട്ടു വിളവുകൾ തീററിച്ചു. അവരുടെ വീടുകൾ കൊള്ളചെയ്തു. സ്ത്രീകളെ അപമാനിച്ചു. പ്രക്ഷുബ്ധരായ കൃഷകർ ചിലപ്പോഴൊക്കെ അക്രമത്തിനൊരുങ്ങിയിരുന്നു. അവർ ഒന്നുരണ്ടാളുകളെ കൊലപ്പെടുത്തുകയുണ്ടായി. അതു് മർദ്ദനത്തിനു് മൂർച്ചകൂട്ടുവാൻ വ്യവസായികൾക്കു് സഹായകമായിത്തീർന്നു. ഏതാനും ചിലർ തൂക്കിലിടപ്പെട്ടു. ഗ്രാമങ്ങളിൽ പോലീസുകാർ കടന്നുചെന്നു് ഭീകരമർദ്ദനങ്ങളും ഭീഷണികളുംകൊണ്ടു് കൃഷകരെ നിശ്ശബ്ദരാക്കി.

ഇക്കാലത്തു് 1914 ലെ ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ജർമ്മനിയിലെ സിന്തററിക്കു് ഇൻഡിഗോ കടത്തിക്കൊണ്ടുവരുവാൻ സാദ്ധ്യമല്ലാതായിത്തീർന്നു. വീണ്ടും ബീഹാറിൽ ഇൻഡിഗോ വ്യവസായമാരംഭിക്കുവാനുള്ള നടപടികളാരംഭിച്ചു. കൃഷകർ വീണ്ടും പഴയ അടിമത്തത്തിലേയ്ക്കു് തിരിച്ചുപോകേണ്ടിവന്നു. ചൂഷണങ്ങളും മർദ്ദനസമ്പ്രദായങ്ങളും വീണ്ടുമാരംഭിച്ചു. ഈ ഘട്ടത്തിലാണു് ഗാന്ധിജി ചമ്പാരൻ സന്ദർശിച്ചതു്.

ഗാന്ധിജി രാജകുമാർ ശുക്ലയുമൊന്നിച്ച് പാറ്റ്നായിലെത്തി. ശുക്ലായ്ക്ക് പാറ്റ്നായിൽ മററാരെയും പരിചയമില്ലാതിരുന്നതുകൊണ്ട് തൻെറ വക്കീലായ രാജേന്ദ്രപ്രസാദിൻെറ ഗൃഹത്തിലേയ്ക്ക് അദ്ദേഹം ഗാന്ധിജിയെ കൂട്ടിക്കൊണ്ടുപോയി. രാജേന്ദ്രപ്രസാദ് പുരിയിലായിരുന്നതുകൊണ്ട് അദ്ദേഹത്തിൻെറ ഗൃഹത്തിൽ ഒരു ഭൃത്യനല്ലാതെ മററാരുംതന്നെയുണ്ടായിരുന്നില്ല. ആഗതർ പ്രസാദിൻെറ ഗ്രാമീണരായ കക്ഷികളായിരിക്കുമെന്ന് കരുതി ഭൃത്യൻ രണ്ടുപേരെയും കക്ഷികളുടെ താമസത്തിനായി ഒഴിച്ചിട്ടിരുന്ന ഒരു മുറിയിൽ കൊണ്ടുചെന്നാക്കി. രാജേന്ദ്രപ്രസാദിനുപോലും അന്നു ഗാന്ധിജിയുടെ ഭൂതകാലപ്രവർത്തനങ്ങളെയോ വ്യക്തിത്വത്തെയോപററി യാതൊന്നുമറിഞ്ഞുകൂടായിരുന്നു. അതുകൊണ്ട് ഭൃത്യൻെറ അജ്ഞത അത്ര വലിയ അക്ഷന്തവ്യമായിരിക്കയില്ലല്ലോ. യാത്രയ്ക്കുശേഷം ഒന്നു കുളിക്കുവാനോ തൻെറ യജമാനൻെറ ക്ലോസററ് ഉപയോഗിക്കുവാനോ അവൻ ഗാന്ധിജിക്ക് സൌകര്യം നൽകിയില്ല. ദാരിദ്ര്യം അർദ്ധനഗ്നനം ഉദരാന്തികളുടെ വട്ടത്തലപ്പാവും ധരിച്ചു വന്നയാൾ ഈ നാട്ടുംപുറത്തുകാരൻ ഒരിക്കൽ ആഫ്രിക്കയിലെ പ്രശസ്ത രാഷ്ട്രതന്ത്രജ്ഞനായിരുന്ന ജനറൽ സ്മട്ട്സിനാൽപോലും ആദരണീയനായിരുന്നു എന്നവനെങ്ങിനെയറിയും.

പാറ്റ്നായിലെ ബാരിസ്റ്ററും ഇംഗ്ലണ്ടിൽ ഗാന്ധിജിയുടെ സതീർത്ഥ്യനുമായിരുന്ന മസറുൽഹക്ക് ഗാന്ധിജിയുടെ ആഗമനത്തെപ്പററി കേട്ടറിഞ്ഞ് അദ്ദേഹത്തെ സന്ദർശിക്കുവാൻ പ്രസാദിൻെറ ഗൃഹത്തിലെത്തി. അദ്ദേഹം ഗാന്ധിജിയെ ഉടൻതന്നെ സ്വന്ത ഗൃഹത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോകയും ചെയ്തു.

ഗാന്ധിജി അന്നു സായാഹ്നത്തിൽ തന്നെ തീവണ്ടിയിൽ ചമ്പാരനിലേയ്ക്കു തിരിക്കയും മാർഗ്ഗമദ്ധ്യേ മുസഫർപൂരിൽ ഇറങ്ങുകയും ചെയ്തു. ചമ്പാരൻ ഡിവിഷൻ കമ്മീഷണറെയും പ്ലാൻററന്മാരുടെ സംഘടനാ സിക്രട്ടറിയെയും കാണുവാൻ അദ്ദേഹം നിശ്ചയിച്ചിരുന്നു. ശുക്ലായുടെ നിസ്സഹായാവസ്ഥയെപ്പററി മനസ്സിലാക്കിയ ഗാന്ധിജി തനിക്കു കഷ്ടിച്ചു മാത്രം പരിചയമുണ്ടായിരുന്ന ആചാര്യകൃപലാനിക്ക് തൻെറ ആഗമനത്തെപ്പററി കമ്പിയടിച്ചു. മുസഫർപ്പൂർ കാളേജിലദ്ധ്യാപകനായിരുന്ന കൃപലാനിയും ഏതാനും വിദ്യാർത്ഥികളും അദ്ദേഹത്തെ സ്വീകരിക്കുവാൻ സ്റ്റേഷൻ പ്ലാററ്ഫാറത്തിൽ സന്നിഹിതരായിരുന്നു. അവർ ഒന്നാംക്ലാസുമുറിയിൽ ഗാന്ധിജിയെ തിരക്കി. ഒരു പെട്ടിയും കിടക്കയും ചുമന്നുകൊണ്ട് തീവണ്ടിയുടെ മൂന്നാംക്ലാസ്സ് മുറിയിൽനിന്നും ഇറങ്ങിവന്ന ഗാന്ധിജിയെ കണ്ടു മനസ്സിലാക്കുവാനവർക്കെങ്ങിനെ കഴിയും? ഒടുവിൽ ശുക്ലയിൽനിന്ന് വിവരം ധരിച്ച

ഇവർ ഗാന്ധിജിയെ കാളേജ്ഹോസ്റ്റലിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. ഈ രാഷ്ട്രീയ പ്രക്ഷോഭകനെ ഒരു രാത്രിയിലധികം അവിടെ താമസിപ്പിക്കുവാൻ ശ്രീ. കൃപലാനിയ്ക്കും കഴിഞ്ഞില്ല. അടുത്ത പ്രഭാതത്തിൽ അദ്ദേഹത്തിനു് ഒരു ഹോട്ടലിലേയ്ക്കു് മാറേണ്ടിവന്നു. ഹോസ്റ്റലിൽ ഒരുദിവസം ഗാന്ധിജിയെ താമസിപ്പിച്ച പാതകത്തിനു് കൃപലാനിയ്ക്കു് ജോലി രാജിവയ്ക്കേണ്ടിവന്നു. അദ്ദേഹം ചമ്പാരനിൽചെന്നു് ഗാന്ധിജിയുടെ സഹപ്രവർത്തകനായി മാറി.

മുസഫർപൂരിൽവച്ചദ്ദേഹം സന്ദർശിച്ച ഡിവിഷൻ കമ്മീഷണനും പ്ലാന്റേഴ്സ് അസോസിയേഷൻ സെക്രട്ടറിയും ആദ്യം അനുനയങ്ങളും അഭ്യർത്ഥനകളും ഒടുവിൽ ഭീഷണിയും പ്രയോഗിച്ചു് ഗാന്ധിജിയെ തിരിച്ചുപോകുവാൻ പ്രേരിപ്പിച്ചു. അദ്ദേഹത്തിന്റെ ആശങ്കകൾ വർദ്ധിപ്പിക്കുവാനല്ലാതെ ഈ സമ്മർദ്ദങ്ങൾകൊണ്ടു ഫലമൊന്നുമുണ്ടായില്ല. ഇതിനിടയ്ക്കു് ഗാന്ധിജിയുടെ ആഗമനത്തെപ്പററി കേട്ടറിഞ്ഞ നിരവധി കൃഷകർ മുസഫർപൂരിലെത്തിയിരുന്നു. അവർ ചമ്പാരന്റെ ശോകചരിത്രം ഗാന്ധിജിയെ വഴിയാംവണ്ണം ധരിപ്പിക്കയും ചെയ്തു.

ഗാന്ധിജി ചമ്പാരനിലേയ്ക്കു പോകുവാൻതന്നെ നിശ്ചയിച്ചു. ആ ഡിസ്ട്രിക്റ്റിൽ ഒരു നല്ല വക്കീലായിരുന്ന ഗോരഖ്പ്രസാദ് മുസഫർപൂരിലെത്തി അദ്ദേഹത്തിന്റെ ആതിഥ്യം സ്വീകരിക്കുവാൻ ഗാന്ധിജിയെ ക്ഷണിച്ചു. ഗാന്ധിജിയ്ക്കു് ബീഹാറിലെ കർഷകരുടെ ഭാഷ അറിഞ്ഞുകൂടാതിരുന്നതുകൊണ്ടു് ബ്രിജ്കിഷോർപ്രസാദ് ധരണിധർ എന്നും രാമനവമിപ്രസാദ് എന്നും പേരുള്ള രണ്ടു വക്കീലന്മാരെ ദ്വിഭാഷികളായി ഗാന്ധിജിയെ അനുഗമിക്കുവാൻ നിയോഗിച്ചിരുന്നു. ഗാന്ധിജി നിശ്ചിതപരിപാടിയനുസരിച്ചു് ചമ്പാരന്റെ തലസ്ഥാനമായിരുന്ന മോത്തിഹാരിയിലെത്തിച്ചേർന്നു. അദ്ദേഹത്തെ സ്വീകരിക്കുവാൻ സഹസ്രകണക്കിനു് കൃഷകർ റയിൽവേസ്റ്റേഷനിലെത്തിയിരുന്നു. കൃഷകരുടെ ഒരു വൻപിച്ച പ്രവാഹം അദ്ദേഹത്തെ ഗോരഖ്പ്രസാദിന്റെ ഗൃഹത്തിലേയ്ക്കു നയിച്ചു. കൃഷകരിൽനിന്നദ്ദേഹത്തിനു കേൾക്കുവാൻ കഴിഞ്ഞ വെള്ളക്കാരുടെ മർദ്ദനപരിപാടികൾ ആദ്യഘട്ടങ്ങളിലദ്ദേഹത്തിനു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. യാഥാർത്ഥ്യങ്ങൾ കണ്ണുകൊണ്ടു് കാണണമെന്നദ്ദേഹം നിശ്ചയിച്ചു. ഏതാനും ദിവസങ്ങൾക്കു മുൻപു് ഒരു പ്ലാന്റർ ഒരു കൃഷകന്റെ ഗൃഹം കത്തിച്ചുകളഞ്ഞതും അവന്റെ കൃഷി നശിപ്പിച്ചതും കന്നുകാലികളെ വധിച്ചതും കെട്ടിടം തകർത്തുമായ ചരിത്രം അവരദ്ദേഹത്തോടു പറഞ്ഞു. അതു നേരിൽ കാണുവാനദ്ദേഹത്തെ ക്ഷണിക്കയും യാത്രയ്ക്കു് ആനയെ തയാറാക്കി നിർത്തുകയും ചെയ്തു. അടുത്തദിവസം കാലത്തു പുറപ്പെട്ടദ്ദേഹം അങ്ങോട്ടു തിരിച്ചു.

യാത്ര തുടങ്ങി അല്പസമയത്തിനുള്ളിൽ ഒരു പോലീസ് സബ്-ഇൻസ്പെക്ടർ ഗാന്ധിജിയുടെ പാർട്ടിയെ സമീപിച്ച് അദ്ദേഹത്തെ ഡിസ്ട്രിക്ട് മജിസ്ട്രേട്ട് കാണുവാനാഗ്രഹിക്കുന്നതായി അറിയിച്ചു. തന്നെ അനുഗമിച്ചിരുന്നവരോട് ഗ്രാമത്തിലേയ്ക്ക് ഉടൻ യാത്രചെയ്യുവാനാജ്ഞാപിച്ചിട്ട് ഗാന്ധിജി സബ്ഇൻസ്പെക്ടറെ അനുഗമിച്ചു. മോതിഹാരിയിൽ തിരിച്ചെത്തി ഗാന്ധിജി ഡിസ്ട്രിക്ട്മജിസ്ട്രേട്ടിനെ വീട്ടിൽ ചെന്നു സന്ദർശിച്ചു. ചമ്പാരൻ ഡിസ്ട്രിക്ട് ഉടൻ വിട്ടുപോകണമെന്ന് മജിസ്ട്രേട്ട് ഗാന്ധിജിയോടാജ്ഞാപിച്ചു. ഗാന്ധിജി ആജ്ഞ നിരസിച്ചു. മജിസ്ട്രേട്ട് ഉടൻതന്നെ ആ ഡിസ്ട്രിക്ടിൽ പ്രവേശനം നിരോധിച്ചുകൊണ്ടുള്ള ഉത്തരവ് ഔപചാരികമായി ഗാന്ധിജിയ്ക്ക് നല്കി. ഗാന്ധിജി വീണ്ടും അതനുസരിക്കുവാൻ വിസമ്മതം പ്രകടിപ്പിക്കയും ആജ്ഞാലംഘനത്തിനുള്ള ശിക്ഷാനടപടികൾ നേരിടുവാൻ താൻ സന്നദ്ധനാണെന്ന് മജിസ്ട്രേട്ടിനെ അറിയിക്കുകയുംചെയ്തു. അടുത്തദിവസം വിസ്താരത്തിനു കോടതിയിൽ ഹാജരായിക്കൊള്ളണമെന്നനുശാസിക്കുന്ന സമൻസ് അന്നു വൈകുന്നേരംതന്നെ ഗാന്ധിജിക്കു ലഭിച്ചു.

അന്നു രാത്രി അദ്ദേഹമുറങ്ങിയില്ല. പ്രഭാതംവരെ അദ്ദേഹം വൈസ്രോയിയ്ക്ക് കത്ത് എഴുതുക മിത്രങ്ങൾക്ക് കമ്പിയടിക്കുക അടുത്ത ദിവസം കോടതിയിൽ ബോധിപ്പിക്കുവാനുള്ള പ്രസ്താവന തയാറാക്കുക തുടങ്ങിയ ജോലികൾ ചെയ്തുകൊണ്ടിരുന്നു. വൈസ്രോയിയ്ക്കയച്ച കത്തിൽ യുദ്ധയത്നങ്ങൾക്കദ്ദേഹത്തിന് സാമ്രാജ്യഗവർമ്മെന്റ് നല്കിയിരുന്ന കൈസർഹിൻഡ്മെഡൽ തിരിച്ചയയ്ക്കുന്നതായും പ്രസ്താവിച്ചിരുന്നു. ഇതുകൂടാതെ എല്ലാ വിവരങ്ങളും വ്യക്തമായി വെളിപ്പെടുത്തിക്കൊണ്ട് ഇൻഡ്യയിലെ പല രാഷ്ട്രീയനേതാക്കന്മാർക്കും കത്തുകളയയ്ക്കുകയും ബിഹാറിലെ പ്രമുഖനേതാക്കന്മാരെ സംഭവസ്ഥലത്തേയ്ക്കു ക്ഷണിച്ചുകൊണ്ട് കമ്പിസന്ദേശങ്ങൾ എഴുതുകയും ചെയ്തതിനുശേഷം അദ്ദേഹം അല്പമൊന്നുറങ്ങി. സാമ്രാജ്യശക്തിയ്ക്കെതിരായുള്ള ഗാന്ധിയൻ വിപ്ലവത്തിന്റെ പടഹധ്വനി ഇദംപ്രഥമമായി ചമ്പാരനിലാണ് മുഴങ്ങിയതു്. സായുധശക്തമായിരുന്ന സ്വേച്ഛാധിപത്യത്തെ നിർഭയമായി നേരിടുവാൻ സന്നദ്ധനായ ഏകഭടൻ കേവലം കൃശഗാത്രനും ദുർബലനും പ്രായേണ അജ്ഞാതനുമായിരുന്ന ഗാന്ധിജി മാത്രമായിരുന്നു.

# അദ്ധ്യായം ഏഴു്

## ചമ്പാരൻ (തുടർച്ച)

രാജേന്ദ്രപ്രസാദ് പുരിയിൽനിന്നു് പാറ്റ്നായിൽ തിരിച്ചെത്തിയ ദിവസംതന്നെ അദ്ദേഹത്തിന് ഗാന്ധിജിയുടെ കമ്പി ലഭിച്ചു. ബിഹാറിലെ ഉന്നതന്മാർക്കയച്ചിരുന്ന കമ്പികളിലൊന്നുമാത്രമായിരുന്നു അതു്. ചമ്പാരനിൽ നടന്നുകൊണ്ടിരുന്ന സംഭവങ്ങളെപ്പററി അവ്യക്തമായ ചില വിവരങ്ങൾ അതിനുമുൻപുതന്നെ അദ്ദേഹം അറിഞ്ഞിരുന്നു. എന്നാൽ മോതിഹാരിയിലെത്തണമെന്നുള്ള കമ്പിസന്ദേശത്തിന്റെ അർത്ഥവും ഉദ്ദേശ്യവുമെന്താണെന്നു വ്യക്തമായിരുന്നില്ല. ബിഹാറിലെ പ്രശസ്തനായ ഒരു വക്കീലെന്ന നിലയിൽ അറസ്റ്റിനെപ്പററി തന്റെ നിയമോപദേശമാവശ്യപ്പെടുവാനായിരിക്കണം ഗാന്ധിജി കമ്പിസന്ദേശമയച്ചതെന്നാണ് അദ്ദേഹം ആദ്യം വിശ്വസിച്ചതു്. അതുകൊണ്ടു് അറസ്റ്റിന്റെ നിയമവശത്തെപ്പററി പഠിക്കുവാൻ അദ്ദേഹം ലാ പുസ്തകങ്ങൾ ഒന്നൊന്നായി പരിശോധിച്ചുതുടങ്ങി. കോടതിയിൽ ഗാന്ധിജിയുടെ വക്കീലെന്ന നിലയിൽ ഹാജരാകേണ്ടിവരികയാണെങ്കിൽ ഉന്നയിക്കേണ്ട വാദമുഖങ്ങളെപ്പററി ബിഹാറിലെ പ്രശസ്തരായ മററു വക്കീലന്മാരോടും ബാരിസ്റ്റർമാരോടും ആലോചന നടത്തണമെന്നും അദ്ദേഹം നിശ്ചയിച്ചു. അതിനുമുൻപു് തന്നിൽനിന്നു് എന്തു സേവനമാണ് ഗാന്ധിജി പ്രതീക്ഷിക്കുന്നതെന്നന്വേഷിച്ചുകൊണ്ടു് അദ്ദേഹം ഒരു മറുപടി കമ്പി അയച്ചുകൊടുത്തു. ഏതാനും മിത്രങ്ങളോടൊന്നിച്ചു ചെന്നുചേരണമെന്നാവശ്യപ്പെട്ടുകൊണ്ടു് ഗാന്ധിജി വീണ്ടും ഒരു മറുപടി അയച്ചു. ഏതായാലും മോതിഹാരിയിലേയ്ക്കു പോകുവാൻതന്നെ അദ്ദേഹം നിശ്ചയിച്ചു. അന്നു് ബിഹാറിലെ അനിഷേധ്യനേതാവായിരുന്ന ബ്രിജ്കിഷോർപ്രസാദിനെ വിവരമറിയിച്ചതിനുശേഷം രാജേന്ദ്രപ്രസാദ് ഏതാനും സ്നേഹിതന്മാരുമൊന്നിച്ചു് ചമ്പാരനിലേയ്ക്കു തിരിച്ചു. മഹാത്മാഗാന്ധിയുടെ തെക്കെ ആഫ്രിക്കയിലെ ഒരു സഹപ്രവർത്തകനായിരുന്ന പോളക്ക് അന്നു് അലഹബാദിലുണ്ടായിരുന്നു. അദ്ദേഹവും മോതിഹാരിയിലേയ്ക്കു് പോകുവാൻ പാറ്റ്നായിലെത്തിച്ചേർന്നു. നിയമപുസ്തകങ്ങളോ വാദമുഖങ്ങളോ ഒന്നുംതന്നെ ഗാന്ധിജിയുടെ കേസുവിസ്താരത്തിന് ആവശ്യമായി വരികയില്ലെന്നും അദ്ദേഹത്തിന്റെ പ്രവർത്തനമാർഗ്ഗങ്ങളും പ്രക്ഷോഭണപരിപാടികളും അന്നു് ഇൻഡ്യയിൽ നിലവിലിരുന്ന സമ്പ്രദായങ്ങൾക്കു് കടകവിരുദ്ധമാണെന്നും പോളക്ക് ഈ മിത്രസംഘത്തിനറിവു നൽകി.

രാജേന്ദ്രപ്രസാദും അദ്ദേഹത്തെ അനുഗമിച്ചിരുന്ന മിത്രസംഘവും മോത്തിഹാരിയിലെത്തുമ്പോൾ ഗാന്ധിജിയുടെ വിസ്താരം കോടതിയിലാരംഭിച്ചുകഴിഞ്ഞിരുന്നു. ആവേശജനകമായ ഒരു കാഴ്ചയാണ് അവർ കോടതിയുടെ പരിസരങ്ങളിൽ കണ്ടതു്. ഗ്രാമപ്രദേശങ്ങളിൽനിന്നു് സഹസ്രക്കണക്കിനു വന്നുചേർന്നിരുന്ന കർഷകർ കോടതിയുടെ പരിസരങ്ങളിൽ ശ്വാസമടക്കിനിന്നു് നടപടികൾ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. വെള്ളക്കാരായ വ്യവസായികളുടെയും അവരുടെ കീഴ്ജീവനക്കാരുടെയും മർദ്ദനങ്ങൾക്കും ദേഹോപദ്രവങ്ങൾക്കുമെതിരായി പരാതി ബോധിപ്പിക്കുവാൻപോലും കോടതിവളപ്പിനെ സമീപിക്കുവാൻ ഭയപ്പെട്ടിരുന്ന ഇവർ ഉൽക്കണ്ഠാകുലരായ മുഖങ്ങളോടുകൂടി ജിജ്ഞാസാഭരിതരായി മജിസ്ട്രേട്ടിന്റെ ആജ്ഞയെ ധിക്കരിച്ച ഒരു നിയമലംഘകന്റെ പേരിലുള്ള കേസ്സുവിസ്താരം കേൾക്കുവാൻ കോടതിവളപ്പിൽതടിച്ചുകൂടിനില്ക്കുന്ന കാഴ്ചയാണവർ കണ്ടതു്. മജിസ്ട്രേട്ട് കോടതിമുറിയിൽ പ്രവേശിച്ചു. കേസ്സുവിളിച്ചപ്പോൾപുറത്തുകൂടിനിന്നിരുന്ന ജനക്കൂട്ടം അകത്തേയ്ക്കു തള്ളിക്കയറി ജനാലകളുടെ കണ്ണാടിച്ചില്ലുകൾ തകർത്തു. പോലീസുകാർക്കു് ഈ മുന്നേറ്റം തടയുവാനോ ജനക്കൂട്ടത്തെ നിയന്ത്രിക്കുവാനോ കഴിയാതെപോയതു് അവിടെ സംസാരവിഷയമായിരുന്നു.

ഗാന്ധിജിയുടെ പക്ഷത്തു് ബീഹാറിലെ നിയമപണ്ഡിതന്മാർ ഒന്നടങ്കം ഹാജരാകുമെന്നു് ധരിക്കപ്പെട്ടു്. പൂർവവിധികളടങ്ങിയ പുസ്തകക്കെട്ടുകളുമായിട്ടാണു് പബ്ലിക്ക് പ്രാസിക്യൂട്ടർ എത്തിയിരുന്നതു്. എന്നാൽ പ്രാസിക്യൂട്ടർ സാക്ഷിവിസ്താരമാരംഭിക്കുവാൻ തുടങ്ങുമ്പോൾ ഗാന്ധിജി ധിക്കാരത്തിൽ ആജ്ഞാലംഘനക്കുറ്റം സമ്മതിക്കയും അതു തെളിയിക്കുവാൻ സമയം ദുർവ്യയം ചെയ്യേണ്ടതില്ലെന്നു് പ്രസ്താവിക്കയും ചെയ്തു. കരുതിക്കൂട്ടി നിയമലംഘനം ചെയ്തതിനുശേഷം ഒരു പ്രതി കോടതിസമക്ഷം കുറ്റം സമ്മതിക്കുന്ന പ്രക്ഷോഭണതന്ത്രം അന്നു് ഇൻഡ്യയിലറിയപ്പെട്ടിരുന്നില്ല. പുസ്തകക്കെട്ടുകളുമായി വന്നുചേർന്ന പബ്ലിക്ക്പ്രാസിക്യൂട്ടറെയും എന്തുചെയ്യണമെന്നറിയാതെ അമ്പരക്കുന്ന മജിസ്ട്രേട്ടിനെയും വിസ്മയാധീനരാക്കിക്കൊണ്ടു് ഗാന്ധിജി കോടതിയിലൊരു പ്രസ്താവന ചെയ്തു. ജീവകാരുണ്യപരമായ മനുഷ്യസേവനത്തിനാണു് താൻ ചമ്പാരനിൽ പ്രവേശിച്ചതെന്നും നിയമമാദരിക്കണമെന്നുള്ളതായിരുന്നു തന്റെ ആദ്യത്തെ പ്രതികരണമെങ്കിലും ദീനാർത്തരുടെ സേവനത്തിനുവേണ്ടിയാണു് അവിടെ ചെന്നതു്, അവരോടു് തനിക്കുള്ള കർത്തവ്യനിഷ്ഠയെ ലംഘിക്കാതെ അങ്ങിനെ ചെയ്യുവാൻ സാദ്ധ്യമാകയില്ലെന്നും അദ്ദേഹം കോടതിയെ അറിയിച്ചു. നിയ

മാധികാരത്തോട് ബഹുമാനമില്ലാത്തതുകൊണ്ടല്ല പിന്നെയോ അതിലും ഉന്നതവും ദൈവികനിയമവുമായ മനസ്സാക്ഷിയുടെപ്രചോദനം കൊണ്ടാണ് താൻ നിരോധനത്തെ ലംഘിച്ചതെന്ന കോടതിയെ ധരിപ്പിച്ചുകൊണ്ടാണ് അദ്ദേഹം തൻെറ പ്രസ്താവന അവസാനിപ്പിച്ചതു്.

മജിസ്റ്റ്രേട്ട് എന്തുചെയ്യണമെന്നറിയാതെ പരിഭ്രമിച്ചു. ദൈവത്തിൻെറ നിയമവും മനസ്സാക്ഷിയുടെപ്രചോദനവും അന്നുവരെ കോടതിയിലാരുംതന്നെ വാദമായി ഉന്നയിച്ചിരുന്നില്ല. അതുകൊണ്ട് പബ്ളിക്പ്രാസിക്യൂട്ടറുടെ നിയമപുസ്തകങ്ങൾക്കോ പൂർവവിധികളിലെ തത്വസംഹിതകൾക്കോ അദ്ദേഹത്തെ സഹായിക്കാൻ കഴിഞ്ഞില്ല. ഒരു നൂററൻപതുവർഷത്തെ ബ്രിട്ടീഷ് ഭരണത്തിനിടയ്ക്ക് ഇങ്ങനെ ഒരു നിയമലംഘകനേയും ഇത്തരംവാദമുഖങ്ങളേയുംപററി ആരുംകേട്ടിരുന്നുമില്ല. മജിസ്റ്റ്രേട്ട് കേസുവിധി കേസു പറയുവാൻ അടുത്തദിവസത്തേയ്ക്കു മാററിവച്ചു. അതിനിടയ്ക്കുള്ളകാലത്തേയ്ക്കു പ്രതിജാമ്യം കൊടുക്കുവാനോ സ്വന്തജാമ്യത്തിൽ പുറത്തു പോകുവാനോ വിസമ്മതിച്ചു. ജാമ്യം കൂടാതെതന്നെ പൊയ്ക്കൊള്ളുവാനും അടുത്തദിവസം മൂന്നുമണിക്കു തിരിച്ചുചെല്ലുവാനും മജിസ്റ്റ്രേട്ടാജ്ഞാപിച്ചു. അല്പസമയത്തിനുള്ളിൽ ഗാന്ധിജിക്ക് ഡിസ്റ്റ്രിക്ട് മജിസ്റ്റ്രേട്ടിൽനിന്ന് ഒരു സന്ദേശം ലഭിച്ചു. സംഭവഗതികൾ താൻ ഗവർമെൻറിനെ അറിയിച്ചുകൊണ്ടിരിക്കയാണെന്നും വിധി പ്രസ്താവിക്കുന്നതുവരെ ഗാന്ധിജി അദ്ദേഹത്തിൻെറ സഞ്ചാരം നിർത്തിവയ്ക്കണമെന്നുമായിരുന്നു അതിൻെറ ചുരുക്കം. അതിനുശേഷം ഗാന്ധിജിയുടെപേരിൽ ചാർജ്ജുചെയ്ത കേസ് പിൻവലിക്കപ്പെട്ടു. ചമ്പാരനിലെ സ്ഥിതിഗതികളെപ്പററി അന്വേഷണം നടത്തി റിപ്പോർട്ടുചെയ്യുന്നതിന് ഗാന്ധിജിയെ ഉൾപ്പെടുത്തി ഒരു കമ്മീഷനെ നിയോഗിച്ചതും ചരിത്രസംഭവമാണ്.

മുൻപറഞ്ഞ സംഭവങ്ങൾക്ക് രാജേന്ദ്രപ്രസാദിലുളവാക്കിയ പ്രതികരണങ്ങളെ സംബന്ധിടത്തോളംമാത്രമേ ഈ ജീവചരിത്രത്തിൽ സ്ഥാനമുള്ളൂ. എന്നാൽ രാജേന്ദ്രപ്രസാദിൻെറ ജീവിതത്തെ ആപാദചൂഡം ഇളക്കിമറിച്ച ഒരു സംഭവമായിരുന്നു ഇതു്. മരണപര്യന്തമുള്ള അദ്ദേഹത്തിൻെറ ജീവിതത്തിലും പ്രവർത്തനങ്ങളിലും സ്വഭാവഗതിയിലും വീക്ഷണകോടിയിലും ചമ്പാരനിലെ സംഭവങ്ങളുണ്ടാക്കിയ പരിവർത്തനങ്ങൾ എത്ര ദൂരവ്യാപകങ്ങളായിരുന്നു എന്ന് അനന്തരസംഭവങ്ങൾ തെളിയിക്കുന്നതാണ്. അതുകൊണ്ടു തന്നെയാണ് ഇത്ര ദീർഘമായി ഈ സംഭവങ്ങളിവിടെ വിവരിച്ചതു്.

ചമ്പാരനിലെ സംഭവങ്ങൾ നടക്കുന്ന കാലത്തു് ഗാന്ധിജി ഇൻഡ്യയിൽ പരക്കെ അറിയപ്പെട്ടിരുന്നില്ല. അദ്ദേഹത്തിനാരേയും

നേതൃപദമോ ഏതെങ്കിലും അനുയായികളോ ഉണ്ടായിരുന്നില്ല. അദ്ദേഹം അഖിലേന്ത്യാ പ്രശസ്തിയുള്ള ഒരു രാഷ്ട്രീയ നേതാവുമായിരുന്നില്ല. രാഷ്ട്രീയരംഗങ്ങളിൽ അദ്ദേഹം എവിടെ നില്ക്കുന്നു എന്നും ആർക്കും അറിഞ്ഞുകൂടായിരുന്നു. ഗോഖലെയുടെ ഉപദേശം അനുസരിച്ച് രാഷ്ട്രീയരംഗങ്ങളിൽനിന്നദ്ദേഹം ഒഴിഞ്ഞുനില്ക്കുകയായിരുന്നു. തെക്കെ ആഫ്രിക്കയിൽ നടത്തിയ സേവനങ്ങളെ ആദരിച്ചു മാത്രമാണ് കോൺഗ്രസ്സുപോലും അദ്ദേഹത്തെ അംഗീകരിച്ചതു്. എങ്കിലും തെക്കെ ആഫ്രിക്കയെപ്പററി അന്നാർക്കും ഒരു വിവരവുമുണ്ടായിരുന്നില്ല. എന്നാൽ ചമ്പാരനിലെ കോടതിയിൽ മുഴങ്ങിയ ശബ്ദം ഇൻഡ്യ മുഴുവൻ ശ്വാസമടക്കിനിന്നു ശ്രദ്ധിച്ചു. ഗവർമ്മെൻറിനോടു മല്ലടിക്കുവാൻ ആഗ്രഹിച്ചതുകൊണ്ടല്ല ഗാന്ധിജി നിരോധനം ലംഘിച്ചതു്. അനീതിപൂർണ്ണവും അക്രമപരവുമായ ആ ബഹിഷ്കരണ ഉത്തരവനുസരിക്കുന്നതു് ഏതൊരു പൌരൻേറയും ആത്മാഭിമാനത്തെയും പൌരുഷത്തെയും ഹനിക്കുമെന്നും അതു ഭീരുത്വമായിരിക്കുമെന്നു വിശ്വസിച്ചുകൊണ്ടാണ് ഏകനായിട്ടെങ്കിലും സാമ്രാജ്യശക്തിയെ നേരിടുവാൻ അദ്ദേഹം നിശ്ചയിച്ചതു്. ഈ ഏകനിയമലംഘനംകൊണ്ടു് ഒററ നിമിഷത്തിൽ സാമ്രാജ്യശക്തിയുടെ അധികാരപ്രമത്തതയിൽ ആദ്യത്തെ ആഘാതമദ്ദേഹം ഏല്പിക്കയും ചെയ്തു.

നിരക്ഷരരും വിദ്യാവിഹീനരുമാണ് കന്യാകുമാരിമുതൽ ഹിമാലയംവരെയുള്ള രാജ്യാതിർത്തികൾക്കുള്ളിൽ കഴിഞ്ഞുകൂടിയിരുന്നതെങ്കിലും സംഭവവികാസങ്ങൾ മനസ്സിലാക്കുവാൻ അവർക്കു വിഷമവുമുണ്ടായിരുന്നില്ല. പോയകാലങ്ങളിൽ ഏതൊരു ശക്തിയുടെയും ഭരണത്തിൻേറയും മുൻപിലാണോ അവർ വിറച്ചു് ആണത്തം വിററൊഴിച്ചു് ശിരസ്സു നമിച്ചിരുന്നതു്, ആ ശക്തിയും ഭരണവും ഒരേക വ്യക്തിയുടെ ധീരവും അചഞ്ചലവുമായ വെല്ലുവിളിക്കു മുൻപിൽ തലകുനിച്ചു കീഴടങ്ങിയതു് അവർ വിസ്മയഭരിതരായി നോക്കിനിന്നു. ഒരേകവ്യക്തിയുടെ മനശ്ശക്തിക്കുമുൻപിൽ ചക്രവർത്തിയുടെ കോടതികൾപോലും നിസ്സഹായരായി എന്തുചെയ്യണമെന്നറിയാതെ വിഭ്രമിക്കുന്നതുമവർ കണ്ടു. ജനങ്ങളുടെ അംഗീകാരമില്ലെങ്കിൽ കോടതികൾ മാത്രമല്ല സാമ്രാജ്യശക്തിപോലും ദുർബലപ്പെട്ടു തകർന്നുപോകുമെന്നവർ മനസ്സിലാക്കി. അന്നവരെ ഭീരുത്വത്തിൻേറയും പാരതന്ത്ര്യത്തിൻേറയും നിഴലുകളിൽ അബോധാവസ്ഥയിൽ കഴിഞ്ഞുകൂടിയ ഒരു ജനത തങ്ങളെക്കെട്ടിബന്ധിച്ചിരുന്ന അടിമത്തശൃംഖലകൾ പൊട്ടിച്ചെറിയുവാൻ അവർക്കു കഴിയാതെപോയതു് ധീരവും സാഹസികവുമായ നേതൃത്വത്തിൻെറ അഭാവംകൊണ്ടാണെന്നു കണ്ടറിഞ്ഞു. ഭാരതീയരുടെ ആത്മാവിനു പുതു

മല്ലാത്ത ഭരണത്തിന് നിലനില്പില്ലെന്നവർ ധരിച്ചു. എല്ലാ ഭരണത്തിന്റെയും സ്രഷ്ടാക്കൾ ജനങ്ങൾ മാത്രമാണെന്നും ആകാശത്തിൽനിന്നിറങ്ങിവന്ന ദിവ്യശക്തികൾക്കൊന്നുംതന്നെ അതിനോട് ബന്ധമില്ലെന്നും അവർ മനസ്സിലാക്കി. ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ ശവക്കുഴി തോണ്ടിയ തൂമ്പ കഴിച്ചിട്ടത്ത ആദ്യത്തെ വെട്ടുകളും അതുതന്നെയായിരുന്നു. ഈ നിയമനിഷേധത്തിൽനിന്ന് പാറിപ്പറന്ന തീപ്പൊരികൾ ഇൻഡ്യയൊട്ടുക്ക വ്യാപിച്ച് ആളികത്തുന്ന തീജ്വാലയായി മാറി ബ്രിട്ടീഷ്സാമ്രാജ്യത്തെ ചുട്ടു ചാമ്പലാക്കിയ ചരിത്രം ഗാന്ധിജിയുടേതെന്നപോലെ തന്നെ അദ്ദേഹത്തിന്റെ സഹപ്രവർത്തകരുടേയും ചരിത്രമാണ്. അവരിൽ ഏററവും ഉന്നതന്മാരിലൊരാളായിരുന്നു ബാബു രാജേന്ദ്രപ്രസാദ്. അദ്ദേഹത്തിന്റെ യഥാർത്ഥമായ രാഷ്ട്രീയജീവിതം ഇവിടെയാണാരംഭിക്കുന്നത്.

ഗാന്ധിജി കേസുവിസ്താരം കഴിഞ്ഞതിനുശേഷം അദ്ദേഹത്തിന്റെ ആതിഥേയനായിരുന്ന ഗോരഖ്പ്രസാദിന്റെ വസതിയിലേയ്ക്കുപോയി. അവിടെവെച്ചാണ് രാജേന്ദ്രപ്രസാദ് ആദ്യം ഗാന്ധിജിയെ നേരിട്ട് പരിചയപ്പെട്ടത്. "ഞാൻ പാറ്റ്നായിൽ നിങ്ങളുടെ വീട്ടിൽ പോയിരുന്നു." എന്നു പറഞ്ഞുകൊണ്ടാണ് ഗാന്ധിജി അദ്ദേഹത്തെ സ്വാഗതം ചെയ്തത്. താൻ സ്വന്തം ചെരുപ്പിൽ തനിയെ ചുരുങ്ങിപ്പോകുന്നതുപോലെ പ്രസാദിനു തോന്നി. രാജേന്ദ്രപ്രസാദ് അദ്ദേഹത്തിന്റെ ആത്മകഥയിൽ ഇങ്ങനെ എഴുതുന്നു.

"ആദ്യമായി ഗാന്ധിജിയെക്കണ്ടപ്പോൾ പ്രത്യേകിച്ച് ഒരാവേശവുമെനിക്കുണ്ടായില്ല. എനിക്ക് ചമ്പാരനിലെ കാര്യങ്ങൾ ഏറെയൊക്കെ അറിയാമായിരുന്നു. എങ്കിലും ബ്രിജ്കിഷോർ ബാബുവിന്റെ കല്പനയനുസരിക്കുവാൻവേണ്ടി മാത്രമാണ് അവിടെ ഞാൻ ആദ്യമായി പോയത്. വല്ല ജോലിയുമുണ്ടെങ്കിൽ അതു ചെയ്തുതീർത്തേക്കാമെന്നേ ആലോചിച്ചുള്ളു. അവിടെ ചെന്നയുടനെ ജയിലിൽ പോവുകയെന്ന വിഷമപ്രശ്നം നേരിടേണ്ടിവരുമെന്ന് സ്വപ്നത്തിൽപോലും ആലോചിച്ചിരുന്നില്ല." ഗാന്ധിജിയോടുകൂടി ചമ്പാരനിൽ ഏതാനും ദിവസങ്ങൾ കഴിച്ചുകൂട്ടിയതിനുശേഷമുണ്ടായ പ്രതികരണം അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തുന്നു.

"ആദ്യത്തെ കൂടിക്കാഴ്ചയിൽ തന്നെ ഞങ്ങൾ [illegible] ഗാന്ധിജിയുടെ വലയിൽ കടുങ്ങിക്കഴിഞ്ഞു എന്നു മാത്രമേ ഇവിടെ പറയേണ്ടതുള്ളു. നാൾ ചെല്ലുംതോറും അദ്ദേഹത്തോട് സ്നേഹം മാത്രമല്ല അദ്ദേഹത്തിന്റെ കാര്യപരിപാടിയിൽ വിശ്വാസവും വർദ്ധിച്ചുകൊണ്ടിരുന്നു. "ചമ്പാരൻകലഹം" അവസാനിച്ചപ്പോഴേയ്ക്കും ഞങ്ങൾ

ഗാന്ധിജിയുടെ അനന്യഭക്തരായി കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ പദ്ധതിയെ അനുകൂലിക്കുന്നവരും".

ഗാന്ധിജി കളിമണ്ണിൽനിന്നു് സമരനായകന്മാരെ സൃഷ്ടിച്ച ചരിത്രം പലതും രേഖപ്പെടുത്തിയിട്ടുണ്ടു്. അനുയായികളിൽ അദ്ദേഹത്തിനുണ്ടാക്കുവാൻ കഴിഞ്ഞ മാനസിക പരിവൎത്തനത്തിന്റെ സങ്കീൎണ്ണസ്വഭാവം അനുഭവസ്ഥന്മാൎക്കുപോലും പദങ്ങൾകൊണ്ടു് ചിത്രീകരിക്കുക സാദ്ധ്യമല്ല. ഗുജറാത്തുകാരനായ ഗാന്ധിജി ചമ്പാരനിൽവന്നു് ഏതാനും മണിക്കൂറുകളിലെ അന്വേഷണങ്ങൾക്കുശേഷം അവിടത്തെ കൎഷകരുടെ ദുരിതാനുഭവങ്ങൾ കണ്ടും കേട്ടും മനസ്സിലാക്കി അവരോടു താദാത്മ്യം പ്രാപിക്കുന്നതും അവരുടെ ജീവിതത്തിൽ അല്പമെങ്കിലും സൂൎയ്യപ്രകാശം കടത്തിവിടുവാൻവേണ്ടി ഏതൊരു മഹാ ത്യാഗത്തിനും സന്നദ്ധനാകുന്നതും പാറ്റ്നായിൽനിന്നും വന്നുചേൎന്ന ഉന്നതന്മാരായ അഭിഭാഷകരുടെയും മറ്റു പൊതുപ്രവൎത്തകരുടെയും ഹൃദയത്തെ വല്ലാതെ പിടിച്ചുകുലുക്കിയതിൽ ആശ്ചൎയ്യപ്പെടുവാനൊന്നുമില്ലല്ലോ? ജയിലെന്നു കേട്ടാൽ സാധാരണക്കാർ ഞെട്ടിവിറയ്ക്കുന്ന കാലമായിരുന്നു അതു്. തെക്കെ ആഫ്രിക്കയിൽനിന്നു് ഇൻഡ്യയിലെത്തി സ്വസ്ഥമായി ജീവിതം നയിക്കുന്ന ഈ മനുഷ്യൻ ചമ്പാരനിലെ കൎഷകൎക്കുവേണ്ടി ജയിൽവാസത്തിനു തയ്യാറാകുമ്പോൾ ബീഹാറുകാരായ ഈ മാന്യന്മാർ അവരുടെ നാട്ടുകാൎക്കുവേണ്ടി ഒരു ചെറുവിരൽപോലുമുയൎത്താൻ സന്നദ്ധരല്ലെങ്കിൽ മാനുഷികമൂല്യങ്ങൾക്കുള്ള വില എന്തായിരിക്കും.

ഏതാനും വൎഷങ്ങൾക്കുമുമ്പു് ഗോഖലെയുമായി നടന്ന കൂടിക്കാഴ്ചയുടെ സ്മരണ രാജേന്ദ്രപ്രസാദിന്റെ ഹൃദയത്തിലുയൎന്നു. ഗോഖലെയുടെ ജനസേവനതൃഷ്ണ പ്രസാദിനെ ആകൎഷിക്കയും സെൎവെന്റ്സ് ഓഫ് ഇൻഡ്യാ സൊസൈററിയിൽ അംഗമായി ചേരുവാനദ്ദേഹം ആഗ്രഹിക്കയും ചെയ്തു. എന്നാൽ കുടുംബാംഗങ്ങളിൽനിന്നുള്ള സമ്മൎദ്ദങ്ങളുടെ ഫലമായി ആ അഭിലാഷം മുളയിൽതന്നെ കരിഞ്ഞുപോയി. തന്റെ സഹോദരന്റെ കണ്ണുനീരും ജ്യേഷ്ഠസഹോദരിയുടെ രോദനങ്ങളുമാണു് അദ്ദേഹത്തെ ആ ഉദ്യമത്തിൽനിന്നു പിന്തിരിപ്പിച്ചതു്. അഭ്യസ്തവിദ്യനും സംസ്കാരസമ്പന്നനും അനുദിനമെന്നവണ്ണം ഉയൎന്നുകൊണ്ടിരുന്ന ഒരു അഭിഭാഷകനുമായ അദ്ദേഹം ഇപ്പോൾ എന്താണു് ചെയ്യേണ്ടതു്? സാമ്രാജ്യഭരണത്തിൻകീഴിൽ അദ്ദേഹത്തിനു് ഉന്നമിക്കാൻ കഴിയാത്ത പദവികൾ വളരെയില്ല. എങ്കിലും മജിസ്ട്രേട്ടിന്റെ ഉത്തരവിനെ ധിക്കരിച്ചു് ജയിൽവാസത്തിനു് സന്നദ്ധനായി ബ്രിട്ടീഷ് സാമ്രാജ്യത്തെ വെല്ലുവിളിക്കുവാൻ തയ്യാറെടുക്കുന്ന ഈ അപരിചിതൻ അദ്ദേഹത്തിന്റെ സേവനവും സഹകരണവും ആവശ്യപ്പെടുന്നു. കേവലം

ജീവകാരുണ്യപരമായ ലക്ഷ്യമെന്ന മാത്രമല്ലാതെ മറ്റു യാതൊരു പ്രലോഭനങ്ങളുമദ്ദേഹത്തിനില്ല. അദ്ദേഹത്തിന്റെ ജീവിതമോ? ചമ്പാരനിൽനിന്നു വന്ന ഈ യുവാക്കന്മാരെ അദ്ദേഹം തന്റെ ജീവിതലാഘവംകൊണ്ടു വിസ്മയഭരിതരാക്കുന്നു. പോരെങ്കിൽ ബ്രിജ്കിഷോർപ്രസാദ് ബിഹാറികളായി ഗാന്ധിജിയെ അനുഗമിക്കാൻ നിശ്ചയിച്ചിരുന്ന രണ്ടു വക്കീലന്മാർ ഈ മാന്ത്രികന്റെ മായാവലയത്തിൽ കുടുങ്ങി ഒരു രാത്രിയിലെ ആലോചനയ്ക്കുശേഷം അദ്ദേഹത്തെ ജയിലിലേയ്ക്കനുഗമിക്കുവാൻ സന്നദ്ധരാണെന്നുള്ള സമ്മതവും നല്കി കഴിഞ്ഞിരുന്നു. 'ബിഹാറികളുടെ നേതാവായി സ്വീകരിച്ചിരുന്ന ബ്രിജ്കിഷോർപ്രസാദ് ആദ്യം മുതല്ക്കുതന്നെ ഗാന്ധിജിയുടെ ആരാധകനാണ്. തനിയ്ക്ക് മറെറാരു മാർഗ്ഗമാണ് കരണീയമായിട്ടുള്ളത്'. ഇവയായിരുന്നു പ്രസാദിന്റെ ആദ്യചിന്തകൾ. എന്നാൽ ദിവസങ്ങൾ മുന്നോട്ടു നീങ്ങുവാൻ തുടങ്ങിയതോടുകൂടി ഗാന്ധിജിയുമായുള്ള സഹവാസം അദ്ദേഹത്തിലുണ്ടാക്കിയ പരിവർത്തനങ്ങൾ അന്യാദൃശങ്ങളായിരുന്നു. ഏതോ ഒരു ദിവ്യശക്തി കാന്തമെന്നപോലെ അദ്ദേഹത്തെ കൂടുതൽ കൂടുതൽ ഗാന്ധിജിയോടടുപ്പിക്കുകയും സഹോദരന്റെയോ കുടുംബാംഗങ്ങളുടെയോ അറിവുകൂടാതെയും അവരോടാലോചിക്കുവാൻപോലും മെനക്കെടാതെയും പ്രസാദ് ജയിൽവാസത്തിന് സന്നദ്ധനാകയും ഗാന്ധിജിയുടെ ഏററവുമാത്മാർത്ഥതയുള്ള ഒരു സഹപ്രവർത്തകനായി മാറുകയും ചെയ്തു.

എങ്കിലും ഈ പരിഷ്കാരങ്ങളും പടിപടിയായുള്ള പരിവർത്തനങ്ങളും ആദ്യഘട്ടങ്ങളിൽ അത്രവളരെ ലഘുവായ കാര്യങ്ങളായിരുന്നില്ല. ഗാന്ധിജിയുടെ പ്രവർത്തന പരിപാടിയാണ് ആദ്യമായി അദ്ദേഹത്തെ ആകർഷിച്ചത്. ചമ്പാരനിലെ കർഷകരുടെ ദുരിതാനുഭവങ്ങൾ കൽക്കട്ടായിൽവെച്ച് അന്യരിൽനിന്ന് കേട്ടറിഞ്ഞുകൊണ്ടു മാത്രം ആ വിഷയത്തെപ്പററി ഒരു പ്രമേയം കാൺഗ്രസ്സിൽ ഹാജരാക്കുവാൻ അദ്ദേഹം തയാറായിരുന്നില്ല. നേരിട്ട് സ്ഥലത്തുചെന്നന്വേഷണം നടത്തി വിവരങ്ങൾ കണ്ടറിയുകയും ബോദ്ധ്യപ്പെടുകയും ചെയ്യുന്നതുവരെ യാതൊരഭിപ്രായപ്രകടനത്തിനുമദ്ദേഹം തയാറായതുമില്ല. എന്നാൽ സ്ഥലം സന്ദർശിച്ചുകൊള്ളാമെന്ന് ശുക്ലയോടുചെയ്ത പ്രതിജ്ഞ താല്ക്കാലികമായി അദ്ദേഹത്തിന്റെ അഭ്യർത്ഥനകളിൽനിന്ന് രക്ഷനേടുവാൻ വേണ്ടിയായിരുന്നില്ലെന്ന പിന്നീടാണ് തെളിഞ്ഞത്. ആദ്യം ലഭിച്ച അവസരംതന്നെ ചമ്പാരൻ സന്ദർശിക്കുവാൻ അദ്ദേഹം ഉപയോഗപ്പെടുത്തുന്നു. ചമ്പാരനിലേയ്ക്കുള്ള യാത്രാമദ്ധ്യേ തന്റെ സംഘത്തിൽ പ്രതിയോഗികളുമായി സമരമുഖത്തിൽ നേരിടേണ്ടിവരുമെന്ന ബോദ്ധ്യ

ദിക്കുവരെ നേരിട്ടു കണ്ടു് വിവരം ഗ്രഹിക്കുവാൻ വേണ്ടിയാണു് മുസഫർ
പൂരിലെത്തി പ്ലാന്റേഷൻ സിക്രട്ടറിയേയും ഡിവിഷൻ ഉദ്യോഗസ്ഥ
നേയും അദ്ദേഹം കണ്ടു്. എന്നാൽ അവരുടെ ഭീഷണികൾക്കോ
അനുനയങ്ങൾക്കോ അദ്ദേഹം വഴങ്ങുന്നില്ല. പിന്നെയോ ഉടനെ
ചമ്പാറനിലേയ്ക്കു തിരിക്കുന്നു. തന്റെ യാത്രാമാർഗ്ഗങ്ങളിൽ കണ്ട ദാരി
ദ്ര്യവും പട്ടിണിയും മററു ക്ലേശങ്ങളും അദ്ദേഹത്തെ ആർദ്രചിത്തനാ
ക്കുന്നു. എന്നാൽ കർഷകരുടെ റിപ്പോർട്ടുകൾ മുഴുവനദ്ദേഹം വിശ്വ
സിക്കുന്നില്ല. ഓരോ ഗ്രാമങ്ങളിലും സഞ്ചരിച്ചും നേരിട്ടറിഞ്ഞ വിവര
ങ്ങൾ മുഴുവൻ ശേഖരിക്കുകയും സമഗ്രമായ അന്വേഷണങ്ങൾ നട
ത്തി യാഥാർത്ഥ്യങ്ങളെപ്പററി ഉറപ്പു വരുത്തുകയും ചെയ്യുന്നു.
2500 കർഷകരുടെ മൊഴികളാണു് തന്റെ സഹപ്രവർത്തകന്മാരെ
ക്കൊണ്ടദ്ദേഹം രേഖപ്പെടുത്തിക്കുന്നതു്. കർഷകരോടു ചുഴിഞ്ഞു് ചോ
ദ്യങ്ങൾ ചോദിച്ചും ക്രോസ്സ്‌വിസ്താരം നടത്തി അവരുടെ വിശ്വാ
സയോഗ്യതയെ നേരിട്ടു ബോദ്ധ്യപ്പെട്ടുമാത്രമാണു് അദ്ദേഹം
ഓരോ അടിയും മുന്നോട്ടു നീങ്ങുന്നതു്. യാഥാർത്ഥ്യങ്ങളുടെ ഗൗ
രവം നേരിട്ടു മനസ്സിലാക്കിയതിനുശേഷം പ്രതിബന്ധങ്ങളും കഷ്ടാന
ഭവങ്ങളും ഭയന്നു് പിൻതിരിയുന്ന പ്രശ്നം അദ്ദേഹത്തെ സംബ
ന്ധിച്ചിടത്തോളമില്ല. എല്ലാ പ്രതിബന്ധങ്ങളേയും തട്ടിനീക്കി മുന്നോ
ട്ടുനീങ്ങി ലക്ഷ്യത്തിലെത്തിച്ചേരുന്നതുവരെ മററുചിന്തകളൊന്നും ത
ന്നെ അദ്ദേഹത്തെ അലട്ടുന്നുമില്ല. ഇൻഡ്യയിലന്നുവരെ കേട്ടറിവു
പോലുമില്ലാത്ത ഒരു പരിപാടിയായിരുന്നു ഇതു്. ജനങ്ങളുടെ
കഷ്ടാനുഭവങ്ങളോടനുഭാവിച്ചു് അവരിലൊരുവനെപ്പോലെ എത്ര
ഭീകരമായ യാതനകളും അനുഭവിക്കുവാൻ സന്നദ്ധനായി മുന്നോട്ടു
വന്നിട്ടുള്ള മറെറാരു നേതാവും അന്നുവരെ ഇൻഡ്യയിലുണ്ടായി
രുന്നിട്ടില്ല.

മോതീഹാരിയിലെത്തിയതിനുശേഷം ഒരു നിമിഷംപോലും
ദുർവ്യയം ചെയ്യാതെ അദ്ദേഹം അന്വേഷണമാരംഭിച്ചു. ഗവർമെ
ൻറിന്റെ സഹകരണം ഈ വിഷയത്തിലുണ്ടാകയില്ലെന്നു മുസഫർപൂ
രിൽ വച്ചുതന്നെ അദ്ദേഹമറിഞ്ഞിരുന്നു. അതുകൊണ്ടു് ഗവർമെൻറു്
തന്റെ അന്വേഷണം നിരോധിക്കുമെങ്കിൽ ഉടൻ സ്വീകരിക്കേണ്ട
നയവും മുൻകൂട്ടി ഉറച്ചിരുന്നു. നിരന്തരമായ പ്രവർത്തനവും ത്യാഗാനു
ഷ്ഠാനങ്ങളും അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അവിഭാജ്യഘടകങ്ങ
ളായിരുന്നു. അദ്ദേഹത്തിന്റെ വിനയവും ആത്മനിയന്ത്രണവും ലഘു
ജീവിതവും ആത്മാർത്ഥതയും ഇൻഡ്യൻ രാഷ്ട്രീയരംഗത്തു പ്രത്യക്ഷപ്പെട്ട
ചില നൂതനമായ അനുഭവങ്ങളായിരുന്നു. അനന്തരകാലങ്ങളിൽ ഇൻ
ഡ്യൻസ്വാതന്ത്ര്യസമരത്തിലദ്ദേഹം സ്വീകരിച്ചസാങ്കേതികമാർഗ്ഗങ്ങളെ

ഞ്ചലച്ചിത്രത്തിലെന്നപോലെ ഒരു നിമിഷനേരത്തേയ്ക്കു ഇൻഡ്യയിലെ ജനങ്ങളുടെ മുൻപിൽ പ്രദർശിപ്പിക്കുമാറാണദ്ദേഹം ചമ്പാരനിൽ ചെയ്തതു്. ആ നിലയിൽ വരാൻപോകുന്ന നാടകത്തിന്റെ ഒരു നാന്ദിമാത്രമായിരുന്നു അതു്.

രാജേന്ദ്രപ്രസാദിനെ ആദ്യഘട്ടങ്ങളിൽ അത്ഭുതപരതന്ത്രനാക്കിയതും അദ്ദേഹത്തിന്റെ അന്നുവരെയുള്ള വിശ്വാസപ്രമാണങ്ങളേയും ജീവിതനിഷ്ഠകളേയും ആചാരസംഹിതയേയും കീഴ്മേൽ മറിച്ചതുമായ ഒന്നു രണ്ടു സംഭവങ്ങൾകൂടി വിവരിക്കാതെ ഈ അദ്ധ്യായം അവസാനിക്കുന്നതല്ല. കേസു പിൻവലിച്ചതോടുകൂടി ഗാന്ധിജിയുടെ സഹായത്തിനു് നാനാഭാഗങ്ങളിൽനിന്നും വന്നുചേർന്നുകൊണ്ടിരുന്ന പ്രവർത്തകർക്കു് ഒരു വാസസ്ഥലം കണ്ടുപിടിക്കേണ്ട ആവശ്യം നേരിട്ടു. തന്റെ ആതിഥേയനായ ഗോരഖ് പ്രസാദിനെ കൂടുതൽ വിഷമിപ്പിക്കാതിരിക്കാൻവേണ്ടി ഗാന്ധിജിയും പുതിയ ഗൃഹത്തിലേയ്ക്കു് താമസം മാറുവാൻ നിശ്ചയിച്ചു. വീടുകിട്ടിയ ദിവസം തന്നെ താമസം മാറുവാൻ ഗാന്ധിജി നിശ്ചയിക്കയും ഗൃഹപരിസരങ്ങൾ വൃത്തിയാക്കുവാൻ വേണ്ട നിർദ്ദേശങ്ങൾ നല്കുകയും ചെയ്തു. എന്നാൽ ശുചീകരണം പൂർത്തിയാകാത്തതുകൊണ്ടു് ഗൃഹപ്രവേശം അടുത്ത പ്രഭാതത്തിലേയ്ക്കു മാററിവയ്ക്കണമെന്നു് രാജേന്ദ്രപ്രസാദും മററുള്ളവരും ഗാന്ധിജിയോടപേക്ഷിച്ചു. പക്ഷേ ഗാന്ധിജി അതിനു വിസമ്മതിച്ചു. രാത്രി എട്ടുമണിക്കുതന്നെ ഗാന്ധിജി തന്റെ തകരപ്പെട്ടിയും കിടക്കയും ചുമന്നുകൊണ്ടു് പുതിയ വസതിയിലേയ്ക്കു തിരിച്ചു. സഹപ്രവർത്തകന്മാർ ഓടിയെത്തി കിടക്കയും പെട്ടിയും അദ്ദേഹത്തിൽനിന്നു് പിടിച്ചുവാങ്ങി അദ്ദേഹത്തെ പുതിയ ഗൃഹത്തിലേയ്ക്കു നയിച്ചു. വീട്ടിലെത്തിയ ഉടൻ ഒരു മുറിയുടെ മൂലയിൽ കിടന്നിരുന്ന ചൂലെടുത്തു് അദ്ദേഹം ചവറുകൾ തൂത്തുമാററുന്ന ജോലിയിലേർപ്പെട്ടു. സഹപ്രവർത്തകന്മാരെത്തി. അവർ ഗാന്ധിജിയിൽനിന്നു് ചൂലു പിടിച്ചുവാങ്ങി ശുചീകരണജോലികളാരംഭിച്ചു. നിരവധി ഭൃത്യന്മാരും ഗൃഹശുചീകരണത്തിനു തൂപ്പുകാരും പെട്ടിയും കിടക്കയും ചുമക്കുവാൻ കൂലിക്കാരുമില്ലാതെ ജീവിതമസാദ്ധ്യമായിക്കരുതിയിരുന്ന പാററ്നായിലെ വൻപന്മാർക്കു് ഇതൊരു ഒന്നാന്തരം ഗുണപാഠമായിരുന്നു. ഗാന്ധിജി അദ്ദേഹത്തിന്റെ ജീവിതതത്വങ്ങളും നിഷ്ഠകളുമവർക്കുപദേശിച്ചുകൊടുത്തു. പാററ്നായിൽ നിന്നുവന്ന പ്രതാപശാലികൾ ഗാന്ധിജിയുടെ എളിമയും വിനയവും കണ്ടു ലജ്ജിക്കയും തങ്ങളുടെ ജീവിതത്തെപ്പററി കൂലങ്കഷമായ ഒരു ഹൃദയപരിശോധന നടത്തുകയുംചെയ്തു.

പുതിയ ഗൃഹത്തിൽ താമസമുറപ്പിച്ചതോടുകൂടി ഭക്ഷണം പാകംചെയ്യുന്നതെങ്ങിനെയെന്ന പ്രശ്നമുത്ഭവിച്ചു. ഒരു ഭൃത്യൻ പരിച

രിക്കുവാൻകൂടെ ഇല്ലാതെ രാജേന്ദ്രപ്രസാദ് അന്നുവരെ പാററ്നായ്ക്കു പുറത്തു സഞ്ചരിച്ചിരുന്നില്ല. ചമ്പാരനിലും അദ്ദേഹം ഒരു ഭൃത്യനെ കൂടെക്കൊണ്ടുപോന്നിരുന്നു. എന്നാൽ ഭക്ഷണം പാകംചെയ്യുന്ന ജോലി ഇവർക്കുണ്ടായിരുന്നില്ല. ബ്രാഹ്മണർ തയ്യാറാക്കുന്ന ആഹാരമല്ലാതെ അദ്ദേഹം അന്നുവരെ ഉപയോഗിച്ചിരുന്നില്ല. ഒരു യാഥാസ്ഥിതിക കുടുംബത്തിൽ ജനിച്ച് ഒരു സനാതനിയായി വളർന്ന് പഴയ ആചാരങ്ങളിലും മാമൂലുകളിലും നിന്നണുമാത്രമെങ്കിലും വ്യതിചലിക്കാതെ ജീവിതം കഴിച്ചുകൂട്ടിയ അദ്ദേഹം ജാതിവ്യത്യാസങ്ങളും മതാനുഷ്ഠാനങ്ങളും മുറുകെപ്പിടിച്ചിരുന്നുവെങ്കിൽ അതിലാശ്ചര്യകരമായ ഒന്നുംതന്നെയില്ലല്ലോ! കൽക്കട്ടായിൽ ജീവിച്ചിരുന്ന കാലത്തുപോലും ബ്രാഹ്മണരോ സ്വവർഗ്ഗസ്ഥരോ പാകംചെയ്ത ഭക്ഷണമല്ലാതെ അദ്ദേഹം ആഹരിച്ചിരുന്നില്ല. അതുകൊണ്ട് ബ്രാഹ്മണനായ ഒരു പാചകനെ അന്വേഷിച്ചുപിടിക്കുവാനുള്ള ശ്രമങ്ങളാരംഭിച്ചു. ഇതറിഞ്ഞപ്പോൾ ഗാന്ധിജി വ്യാകുലപ്പെട്ടു. ഇത്തരം ജാതിവ്യത്യാസചിന്തകൾ ചമ്പാരനിലെ പ്രവർത്തനങ്ങളെ വിഘാതപ്പെടുത്തുമെന്നും മററു പ്രവർത്തകനും ഓരോ അടുക്കളവീതം ഏർപ്പെടുത്തേണ്ടിവരുമെന്നും അദ്ദേഹം പറഞ്ഞു. ഒരേ പ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്നവർക്ക് ഒരേ സമുദായമായി ചിന്തിക്കുവാനും കൂടിക്കഴിയുവാനും സാധ്യമല്ലാത്തതെന്തുകൊണ്ടാണെന്നദ്ദേഹം ചോദിച്ചു. ചമ്പാരനിലുള്ളിടത്തോളം കാലമെങ്കിലും ഈ വർണ്ണവൈവിധ്യങ്ങളുപേക്ഷിക്കണമെന്നദ്ദേഹം അഭ്യർത്ഥിച്ചു. അന്നുമുതൽ ആരെങ്കിലും ഒരു പ്രവർത്തകൻ പാചകകൃത്യത്തിലേർപ്പെടുന്നതും എല്ലാവരും ഒന്നിച്ചിരുന്ന് ആഹാരം കഴിക്കുന്നതും സാധാരണയായിത്തീർന്നു. രാജേന്ദ്രപ്രസാദ് ബ്രാഹ്മണേതരൻ പാകംചെയ്യുന്ന ഭക്ഷണം അന്നാദ്യമായിട്ടാണത്രെ ആഹരിക്കുവാൻ തുടങ്ങിയത്. കൂടാതെ ഗാന്ധിജിയുടെ നിർദ്ദേശവും മാർഗ്ഗദർശനവുമനുസരിച്ചുതന്നെ കൂടെയുണ്ടായിരുന്ന ജോലിക്കാരെ തിരിച്ചയച്ച് വ്യക്തിപരമായ ആവശ്യങ്ങൾ സ്വയം നിർവഹിക്കുവാനും അവർ ശീലിച്ചു. കിടക്ക തെറുക്കുവാനും പാത്രം കഴുകുവാനും വസ്ത്രം നനയ്ക്കുവാനും വെള്ളം കോരുവാനും അത്ര വലിയ ശരീരായാസമാവശ്യമില്ലെന്നും മനുഷ്യന്റെ ആത്മാഭിമാനവും പൌരുഷവും സ്വന്തം ജോലികൾ നിർവഹിക്കുന്നതുകൊണ്ട് അപകർഷപ്പെടുകയില്ലെന്നും ഗാന്ധിജി സ്വന്തം ജീവിതംകൊണ്ട് ഈ ധനസമ്പന്നന്മാരെ ധരിപ്പിച്ചു. പിന്നീട് കസ്തൂരിബായിഗാന്ധി ചമ്പാരനിലെത്തിയപ്പോൾ സഹപ്രവർത്തകന്മാരുടെ പ്രതിഷേധങ്ങളെ വിഗണിച്ചുകൊണ്ട് ഗാന്ധിജി ഭക്ഷണം പാകംചെയ്യുവാനും വിളമ്പുവാനുമുള്ള ചുമതലകൾ മുഴുവൻ ആ മഹതിയെ ഏല്പിക്കയും അവർ അതു നിർവിഘ്നമായി നിർവഹിക്കയും ചെയ്തു.

പാററ്നായിൽനിന്ന് ഗാന്ധിജിക്കു നിയമോപദേശം നൽകുവാൻ എത്തിച്ചേൎന്ന യുവാവായ രാജേന്ദ്രബാബുവിൻെറ ജീവിതത്തിൽ ഈ സംഭവങ്ങളുണ്ടാക്കിയ പ്രതികരണങ്ങൾ സങ്കല്പിക്കുവാൻ വിഷമമില്ല. ഒരു പുതിയ ലോകത്തിലേയ്ക്കു പ്രവേശിക്കുന്നതുപോലെ അദ്ദേഹത്തിനു തോന്നി. കുടുംബസമൎദ്ദങ്ങൾകൊണ്ടു് അന്നുവരെ അമൎത്തപ്പെട്ടിരുന്ന നൈസൎഗ്ഗികമായ സേവനതൃഷ്ണയും ത്യാഗശീലവും കരകവിഞ്ഞു പുറത്തേയ്ക്കു പ്രവഹിച്ചു. ചമ്പാരനിൽ വന്നുചേൎന്ന പ്രസാദല്ല പാററ്നായിലേയ്ക്കു് തിരിച്ചുപോയതു്.

---

## അദ്ധ്യായം എട്ടു്

## റൌലററ്ബിൽ

ചമ്പാരൻ സംഭവത്തെപ്പററി കൂടുതൽ ദീൎഘമായ വിവരണങ്ങൾക്കു് ഈ ജീവചരിത്രത്തിൽ പ്രസക്തിയില്ല. ഗാന്ധിജിയുമായുള്ള ആദ്യസമ്പൎക്കം രാജേന്ദ്രപ്രസാദിൻെറ ജീവിതവീക്ഷണത്തിലും ആദൎശലക്ഷ്യങ്ങളിലും ഉണ്ടാക്കിയ വ്യതിരേകങ്ങൾ വിശദമാക്കുവാൻവേണ്ടി മാത്രമാണു് ആ സംഭവങ്ങൾക്കു് ഇത്രതന്നെ പ്രാധാന്യം നൽകിയതു്. മറെറാരു സംഭവം രാജേന്ദ്രബാബുവിൻെറ ജീവിതത്തിൽ ഇത്ര വൻപിച്ച മാററങ്ങളുണ്ടാക്കിയിട്ടില്ല. എങ്കിലും ചമ്പാരനിലെ സംഭവങ്ങൾക്കുശേഷം ഉടനടി ഒരാശ്രമവാസിയായി മാറുവാനോ വ്യക്തിജീവിതത്തിലെ മറെറല്ലാ പ്രവൎത്തനപരിപാടികളും ഒഴിച്ചുനിൎത്തി ദേശസേവനം ഒരു നിത്യപരിപാടിയായി സ്വീകരിക്കുവാനോ അദ്ദേഹം ഒരുങ്ങിയില്ല.

ഗവൎമ്മെൻറു് നിയമിച്ച കമ്മീഷനിലെ ഒരംഗമെന്ന നിലയിൽ ഗാന്ധിജി ചമ്പാരനിലെ കൎഷകൎക്കുവേണ്ടി അനുഷ്ഠിച്ച സേവനത്തിൻെറ ഫലമായി അവൎക്കു ലഭിച്ച ആനുകൂല്യങ്ങൾ പ്രതീക്ഷിച്ചതിൽ കവിഞ്ഞിരുന്നു എങ്കിലും കൎഷകരും വ്യവസായികളും തമ്മിലുള്ള ഞെരുക്കം ശമിപ്പിക്കുവാനോ വെള്ളക്കാരുടെ ദുൎഭരണപരിപാടികൾ എന്നേയ്ക്കുമായി അവസാനിപ്പിക്കുവാനോ അന്യായമായ മാൎഗ്ഗങ്ങളിൽക്കൂടി കൎഷകരെ പിഴിഞ്ഞൂററി പണമുണ്ടാക്കുവാനാശിച്ചിരുന്ന എല്ലാ മാൎഗ്ഗങ്ങളുമടയ്ക്കുന്നതിനോ സൎവ്വോപരി വ്യവസായികളെ ഭയന്നു് അവരുടെ മുൻപിൽ ഓജസ്സും വീൎയ്യവും നശിച്ചു്, അന്നുവരെ പുഴുക്കളെപ്പോലെ ഇഴഞ്ഞി

തന്നെ കൃഷിക്കാരിൽ അത്ഭുതപൂർവ്വമായ ചൈതന്യവും പൌരുഷവും ആത്മാഭിമാനവും വളർത്തുവാനും അദ്ദേഹത്തിനു കഴിഞ്ഞു. വെള്ളക്കാരൻെറ പദവിയും സ്വാധീനശക്തിയുമിടിയുകയും അന്യായമായ മാർഗ്ഗങ്ങളിൽകൂടി ആദായമുണ്ടാക്കുവാനുള്ള സാധ്യതകളസ്തമിക്കയും ചെയ്തതോടുകൂടി ഇൻഡിഗോ വ്യവസായശാലകളും കെട്ടിടങ്ങളും വിററൊഴിച്ച് അവർ ബീഹാർവിട്ടു പോകയും ചെയ്തു.

ചമ്പാരനിലെ പ്രവർത്തനങ്ങളവസാനിച്ചതോടുകൂടി പ്രസാദ് പാററ്നായിലേയ്ക്കു തിരിച്ചുപോയി, അദ്ദേഹത്തിൻെറ വക്കീൽവൃത്തി തുടർന്നു. അടുത്ത രണ്ടു മൂന്നു വർഷക്കാലം ഏകാഗ്രമായി അഭിഭാഷകവൃത്തിയിൽ ശ്രദ്ധ പതിപ്പിച്ചിരുന്നതല്ലാതെ രാഷ്ട്രീയപ്രവർത്തനങ്ങളിലൊന്നും തന്നെ ശൂന്യമായി അദ്ദേഹം പങ്കെടുത്തിരുന്നില്ല. എങ്കിലും പ്രതിവർഷം വിവിധ നഗരങ്ങളിൽ സമ്മേളിച്ചിരുന്ന കാൺഗ്രസ്സ് വാർഷികങ്ങളിലദ്ദേഹം മുടങ്ങാതെ സംബന്ധിച്ചിരുന്നു

ഇൻഡ്യയിലന്ന് ഒരു രാഷ്ട്രീയവിപ്ലവത്തിൻെറ കോളിളക്കങ്ങളാരംഭിച്ചു കഴിഞ്ഞിരുന്നു. ആനിബെസൻറിൻെറ ഹോംറൂൾ പ്രസ്ഥാനവും അഖിലേന്ത്യാപ്രക്ഷോഭണപരിപാടികളും സാമ്രാജ്യാധിപന്മാരെ അസ്വസ്ഥരാക്കിയിരുന്നു. ഇൻഡ്യാഗവർമ്മെൻറ് ആ മഹതിയെ അറസ്ററു ചെയ്ത് തടങ്കലിൽ പാർപ്പിച്ചു. ഗവർമ്മെൻറിൻെറ ഈ ദുർന്നയം ജനങ്ങളെ ക്ഷുഭിതരാക്കിത്തീർത്തു. ഇക്കാലത്തുതന്നെയാണ് ഇൻഡ്യാ സെക്രട്ടറിയായിരുന്ന മാണ്ടേഗ്പ്രഭു അദ്ദേഹത്തിൻെറ സുപ്രസിദ്ധമായ ഭരണപരിഷ്കാരപ്രഖ്യാപനം പാർലമെൻറിൽ അവതരിപ്പിച്ചത്. സാമ്രാജ്യഗവർമ്മെൻറിൻെറ അന്തിമലക്ഷ്യം ക്രമാനുസരണം ഇൻഡ്യയിൽ ഉത്തരവാദഭരണമേർപ്പെടുത്തുകയാണെന്ന് ആ പ്രസ്താവനയിൽ പറഞ്ഞിരുന്നു. അതിനുശേഷം അദ്ദേഹം ഇൻഡ്യയൊട്ടുക്ക സഞ്ചരിച്ച് രാഷ്ട്രീയനേതാക്കന്മാരുമായി അഭിമുഖസംഭാഷണം നടത്തി, അന്നു വൈസ്രോയിയായിരുന്ന ചെംസ്ഫോർഡ് പ്രഭുവിനോടാലോചിച്ച് ഒരു ഭരണപരിഷ്കാരറിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയിരുന്നു. ഈ റിപ്പോർട്ടിനെപ്പററി അഭിപ്രായം രേഖപ്പെടുത്തുവാൻ കാൺഗ്രസ്സിൻെറ ഒരു വിശേഷാൽ സമ്മേളനം 1918-ൽ ബോംബെയിൽ ചേർന്നു. ഈ സമ്മേളനം മാണ്ടേഗ് ചെംസ്ഫോർഡ് റിപ്പോർട്ട് അതൃപ്തികരവും നിരാശാജനകവുമാണെന്നു പ്രസ്താവിച്ചു എങ്കിലും ചില നിബന്ധനകളോടെ സ്വീകരിക്കുവാൻ നിശ്ചയിച്ചു.

ഈ ഘട്ടത്തിൽ രാജേന്ദ്രപ്രസാദിൻെറ രാഷ്ട്രീയാഭിപ്രായങ്ങളും ദേശീയലക്ഷ്യവും എന്തായിരുന്നു എന്നന്വേഷിക്കുന്നതു രസകരമാണ്. രാജേന്ദ്രബാബു ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിൽ ആദ്യന്തം ഗാന്ധിജി

യുടെ പിന്നിലുറച്ചുനിന്നു പോരാടിയിട്ടുള്ള ഒരു സമരനായകനാണെ ങ്കിലും അദ്ദേഹം ആ ജീവാനന്തം ഒരു തികഞ്ഞ യാഥാസ്ഥിതികനായി രുന്നു. വിപ്ലവാത്മകമായ ചിന്തകളും അഭിപ്രായങ്ങളും അദ്ദേഹം എന്നും വെറുത്തിരുന്നു. മിക്ക കാര്യങ്ങളിലും അദ്ദേഹം അക്കാലത്തു് കാൺഗ്രസ്സിലെ മിതവാദികളെയാണനുകൂലിച്ചിരുന്നതു്. സാമ്രാജ്യഗവർമ്മെൻറിനെ പരാജയപ്പെടുത്തി യാതൊന്നും നേടുവാനുള്ള കരുത്തും സംഘടനാശക്തിയും വീര്യവും ജനങ്ങൾക്കുണ്ടായിരുന്നില്ലെന്നദ്ദേഹം വിശ്വസിച്ചു. അതുപോലെതന്നെ ഭരണഭാരമേറെറടുക്കുവാനുള്ളകഴിവും ഇൻഡ്യക്കില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിമതം. ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ ഔദാര്യം നന്ദിപൂർവ്വം സ്വീകരിക്കയല്ലാതെ ഭരണ റിപ്പോർട്ടിനെ വിമർശിക്കുന്നതുപോലും അദ്ദേഹം ഇഷ്ടപ്പെട്ടില്ല.

ബോംബെ സമ്മേളനത്തിനുശേഷം പ്രസാദ് ഗാന്ധിജിയുമൊന്നിച്ച് സബർമതി ആശ്രമം സന്ദർശിച്ചു. അതിനുശേഷം സർദാർ വല്ലഭായി ശങ്കർലാൽ ബാങ്കർ തുടങ്ങിയ നേതാക്കന്മാർ ഗുജറാത്തിൽ ഖെഡാഡിസ്ട്രിക്ടിൽ വിജയകരമായി നടത്തിയ സിവിലാജ്ഞാലംഘനത്തിനു് നേതൃത്വം നൽകുവാൻ തിരിച്ച ഗാന്ധിജിയോടൊപ്പം പ്രസാദും രണ്ടു മൂന്നു ദിനങ്ങൾ ആ ഡിസ്ട്രിക്ടിൽ ചുററി സഞ്ചരിച്ചതിനുശേഷം പാററ്നായിലേയ്ക്കു തിരിച്ചുപോന്നു. വീണ്ടും അദ്ദേഹം പ്രാക്ടീസ് തുടർന്നുകൊണ്ടുപോയി.

1918-ലെ കാൺഗ്രസ്സ് സമ്മേളനം ഡൽഹിയിലാണ് നടന്നതു്. രാജേന്ദ്രപ്രസാദ് ഈ സമ്മേളനത്തിലും സന്ധിച്ചിരുന്നു. ഡൽഹി സമ്മേളനത്തിൽ ബിഹാറിൽനിന്നു സന്ധിച്ചിരുന്ന പ്രതിനിധികൾക്കുണ്ടായ രസകരമായ ഒരനുഭവം രാജേന്ദ്രപ്രസാദ് അദ്ദേഹത്തിൻെറ ആത്മചരിത്രത്തിൽ വിവരിച്ചിട്ടുണ്ടു്. ഡൽഹി കാൺഗ്രസ്സിനു് ചെന്നുചേർന്ന ബിഹാറിലെ പ്രതിനിധികൾക്കു് താമസസ്ഥലമെവിടെയാണ് ഏർപ്പാടുചെയ്തിരുന്നതെന്നു് അവരെ സ്വീകരിക്കുവാൻ റെയിൽവേസ്റ്റേഷനിൽ ചെന്നിരുന്ന വാളൻറിയന്മാർക്ക് അറിയാമായിരുന്നില്ല. "പാട്ടുഡിഹൌസിൽ" പൊയ്ക്കൊള്ളുവാനവർ പ്രതിനിധികളോടു പറഞ്ഞു. പാട്ടുഡിഹൌസിലെ രണ്ടാമത്തെ നിലയിൽ ഉണ്ടായിരുന്ന ഒരു വിശാലമായ മുറിയിൽ ബിഹാറിൽനിന്നു ചെന്ന 20 ആളുകൾ താമസമുറപ്പിച്ചു. ആ മുറി സി. ആർ. ദാസിനുവേണ്ടി പ്രത്യേകം ഒഴിച്ചിട്ടിരിക്കയാണെന്നും അതുകൊണ്ടു് ബിഹാർ പ്രതിനിധികൾ സ്ഥലം വിടണമെന്നും ഒരു സ്വാഗതസംഘാംഗമവരെ അറിയിച്ചു. എന്നാൽ ബിഹാർ പ്രതിനിധികൾക്കു് മറെറാരു സ്ഥലം നിർദ്ദേശിക്കുവാനയാൾക്കു കഴിഞ്ഞില്ല. സ്ഥലം ലഭിക്കാത്തതുകൊണ്ടു്

ബീഹാർ പ്രതിനിധികൾ അല്പം ചട്ടമ്പിത്തംതന്നെ പ്രയോഗിച്ചുനോക്കുവാൻ നിശ്ചയിച്ചു. മുറി ഒഴിഞ്ഞുകൊടുക്കുവാനവർ തയ്യാറായില്ല. വീണ്ടും മുറി വിട്ടുകൊടുക്കണമെന്നുള്ള ആജ്ഞകൾ തുടർച്ചയായി വന്നുകൊണ്ടിരുന്നു. പക്ഷെ ആരും അതു കേട്ടതായി നടിച്ചില്ല. ക്ഷുഭിതരായ ഡൽഹിയിലെ പ്രവർത്തകർ ബീഹാറിലെ പ്രതിനിധികൾക്കു ഭക്ഷണം നൽകയില്ലെന്നു് ഒരു ഭീഷണി പ്രയോഗിച്ചു. കാൺഗ്രസ്സിന്റെ ഭക്ഷണശാലയിൽനിന്നാഹാരം ലഭിക്കുവാൻ പ്രതിനിധികൾ രണ്ടുരുപാവീതം കൊടുക്കേണ്ടിയിരുന്നു. രാജേന്ദ്രപ്രസാദും മററു പ്രതിനിധികളും ഏതാനും പാത്രങ്ങൾ വരുത്തി ഭക്ഷണം സ്വയം പാകംചെയ്യുവാൻ നിശ്ചയിച്ചു. കാൺഗ്രസ്സ് ഭക്ഷണശാലയിൽ കൊടുക്കേണ്ടിയിരുന്ന പണത്തിൽ കുറച്ചു ചിലവു് മാത്രമെ ഇതിലേയ്ക്കു് വേണ്ടിയിരുന്നുള്ളു. ഡൽഹി പ്രവർത്തകർ വീണ്ടും വന്നു് അവരുടെ ഭീഷണികളും അനുനയങ്ങളും തുടർന്നു പ്രയോഗിച്ചുവെങ്കിലും പാചകമാരംഭിച്ചതിനുശേഷം ബീഹാർ പ്രതിനിധികൾ ഇളകിയില്ല. കാൺഗ്രസ്സ്സമ്മേളനത്തിൽ വച്ചു് സി. ആർ. ദാസിനെക്കണ്ടപ്പോൾ അദ്ദേഹം ആദ്യം പ്രസാദിനോടു ചോദിച്ചതു്, "എനിക്കുള്ള മുറി നിങ്ങൾ ബലാല്ക്കാരമായി കൈവശപ്പെടുത്തി അല്ലെ"? എന്നായിരുന്നു. രാജേന്ദ്രപ്രസാദ് മറുപടി പറയുവാൻ അല്പമൊന്നു പരുങ്ങി. മുറി ഒഴിഞ്ഞുകൊടുക്കാമെന്നു സമ്മതിച്ചു. സി. ആർ. ദാസ് തുടർന്നു "എന്നെ വിചാരിച്ചു് നിങ്ങൾ ഒഴിക്കേണ്ട. ഞാൻ ഹോട്ടലിൽ സുഖമായി താമസിക്കുകയാണു്".

നികുതി വർദ്ധിപ്പിച്ചുകൊണ്ടുള്ള ഉത്തരവു് ഗവർണ്മെൻറിനെക്കൊണ്ടു് പിൻവലിപ്പിച്ചു, ഖെഡാസത്യാഗ്രഹം വിജയകരമായി അവസാനിപ്പിച്ചതിനുശേഷം ഗാന്ധിജി സാമ്രാജ്യഗവർണ്മെൻറിന്റെ ഒരു റെക്രൂട്ടിംഗ് ഏജൻറായി യുദ്ധത്തിനു ആളെ ചേർക്കുവാൻ പല സ്ഥലങ്ങളിലും സഞ്ചരിച്ചു. ഗാന്ധിജിക്കു് ബ്രിട്ടീഷ്ഗവണ്മെൻറിനെപ്പററിയുള്ള മതിപ്പും അവരുടെ സത്യസന്ധതയിലുള്ള വിശ്വാസവും അന്നു നശിച്ചിരുന്നില്ല. രാജേന്ദ്രബാബുവിനെപ്പോലെതന്നെ ഗാന്ധിജിയും ഒരു മിതവാദിയായിരുന്നു. ഗാന്ധിജിയുടെ രാഷ്ട്രീയാഭിപ്രായങ്ങൾ തന്നെയാണു് അക്കാലത്തു് രാജേന്ദ്രപ്രസാദും പ്രതിദ്ധ്വനിപ്പിച്ചുകൊണ്ടിരുന്നതു്. തന്റെ ഗുരുവിനെ അനുകരിച്ചു് അദ്ദേഹവും ബീഹാറിലെ റെക്രൂട്ടിംഗ്ബോർഡിലംഗമായി. എന്നാൽ ഗവർണ്മെൻറിനെതിരെ വർദ്ധിച്ചുവന്ന ജനക്ഷോഭത്തെ നിയന്ത്രിക്കുവാനൊ സാമ്രാജ്യശക്തികൾക്കുവേണ്ടി വിജയകരമായി റെക്രൂട്ടിംഗ് നടത്തുവാനൊ രണ്ടുപേർക്കും കഴിഞ്ഞില്ല. രണ്ടുപേരും ഒന്നുപോലെ രോഗബാധിതരായിത്തീരുകയും ചെയ്തു.

ഗാന്ധിജിയുടെ ജീവിതംതന്നെ രോഗത്തിന്റെ മൂർദ്ധന്യത്തിൽ അപകടരേഖയെ സമീപിക്കുകയുണ്ടായി. ആ ഘട്ടത്തിൽ അദ്ദേഹം മരണം പ്രതീക്ഷിച്ചുകൊണ്ടു് താനാരംഭിച്ചതും എന്നാൽ പൂർത്തിയാക്കുവാൻ തനിക്കു കഴിയാത്തതുമായ സംരംഭങ്ങളെപ്പറ്റി ചിന്തിച്ചു പൊട്ടിക്കരഞ്ഞതു് അതു കണ്ടുകൊണ്ടിരുന്ന രാജേന്ദ്രപ്രസാദിന്റെ ഹൃദയത്തെ വല്ലാതെ മഥിക്കയും അതിനുശേഷം അദ്ദേഹം എന്നേക്കുമായി ആ മഹാപുരുഷന്റെ നേതൃത്വം സ്വീകരിക്കുവാൻ നിശ്ചയിക്കുകയും ചെയ്തു.

സംഭവങ്ങൾ ഇതിനുശേഷം ദ്രുതഗതിയിൽ മുന്നോട്ടുനീങ്ങിക്കൊണ്ടിരുന്നു. ഒന്നാം ലോകമഹായുദ്ധകാലത്തു് സാമ്രാജ്യശക്തിയുടെ വിജയത്തിനുവേണ്ടി ഇൻഡ്യ നൽകിയ അമിതമായ സഹായങ്ങൾക്കു പ്രതിഫലമായി യുദ്ധാനന്തരം ഭരണപരമായ വമ്പിച്ച ആനുകൂല്യങ്ങൾ ലഭിക്കുമെന്ന പ്രതീക്ഷയോടെ കാത്തിരുന്ന കാൺഗ്രസ്സിലെ മിതവാദികൾക്കു് ബ്രിട്ടീഷ്ഗവർമെന്റു നൽകിയ ആദ്യത്തെ പ്രതിഫലം കരിനിയമമെന്നപേരിൽ അനന്തരകാലങ്ങളിൽ കുപ്രസിദ്ധമായിത്തീർന്ന റൗലറ്റ്നിയമമായിരുന്നു എന്നു് ഇതിനുമുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ! ഇൻഡ്യയിലെ വിപ്ലവശക്തികളെയും അക്രമപ്രവർത്തനങ്ങളെയും അമർച്ചചെയ്യുവാനെന്ന വ്യാജേന ബ്രിട്ടൺജനതയെ അടിച്ചേല്പിച്ച ഈ നിയമം ഭാരതീയരുടെ ആത്മാഭിമാനത്തെ വ്രണപ്പെടുത്തുന്നതും കേവലം സംശയത്തെ മാത്രം അടിസ്ഥാനമാക്കി വിചാരണ കൂടാതെ തടങ്കലിൽവയ്ക്കുക, സ്വത്തുക്കൾ കണ്ടുകെട്ടുക, തുടങ്ങിയ അധികാരങ്ങൾ പ്രയോഗിക്കുവാൻ എക്സിക്യൂട്ടീവിനു് സ്വേച്ഛാധികാരങ്ങൾ നൽകുന്നതുമായിരുന്നു. രാജ്യമൊട്ടുക്കു് ഈ നിയമത്തിനെതിരായ പ്രതിഷേധശബ്ദങ്ങൾ മുഴങ്ങുകയും വൈസ്രോയിയുടെ കൌൺസിലിലെ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ഒന്നടങ്കം അതിനെ എതിർക്കയും ചെയ്തു. എങ്കിലും ഗവർമെന്റു് ഈ നിയമം നടപ്പിലാക്കുകതന്നെ ചെയ്തു. മഹാത്മാഗാന്ധിയും പ്രതിഷേധം രേഖപ്പെടുത്തി. സാമ്രാജ്യഗവർമെന്റ് അധികാരപ്രമത്തതയിൽ മതിമറന്നു് ഈ പ്രതിഷേധങ്ങളെല്ലാംതന്നെ വിഗണിക്കയാണുണ്ടായതു്. എന്നാൽ പ്രതിഷേധം പുറപ്പെടുവിച്ചതിനുശേഷം അടങ്ങിപ്പാർക്കുന്ന നിസ്സഹായനായിരുന്നില്ല ഗാന്ധിജി. അദ്ദേഹം പൂർണ്ണമായി രോഗവിമുക്തനായിരുന്നില്ലെങ്കിലും രാജ്യത്തിന്റെ നാനാഭാഗങ്ങളിലും വമ്പിച്ച യോഗങ്ങൾ വിളിച്ചുകൂട്ടി ഈ കരിനിയമത്തെ എതിർക്കുവാൻവേണ്ടി കർമ്മപരിപാടികൾ ആസൂത്രണം ചെയ്തു. ബീഹാറിൽ ഇതുസംബന്ധിച്ചു നടന്ന യോഗങ്ങളിൽ കണ്ട ഉത്സാഹവും ആവേശവും അദ്ദേഹത്തിനു് കൃതാർത്ഥത നൽകി. രാജേന്ദ്രപ്രസാദ് ഈ പ്രകടനങ്ങളിൽ ഗാന്ധിജിയുടെ

ധിക്കാരികെ ആയിനിസ് പ്രവർത്തിക്കയും അദ്ദേഹത്തിന്റെ സഹക
രണം മുഴുവൻതന്നെ ഗാന്ധിജിക്കു് നല്കുകയും ചെയ്തു.

റൌലററ്നിയമം ജനങ്ങളനുസരിക്കരുതെന്നു ഗാന്ധിജി ജന
ങ്ങളെ ഉൽബോധിപ്പിക്കുവാൻ തുടങ്ങിയതോടുകൂടി ഇൻഡ്യയിലെ
അന്തരീക്ഷം ചൂടുപിടിച്ചു. നിയമം ലംഘിക്കുവാൻ സന്നദ്ധതയുള്ളവ
രോടു് ഒരു സത്യവാചകത്തിലൊപ്പുവയ്ക്കുവാനദ്ദേഹം ആവശ്യപ്പെട്ടു.
രാജ്യമൊട്ടുക്കു് അദ്ദേഹം സത്യാഗ്രഹസഭകൾ സംഘടിപ്പിക്കുകയും
സത്യവാചകത്തിൽ ഒപ്പുവയ്ക്കുന്നവർ റൌലററ്നിയമമല്ലാതെ സത്യാ
ഗ്രഹകമ്മിററികൾ നിർദ്ദേശിക്കുന്ന മററു നിയമങ്ങളും ലംഘിക്കുവാൻ
തയ്യാറായിരിക്കണമെന്നു മുന്നറിവുനല്കുകയുംചെയ്തു. നിയമം ലംഘിക്കു
വാനുള്ള ഗാന്ധിജിയുടെ ആഹ്വാനം കന്യാകുമാരിമുതൽ ഹിമാലയം
വരെ ഒരു നവചൈതന്യം വരുത്തി. രാജ്യമെങ്ങും പ്രക്ഷോഭണങ്ങളുടെ
മാററൊലികൾ മുഴങ്ങി. വളരെ ജനങ്ങൾ സത്യവാചകത്തിലൊപ്പുവച്ചു.
എന്നാൽ കാൺഗ്രസ്സിനകത്തും പുറത്തുമുള്ള മിതവാദികൾ ആദ്യഘട്ടങ്ങ
ളിൽ റൌലററ് നിയമത്തെ എത്ര വളരെ കഠിനമായി എതിർത്തിരുന്നു
വെങ്കിലും ഗാന്ധിജിയുടെ നിയമനിഷേധപരിപാടികൾ സ്വീകരി
ക്കാൻ തയ്യാറായിരുന്നില്ല. പക്ഷെ അതുകൊണ്ടു പതുങ്ങുന്ന ഒരു പ്രകൃത
മല്ല ഗാന്ധിജിക്കുണ്ടായിരുന്നതു്.

ഏപ്രിൽ ൬-ാംതീയതി ഈ കരിനിയമത്തിനെതിരായി
ഇൻഡ്യയൊട്ടുക്കു് ഹർത്താൽ ആചരിക്കുവാൻ ഗാന്ധിജി ജനങ്ങളെ ആ
ഹ്വാനംചെയ്തു. എല്ലാ പ്രവൃത്തികളിൽനിന്നും വിരമിച്ചു് അന്നു
പ്രാർത്ഥന നടത്തുകയും ഉപവാസം അനുഷ്ഠിക്കുകയും യോഗങ്ങൾകൂടി
പ്രതിഷേധപ്രമേയങ്ങൾ പാസാക്കി അധികാരസ്ഥാനങ്ങളിലയച്ചുകൊടു
ക്കുകയും ആരാധനസ്ഥലങ്ങളിൽ മതാചാരമനുസരിച്ചു് കൂട്ടമായി
ചേർന്നു അർച്ചനകൾ നടത്തുകയും ചെയ്യണമെന്നദ്ദേഹം ഉൽബോധി
പ്പിച്ചു. എന്നാൽ പരിപാടികളിലൊന്നുംതന്നെ വാക്കിലും പ്രവൃത്തി
യിലും അക്രമപരമായ യാതൊരു സൂചനകൾപോലും ഉണ്ടാകരുതെന്നു്
ഗാന്ധിജി ഊന്നിപ്പറഞ്ഞിരുന്നു. അദ്ദേഹം പ്രസംഗങ്ങളും പ്രസ്താവന
കളുംവഴി അക്രമരഹിതമായ അദ്ദേഹത്തിന്റെ പരിപാടി വിശദീക
രിക്കയും സ്വാതന്ത്ര്യത്തിനും പൌരാവകാശങ്ങൾക്കുംവേണ്ടി ഏതൊരു
ത്യാഗവും സഹിക്കുവാൻ ജനങ്ങൾ സന്നദ്ധരാകണമെന്നാവശ്യപ്പെടു
കയും ചെയ്തു.

ചമ്പാരനിൽ ഗാന്ധിജി വിതച്ച വിത്തു് ബിഹാറിൽ ഫലപ്ര
ദമായിത്തീർന്നതു കണ്ടു് ഗാന്ധിജി സന്തോഷിച്ചു. ഏപ്രിൽ ആറാം
തീയതി ബിഹാറിൽ പട്ടണങ്ങൾ മാത്രമല്ല വിദൂരഗ്രാമങ്ങൾപോലും

ത്തിൻ്റെ അനുയായികളിൽ ഒരു വിഭാഗത്തെ ക്ഷോഭിപ്പിക്കയും അവര ദ്ദേഹത്തെ കഠിനമായി വിമർശിക്കയും ചെയ്തു. എന്നാൽ ഗാന്ധി മാർഗ്ഗങ്ങൾ ചമ്പാറനിൽ വച്ചു നേരിട്ടു കണ്ടറിഞ്ഞിരുന്ന രാജേന്ദ്രപ്രസാദിന് ഇതിൽ യാതൊരാശ്ചര്യവുമുണ്ടായില്ല. അദ്ദേഹം ഗാന്ധിജിയുടെ അഭിപ്രായത്തോടു പൂർണ്ണമായി യോജിക്കയാണുണ്ടായതു്.

ഈ ഘട്ടത്തിൽതന്നെ ജാലിയൻ വാലാബാഗിൽ ജനറൽഡയർ നാലുവശവും ഭിത്തികൾകൊണ്ടു ചുററപ്പെട്ട ഒരു പൊതുസ്ഥലത്തു് പ്രാർത്ഥനയ്ക്കും യോഗം നടത്തുന്നതിനുംവേണ്ടി സമ്മേളിച്ചിരുന്ന നിരായുധരും നിസ്സഹായരുമായ ഒരു ജനക്കൂട്ടത്തിന്നുനേരെ കൈവശമുണ്ടായിരുന്ന വെടിയുണ്ടകൾ അവസാനിക്കുന്നതുവരെ യന്ത്രത്തോക്കു പ്രയോഗിച്ചു് വെടിവച്ചതും തൽഫലമായി ശതക്കണക്കിനു് സ്ത്രീകളും പുരുഷന്മാരും കുട്ടികളും മൃതിയടഞ്ഞതുമായ വാർത്ത പഞ്ചാബിൽ പ്രഖ്യാപിതമായിരുന്ന പട്ടാളനിയമത്തിൻ്റെ മറകൾ ഭേദിച്ചു് അല്പാല്പമായി പുറത്തുവരുവാൻ തുടങ്ങി. ഇൻഡ്യ മുഴുവൻ ഈ വാർത്ത ശ്രവിച്ചു് ഞെട്ടിപ്പോയി. യാഥാർത്ഥ്യങ്ങൾ കൂടുതൽ പുറത്തുവന്നതോടുകൂടി ഇൻഡ്യയിലുടനീളം രോഷത്തിൻ്റെയും വിദ്വേഷത്തിൻ്റെയും കോലാഹലങ്ങൾ പൊങ്ങി—എന്തുചെയ്യണമെന്നറിയാതെ ജനസാമാന്യവും നേതൃത്വവും അമ്പരന്നു. ജാലിയൻവാലാബാഗിൽ ഡയർ പൊട്ടിച്ച വെടികൾ ബ്രിട്ടീഷ് സാമ്രാജ്യത്തിൻ്റെ ശവപ്പെട്ടിയിലടിച്ചു കയററിയ ആദ്യത്തെ ആണികളായിരുന്നു.

ജാലിയൻ വാലാബാഗിലെ കൂട്ടക്കൊല സംബന്ധിച്ച പ്രക്ഷോഭണം വളർന്നു വന്നതോടുകൂടി ആ സംഭവത്തെപ്പററി അന്വേഷണം നടത്തുവാൻ ഇൻഡ്യാഗവർണ്മെൻ്റ് ഒരു കമ്മററിയെ നിയോഗിച്ചു. ഹണ്ടർ എന്നൊരു വെള്ളക്കാരൻ്റെ ആദ്ധ്യക്ഷ്യത്തിൽ സംഘടിക്കപ്പെട്ട ഈ കമ്മിററി ഹണ്ടർകമ്മിററി എന്ന പേരിലറിയപ്പെടുന്നു. ഈ കമ്മിററിയിൽ പൊതുജനനേതാക്കന്മാക്കോ കാൺഗ്രസ്സ് സംഘടനയ്ക്കോ പ്രാതിനിധ്യമുണ്ടായിരുന്നില്ല. അതുകൊണ്ടു് കാൺഗ്രസ്സ് ആ സംഘടനയിലെ ഉന്നതന്മാരായ ഏതാനും നായകന്മാരെ ഒരു കമ്മിററിയായി നിയമിച്ചു് പ്രത്യേകമായ ഒരന്വേഷണമാരംഭിച്ചു. ഹണ്ടർകമ്മിററിയുടെ റിപ്പോർട്ടുവഴി പുറത്തുവന്ന പഞ്ചാബിലെ ഭീകരസംഭവവിവരങ്ങൾപോലും ഭാരതീയരുടെ രക്തം തിളപ്പിക്കുന്നവയായിരുന്നു. എന്നാൽ കാൺഗ്രസ്സ് കമ്മിററിയുടെ റിപ്പോർട്ട് ആ കമ്മററിയിലെ അംഗങ്ങളുടെ ഔന്നത്യവും വിശ്വാസയോഗ്യതയും തെളിവുകളുടെ അധികൃതത്വവുംകൊണ്ടു് രാജ്യത്തെ കൂടുതൽ പ്രക്ഷുബ്ധമാക്കുമെന്ന ധാ

ഷ് ഗവർമ്മെൻറ് പ്രസ്തുത റിപ്പോർട്ടിൻെറ പ്രസിദ്ധീകരണം നിരോധിക്കയാണുണ്ടായതു്.

ഇൻഡ്യയിലെ മുസ്ലീംസമുദായവും യുദ്ധകാലത്തു് ബ്രിട്ടീഷ്ഗവർമ്മെൻറ് ഇൻഡ്യൻ മുസ്ലീങ്ങളോടു ചെയ്തിരുന്ന വാഗ്ദാനത്തെ ലംഘിച്ച് ടർക്കിയിലെ കാലിഫേററ് നിർത്തലാക്കിയതിനെ പ്രതിഷേധിച്ച് രാജ്യമൊട്ടുക്ക് ഖിലാഫത്തു് കമ്മിററികൾ സ്ഥാപിച്ച് പ്രക്ഷോഭണമാരംഭിച്ചിരുന്നു. സാമ്രാജ്യഗവർമ്മെൻറിനോടുള്ള എതിർപ്പ് ഖിലാഫത്തു കമ്മിററികളേയും കാൺഗ്രസിനേയും അടുപ്പിക്കുവാൻ സഹായിച്ചു. രണ്ടു സംഘടനകളും പരസ്പരം ഐക്യത്തോടുകൂടി പ്രവർത്തിക്കുവാൻ തുടങ്ങി. താല്ക്കാലികമായിട്ടെങ്കിലും ഇൻഡ്യയിലെ ഹിന്ദുമുസ്ലീം പ്രശ്നമവസാനിച്ചതുപോലെ തോന്നി. ഗാന്ധിജി ഖിലാഫത്തു് പ്രശ്നം ഒരു ദേശീയപ്രശ്നമായി ഉന്നയിപ്പിക്കയും കാൺഗ്രസ്സ് അതിന് ഔദ്യോഗികമായ അംഗീകാരം നൽകുകയും ചെയ്തതോടുകൂടി ബ്രിട്ടീഷ്ഗവർമ്മെൻറിനെതിരെയുള്ള പ്രക്ഷോഭണം പ്രബലപ്പെട്ടു.

---

## അദ്ധ്യായം ഒൻപതു്.

# നിസ്സഹകരണപ്രസ്ഥാനം

1920 സെപ്തംബർ മാസം 4-ാം- കാൺഗ്രസ്സിൻെറ ഒരു അസാധാരണ സമ്മേളനം കൽക്കട്ടായിൽ ലാലാലജപത്‌റായിയുടെ ആദ്ധ്യക്ഷ്യത്തിൽകൂടി. വളരെ പ്രാധാന്യമർഹിക്കുന്ന ഒരു സമ്മേളനമായിരുന്നു അതു്. ഈ സമ്മേളനത്തിൽവച്ചാണ് മഹാത്മാഗാന്ധിയുടെ നിസ്സഹകരണപ്രമേയം ആദ്യമായി അംഗീകരിക്കപ്പെട്ടതു്. ഗാന്ധിജിയുടെ പ്രമേയത്തോട് ബംഗാളിന് പൂർണ്ണമായ ആനുകൂല്യം ഉണ്ടായിരുന്നില്ല. നിസ്സഹകരണപരിപാടിയെ സി. ആർ. ദാസ് ശക്തിയുക്തം എതിർത്തു. (i) ഗവർമ്മെൻറിൽനിന്നും യാതൊരു സ്ഥാനമാനവും സ്വീകരിക്കാതിരിക്കയും സ്വീകരിച്ചിട്ടുള്ളവ തിരിച്ചു കൊടുക്കുകയും ചെയ്യുക. (ii) കൌൺസിലുകളിലേയ്ക്കുള്ള തിരഞ്ഞെടുപ്പുകളിൽ യാതൊരുവിധത്തിലും പങ്കെടുക്കാതിരിക്കുക. (iii) ഗവർമ്മെൻറ് വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നും വിദ്യാർത്ഥികളെ പിൻവലിക്കുക. (iv) കോടതികളിൽ കേസുകൾ ഫയൽചെയ്യാതിരിക്കയും വക്കീലന്മാർ പ്രാക്ടീസ് നിർത്തലാക്കുകയും ചെയ്യുക. ഇവയായി

ന്നു നിസ്സഹകരണപ്രസ്ഥാനത്തിലെ അതിപ്രധാനമായ നാലു പരിപാടികൾ. കോടതികളും കൌൺസിലുകളും ബഹിഷ്കരിക്കണമെന്നുള്ള പ്രമേയ ഭാഗത്തോട് സി. ആർ. ദാസ് കഠിനമായി വിയോജിക്കുകതന്നെ ചെയ്തു. സബ്ജക്ട് കമ്മിറ്റിയിൽ സി. ആർ. ദാസിന്റെ അഭിപ്രായത്തോട് യോജിക്കുന്നവർ വളരെ ഉണ്ടായിരുന്നുവെങ്കിലും കഷ്ടിച്ചു ഏഴംഗങ്ങളുടെ ഭൂരിപക്ഷത്തോടുകൂടി പ്രമേയം അവിടെ പാസ്സായി. ഹണ്ടർ കമ്മിറ്റിയുടെ ഭൂരിപക്ഷ റിപ്പോർട്ടിനെ അംഗീകരിക്കയും ജനറൽ ഡയർ എന്ന ഭീകരകൊലപാതകിയുടെ തെറ്റ് ലഘൂകരിച്ച് അദ്ദേഹത്തിന് പെൻഷൻ നല്കി പിരിച്ചയയ്ക്കുകയുംചെയ്ത ഗവർമ്മെന്റിനോട് നിസ്സഹകരിക്കുകയല്ലാതെ ഗത്യന്തരമില്ലെന്നായിരുന്നു സമ്മേളനത്തിലെ അഭിപ്രായഗതി. പ്രമേയത്തെ കാൺഗ്രസ്സിന്റെ തുറന്ന സമ്മേളനത്തിൽവെച്ചും സി. ആർ. ദാസ് ഉജ്ജ്വലമായ ഒരു പ്രസംഗത്തോടെ എതിർക്കയും നിസ്സഹകരണ പരിപാടി നീട്ടിവെയ്ക്കുവാൻ സഹായിക്കുന്ന ബി. സി. പാലിന്റെ ഒരു ഭേദഗതിയെ അദ്ദേഹം പിൻതാങ്ങുകയും ചെയ്തു. പഞ്ചാബക്രമങ്ങൾക്ക് ഗവർമ്മെന്റിനെതിരെ അവശേഷിച്ചുനിന്നുകൊണ്ടിരുന്ന വിശ്വാസരാഹിത്യത്തിന്റെയും വിദ്വേഷത്തിന്റെയും ശമിപ്പിച്ചുനിർത്തുവാനുള്ള എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടു. വാശിയോടെ നടന്ന ദീർഘമായ വാദപ്രതിവാദങ്ങൾക്കുശേഷം ഗാന്ധിജിയുടെ നിസ്സഹകരണ പ്രമേയത്തെ പൊതുസമ്മേളനം ബഹുഭൂരിപക്ഷത്തോടെ പാസ്സാക്കി.

രാജേന്ദ്രപ്രസാദ് ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നില്ല. അന്ന് ഹൈക്കോടതിയിൽ നടന്നിരുന്ന ഒരു വലിയ കേസ്സിൽ അദ്ദേഹം പണ്ഡിറ്റ് മോട്ടിലാൽ നെഹ്റുവിനെ സഹായിച്ചുകൊണ്ടിരിക്കയായിരുന്നു. സി. ആർ. ദാസാണ് എതിർപക്ഷത്ത് ഹാജരായിരുന്നത്. ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തോട് രാജേന്ദ്രപ്രസാദിന് പൂർണ്ണമായ യോജിപ്പുണ്ടായിരുന്നതുകൊണ്ടും അല്പകാലത്തിനുള്ളിൽ കോടതികൾ ബഹിഷ്കരിക്കേണ്ടിവരുമെന്ന് മുൻകൂട്ടി അറിഞ്ഞിരുന്നതുകൊണ്ടും ധാരാളം പണം പറ്റിയിട്ടുള്ളതും ഉത്തരവാദിത്വമേറ്റെടുത്തിരുന്നതും ആയ കേസ്സുകൾ സംബന്ധിച്ച ജോലികൾ മുഴുവൻ പൂർത്തിയാക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചിരുന്നു. അതുകൊണ്ട് സി. ആർ. ദാസും മോട്ടിലാൽ നെഹ്റുവും കൽക്കട്ടാ സമ്മേളനത്തിന് പോയെങ്കിലും രാജേന്ദ്രപ്രസാദ് അവിടെ താമസിച്ച് ജോലി തുടർന്നുകൊണ്ടുപോയി. കൽക്കട്ടാ കാൺഗ്രസ്സിനു മുമ്പുതന്നെ 1920 ഏപ്രിൽ മാസത്തിൽ ചേർന്ന ഒരു ഖിലാഫത്ത് കമ്മിറ്റിയോഗത്തിലാണ് ഗാന്ധിജി അദ്ദേഹത്തിന്റെ അഹിംസാത്മകമായ നിസ്സഹക

രണ പരിപാടി ഇതംപ്രഥമമായി ആവിഷ്കരിച്ചതു്. ഖിലാഫത്തു് കമ്മിററികളും മുസ്ലിം സമുദായവും ഗാന്ധിജിയുടെ പരിപാടിയെ അംഗീകരിക്കുവാൻ തയ്യാറായിരുന്നു. അന്നു് ഗാന്ധിജിയുടെ മിത്രമായി വർത്തിച്ചിരുന്ന മൌലാനാ ഷൌക്കത്തു് അലി 1920 ഏപ്രിൽ മാസത്തിൽ ബീഹാർ സന്ദർശിക്കുകയും പാററ്നായിൽ ഒരു യോഗത്തിൽ പ്രസംഗിക്കുകയും ചെയ്തു. രാജേന്ദ്രപ്രസാദും ആ യോഗത്തിൽ സന്നിഹിതനായിരുന്നു. ഷൌക്കത്തലി പ്രസംഗമധ്യേ ഗാന്ധിജിയുടെ നിസ്സഹകരണ പരിപാടിയെ വിശദീകരിക്കുകയും അല്പം വൈമനസ്യത്തോടുകൂടിത്തന്നെ, ആ സമരങ്ങളിൽ പങ്കുകൊള്ളുവാൻ എത്ര ആളുകൾ തയ്യാറുണ്ടെന്നു് ചോദിച്ചു് ഒരു വെല്ലുവിളി നടത്തുകയുംചെയ്തു. രാജേന്ദ്രപ്രസാദിനു് ഗാന്ധിജിയുടെ മനോഗതി നല്ലവണ്ണം അറിയാമായിരുന്നു. എന്നുമാത്രമല്ല, തന്റെ പരിപാടികളെപ്പററി ഗാന്ധിജി അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തിരുന്നു. രാജേന്ദ്രപ്രസാദ് യോഗത്തിൽ എഴുന്നേററുനിന്നു് ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തിൽ ഹാർദ്ദമായി പങ്കെടുക്കുവാൻ താൻ തയ്യാറാണെന്നു് ഷൌക്കത്തലിയുടെ വെല്ലുവിളിക്കു് മറുപടിയെന്നവണ്ണം പരസ്യമായി പ്രഖ്യാപിച്ചു. അന്നു് കാൺഗ്രസ്സ് നിസ്സഹകരണപ്രമേയത്തെ, അംഗീകരിച്ചു കഴിഞ്ഞിരുന്നില്ലെങ്കിലും ബീഹാർജനതയിലെ ധാരാളം ബഹുമാനമുള്ള ഒരു വക്കീൽ ഇത്ര മുൻകൂട്ടി ഇങ്ങനെ ഒരു പ്രതിജ്ഞയെടുത്തതിൽ ജനങ്ങൾ ആശ്ചര്യപ്പെടുകയും അതിന്റെ ഫലമായി അദ്ദേഹത്തിനുള്ള ജനസമ്മതി പൂർവ്വാധികം വർദ്ധിക്കുകയും ഉണ്ടായി. പോരെങ്കിൽ ബീഹാർ നിയമസഭയിലേക്കുള്ള പുതിയ ഭരണപരിഷ്കാരം അനുസരിച്ചുള്ള ആസന്നമായ തിരഞ്ഞെടുപ്പിൽ രാജേന്ദ്രപ്രസാദ് തന്റെ പൂർവ്വപ്രവർത്തനമണ്ഡലമായ ചമ്പാരനിൽ ഒരു സ്ഥാനാർത്ഥിയായി നിന്നു് മത്സരിക്കുവാനുള്ള ഉദ്ദേശ്യം പ്രഖ്യാപിക്കുകയും അതിലേക്കുള്ള ആദ്യപ്രചരണങ്ങൾ ആരംഭിക്കുകയും ചെയ്തിരുന്നു. ഈ ഘട്ടത്തിലാണു് കൌൺസിൽ ബഹിഷ്കരണംകൂടി ഉൾപ്പെട്ട നിസ്സഹകരണ പരിപാടികളിൽ താൻ പങ്കെടുക്കുമെന്നു് അദ്ദേഹം പ്രതിജ്ഞചെയ്തതു്.

ആഗസ്റ്റുമാസത്തിൽ ബീഹാർ കാൺഗ്രസ്സിന്റെ പ്രാദേശിക സമ്മേളനം നടത്തുവാനുള്ള ഒരുക്കങ്ങൾ വൻതോതിൽ ആരംഭിക്കപ്പെട്ടു. രാജേന്ദ്രപ്രസാദ്തന്നെ ആയിരുന്നു സമ്മേളനത്തിന്റെ ആദ്ധ്യക്ഷൻ. നിസ്സഹകരണപ്രസ്ഥാനത്തെ ഗാഢമായി അനുകൂലിച്ചുകൊണ്ടു് അദ്ദേഹം ഹിന്ദിയിൽ മുൻകൂട്ടി തയ്യാറാക്കിയിരുന്ന പ്രസംഗം ഇൻഡ്യയൊട്ടുക്കതന്നെ ചില നൂതനചലനങ്ങൾ ഉണ്ടാക്കി. അന്നുവരെ യാതൊരു പ്രാദേശിക കാൺഗ്രസ്സ് വിഭാഗങ്ങളും പരസ്യമായി ഈ പ്രസ്ഥാനത്തെ

അനുകൂലിച്ചിരുന്നില്ല. കാൺഗ്രസ്സുപോലും ഗാന്ധിജിയുടെ നിസ്സഹകരണപ്രമേയം അനുകൂലിക്കുമോ എന്ന കാര്യവും സംശയഗ്രസ്തമായിരുന്നു. സമ്മേളനം ബഹുഭൂരിപക്ഷത്തോടുകൂടി നിസ്സഹകരണപ്രമേയം പാസ്സാക്കിയെങ്കിലും ബീഹാറിലെ ഹസ്സൻഇമാം തുടങ്ങിയ ഉറച്ച പ്രമാണികൾ ഈ പരിപാടിയെ എതിർക്കുകയാണു് ഉണ്ടായതു്. ഒരു വശത്തു് യുവസഹജമായ ഉത്സാഹവും പ്രസരിപ്പും ആവേശവും ഇരച്ചുകയറി ജനസാമാന്യത്തെ പ്രക്ഷുബ്ധമാക്കുമ്പോൾ മറ്റൊരു വശത്തു് വയോവൃദ്ധതയും ലോകപരിജ്ഞാനവും കാര്യബോധവും ഉള്ളവർ അതു നിയന്ത്രിക്കുവാൻ ചെയ്യുന്ന ശ്രമങ്ങളെ അങ്ങനെ വിഗണിക്കാവുന്നതല്ലെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. അതുകൊണ്ടു് ഹസ്സൻ ഇമാം മുതലായവരുടെ വേർപാടു് അദ്ദേഹത്തെ അല്പം ഖേദിപ്പിക്കാതെയും ഇരുന്നില്ല.

ചമ്പാരനുശേഷം പില്ക്കാലങ്ങളിലെ ചഞ്ചലത്വവും സംശയാത്മകത്വവും മറ്റുള്ളവരുടെ സമ്മർദ്ദങ്ങൾക്കു് കീഴടങ്ങുവാനുള്ള ദൌർബ്ബല്യവും അദ്ദേഹത്തെ വിട്ടുപിരിഞ്ഞു കഴിഞ്ഞിരുന്നു. ഇരുമ്പുപോലെ ദൃഢവും അതേസമയത്തുതന്നെ പനിനീർച്ചെമ്പകത്തിന്റെ ഇതൾപോലെ മൃദുലവും ആയ ഹൃദയവും സേവനം ജീവിതലക്ഷ്യമായി സ്വീകരിച്ചു് രാജ്യത്തിനുവേണ്ടി എന്തു മഹാത്യാഗങ്ങളും സഹിക്കുവാൻ വേണ്ട സന്നദ്ധതയും ഉള്ള ഒരു മഹാപുരുഷന്റെ മാതൃക ഇതിനുമുമ്പും അദ്ദേഹത്തിന്റെ മുൻപിൽ ഭാസുരമായി തിളങ്ങിക്കൊണ്ടിരുന്നു. ഒരു പുത്രന്റെ കരച്ചിലിനോ മൃതസഹോദരിയുടെ രോദനങ്ങൾക്കോ കുടുംബാംഗങ്ങളുടെ സമ്മർദ്ദങ്ങൾക്കോ ദാരിദ്ര്യത്തിനോ മറ്റു യാതനകളെയുംപററിയുള്ള ഭീതിക്കോ ഇക്കാലത്തു് ദേശീയപ്രേരകമായ പ്രവർത്തനങ്ങളിൽനിന്നും അദ്ദേഹത്തെ പിന്തിരിപ്പിക്കുവാൻ കഴിയുമായിരുന്നില്ല. കാൺഗ്രസ്സ് നിസ്സഹകരണപ്രമേയം അംഗീകരിക്കുന്നതിനു മുൻപുതന്നെ ആ പ്രസ്ഥാനത്തെ അനുകൂലിച്ചുകൊണ്ടു് ആദ്യപ്രമേയം പാസ്സാക്കിയതു് ബീഹാർ സമ്മേളനമാണു്. അതിനുശേഷം ഗാന്ധിജിയുടെ ജന്മഭൂമിയായ ഗുജറാത്തിലെ കാൺഗ്രസ്സ് കമ്മിറ്റിയും ബീഹാറിനെ അനുകരിക്കുകയുണ്ടായി. കൽക്കത്താ കാൺഗ്രസ്സ് സമ്മേളനത്തിലെ നടപടികൾ ഇവിടെ മുൻപു് വിവരിച്ചു കഴിഞ്ഞിട്ടുണ്ടു്. ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സ് എന്നെന്നേയ്ക്കുമായി, നരമിതപ്രമേയങ്ങളുടെയും ഉദ്യോഗാഭ്യർത്ഥനകളുടെയും പെറ്റിഷനുകളുടെയും യാചനകളുടെയും യുഗം ഉപേക്ഷിച്ചു് സമരക്കളത്തിലേയ്ക്കു് നീങ്ങിയതു് ഈ മഹാസമ്മേളനത്തിൽവെച്ചായിരുന്നു.

രാജേന്ദ്രപ്രസാദിനു് അന്നു് 36 വയസ്സുമാത്രമാണു് പ്രായമുണ്ടായിരുന്നതു്. തന്റെ ഭാവിജീവിതത്തെ അഗാധമായി ബാധിക്കുവാൻ ഇടയുള്ളതും ദൂരവ്യാപകങ്ങളായ ഫലങ്ങളെ ചെയ്യുന്നതുമായ ഒരു നടപടിയാണു് താൻ സ്വീകരിക്കുവാൻ പോകുന്നതെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയ്ക്കും ഖിലാഫത്തു് പ്രശ്നത്തിനും എതിരേയാണു് നിസ്സഹകരണപരിപാടിസ്വീകരിക്കുന്നതെന്നായിരുന്നു ഗാന്ധിജിയുടെ ആദ്യപ്രഖ്യാപനം. ഇൻഡ്യാഗവർണ്മെന്റു് ഈ പ്രശ്നങ്ങൾക്കു് കാര്യമായ പരിഹാരങ്ങൾ നിർദ്ദേശിക്കുമെങ്കിൽ ഗാന്ധിജി തന്റെ നിസ്സഹകരണ പരിപാടി ഉപേക്ഷിക്കുമെന്നു് ഒരു പ്രത്യാശ മറ്റുള്ളവർക്കെന്നപോലെ രാജേന്ദ്രപ്രസാദിനും ഉണ്ടായിരുന്നു. നേരെമറിച്ചു് ഇൻഡ്യയുടെ സ്വാതന്ത്ര്യലബ്ധിയാണു് പ്രക്ഷോഭണപരിപാടികളുടെ ലക്ഷ്യമെങ്കിൽ അതിൽ പങ്കെടുക്കുന്നവരുടെ ജീവിതകാലത്തു് ആ സ്വപ്നരാജ്യം കാണുവാൻ കഴിയുകയില്ലെന്നു് തീർച്ചയാണു്. അങ്ങനെയൊരു മഹാത്യാഗത്തിനും സഹനത്തിനും താൻ സന്നദ്ധനാണോ? വക്കീൽവൃത്തിയിൽ ഉയർന്നുകൊണ്ടിരുന്ന പ്രസാദിനു് ഒരു ഇൻഡ്യാക്കാരനു് പ്രതീക്ഷിക്കാൻ കഴിയുമായിരുന്ന ഏതൊരു ഔന്നത്യത്തിലും നിഷ്പ്രയാസം എത്തിച്ചേരുവാൻ വേണ്ട സാഹചര്യങ്ങൾ അപ്പോൾതന്നെ ഉണ്ടായിരുന്നു.

അതേസമയംതന്നെ ഗാന്ധിജിയുടെ നിസ്സഹകരണപരിപാടികളെപ്പറ്റി രാജ്യമൊട്ടുക്കു മാത്രമല്ല, കാൺഗ്രസ്സിലെ ഉന്നതന്മാരായ നേതാക്കന്മാരുടെ ഇടയിൽപോലും നികത്താനാവാത്ത അഭിപ്രായഭേദങ്ങൾ ഉണ്ടായിരുന്നു. സി. ആർ. ദാസ് കൽക്കട്ടയിൽവെച്ചുതന്നെ ഈ പരിപാടികളെ എതിർക്കുകയാണു് ഉണ്ടായതു്. ചക്രവർത്തിയിൽ നിന്നും ലഭിച്ചിട്ടുള്ള സ്ഥാനമാനങ്ങൾ നിഷേധിക്കുന്നതുകൊണ്ടു് സാമ്രാജ്യശക്തിയെപ്പറ്റി ജനങ്ങൾക്കുള്ള ഭീതിയും ബഹുമാനവും ഇടിക്കുവാൻ കഴിയുമെങ്കിൽ തന്നെയും അതുകൊണ്ടു് ഇൻഡ്യാഗവർണ്മെന്റിനു് യാതൊരു ദൗർബല്യവും സംഭവിക്കുകയില്ലെന്നു് തീർച്ചയാണു്. അതുപോലെതന്നെ ആദ്യത്തെ ആവേശത്തള്ളലിൽ ഏതാനും ആളുകൾ കോടതികളെ ബഹിഷ്കരിക്കുകയും പ്രാക്ടീസ് നിർത്തലാക്കുകയും ചെയ്താലും ഒരു പുരുഷായുസ്സിലധികംകാലം നീണ്ടുനില്ക്കുവാനിടയുള്ള സമരകാലഘട്ടം മുഴുവൻതന്നെ വരുമാനങ്ങളും വസ്തുവകകളും ഉപേക്ഷിച്ചു് പട്ടിണിയെ വരിക്കുവാൻ അവർതന്നെയും തയ്യാറാകുമെന്നു് വിശ്വസിക്കുന്നതു് മൂഢതയാണു്. കൌൺസിലുകളിലേക്കു് കാൺഗ്രസ്സുകാർ സ്ഥാനാർത്ഥികളെ നിർത്തിയില്ലെങ്കിലും രാജ്യത്തെ സ്ഥാനമാനങ്ങൾ കൊതിക്കുന്ന വിവിധ ജനവിഭാഗങ്ങൾ ആ സ്ഥാനങ്ങളിലേക്കു് തള്ളിക്കയറു

ർക്കുന്നതിനു സംശയമില്ല. കാൺഗ്രസ്സിലെ ഉന്നതന്മാരും ജനസ
മ്മതിയുള്ളവരും ആയ നേതാക്കന്മാർക്കു് ജനകീയാവകാശങ്ങൾക്കുവേണ്ടി
മല്ലടിക്കുവാൻ അവസരം പ്രദാനംചെയ്യുന്ന ഈ രംഗങ്ങളിൽ കേ
വലം മൂന്നാംതരക്കാരായ ജനപ്രതിനിധികൾ കടന്നുകൂടുന്നതുകൊണ്ടു്
രാജ്യത്തിനു് ഒരു നേട്ടം ഉണ്ടാകുവാനും ഇടയില്ല. ബ്രിട്ടീഷ് ഗവർ
ണ്മെൻറിനു് അവരുടെ ഹിതാനുവർത്തികളായ നിയമസഭാംഗങ്ങളുടെ
മറവിൽ നിന്നുകൊണ്ടു് കാൺഗ്രസ്സിൻെറ നിസ്സഹകരണം വെറും പൊ
ള്ളയാണെന്നു് ലോകത്തോടു് പ്രഖ്യാപിക്കുവാനും കഴിയും. വിദ്യാ
ർത്ഥികളെ കാളേജുകളിലും സ്കൂളുകളിലും നിന്നു് വിളിച്ചിറക്കുന്നതു്
അവർക്കു് മറ്റു പഠനസൗകര്യങ്ങൾ ഉണ്ടാക്കുവാൻ കഴിയാത്തിടത്തോളം
കാലം രാജ്യത്തിനു തന്നെ ഒരു വിനയായിത്തീരുകയും ചെയ്യും.

ഈ വിഷയങ്ങളെപ്പററി രാജ്യത്തിൻെറ നാനാഭാഗങ്ങളിലും
വാദപ്രതിവാദങ്ങൾ നടന്നുകൊണ്ടിരിക്കുകയായിരുന്നു. ഗാന്ധിജി ആ
രംഭിച്ചു കഴിഞ്ഞിരുന്ന യംഗ് ഇൻഡ്യ എന്ന പത്രത്തിൽ ഈ വിമർശന
ങ്ങൾക്കും വാദപ്രതിവാദങ്ങൾക്കും യുക്തിയുക്തമായ മറുപടികൾ അദ്ദേ
ഹം നല്കാതിരുന്നില്ല. എങ്കിലും തീരാത്ത പല സംശയങ്ങൾ
രാജേന്ദ്രപ്രസാദിനെയും അലട്ടിക്കൊണ്ടിരുന്നു. ഗാന്ധിജി ഒറിസ്സാ
യിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു വൃദ്ധൻ ഗാന്ധിജിയോടു്
ഇങ്ങനെ ചോദിച്ചു:—“അങ്ങെന്തിനാണു് ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ
അധിക്ഷേപിക്കുന്നതു്. അങ്ങയെയും ബാലഗംഗാധരതിലകനെയും
പോലുള്ളവർ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ സൃഷ്ടികളല്ലയോ?”
ഗാന്ധിജി മറുപടി പറഞ്ഞു. “എന്നെപ്പററി ഒന്നുംതന്നെ ഞാൻ പറ
യുന്നില്ല. എന്നാൽ നിങ്ങൾ ബാലഗംഗാധരതിലകനെപ്പററിയും
ചോദിക്കുന്നതു്. ഇംഗ്ലീഷ് മാധ്യമത്തിൽകൂടി വിദ്യാഭ്യാസം ചെ
യ്യുകകൊണ്ടു് അദ്ദേഹത്തിൻെറ മാനസികമായ കഴിവുകൾക്കു് ഹാനി
സംഭവിച്ചിരുന്നില്ലെങ്കിൽ—അദ്ദേഹത്തിൻെറ ഭാഷയിൽതന്നെ സ്വാ
ഭാവികമായി അദ്ദേഹത്തിൻെറ കഴിവുകൾക്കു് വളർന്നു് വികസിക്കു
വാൻ കഴിഞ്ഞിരുന്നെങ്കിൽ അദ്ദേഹമെത്തിച്ചേർന്ന ഔന്നത്യത്തിൽ
നിന്നു് എത്ര കൂടുതൽ മുന്നോട്ടുപോകുമായിരുന്നു എന്നു് ആർക്കു്
പറയാം? ലോകമാന്യതിലകൻ ഒരു മഹാനായിരുന്നുവെന്നു് നിസ്സം
ശയം പറയാം. എന്നാൽ അദ്ദേഹത്തിനുപോലും ഒരു ശങ്കരാചാര്യ
രെയോ കബീറിനെയോ തുളസീദാസിനെയോപോലെ അദ്ദേഹത്തിൻെറ
സന്ദേശങ്ങൾ ജനമധ്യത്തിൽ വ്യാപകമായി പ്രചരിപ്പിക്കുവാൻ കഴി
ഞ്ഞിട്ടില്ല. അവരുടെ സന്ദേശങ്ങൾ ഇന്നും ഇൻഡ്യയിൽ ഓരോ ഗൃഹ
ത്തിലും വായിക്കുകയും പഠിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ആധു

നികപ്രചരണമാർഗ്ഗങ്ങളുടെ എല്ലാ ഉപകരണങ്ങളും ബാലഗംഗാധര തിലകൻ കൈകാര്യംചെയ്തിരുന്നുവെങ്കിലും അദ്ദേഹത്തിന് അതു കഴിഞ്ഞില്ല. ഈ മാനസികമായ അടിമത്തം ഇല്ലായിരുന്നുവെങ്കിൽ നമ്മുടെ സ്വാതന്ത്ര്യസമരം എത്രയോ കൂടുതൽ ശക്തിപ്പെടുമായിരുന്നു!"

രാജേന്ദ്രപ്രസാദ് ഈ സംവാദം നടന്നപ്പോൾ സന്നിഹിതനായിരുന്നു. ഗാന്ധിജിയുടെ ഈ അഭിപ്രായം അദ്ദേഹത്തിന്റെ സംശയങ്ങളെ നിവാരണം ചെയ്തു. നിസ്സഹകരണപരിപാടിയെ കാൺഗ്രസ്സ് അംഗീകരിക്കുമ്പോൾ യാതൊരു മാനസികസംഘർഷവും കൂടാതെ അദ്ദേഹം പ്രാക്ടീസ് നിർത്തലാക്കി. കൈവശം ബാക്കി ശേഷിച്ചിരുന്ന കേസുകൾ മറ്റുള്ളവരെ ഏല്പിച്ചുകൊടുത്തു. പൂർത്തിയാകാതെയിരുന്ന കേസുകളിൽ വാങ്ങിയിരുന്ന ഫീസ് തിരിച്ചുനല്കി. പിന്നീട് വളരെ പ്രാധാന്യം ഉള്ളതും അദ്ദേഹത്തിന് ഉപേക്ഷിക്കുവാൻ നിർവ്വാഹമില്ലാതിരുന്നതും ആയ ഒരേ ഒരു കേസിൽ അല്ലാതെ ഒരിക്കലും അദ്ദേഹം കോടതിയിൽ ഹാജരായിട്ടില്ല. ചമ്പാരനിൽനിന്ന് കൗൺസിലിലേക്കുള്ള സ്ഥാനാർത്ഥിത്വം അദ്ദേഹം പ്രഖ്യാപിച്ചിരുന്നതായി മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ! ഈ സ്ഥാനാർത്ഥിത്വം അദ്ദേഹം പിൻവലിച്ചു. തന്റെ രണ്ടു പുത്രന്മാരെ സ്കൂളിൽനിന്നു തിരിച്ചുവിളിച്ച് അവരുടെ വിദ്യാഭ്യാസം അവസാനിപ്പിച്ചു. മാത്രമല്ല, മഹേന്ദ്രപ്രസാദ്പോലും തന്റെ സഹോദരന്റെ മാതൃകയെ സ്വീകരിച്ച് തന്റെ പുത്രനെയും വിദ്യാലയത്തിൽനിന്ന് ഇറക്കിക്കൊണ്ടുപോന്നു. കൂടാതെ സഹകരണസംഘങ്ങൾ സംഘടിപ്പിക്കുന്നതിലും അവയുടെ പ്രവർത്തനങ്ങളിലും അനുഷ്ഠിച്ച സേവനത്തിനു് ഗവർമെന്റ് അദ്ദേഹത്തിന് നല്കിയിരുന്ന റാവു ബഹദൂർ ബഹുമതിയെ തിരിച്ചയയ്ക്കുകയും ചെയ്തു. ഇംഗ്ലണ്ടിൽ ഐ. സി. എസ്സ്-ന് ചേരുവാൻ മാതാപിതാക്കന്മാരെ അറിയിക്കാതെ ഒരു കാലത്ത് യാത്രയ്ക്കൊരുങ്ങിയ പ്രസാദും അദ്ദേഹത്തെ അന്ന് ഗൂഢമായി സഹായിച്ച സഹോദരനും സഹകരണത്യാഗികളായിമാറി.

1920-ൽതന്നെ നാഗ്പ്പൂരിൽ നടന്ന കാൺഗ്രസ്സ് വാർഷികം കൽക്കത്തയിൽവെച്ച് പാസ്സാക്കിയ നിസ്സഹകരണപരിപാടിയെ ആവർത്തിച്ച് ഉറപ്പിക്കുകയും കാൺഗ്രസ്സിന്റെ സംഘടനാനിയമങ്ങളെ പുതുക്കുകയും ചെയ്തു. ഈ യോഗത്തിലും രാജേന്ദ്രപ്രസാദ് സംബന്ധിച്ചിരുന്നില്ല. സമ്മേളനാനന്തരം ഗാന്ധിജി ഇന്ത്യയൊട്ടുക്ക് സഞ്ചരിച്ചു. ഖാദിപ്രചരണത്തെ ഒരു മുഖ്യപരിപാടിയായി കാൺഗ്രസ്സ് അംഗീകരിച്ചു കഴിഞ്ഞിരുന്നു. ഗാന്ധിജിയുടെ ആഹ്വാനമനുസരിച്ച് നിര

ഡയി വക്കീലന്മാർ പ്രാക്ടീസ് നിർത്തി മുഴുവൻ സമയവും കാൺഗ്രസ്സ് പ്രവർത്തനങ്ങൾക്ക് വിനിയോഗിച്ചു. വിദ്യാർത്ഥികൾ കാളേജുകളും സ്കൂളുകളും വിട്ടിറങ്ങി ദേശീയ പ്രസ്ഥാനത്തിൽ പങ്കെടുത്തു. മദ്യവർജ്ജനം, വിദേശവസ്ത്രബഹിഷ്കരണം തുടങ്ങിയ പരിപാടികളും കാൺഗ്രസ്സ് ഏറെറടുത്തു. ഒരു കാലത്ത് മുഴുവൻ സമയവും പ്രവർത്തിക്കുവാൻ ഒരൊററ വ്യക്തിയെപ്പോലും ലഭിക്കാതിരുന്ന സംസ്ഥാനങ്ങളിൽ കൂടി ബാരിസ്റ്റർമാരും വക്കീലന്മാരും ഡാക്ടർമാരും വിദ്യാർത്ഥികളും സംഘടിതരായി ഗ്രാമം മുഴുവനും സഞ്ചരിച്ച് കാൺഗ്രസ്സിൻെറ സന്ദേശങ്ങൾ പ്രചരിപ്പിച്ചു.

രാജേന്ദ്രപ്രസാദ് ബിഹാറിലെ കാൺഗ്രസ്സ് സംഘടന പുതിയ ചട്ടങ്ങളനുസരിച്ച് പുനഃസംഘടിപ്പിക്കുവാൻ സംസ്ഥാനമൊട്ടുക്ക് സഞ്ചരിച്ച് കമ്മിററികൾ ഉണ്ടാക്കി. എ. ഐ. സി. സി. ക്ക് പ്രതിവർഷം അവകാശപ്പെട്ട 1500 രൂപ നല്കുവാൻ [illegible] സംഭാവനയായി നല്കിയിരുന്നവരെയാണ് അന്നുവരെ എ. ഐ. സി. സി. അംഗങ്ങളായി ബിഹാറിൽനിന്നും തിരഞ്ഞെടുത്ത് അയച്ചിരുന്നത്. മററു സംസ്ഥാനങ്ങളിലെയും നില ഇതുതന്നെയായിരുന്നു. കാൺഗ്രസ്സിൽ അംഗങ്ങളെ ചേർക്കുന്നതിനും വിവിധ കമ്മിററികൾ സംഘടിപ്പിക്കുവാനും അദ്ദേഹം മാസങ്ങൾതന്നെ സഞ്ചാരത്തിനും പ്രചരണത്തിനുമായി വിനിയോഗിച്ചു. സംസ്ഥാനമൊട്ടുക്ക് പുതിയ ഭരണഘടനയനുസരിച്ചുള്ള കമ്മിററികൾ സംഘടിപ്പിക്കപ്പെട്ടു.

പാററ്നായിലെ കാളേജുകളിൽനിന്നും സ്കൂളുകളിൽനിന്നും പണിമുടക്കി ഇറങ്ങിപ്പോന്ന വിദ്യാർത്ഥികളുടെ ഭാവി ഒരു മഹാപ്രശ്നമായി അനുഭവപ്പെട്ടുതുടങ്ങി. മഹാത്മജിയുമായുള്ള സംഭാഷണങ്ങൾ വഴി പ്രസാദ് പൂനായിലെ ഫെർഗ്ഗുസൺ കാളേജിനെപ്പററി വളരെയൊക്കെ കേട്ടിരുന്നു. ഗോപാലകൃഷ്ണഗോഖലേയും സഹപ്രവർത്തകന്മാരും പ്രതിമാസം 75 രൂപാ ശമ്പളത്തിൽ അവിടെ അദ്ധ്യാപകന്മാരായി ജീവിതം കഴിച്ചുകൂട്ടിയ വിവരം അദ്ദേഹത്തിന് അറിയാമായിരുന്നു. ഫെർഗ്ഗുസൺ കാളേജിൻെറ മാതൃകയിൽ ബിഹാറിൽ ഒരു മഹാവിദ്യാലയം സ്ഥാപിക്കുവാൻ ചമ്പാരൻ സത്യാഗ്രഹകാലംമുതൽ രാജേന്ദ്രപ്രസാദിന് ഔത്സുക്യം ഉണ്ടായിരുന്നു. അതിലേക്കായി കുറെ പണം പിരിച്ചെടുക്കുകയും ചെയ്തു. കാളേജ് ആരംഭിക്കുവാനുള്ള പണം കൈയിലുണ്ടായിരുന്നുവെങ്കിലും അതിൻെറ തുടർന്നുള്ള നടത്തിപ്പിനെപ്പററി ആശങ്കകൾ ഉണ്ടായിരുന്നതുകൊണ്ടാണ് ആ കാര്യത്തിൽ അദ്ദേഹം മടിച്ചത്. ഗാന്ധിജി ഒരു ഘട്ടത്തിൽ ബിഹാർ സന്ദർശിച്ചപ്പോൾ ഈ വൈഷമ്യം പ്രസാദ് അദ്ദേഹത്തെ അറിയിക്കുകയുണ്ടായി. പണത്തിന് ബുദ്ധിമുട്ട്

വരികയില്ലെന്ന മാത്രമായിരുന്നു ഗാന്ധിജിയുടെ മറുപടി. നാഗ്പൂർ സമ്മേളനത്തിനുശേഷം പ്രസാദിന് ഗാന്ധിജിയിൽനിന്നും ഒരു കമ്പി കിട്ടി. കാളേജിനുവേണ്ടി എഴുപതിനായിരം രൂപയോളം അദ്ദേഹം പിരിച്ചെടുത്തിട്ടുണ്ടെന്നും അതിന്റെ ഉദ്ഘാടനം ഉടനെ നിർവഹിക്കണമെന്നും ആയിരുന്നു ആ സന്ദേശത്തിന്റെ ചുരുക്കം. ഒരു ദേശീയ സർവകലാശാല ബിഹാറിൽ സ്ഥാപിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. കാളേജ് ആരംഭിക്കുവാൻ പിന്നീട് യാതൊരു താമസവും ഉണ്ടായില്ല. രാജേന്ദ്രപ്രസാദ് അതിന്റെ പ്രിൻസിപ്പാൾ പദം സ്വീകരിച്ചുവെന്നതും പ്രസ്താവ്യമാണ്.

ഇക്കാലത്തുതന്നെ പാറ്റ്നായിലെ ഇൻജിനീയറിംഗ് വിദ്യാർത്ഥികൾ പഠിപ്പുമുടക്കി ഒരു ഘോഷയാത്രയായി മാസ് ഹറുൾഹക്കിന്റെ വസതിയിൽ ചെന്നുചേർന്നു. അദ്ദേഹം ആ വിദ്യാർത്ഥികളോടൊപ്പം തന്റെവകയായുണ്ടായിരുന്ന ഒരു എസ്റ്റേറ്റിൽപോയി പാർപ്പു തുടങ്ങി. മാവു വൃക്ഷങ്ങളും മറ്റു കാട്ടുചെടികളും വളർന്ന് നിബിഡമായി നിന്നിരുന്ന ഈ പ്രദേശം അന്ന് മനുഷ്യവാസം ഇല്ലാത്ത ഒരു സ്ഥലമായിരുന്നു. രാത്രി കാലങ്ങളിൽ ഈ വിജനപ്രദേശത്തു് ജനങ്ങൾ സഞ്ചരിക്കുവാൻപോലും മടിച്ചിരുന്നു. ഹക്ക് പട്ടണത്തിലുള്ള അദ്ദേഹത്തിന്റെ മനോഹരസൗധങ്ങളെ വിട്ട് ആ എസ്റ്റേറ്റിലുള്ള ഒരു ചെറുകുടിലിൽ താമസമാക്കി. വിദ്യാർത്ഥികൾക്ക് താമസിച്ചു പഠിക്കുവാൻ പറ്റിയ ഒരു ഗൃഹമാക്കി അദ്ദേഹം അതിനെ പരിവർത്തനം ചെയ്തു. അനന്തരകാലങ്ങളിൽ സദാഖത്തു് ആശ്രമം എന്ന പേരിൽ പ്രഖ്യാതമായിത്തീർന്ന ആ സ്ഥാപനത്തിന്റെ ഉദ്ഭവം ഇങ്ങനെയാണ്. ഈ ആശ്രമത്തെപ്പറ്റി ഇനിയും പ്രസ്താവിക്കേണ്ടതായിവരും.

ഗാന്ധിജിയുടെ ആശീർവാദവും ബിഹാറിലെ പൊതുജനങ്ങളുടെ സഹകരണവുംകൊണ്ട് ഇക്കാലത്തു് ദേശീയ വിദ്യാഭ്യാസകാര്യങ്ങളിൽ അദ്ദേഹത്തിന് ഉണ്ടായ താൽപര്യത്തിന് വേറേയും ഉദാഹരണങ്ങൾ ഉണ്ട്. പാറ്റ്നാ യൂണിവേഴ്സിറ്റിയിലെ സിൻഡിക്കേറ്റിൽ ഒരു അംഗം ആയിരിക്കുമ്പോഴാണ് ഗാന്ധിജിയുടെ നിസ്സഹകരണപ്രമേയം നടപ്പിൽ വന്നതു്. മറെറല്ലാ ഔദ്യോഗിക സ്ഥാനങ്ങളിൽനിന്നും അദ്ദേഹം വിരമിച്ചുവെങ്കിലും സിൻഡിക്കേറ്റിലെ അംഗത്വം രാജിവെയ്ക്കുകയുണ്ടായില്ല. പാറ്റ്നായൂണിവേഴ്സിറ്റിയുടെ പുനഃസംഘടനാപ്രശ്നം അന്ന് ചർച്ചാവിഷയമായിരുന്നു. വിദ്യാലയങ്ങളിലെ ഉദ്ബോധനം മാതൃഭാഷയിലായിരിക്കണം എന്ന് ഒരു പ്രമേയം അദ്ദേഹം മുൻകൂട്ടി അയച്ചുകൊടുത്തിരുന്നു. തന്റെ സാന്നി

ധ്യംകൊണ്ടു് ആ പ്രമേയം പാസ്സാക്കിയെടുക്കുവാനും ആ നിലയിൽ വിദ്യാഭ്യാസവിഷയത്തിൽ എളിയൊരു സേവനം അനുഷ്ഠിക്കുവാനും കഴിയുമെന്ന പ്രതീക്ഷയിലാണു് അദ്ദേഹം രാജിവെയ്ക്കാതിരുന്നതു്. യഥാകാലം യുക്തിയുക്തവും ദേശാഭിമാനപരവും പ്രതിപക്ഷബഹുമാനവുമുള്ള നിഗ്രഹം സന്ധിക്കുന്നതും ആയ ഒരു പ്രസംഗത്തോടുകൂടി അദ്ദേഹം പ്രമേയം അവതരിപ്പിച്ചു. സിൻഡിക്കേറ്റിലെ ഇൻഡ്യാക്കാരായ എല്ലാ അംഗങ്ങളും പ്രമേയത്തിനു് എതിരായി വോട്ടു ചെയ്തു. എന്നാൽ യോഗത്തിൽ ഹാജരായിരുന്ന രണ്ടു ബ്രിട്ടീഷുകാർ പ്രമേയത്തെ അനുകൂലിക്കുകയാണു് ഉണ്ടായതു്. അതുപോലെതന്നെ മറ്റു് ഉദ്യോഗസ്ഥാംഗങ്ങളും പ്രമേയത്തെ അനുകൂലിച്ചതുകൊണ്ടു് അതു പാസ്സാക്കുവാൻ പ്രയാസം ഉണ്ടായില്ല. രാജേന്ദ്രപ്രസാദ് രാജി വെയ്ക്കും എന്നുള്ള ഭീതികൊണ്ടു് അതൊഴിവാക്കുവാൻവേണ്ടി ആയിരുന്നുവത്രേ ഉദ്യോഗസ്ഥാംഗങ്ങൾ പ്രമേയത്തെ അനുകൂലിച്ചതു്. എന്നാൽ പ്രമേയത്തിന്റെ അംഗീകാരത്തിനുശേഷവും അദ്ദേഹം സ്ഥാനം രാജിവെച്ചു് ഒഴിഞ്ഞു. മറ്റൊരു ഇരുപതുവർഷത്തേക്കു് ഈ പ്രമേയം നടപ്പിൽ വരുത്തുവാൻ ആരും തയ്യാറായതുമില്ല.

കാൺഗ്രസ്സു് പ്രചാരണത്തിനായി രാജേന്ദ്രപ്രസാദ് അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൽതന്നെ “ദേശ്” എന്നൊരു വാരിക ആരംഭിച്ചു. പാറ്റ്നായിൽ ആയിരുന്നു അതിന്റെ ആസ്ഥാനം. ഇടയ്ക്കിടയ്ക്കു് ഏതാനും ലേഖനങ്ങൾ എഴുതിക്കൊണ്ടിരിക്കുക എന്നതിൽ കവിഞ്ഞു് പത്രത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ലേഖനങ്ങളുടെ പരിശോധന നിർവഹിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നില്ല. പാറ്റ്നായിലെ ഉന്നതനായ ഈ അഭിഭാഷകനു് കൃത്യവിലോപത്തിനുള്ള ശിക്ഷാനുഭവവും ഉടൻതന്നെ കിട്ടി. ഒരിക്കൽ പ്രസിദ്ധപ്പെടുത്തിയ ഒരു വാർത്തയിൽ ഒരു മാന്യനെപ്പറ്റി ഗുരുതരമായ ആരോപണങ്ങൾ അടങ്ങിയിരുന്നു. അദ്ദേഹം പത്രാധിപരുടെ പേരിൽ അപകീർത്തിക്കേസ്സു് ഫയൽചെയ്തു രാജേന്ദ്രപ്രസാദിനു് കോടതിയിൽ പ്രതിക്കൂട്ടിൽ നില്ക്കേണ്ടിവന്നു. അന്വേഷണത്തിൽ ആരോപണങ്ങൾ അടിസ്ഥാനരഹിതങ്ങളായിരുന്നുവെന്നു് അദ്ദേഹത്തിനു് മനസ്സിലായി. കുറ്റം സമ്മതിച്ചു് മാപ്പുചോദിക്കുകയല്ലാതെ മറ്റു രക്ഷാമാർഗ്ഗം ഉണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ നിലയിലുള്ള ഒരാൾ മാപ്പു ചോദിക്കുന്നതു് ശിക്ഷയിൽനിന്നും രക്ഷനേടുവാനുള്ള ഒരു ശ്രമമായി വ്യാഖ്യാനിക്കപ്പെടുമെന്നു് അദ്ദേഹം ഭയന്നു. ഇതു് മറ്റു പ്രവർത്തകന്മാർക്കു് ഒരു ദുഷിച്ച മാതൃകയായി തീർന്നേക്കുമെന്നും അദ്ദേഹം ശങ്കിച്ചു. കുറ്റം സമ്മതിക്കാതിരിക്കുന്നതു് സത്യവിരുദ്ധമായിരിക്കുമെന്നും അതു് ആരോ

പണത്തിനു ശരവ്യമായ മാന്യനോടു് ചെയ്യുന്ന ഒരു അനീതിയായിരിക്കുമെന്നും അദ്ദേഹത്തിനു് അറിയാമായിരുന്നു. തന്റെ പ്രവൃത്തിയുടെ വ്യാഖ്യാനം ഭവിഷ്യത്തും എന്തുതന്നെ ആയിരുന്നാലും സത്യത്തിൽ നിന്നും വ്യതിചലിക്കയില്ലെന്നു് അദ്ദേഹം ഉറച്ചു. താത്കാലികമായി എന്തൊക്കെ ദോഷങ്ങൾ ഉണ്ടായാലും സത്യത്തിന്റെ ആത്യന്തികഫലം നന്മയായിരിക്കുമെന്നുള്ള ഗാന്ധിജിയുടെ സന്ദേശത്തെ അദ്ദേഹം സ്മരിച്ചു. കേസിൽ അദ്ദേഹം മാപ്പുചോദിച്ചു. കോടതി അദ്ദേഹത്തെ വിട്ടയയ്ക്കുകയും ചെയ്തു.

---

## അദ്ധ്യായം പത്തു്

# വെയിൽസ് രാജകുമാരന്റെ സന്ദർശനം

1920 ആഗസ്റ്റുമാസം 1-ാം൹ ബാലഗംഗാധരതിലകർ മരണമടഞ്ഞു. രാഷ്ട്രീയപ്രവർത്തനങ്ങൾ ആരംഭിച്ചകാലത്തു് അദ്ദേഹം മഹാരാഷ്ട്രത്തിന്റെയും അനന്തരകാലങ്ങളിൽ ഇൻഡ്യയുടെ മുഴുവൻതന്നെയും കിരീടം വയ്ക്കാത്ത ചക്രവർത്തി എന്ന നിലയിൽ സർവ്വജനാദരണീയനായിരുന്നു. മഹാത്മാഗാന്ധിയുടെ ഭാഷയിൽ പറയുകയാണെങ്കിൽ തിലകർ "മഹാനായ ഹിമാലയംപോലെ ഉന്നതനും" ആയിരുന്നു. എന്നാൽ അതേസമയംതന്നെ അദ്ദേഹം "അഗമ്യനും അനഭിഗമ്യനു"മായിരുന്നു. ത്യാഗവും സേവനവുമാണു് തിലകരെ ആരാധ്യനാക്കിത്തീർത്തതു്. ജനകീയ താല്പര്യങ്ങൾ സംരക്ഷിക്കുവാൻ സാമ്രാജ്യശക്തിയുടെ മർദ്ദനങ്ങളും പീഡനങ്ങളും കാരാഗൃഹവാസവും അനുഭവിക്കുവാനുള്ള സന്നദ്ധത ആദ്യം പ്രകടമാക്കിയതദ്ദേഹമാണു്. മഹാരാഷ്ട്രനായകനായിരുന്ന ശിവജിയുടെ സ്മരണയെ നിലനിർത്തുവാൻ അദ്ദേഹം ഏർപ്പെടുത്തിയ സംരംഭങ്ങൾ ബ്രിട്ടീഷ്സാമ്രാജ്യത്തോടുള്ള ഒരു വെല്ലുവിളിയായിട്ടാണു് അന്നത്തെ ഭരണാധികാരികൾ പരിഗണിച്ചതു്. അദ്ദേഹത്തിന്റെ കർക്കശമായ ലേഖനങ്ങളും പരുഷമായ ഭാഷാരീതിയും പരിഹാസമനോഭാവവും അധികാരികളെ വിറളിപിടിപ്പിച്ചിരുന്നു. ശിവജിയുടെ സ്മാരകസന്ദേശമെന്നപേരിൽ ഏതാനും പദ്യങ്ങൾ പ്രസിദ്ധപ്പെടുത്തിയതിനു് 1897-ൽ അദ്ദേഹത്തെ 18 മാസത്തെ കഠിനതടവിനു ശിക്ഷിച്ചു. എന്നാൽ പ്രൊഫസ്സർ മാക്സ്മുള്ളർ, സർ വില്യം ഹണ്ടർ, സർ റിച്ചർഡു് ഗാത്തു്, ദാദാഭായി നവറോജി, രമേശചന്ദ്രദത്തു് തുടങ്ങിയവർ ഒപ്പിട്ടു് പ്രസിദ്ധപ്പെടുത്തിയ ഒരു പ്രാർത്ഥനയനുസരിച്ചു് 1898-ൽ ഗവർമ്മെന്റദ്ദേഹത്തെ വിട്ടയച്ചു. ഇളവുചെയ്ത

കിട്ടിയ ആറുമാസം അടുത്ത ശിക്ഷയിൽ ഉൾപ്പെടുത്തണമെന്നഭ്യർത്ഥിക്കയായിരുന്നു ഈ സൗജന്യത്തിനദ്ദേഹം നൽകിയ മറുപടി.

തിലകർ ജയിൽവാസമനുഭവിക്കുമ്പോഴാണു് 124 എയും 153 എയും വകുപ്പുകൾ ഇൻഡ്യൻ പീനൽകോഡിൽ കൂട്ടിച്ചേർത്തതു്. അന്നത്തെ കാൺഗ്രസ്സ് നേതൃത്വം അദ്ദേഹത്തെ ഒരു കമ്പുകൊണ്ടു് സ്പർശിക്കുവാൻപോലും ധൈര്യപ്പെട്ടില്ല. ഹർജികളും ആവലാതികളുംകൊണ്ടു് സഹികെട്ടു് സാമ്രാജ്യശക്തി എറിഞ്ഞുകൊടുത്തിരുന്ന അപ്പക്കഷണങ്ങൾക്കുവേണ്ടി മത്സരം നടത്തിയിരുന്ന മിതവാദികൾ ധീരനും ത്യാഗസന്നദ്ധനും ജനക്ഷേമകാംക്ഷിയുമായിരുന്ന ഈ മഹാപുരുഷന്റെ ഉപദേശങ്ങളും അഭിപ്രായങ്ങളും വിഗണിക്കയാണുണ്ടായതു്. സാമ്രാജ്യഗവർമെന്റിനെ വിമർശിക്കുവാൻ അദ്ദേഹം പ്രയോഗിച്ചിരുന്ന ഭാഷാരീതി അവരെ കിടിലംകൊള്ളിച്ചു. ഒരു കാൺഗ്രസ്സ് സമ്മേളനത്തിലദ്ദേഹം പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ ആ ശൈലിയിൽ തുടർന്നു പ്രസംഗിക്കയാണെങ്കിൽ താൻ രാജിവെക്കുമെന്നു് യോഗത്തിലാദ്ധ്യക്ഷം വഹിച്ചിരുന്ന ആർ. സി. ഡട്ട് ഭീഷണിപ്പെടുത്തുകയുണ്ടായി. മിതവാദികളുടെ നേതൃത്വം വഹിച്ചിരുന്ന ഗോഖലെയും ഒരു മഹാരാഷ്ട്രൻ തന്നെയായിരുന്നു എങ്കിലും ഈ രണ്ടു ദേശാഭിമാനികളും തമ്മിലുണ്ടായിരുന്ന മാത്സര്യങ്ങളും അവരുടെ വീക്ഷണകോടികൾക്കുണ്ടായിരുന്ന വൈവിധ്യങ്ങളും നൈസർഗ്ഗികമായ സ്വഭാവ വിഭിന്നതകളും അന്നത്തെ രാഷ്ട്രീയാന്തരീക്ഷത്തെ കലുഷപ്പെടുത്തി.

രണ്ടുപേരും ത്യാഗികളും സേവനസന്നദ്ധരുമായിരുന്നു. നിലവിലുള്ള ഭരണക്രമം പരിഷ്കരിച്ചു് പുരോഗമിപ്പിക്കുവാൻ കഴിയുമെന്നു് ഗോഖലെ വിശ്വസിച്ചു. അതു തകർത്തു് തരിപ്പണമാക്കാതെ പുരോഗതി സാദ്ധ്യമല്ലെന്നു തിലകർ വിചാരിച്ചു. ഗോഖലെ ഭരണാധികാരികളുടെ മിത്രവും സഹകാരിയുമായിരുന്നു. തിലകർ അധികാരശക്തിയോടു് സമരം പ്രഖ്യാപിക്കയാണുണ്ടായതു്. ഭരണക്രമം പരിഷ്കരിക്കുകയെന്നതായിരുന്നു ഗോഖലെയുടെ ലക്ഷ്യം. ജനങ്ങളെ സംഘടിപ്പിച്ചു് ഒരു രാഷ്ട്രം പണിതെടുക്കുവാൻ ആണു് തിലകർ മുതിർന്നതു്. വിദേശഭരണാധികാരികളിൽ മനസാന്തരമുണ്ടാക്കുവാനാണു് ഗോഖലെ ശ്രമിച്ചതെങ്കിൽ തിലകർ അവരെ ഇളച്ചുമാറ്റുവാൻ വേണ്ടിയാണു് പ്രക്ഷോഭണം നടത്തിയതു്. ഈ രണ്ടു മഹാരഥന്മാരുടെയും മത്സരങ്ങളുടെ ഫലമായി കാൺഗ്രസ്സിൽ നികത്താനാവാത്ത പിളർപ്പു സംഭവിക്കയും ദീർഘകാലം ആ സംഘടന ദുർബലവും പ്രയോജനരഹിതവുമായി അവശേഷിക്കയും ചെയ്തു. തിലകരുടെ മരണം ഇൻഡ്യയെ ദുഃഖനിമഗ്നമാക്കി.

1921 മാർച്ചിൽ ബെസ്വാഡയിൽ സമ്മേളിച്ച അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മിററി തിലകന്റെ സ്മാരകമായി രാഷ്ട്രീയപ്രവർത്തനങ്ങൾക്കുപയോഗിക്കുവാൻ തിലക സ്വരാജ്യഫണ്ട് എന്ന പേരിൽ ജൂൺ 30-നകം ഒരു കോടി രൂപ പിരിച്ചെടുക്കണമെന്ന് ഒരു പ്രമേയം പാസ്സാക്കി. കൂടാതെ കാൺഗ്രസ്സിൽ ഒരു കോടി അംഗങ്ങളെ ചേർക്കുവാനും 20 ലക്ഷം ചർക്ക പ്രചരിപ്പിക്കുവാനും ഈ സമ്മേളനം നിശ്ചയിച്ചു. താൻ നിർദ്ദേശിക്കുന്ന പരിപാടികൾ പ്രത്യക്ഷരം നടപ്പിലാക്കുമെങ്കിൽ ഒരു വർഷത്തിനകം ഇൻഡ്യൻ സ്വാതന്ത്ര്യം കരസ്ഥമാക്കുവാൻ കഴിയുമെന്ന് ഗാന്ധിജി നാഗപ്പൂർ കാൺഗ്രസ്സിൽവച്ച് ഒരു പ്രസ്താവന ചെയ്തിരുന്നു. ഗാന്ധിജിയുടെ പ്രസ്താവനയുടെ വ്യാപ്തിയും അർത്ഥവും പൂർണ്ണമായി ധരിക്കാതെ ഒരു വർഷത്തിനകം ലഭിക്കുവാൻപോകുന്ന ഈ സ്വാതന്ത്ര്യത്തെപ്പററി ജനങ്ങൾ ആവേശഭരിതരായി ചിന്തിക്കുവാൻ തുടങ്ങി. രാജ്യമെങ്ങും അത്ഭുതപൂർവമായ ഉണർവും ആഹ്ലാദവും പ്രത്യക്ഷപ്പെട്ടു. ജനങ്ങൾ സഹസ്രക്കണക്കിന് കാൺഗ്രസ്സിലംഗങ്ങളായിച്ചേരുകയും വിദൂരഗ്രാമങ്ങളിൽ നിത്യദാരിദ്ര്യവും പട്ടിണിയുമായിക്കഴിഞ്ഞുകൂടിയിരുന്ന ജനങ്ങൾപോലും തിലക സ്വരാജ്യനിധിയിലേയ്ക്ക് സംഭാവനകൾ നല്കുകയും ചെയ്തു.

രാജേന്ദ്രപ്രസാദ് ബീഹാർ മുഴുവൻ ചുററിസഞ്ചരിച്ച് കാൺഗ്രസ്സിന്റെ പരിപാടികൾ ഫലപ്രദമായി നടപ്പിൽ വരുത്തുവാനുള്ള ശ്രമങ്ങളാരംഭിച്ചു. ഇക്കാലത്തു മാത്രമാണ് തന്റെ ജന്മഭൂമിയായ ബീഹാർ സംസ്ഥാനത്തെപ്പററിയുള്ള ഒരേകദേശ പരിജ്ഞാനമെങ്കിലുമദ്ദേഹത്തിനു ലഭിച്ചത്. വണ്ടിയിലും വള്ളത്തിലും തകര ടാക്സികാറുകളിലും മിക്കപ്പോഴും കാൽനടയായും ബീഹാറിലെ മിക്ക ഗ്രാമങ്ങളും അദ്ദേഹം സന്ദർശിക്കയുണ്ടായി. ഗാന്ധിജിയുടെ പരിപാടികളാൽ ആകൃഷ്ടരായിത്തീർന്ന സാമാന്യജനങ്ങൾ ലക്ഷക്കണക്കിന് യോഗസ്ഥലങ്ങളിൽ തടിച്ചുകൂടി. അനല്പമായ വൈദഗ്ധ്യത്തോടെ കേസുകൾ വാദിക്കുവാനദ്ദേഹത്തിനു കഴിഞ്ഞിരുന്നുവെങ്കിലും പ്രകൃത്യാ ലജ്ജാശീലനായ പ്രസാദിന് പൊതുയോഗങ്ങളിൽ ദീർഘനേരം പ്രസംഗിക്കുവാനോ ജനങ്ങളുടെ താല്പര്യമുദ്ദീപിപ്പിക്കുവാനോ അന്നു കഴിയുമായിരുന്നില്ല. എന്നാൽ തിലകസ്വരാജ്യനിധിക്കുവേണ്ടിയുള്ള സഞ്ചാരവും പ്രചാരണവും അദ്ദേഹത്തെ ഒരു നല്ല വാഗ്മിയാക്കിത്തീർത്തു. ലക്ഷക്കണക്കിനു ജനങ്ങൾ വന്നുകൂടാറുള്ള യോഗങ്ങളിൽ മൈക്കിന്റെ സഹായംപോലുമില്ലാതെ ഒന്നോ രണ്ടോ മണിക്കൂറുകൾ പ്രസംഗിക്കുവാനുള്ള കഴിവും പാടവവും അദ്ദേഹത്തിനു സമ്പാദിക്കുവാൻ കഴിഞ്ഞു.

ബെസ്വാഡയിലെ നിശ്ചയമനുസരിച്ച് ജൂൺ 30 നു മുൻപ് ഒരുകോടി രൂപ തിലകസ്വരാജ്യനിധിയിലേയ്ക്ക് പിരിക്കുവാൻ കാൺ

ഗ്രസ്സിനു കഴിഞ്ഞു. ബഹുലക്ഷം ജനങ്ങളെ കോൺഗ്രസ്സിലംഗങ്ങളായി ചേർക്കയും ചെയ്തു. എന്നാൽ ചർക്കാ പ്രചാരണം വേണ്ട സാങ്കേതിക പരിജ്ഞാനത്തിന്റെയും വിദഗ്ദ്ധപരിശീലനം ലഭിച്ചിട്ടുള്ള അദ്ധ്യാപകരുടെയും അഭാവത്തിൽ വേണ്ടിടത്തോളം ഫലിച്ചില്ല. എങ്കിലും ബീഹാറിലുള്ള എല്ലാ ദേശീയവിദ്യാലയങ്ങളിലും ചർക്കാ പരിശീലനമേർപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. കോൺഗ്രസ്സ് കമ്മിററികൾ മാത്രമല്ല ഖിലാഫത്തുകമ്മിററികളും ഈ പരിപാടികളിൽ സഹകരിച്ചു. ഹിന്ദുമുസ്ലീം ഐക്യം എന്നേയ്ക്കുമായി ഉറച്ചമട്ടുപോലെ തോന്നി. ആ വർഷത്തെ ബക്രീദ് മഹോത്സവം ഗാന്ധിജിയുടെയും മൌലാനാ മഹമ്മദാലിയുടെയും ഒന്നിച്ചുള്ള സഞ്ചാരങ്ങളും ഉൽബോധനങ്ങളുംമൂലം രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലുമഭൂതപൂർവമാംവണ്ണം ലഹളകളും വർഗ്ഗീയസംഘട്ടനങ്ങളും കൂടാതെ ശാന്തമായി നടന്നു.

എന്നാൽ വരാൻപോകുന്ന സംഭവങ്ങളുടെ ഒരു നാന്ദിയെന്നവണ്ണം ആഗസ്റ്റ് മലബാറിൽ ഒരു മാപ്പിളലഹളയാരംഭിച്ചു. ബ്രിട്ടീഷ്ഗവർമ്മെന്റിനും അവരുടെ മർദ്ദകരായ ഉദ്യോഗസ്ഥന്മാർക്കുമെതിരായിട്ടാണ് ഈ ലഹള ആദ്യം ആരംഭിച്ചതെങ്കിലും സാധാരണ അക്രമപരമായ മറെറല്ലാ പ്രക്ഷോഭണങ്ങളുമെന്നപോലെതന്നെ മലബാറിലെ മാപ്പിളലഹളയും ഒരു ഹിന്ദുമുസ്ലീം വർഗ്ഗീയസംഘട്ടനമായി രൂപാന്തരപ്പെട്ടു. രണ്ടു സമുദായങ്ങളിലുമുള്ള നിരന്തരവാദികളും അക്രമപ്രസക്തരുമായ സ്വാർത്ഥമോഹികൾ കൊള്ളയടിക്കുവാനും കവർച്ച നടത്തുവാനുമുള്ള ഒരവസരമായി ഇതിനെ വിനിയോഗിക്കയും അതിന്റെ പ്രതിധ്വനികൾ നാട്ടിന്റെ നാനാഭാഗങ്ങളിലും മാറൊലി കൊള്ളുകയുമുണ്ടായി. ഹിന്ദുമുസ്ലീം മൈത്രി എത്ര പൊള്ളയാണെന്നു കാണിക്കുവാൻ ഗാന്ധിജിയുടെ വിമർശകർ അമാന്തിച്ചില്ല. പക്ഷെ ഇതുകൊണ്ടുമാത്രം ഭയചകിതമായിത്തീരുന്ന ഒരു സ്വഭാവമായിരുന്നില്ല ഗാന്ധിജിയുടേത്. മലബാർ ലഹള അമർച്ചചെയ്യപ്പെട്ടതിനുശേഷവും ഹിന്ദുമുസ്ലീം മൈത്രി അഭംഗുരമായിത്തന്നെ തുടർന്നുകൊണ്ടുപോയി. ഗാന്ധിജിയും മഹമ്മദാലിയും മലബാർ സന്ദർശിക്കുവാൻ ആഗ്രഹിച്ചുവെങ്കിലും അറസ്റ്റുചെയ്യപ്പെട്ടുകൊണ്ട് മഹമ്മദാലിക്കും അനുവാദം നിഷേധിക്കപ്പെട്ടുകൊണ്ട് ഗാന്ധിജിക്കും അതു സാദ്ധ്യമാകാതെ പോയി. ഗാന്ധിജിയെ ഈ സംഭവം ഒട്ടുവളരെ അസ്വസ്ഥപ്പെടുത്തിയെന്ന കാര്യം എടുത്തു പറയേണ്ടതില്ലല്ലോ!

ഇൻഡ്യയിലെ പ്രക്ഷോഭണങ്ങൾക്കും അസംതൃപ്തിക്കും ശമനമുണ്ടാക്കാമെന്ന വ്യാമോഹത്തിലായിരിക്കണം. അന്നു വൈസ്രോയിയായിരുന്ന റഡിംഗ്പ്രഭു വെയിൽസിലെ രാജകുമാരനെ ഒരു സന്ദർശന

ത്തിനു് ഇൻഡ്യയിലേക്കു് ക്ഷണിച്ചു. ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ ഔദ്യോഗികമായ 'ക്ഷണമനുസരിച്ചു്' വന്നെത്തുന്ന അദ്ദേഹത്തിനു് വൻപിച്ച സ്വീകരണങ്ങൾ നൽകുവാനുള്ള നടപടികൾ ആരംഭിക്കയും ചെയ്തു. രാജകുമാരനോടു് വ്യക്തിപരമായ വൈരാഗ്യമൊന്നുമില്ലെങ്കിൽക്കൂടിയും ജാർജ് പഞ്ചമൻെറ ഡൽഹി ഡർബാറിലെന്നപോലെ രാഷ്ട്രീയമായ ഉദ്ദേശങ്ങൾക്കു് രാജകുടുംബാംഗങ്ങളെ ഉപയോഗപ്പെടുത്തുന്ന നയം കാൺഗ്രസ്സിനംഗീകരിക്കാൻ കഴിഞ്ഞില്ല. വെയിൽസ് രാജകുമാരൻെറ സന്ദർശനത്തോടു് ഇൻഡ്യയിലെ ജനങ്ങൾ നിസ്സഹകരിക്കുവാനും ഔദ്യോഗിക ചടങ്ങുകളിൽ പങ്കെടുക്കാതിരിക്കുവാനും അദ്ദേഹത്തിൻെറ ആഗമനവേളയിൽ കഴിവുള്ളടത്തോളം സ്ഥലങ്ങളിൽ കരിക്കൊടി പ്രദർശിപ്പിക്കുവാനും കാൺഗ്രസ്സ് ജനങ്ങളെ ആഹ്വാനം ചെയ്തു. തൻെറ അനാക്രമണപദ്ധതികൾ തകർച്ചയിലേക്കു നീങ്ങുന്നതു കണ്ടു് സംഭ്രാന്തനായിത്തീർന്ന റെഡിംഗ് പ്രഭു അന്നു് ജയിലിലായിരുന്ന സി. ആർ. ദാസുമായി സന്ധിയാലോചനകളാരംഭിച്ചു. വെയിൽസിലെ രാജകുമാരൻെറ സന്ദർശനം വിജയകരമാക്കുവാനുള്ള ഒരു ഉപായപദ്ധതി മാത്രമായിരുന്നു അതെന്നു് അനന്തരസംഭവങ്ങൾ തെളിയിച്ചു. വെയിൽസ് രാജകുമാരനെതിരെ പ്രതിഷേധം ഫലപ്പെടുത്തുവാനുള്ള പരിപാടികൾ കാൺഗ്രസ്സ് ഉപേക്ഷിക്കുമെങ്കിൽ ജനപ്രതിനിധികളുമുൾപ്പെടെ എല്ലാ കാര്യങ്ങളെയുംപറ്റി ആലോചിക്കുവാൻ ഒരു വട്ടമേശസമ്മേളനം വിളിച്ചുകൂട്ടാമെന്നും രാഷ്ട്രീയത്തടവുകാരെ മുഴുവൻ വിട്ടയക്കാമെന്നുമായിരുന്നു വൈസ്രായിയുടെ അനുരഞ്ജന നിർദ്ദേശങ്ങൾ. സി. ആർ. ദാസ് ഈ നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന ഒരു സന്ദേശം അദ്ദേഹത്തിൻെറ അനുകൂലാഭിപ്രായപ്പെടുത്തി ഗാന്ധിജിക്കയച്ചുകൊടുത്തു. ഗാന്ധിജി അതിനിടയിലുള്ള ഗവർമ്മെൻറിൻെറ കാപട്യം മനസ്സിലാക്കി നിരുപാധികം അതു് തിരസ്കരിക്കയാണുണ്ടായതു്. ജയിൽവിമോചനത്തിനുശേഷം ഗാന്ധിജിയുടെ ഈ നിലപാടിനെ സി. ആർ. ദാസ് പരുഷമായ സ്വരത്തിൽ പിന്നീടു് ഭർത്സിക്കയുണ്ടായി.

വെയിൽസിലെ രാജകുമാരനു് അദ്ദേഹം സന്ദർശിച്ച സ്ഥലങ്ങളിലെല്ലാം വൻപിച്ച പ്രതിഷേധങ്ങളും പ്രകടനങ്ങളുമഭിമുഖീകരിക്കേണ്ടിവന്നു. കൽക്കട്ടായിലാണു് ഏററവും പ്രക്ഷുബ്ധമായ രംഗങ്ങൾ അദ്ദേഹത്തിനു നേരിടേണ്ടി വന്നതു്. ക്ഷുഭിതനും നിരാശനുമായ റെഡിംഗ് പ്രഭു അദ്ദേഹത്തിൻെറ ആവനാഴിയിലുള്ള ശസ്ത്രായുധങ്ങൾ ഒന്നൊന്നായി പ്രയോഗിക്കുവാൻ തുടങ്ങി. രാജകുമാരൻ സന്ദർശിച്ച സ്ഥലങ്ങളിൽ സഹസ്രക്കണക്കിനു് ജനങ്ങളെ അറസ്റ്റുചെയ്തു. നിരോധനാജ്ഞകൾകൊണ്ടു് രാജ്യത്തെ വരിഞ്ഞുകെട്ടി. ലാത്തിചാർജ്ജുകളും ക്രൂരാ

സ്റ്റുകളും നിത്യസംഭവങ്ങളായിത്തീർന്നു. ഉന്നതന്മാരായ നേതാക്കന്മാരിൽ ബഹുഭൂരിപക്ഷവും തുറുങ്കിലടയ്ക്കപ്പെട്ടു. ഈ ശ്മശാനതുല്യമായ ശാന്തതയിലും വിജനത്തിലും വെയിൽസിലെ രാജകുമാരൻ അദ്ദേഹത്തിന്റെ പര്യടനം നടത്തി തിരിച്ചുപോയി. അദ്ദേഹം കടന്നുപോയ റോഡുകൾ പലേടങ്ങളിലും ഒരു കാക്കപോലും പറക്കാത്ത വിജനപ്രദേശങ്ങളായി മാറിയ ചരിത്രം അന്നത്തെ പത്രലേഖകന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

ബിഹാറിൽ പ്രതിഷേധത്തിനും പ്രകടനത്തിനുമുള്ള സംരംഭങ്ങൾ സംഘടിപ്പിച്ചതു് രാജേന്ദ്രപ്രസാദായിരുന്നു. പക്ഷെ അദ്ദേഹത്തെ അറസ്റ്റുചെയ്തില്ല. യാതൊരു കാരണവുമില്ലാതെ ബിഹാറിലെ അറസ്റ്റുകൾ ഗവർമെന്റ് അവസാനിപ്പിച്ചു. അതിലേയ്ക്കുണ്ടായ കാരണം രസകരമാണ്. റഡിംഗ്പ്രഭു തന്റെ സന്ധിനിർദ്ദേശങ്ങൾക്ക് എക്സിക്യൂട്ടീവ് കൗൺസിലിന്റെ അംഗീകാരം നേടുവാൻ അതിന്റെ ഒരു യോഗം കൽക്കത്തായിൽ വിളിച്ചുകൂട്ടി. കൽക്കത്തായിലേയ്ക്കു കൗൺസിലിൽ സംബന്ധിക്കുവാൻ പുറപ്പെട്ടിരുന്ന തേജ് ബഹദൂർ സപ്രു, പാറ്റ്നായിൽകൂടി കടന്നുപോകുമ്പോൾ ബിഹാർ ഗവർണ്ണറുമായി സംഭാഷണം നടത്തിയിരുന്നു. ഈ സംഭാഷണങ്ങൾ സി. ആർ. ദാസുമായുള്ള സന്ധിയാലോചനകളെ സ്പർശിച്ചിരിക്കണമെന്ന കാര്യവും തീർച്ചയാണ്. സന്ധി ആസന്നമാണെന്നുള്ള വിശ്വാസമായിരുന്നു ഈ സംഭാഷണങ്ങളിൽനിന്നു് ഗവർണ്ണർക്ക് ലഭിച്ചതു്. അതുകൊണ്ടു് സ്ഥിതിഗതികൾ കൂടുതൽ അധഃപതിപ്പിക്കരുതെന്നുള്ള സദുദ്ദേശത്തോടുകൂടി ബിഹാർ ഗവർണ്ണർ അറസ്റ്റുകൾ നിർത്തിവയ്ക്കാനുള്ള ഉത്തരവുകൾ നൽകി. തൽഫലമായി സന്ധിയാലോചനകൾ തകർന്നുപോയെങ്കിലും രാജേന്ദ്രപ്രസാദും സഹപ്രവർത്തകന്മാരും തല്ക്കാലത്തേയ്ക്കെങ്കിലും അറസ്റ്റിൽനിന്നു് രക്ഷപ്പെട്ടു.

ഗവർമെന്റ്പക്ഷത്തുനിന്നുള്ള മർദ്ദനമുറകൾക്കു് തീക്ഷ്ണത വർദ്ധിച്ചതോടുകൂടി സത്യാഗ്രഹപരിപാടികൾ ഉടനടി ആരംഭിക്കണമെന്നുള്ള മുറവിളികൾ രാജ്യത്തിന്റെ നാനാഭാഗങ്ങളിലും ഉയർന്നുപൊങ്ങി. നിയമലംഘനപരിപാടികൾ ആരംഭിക്കുവാൻ ഗാന്ധിജി തയ്യാറാകുന്നതിനുമുൻപ് ചെയ്തുതീർക്കേണ്ട ചില കാര്യങ്ങളെപ്പറ്റി അദ്ദേഹം അപ്പോഴുംവിശദമായി ജനങ്ങളെ ഉൽബോധിപ്പിച്ചിരുന്നു. ആ നിബന്ധനകൾ പ്രത്യക്ഷരം പരിപാലിക്കപ്പെട്ടതായി തനിക്കു് ബോദ്ധ്യമാകുമ്പോഴല്ലാതെ സത്യാഗ്രഹസമരത്തിലെ സർവ്വസൈന്യാധിപനായ താൻ യുദ്ധകാഹളം മുഴക്കുന്നതല്ലെന്നു് ശഠിച്ചിരുന്നു. ഖാദി പ്രചരണവും മറ്റു സൃഷ്ടിപരിപാടികളുടെ പ്രവർത്തനങ്ങളും ഏറ

ററം കൂടുതൽ തൃപ്തികരമായി പുരോഗമിച്ചിട്ടുള്ള പ്രദേശങ്ങളിലല്ലാ
തെ സത്യാഗ്രഹസമരമാരംഭിക്കയില്ലെന്നദ്ദേഹം വിധിച്ചു. രാജ്യ
ത്തിന്റെ പല ഭാഗങ്ങളും മത്സരിച്ചു് ഈ അവകാശത്തിനുവേണ്ടി
വാശിപൂർവം പ്രവർത്തിച്ചുകൊണ്ടിരുന്നു. എന്നാൽ വെയിൽസിലെ
രാജകുമാരന്റെ സന്ദർശനം സംബന്ധിച്ചു് രാജ്യമൊട്ടുക്കു് കൂട്ട അറ
സ്റ്റുകൾ അപ്പോൾതന്നെ നടന്നുകൊണ്ടിരുന്നതിനാൽ പ്രത്യേക പരി
പാടികളൊന്നും കൂടാതെതന്നെ നിയമലംഘനം നടത്തുവാൻ യാതൊരു
വിഷമവുമുണ്ടായിരുന്നില്ല. അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മിററിയുടെ
നിർദ്ദേശമനുസരിച്ചു് രാജ്യമൊട്ടുക്കു് വാളന്റിയർസംഘടനകളും രൂപം
പ്രാപിച്ചിരുന്നു. ഗവർമ്മെന്റു് ഈ സംഘടനകൾ നിയമവിരുദ്ധ
മായി പ്രഖ്യാപിക്കയും വാളന്റിയറന്മാരെ കൂട്ടത്തോടെ അറസ്റ്റിൽപ്പെ
ടുത്തുകയും ചെയ്തു.

ഈ ഘട്ടത്തിൽ കാൺഗ്രസ്സിന്റെ വാർഷികം അഹമ്മദാബാ
ദിൽവച്ചു് നടന്നു. സി. ആർ. ദാസിനെയാണു് അദ്ധ്യക്ഷനായി തി
രഞ്ഞെടുത്തിരുന്നതെങ്കിലും അദ്ദേഹം ജയിലിലായിരുന്നതുകൊണ്ടു്
ഹാക്കിം അജ്മൽഖാന്റെ ആദ്ധ്യക്ഷത്തിലാണു് അഹമ്മദ്ബാദ്
സമ്മേളനം നടന്നതു്. കാൺഗ്രസ്സ്സമ്മേളനത്തിന്റെ അന്നുവരെയുള്ള
ചരിത്രത്തിലിദംപ്രഥമമായി ഡെലിഗേററുകൾ കസേരകളും ബെഞ്ചുകളു
മുപേക്ഷിച്ചു് തറയിൽ ചടഞ്ഞിരുന്നു് കാര്യപരിപാടിയിലെ ഏകവി
ഷയമായിരുന്നതും രാജ്യത്തെ സ്ഥിതിഗതികളെ സിംഹാവലോകനം
ചെയ്തുകൊണ്ടു് സത്യാഗ്രഹനിശ്ചയത്തെ ആവർത്തിച്ചുറപ്പിക്കുന്നതുമായ
പ്രമേയം പാസാക്കിയിട്ടു് അവരുടെ സംസ്ഥാനങ്ങളിലേക്കു തിരിച്ചു
പോയി. സത്യാഗ്രഹപരിപാടി തയ്യാറാക്കി സമരമാരംഭിക്കുവാനുള്ള
പൂർണ്ണാധികാരത്തോടുകൂടി സർവാധിപതിയായി സമ്മേളനം ഗാന്ധി
ജിയെ നിയമിക്കുകയും അദ്ദേഹത്തെ അറസ്റ്റുചെയ്യുകയാണെങ്കിൽ
പിൻഗാമിയെ നിയമിക്കാനുള്ള അവകാശം അദ്ദേഹത്തിനു നൽകുകയും
ചെയ്തിരുന്നു. എന്നാൽ ഗവർമ്മെന്റുമായി എന്തെങ്കിലും സന്ധിയു
ണ്ടാക്കുവാനുള്ള അധികാരം പൂർണ്ണസമ്മേളനത്തിനു മാത്രമാണു് നൽകി
യിരുന്നതു്.

ഗാന്ധിജി സത്യാഗ്രഹമാരംഭിക്കുവാൻ തിരഞ്ഞെടുക്കുന്ന പ്രദേ
ശം ഗുജറാത്തിൽ ബർദോളിയായിരിക്കുമെന്നുള്ളതിലേക്കു് പല സൂചന
കളുമുണ്ടായിരുന്നു. വല്ലഭായിപട്ടേലിന്റെ ഉഗ്രമായ നേതൃത്വത്തിൽ
ബർദോളിതാലൂക്കു് ഗാന്ധിജിയുടെ സൃഷ്ടിപരിപാടി തൃപ്തികരമാം
വണ്ണം നടപ്പിലാക്കിയിരുന്നു. കൂടാതെ തെക്കെ ആഫ്രിക്കയിൽ അദ്ദേ
ഹത്തിന്റെ സഹപ്രവർത്തകന്മാരായിരുന്ന ചിലർ ആ താലൂക്കിൽ കാൺ

ഗ്രസ്സ് പ്രവൎത്തനങ്ങളിലേൎപ്പെട്ടിരുന്നു. അഹമ്മദാബാദ് സമ്മേളനത്തിനുശേഷം ഗാന്ധിജി ബർദോളി സന്ദർശിച്ചു. രാജേന്ദ്രപ്രസാദ് ഈ യാത്രയിൽ അദ്ദേഹമൊന്നിച്ചുണ്ടായിരുന്നു. ഗാന്ധിജി ബർദോളിയിലെ പ്രമാണികളായ പൌരന്മാരെ ഒരു മാവിൻചുവട്ടിൽ വിളിച്ചുകൂട്ടി അവരോട് ഗവർമ്മെന്റിന്റെ ഏതൊരു ഭീകരമായ മർദ്ദനങ്ങളെയും ആക്രമരഹിതമായും ധീരമായും നേരിടണമെന്നഭ്യർത്ഥിച്ചു. വസ്തുവകകൾ മുഴുവൻ കണ്ടുകെട്ടിയാലും കാരാഗൃഹത്തിലടച്ചാലും അചഞ്ചലരായി ഉറച്ചുനിന്ന് ഈ പീഡനങ്ങൾ സഹിക്കണമെന്നും എല്ലാ ദൌർബല്യങ്ങളുമുപേക്ഷിച്ച് സ്ഥിരചിത്തതയോടെ സമരാംഗണത്തുറച്ചു നില്ക്കണമെന്നും അദ്ദേഹം ഉൽബോധിപ്പിച്ചു.

ഇതിനുശേഷം സത്യാഗ്രഹത്തിനും സിവിൽ നിയമലംഘനത്തിനും അദ്ദേഹത്തെ പ്രേരിപ്പിച്ച കാരണങ്ങൾ വിശദീകരിച്ചുകൊണ്ടും ഈ മാർഗ്ഗമല്ലാതെ മറ്റൊന്നും സ്വീകരിക്കുവാൻ തനിക്കു നിർവാഹമില്ലെന്നറിയിച്ചുകൊണ്ടും ഗാന്ധിജി വൈസ്രോയിക്ക് തന്റെ ചരിത്രപ്രഖ്യാതമായ കത്തെഴുതി.

രാജേന്ദ്രപ്രസാദ് ഇതിനുശേഷം ബിഹാറിലേക്കു തിരിച്ചുപോയി. രാജ്യമൊട്ടുക്ക് സമാധാനവും ആക്രമരാഹിത്യവും നിലനിൎത്തേണ്ടത് സത്യാഗ്രഹത്തിന്റെ വിജയസമാപ്തിക്കനുപേക്ഷണീയമാണെന്ന ഗാന്ധിജിയുടെ ഉൽബോധനങ്ങളിൽ നിന്നദ്ദേഹം ധരിച്ചിരുന്നു. ബിഹാറിന്റെ മുക്കുമൂലയിലും ഈ സന്ദേശമെത്തിക്കുവാൻ അദ്ദേഹം സംസ്ഥാനമൊട്ടുക്ക് ചുറ്റിസഞ്ചരിച്ചു. ഈ പട്ടണത്തിൽ ഒരു മഹായോഗത്തിലദ്ദേഹം പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ ബർദോളിയിൽ അടിയന്തിരമായി വിളിച്ചുകൂട്ടിയിട്ടുള്ള വർക്കിംഗ് കമ്മിറ്റിയോഗത്തിൽ സംബന്ധിക്കുവാൻ ചെന്നെത്തണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള ഒരു കമ്പിസന്ദേശമദ്ദേഹത്തിനു ലഭിച്ചു. പ്രസംഗമവസാനിപ്പിച്ച് ഒരു നിമിഷംപോലും ദുർവ്യയം ചെയ്യാതെ അദ്ദേഹം പാറ്റ്നായിലെത്തുകയും അവിടെനിന്ന് അടുത്ത വണ്ടിയിൽതന്നെ ബർദോളിയിലേക്കു തിരിക്കയും ചെയ്തു.

ബർദോളി സ്റ്റേഷനിൽ ഇറങ്ങുമ്പോൾ പണ്ഡിറ്റ് മദനമോഹനമാളവ്യ മടങ്ങിപ്പോകുവാനായി അവിടെ വണ്ടി കാത്തു നില്ക്കുന്നതദ്ദേഹം കണ്ടു. വർക്കിംഗ് കമ്മിറ്റി യോഗമവസാനിച്ചു എന്നും സത്യാഗ്രഹപരിപാടി മാറ്റിവയ്ക്കുവാൻ കമ്മിറ്റി നിശ്ചയിച്ചു എന്നും അദ്ദേഹം പ്രസാദിനെ അറിയിച്ചു. ഗോരഖ്പൂർ ഡിസ്ട്രിക്ടിൽ ചൗരി ചൗരാ എന്ന സ്ഥലത്ത് ജനങ്ങൾ ക്ഷോഭിച്ചിളകി പോലീസ്സ്റ്റേഷനു തീ വയ്ക്കുകയും അതിലുണ്ടായിരുന്ന പോലീസുകാരെ കൊലപ്പെടുത്തു

കയും ലഹള നടത്തുകയും ചെയ്തതായുള്ള സന്ദേശം ഗാന്ധിജിക്കു ലഭിക്കുമ്പോൾ അക്രമരാഹിത്യത്തിൻെറ അനുപേക്ഷണീയത ജനങ്ങൾ മനസ്സിലാക്കിയിട്ടില്ലെന്നുള്ള ഉറച്ച നിഗമനത്തിൽ അദ്ദേഹം എത്തിച്ചേരുകയാണുണ്ടായതു്. അക്രമരാഹിത്യസന്ദേശം രാജ്യമൊട്ടുക്ക് പ്രചരിക്കാതെ സിവിൽ നിയമലംഘനം സാധ്യമല്ലെന്നുള്ള അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ജനങ്ങൾ വേണ്ടവണ്ണം ധരിച്ചിരുന്നില്ലെന്നുള്ളതിലേയ്ക്ക് ചൗരി ചൗറായിലെ സംഭവങ്ങൾ ഒരു മുന്നറിവാണെന്നദ്ദേഹം വിശ്വസിച്ചു. മലബാറിലും വെയിൽസ് രാജകുമാരൻെറ സന്ദർശനകാലത്തു് ബോംബെ തുടങ്ങിയ പട്ടണങ്ങളിലുമുണ്ടായ ലഹളകൾ വേണ്ടു പരിഗണനയിലെടുക്കാതിരുന്നതിനു് അദ്ദേഹം സ്വയം കുറ്റപ്പെടുത്തി അക്രമപരമായ ഈ അന്തരീക്ഷത്തിൽ അടുത്തപടി എന്തായിരിക്കണമെന്നാലോചിക്കുവാനാണ് വർക്കിംഗ് കമ്മററി വിളിച്ചുകൂട്ടിയതു്. കമ്മററി ഐകകണ്ഠ്യേന ഗാന്ധിജിയുടെ നിർദ്ദേശം സ്വീകരിക്കയും നിയമലംഘനപരിപാടി മാററിവയ്ക്കുകയും ചെയ്തു.

ഗാന്ധിജിയുടെ നിശ്ചയം രാജേന്ദ്രപ്രസാദിലുണ്ടാക്കിയ ആദ്യത്തെ പ്രതികരണങ്ങൾ നിരാശയും അസംതൃപ്തിയുമായിരുന്നു. രാജ്യമൊട്ടുക്ക് അലതല്ലിക്കൊണ്ടിരുന്ന ആവേശത്തിനും ത്യാഗസന്നദ്ധതയ്ക്കും ദേശാഭിമാനത്തിനും ഏല്പിക്കാവുന്ന ഏററവും വലിയ പ്രഹരമായിരിക്കുമിതെന്ന് തീർച്ചയാണ്. ഈ ക്ഷതമുണങ്ങുവാനും ആവേശം പുനർജീവിപ്പിക്കുവാനും പിന്നീടൊരിക്കലും സാദ്ധ്യമല്ലെന്നദ്ദേഹം വിശ്വസിച്ചു. അതുകൊണ്ടു് കഠിനമായ ഹൃദയവേദനയോടുകൂടിയാണ് അദ്ദേഹം ഗാന്ധിജിയെ സമീപിച്ചതു്. "വർക്കിംഗ്കമ്മിററിയുടെ തീരുമാനത്തോടു യോജിക്കുന്നുണ്ടോ" എന്നു് ഗാന്ധിജി രാജേന്ദ്രപ്രസാദിനോടു ചോദിച്ചു. നേരിട്ടു് ഉത്തരം നൽകുവാൻ അദ്ദേഹം അപ്പോൾ തയാറായിരുന്നില്ലെങ്കിലും രാജ്യത്തു് അങ്ങോളമിങ്ങോളമുണ്ടാകാവുന്ന പ്രതികരണങ്ങളും ഇച്ഛാഭംഗവും നിരാശയുമായിരിക്കുമെന്ന് രാജേന്ദ്രപ്രസാദ് മറുപടി പറഞ്ഞു. അങ്ങനെയൊരു വളഞ്ഞ മറുപടികൊണ്ടു് തൃപ്തിപ്പെടുന്ന ആളായിരുന്നില്ല ഗാന്ധിജി. "താങ്കളുടെ അഭിപ്രായമെന്താണ്" എന്നു ഗാന്ധിജി വീണ്ടും ചോദിച്ചു. ആലോചിച്ചതിനു ശേഷമല്ലാതെ മറുപടി പറയുക സാധ്യമല്ലെന്ന് പറഞ്ഞു് രാജേന്ദ്രപ്രസാദ് വീണ്ടുമൊഴിഞ്ഞുമാറി.

രാജേന്ദ്രപ്രസാദ് ഗാന്ധിജിയുടെ ഒരു അനുയായിയായിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ സങ്കീർണ്ണമായ മാനസിക പ്രവർത്തനങ്ങൾ അപ്പോഴും അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നില്ല. ഗാന്ധിജിയെപ്പോലെതന്നെ അക്രമരാഹിത്യത്തിലുള്ള വിശ്വാസം

രാജേന്ദ്രപ്രസാദിനും ഒട്ടും കുറവായിരുന്നില്ല. എന്നാൽ അക്രമരാഹിത്യത്തിനു ഗാന്ധിജി കല്പിച്ചിരുന്ന വ്യാപ്തിയും ആഴവും പ്രസാദുൾപ്പെടെയുള്ള ഗാന്ധിജിയുടെ അനുയായികൾ അപ്പോഴും ധരിച്ചിരുന്നില്ല. അനന്തരകാലങ്ങളിൽ ഗാന്ധിജിയുടെ വിശ്വാസങ്ങളോടും ലക്ഷ്യങ്ങളോടും മററാരിലും കൂടുതലായി താദാത്മ്യം പ്രാപിക്കുവാൻ രാജേന്ദ്രപ്രസാദിനു കഴിഞ്ഞിട്ടുണ്ട്. ഗാന്ധിജിയുടെ ചുവടുകളിൽ അദ്ദേഹത്തിന്റെ ആജ്ഞാവാഹകന്മാരായി സഞ്ചരിച്ചിരുന്നവരും അനന്തരകാലങ്ങളിൽ ഇൻഡ്യയുടെ നേതൃത്വമേറെറടുത്തവരുമായ രാഷ്ട്രീയപ്രവർത്തകന്മാർ ഗാന്ധിജിയുടെ അക്രമരാഹിത്യസിദ്ധാന്തങ്ങൾ ഒരു സമരനയമെന്ന നിലയിൽ മാത്രമാണ് സ്വീകരിച്ചിരുന്നതെന്ന കാര്യം ശരിയാണ്. എന്നാൽ ജീവിതത്തിന്റെ നാനാമുഖമായ വശങ്ങളിലും മാനുഷികപ്രവർത്തനങ്ങളുടെ എല്ലാ മണ്ഡലങ്ങളിലും അക്രമരാഹിത്യത്തിന് ഗാന്ധിജി കല്പിച്ചിരുന്ന പ്രാധാന്യം മനസ്സിലാക്കുവാനോ അദ്ദേഹത്തെ അനുകരിക്കുവാനോ ആരും തുനിഞ്ഞിരുന്നില്ല. ആ നിലയിൽ ഗാന്ധിജിയോട് ഏററവും കൂടുതൽ അടുക്കുവാൻ കഴിഞ്ഞിട്ടുള്ളത് രാജേന്ദ്രപ്രസാദിനു മാത്രമാണ്. പ്രകൃത്യാ ശാന്തനും അത്യുന്നതമായ ഒരു സാംസ്കാരിക നിലവാരത്തിന്റെ അവകാശിയും സമാധാനപ്രിയനുമായിരുന്ന അദ്ദേഹത്തിന്റെ ശാരീരികമായ ചട്ടക്കൂട്ടിൽ അക്രമരാഹിത്യത്തിന് നൈസർഗ്ഗികമായിത്തന്നെ ഒരു സ്ഥാനം ലഭിച്ചിരുന്നു.

വർക്കിംഗ്കമ്മിററിയോഗത്തിലെ ആലോചനകളും സമരം പിൻവലിക്കുവാൻ ഗാന്ധിജിയെ പ്രേരിപ്പിച്ച കാരണങ്ങളും കൂടുതൽ മനസ്സിലാക്കുവാൻ കഴിഞ്ഞതോടുകൂടി ഗാന്ധിജിയുടെ നിശ്ചയത്തോട് കലവറയില്ലാതെ യോജിക്കുവാനദ്ദേഹത്തിനു വിഷമമുണ്ടായിരുന്നില്ല. അതിനുശേഷം നേരിട്ട് ഗാന്ധിജിയെ സമീപിച്ച് ജനങ്ങളുടെ ഉദ്വേഗമെത്ര ന്യായമാണെങ്കിൽതന്നെയും വർക്കിംഗ്കമ്മിററി നിശ്ചയം തികച്ചും ശരിയാണെന്ന് അദ്ദേഹത്തെ അറിയിക്കുവാനും പ്രസാദ് മടിച്ചില്ല. പ്രതിയോഗിയെ ഞെട്ടിച്ച് തങ്ങളുടെ അഭിലാഷങ്ങൾക്കു കീഴടക്കുകയല്ല സത്യാഗ്രഹലക്ഷ്യമെന്നും സിവിൽ നിയമലംഘനം അക്രമരഹിതമായിട്ടല്ലാതെ നടപ്പിലാക്കുക സാധ്യമല്ലെന്നും ഗാന്ധിജി പറഞ്ഞു. സ്വന്തം ത്യാഗങ്ങളും കഷ്ടാനുഭവങ്ങളുംകൊണ്ട് പ്രതിയോഗിയിൽ മാനസാന്തരമുണ്ടാക്കുകയാണ് സത്യാഗ്രഹത്തിന്റെ ലക്ഷ്യം. ശക്തിയുപയോഗിച്ചല്ല പിന്നെയോ സത്യത്തിലുറച്ചുനിന്നുകൊണ്ടാണ് ഒരു സത്യാഗ്രഹി അവന്റെ വാദങ്ങൾക്കുള്ള ന്യായയുക്തത പ്രതിയോഗിയെ ധരിപ്പിക്കേണ്ടത്. അങ്ങിനെയൊരു വിശ്വാസം ജനങ്ങളിൽ ഉറയ്ക്കയും സത്യാഗ്രഹത്തിന്റെ പൂർണ്ണമായ അർത്ഥം അവർ മനസ്സി

ബാക്കി അക്രമങ്ങളിൽനിന്നു് വിരമിക്കയും ചെയ്യാതിരിക്കുന്നേടത്തോളംകാലം സത്യാഗ്രഹപ്രസ്ഥാനം ഒരു മണ്ണിലും വളരുകയോ പുഷ്ടിപ്പെടുകയോ ചെയ്യുന്നതല്ല. കാൺഗ്രസ്സ് പ്രവർത്തകർപോലും ഇതു മനസ്സിലാക്കിയിട്ടില്ലന്നാണു് ചൗരിചൗരാ സംഭവം തെളിയിക്കുന്നതു്. നേരെമറിച്ചു് പോലീസ്സ്റ്റേഷൻ തീവയ്ക്കുവാനും പോലീസുകാരെ കൊലപ്പെടുത്തുവാനും ജനങ്ങളെ പ്രേരിപ്പിക്കയും പ്രക്ഷുബ്ധരാക്കുകയും ചെയ്യുന്നതിനുള്ള ഉത്തരവാദിത്വം കാൺഗ്രസ്സ് പ്രവർത്തകരിൽ തന്നെയാണു് നിക്ഷിപ്തമാകേണ്ടതെന്നു് വിശ്വസിക്കുവാൻ വേണ്ട തെളിവുകളുണ്ടു്. ഇതായിരുന്നു ഗാന്ധിജിയുടെ വിശ്വാസം. അദ്ദേഹത്തിന്റെ വാദമുഖങ്ങൾ അപ്രതിരോധ്യങ്ങളുമായിരുന്നു.

---

## അദ്ധ്യായം പതിനൊന്നു്.

## ഗാന്ധിജിയുടെ അറസ്റ്റു്

നിയമലംഘനപരിപാടി പിൻവലിച്ചുകൊണ്ടുള്ള വർക്കിംഗ് കമ്മിററി പ്രമേയം പുറത്തുവന്നതോടുകൂടി രാജ്യമൊട്ടുക്ക പ്രതിഷേധ ശബ്ദങ്ങളുയർന്നു. ഗാന്ധിജി കഴിച്ചുള്ള മിക്ക നേതാക്കന്മാരും അന്നു ജയിലഴിക്കുള്ളിലായിരുന്നു. വെയിൽസ് രാജകുമാരന്റെ ആഗമനവേളയിൽ വൈസ്രായിയുടെ സന്ധിനിർദ്ദേശങ്ങളംഗീകരിക്കണമെന്നു് അഭിപ്രായമുണ്ടായിരുന്ന സി. ആർ. ദാസ് ഗാന്ധിജി ആ നിർദ്ദേശങ്ങൾ നിരസിച്ചപ്പോൾ ഏറെയും ക്ഷുഭിതനായിരുന്നു. നിസ്സഹകരണപ്രസ്ഥാനത്തെ ആദ്യഘട്ടങ്ങളിലദ്ദേഹം എതിർത്തിരുന്നു. എങ്കിലും സമരപ്രിയനും ധീരനും കറയററ ദേശാഭിമാനിയുമായിരുന്ന അദ്ദേഹത്തിനു് ഗാന്ധിജിയുടെ നിയമലംഘന പരിപാടി അനാകർഷകമായിരുന്നില്ല. എന്നാൽ സിവിൽനിയമലംഘനം നിർത്തിവച്ചുകൊണ്ടുള്ള നിശ്ചയം അദ്ദേഹത്തെ വീണ്ടും ക്ഷുഭിതനാക്കിയിരുന്നു. സമാധാനത്തിനും സമരത്തിനും തയ്യാറില്ലാത്ത ഗാന്ധിജിയുടെ പ്രവർത്തനമാർഗ്ഗം അദ്ദേഹത്തിനു ദുർഗ്രഹമായിത്തോന്നി. രാജ്യത്തെ ഉജ്ജ്വലമായ ദേശാഭിമാനവും സ്വാതന്ത്ര്യതൃഷ്ണയും ത്യാഗസന്നദ്ധതയും പ്രക്ഷുബ്ധമാംവണ്ണം ഉദ്ദീപിപ്പിച്ചു് ഉച്ചകോടിയിലെത്തിച്ചതിനുശേഷം ആളിക്കത്തുന്ന വഹ്നി വെള്ളമൊഴിച്ചു കെടുത്തുന്ന രാഷ്ട്രീയ പരിപാടി അദ്ദേഹത്തെ ക്രുദ്ധനാക്കിയതിൽ ആശ്ചര്യമില്ലല്ലോ. മോട്ടിലാൽ നെഹ്റുവിനും ദാസിന്റെ അഭിപ്രായംതന്നെയാണുണ്ടായിരുന്നതു്. അദ്ദേഹം അതു് ഗാന്ധിജിയെ എഴുതി അറിയിക്കയുംചെയ്തു. ലജപതറായിയും ആലിസഹോദരന്മാ

ജി ഗാന്ധിജിയോട് വിയോജിക്കുകയാണുണ്ടായത്. ശ്രീ ജവഹർലാൽ നെഹ്റു സത്യാഗ്രഹസമരത്തിന്റെ സാങ്കേതികമാറ്റത്തെയും ഫലപ്രാപ്തിയെത്തന്നെയും ചോദ്യം ചെയ്തു. ഏകദേശം 30000 ൽ പരം ജനങ്ങൾ ആ ഘട്ടത്തിൽ ജയിലുകളിൽ കിടന്നു നരകിക്കുകയായിരുന്നു. ഇതൊക്കെ നിഷ്ഫലമായിത്തീരുകയാണോ എന്നദ്ദേഹം ശങ്കിച്ചു. ചൗരിചൗരപോലെ ഇൻഡ്യയുടെ ഏതെങ്കിലും മൂലയിലുള്ള ഒരു ഗ്രാമത്തിൽ ബുദ്ധിശൂന്യരും ഭ്രാന്തന്മാരുമായ ഏതാനും ആളുകൾ അക്രമം പ്രവർത്തിച്ചാൽ ഇൻഡ്യയുടെ സ്വാതന്ത്ര്യസമരം തന്നെ ദീർഘകാലത്തേക്കു നിർത്തിവയ്ക്കണമെന്നുള്ളതാണ്. സത്യാഗ്രഹമൊരു ശാസ്ത്രമെങ്കിൽ ആ ശാസ്ത്രസംഹിതയ്ക്ക് കാര്യമായ തകരാറുകൾ ഉണ്ടെന്നഭിപ്രായം അദ്ദേഹമറിയിച്ചു. ഇൻഡ്യയിലെ 33 കോടി ജനങ്ങളെ അക്രമരഹിതരാക്കിത്തീർത്തിട്ടേ സത്യാഗ്രഹസമരം സാദ്ധ്യമാകാൻ പോകുന്നില്ലെന്നായിരുന്നു മി. നെഹ്റുവിന്റെ വാദം. ഗാന്ധിജിയുടെ ഭക്തന്മാരിൽതന്നെ ചിലർ അദ്ദേഹത്തിന്റെ ഈ നിശ്ചയത്തിനെതിരായി ഉയരിക്കാതിരുന്നില്ല. അദ്ദേഹമിങ്ങനെ എഴുതിയിരുന്നു.

“അക്രമവും ഭീരുത്വവും തമ്മിലെങ്കിലും ഒന്നിനെ തിരഞ്ഞെടുക്കേണ്ടിവരികയാണെങ്കിൽ ഞാൻ അക്രമമാർഗ്ഗമായിരിക്കും ഉപദേശിക്കുക............ഇൻഡ്യ ഒരു ഭീരുവിനെപ്പോലെ നിസ്സഹായയായി അപമാനഭാരത്തിന്റെ ഒരു അടിമയായി വർത്തിക്കുന്നതിനേക്കാൾ ആയുധമെടുത്തു യുദ്ധം ചെയ്ത് അഭിമാനം സംരക്ഷിക്കുകയായിരിക്കും എനിക്കു കൂടുതൽ സ്വീകാര്യമായിട്ടുള്ളത്. അക്രമരാഹിത്യം അക്രമത്തെക്കാൾ ശ്രേഷ്ഠമാണെന്നു ഞാൻ വിശ്വസിക്കുന്നു. ക്ഷമിക്കുന്നതു ശിക്ഷിക്കുന്നതിനേക്കാൾ പൌരുഷം നിറഞ്ഞ ഒരു നടപടിയാണ്.”

ഈ വിമർശനങ്ങൾക്കൊന്നും തന്നെ ഗാന്ധിജിയെ അദ്ദേഹത്തിന്റെ നിശ്ചയത്തിൽ നിന്നു പിന്തിരിപ്പിക്കുവാൻ കഴിഞ്ഞില്ല. വർക്കിംഗ് കമ്മിറ്റി നിശ്ചയമംഗീകരിക്കുന്ന പ്രമേയം യഥാകാലം അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മിറ്റിയിലവതരിപ്പിച്ചതു് ഗാന്ധിജിതന്നെയായിരുന്നു. ഗാന്ധിജിയുടെ നടപടിയെയും പരിപാടികളെയും അപലപിച്ചുകൊണ്ടു് ഡാക്ടർ മൂൺജി ഒരു ഭേദഗതി അവതരിപ്പിച്ചു. ഈ ഘട്ടത്തിൽ പ്രസിഡണ്ടായിരുന്ന ഹക്കിം അജ്മൽഖാന് ശാരീരികമായ അസ്വസ്ഥതയുണ്ടാകയാൽ ഗാന്ധിജിയോടു് ആദ്ധ്യക്ഷം സ്വീകരിക്കുവാനപേക്ഷിച്ചിട്ടു് അദ്ദേഹം യോഗസ്ഥലത്തുനിന്നു പോയി. യോഗനടപടികൾ പ്രക്ഷുബ്ധമായിത്തീർന്നു. ഗാന്ധിജിയുടെ വിമർശകർ ആവേശഭരിതരായി പ്രസംഗിക്കയും സമരം നിറുത്തിവയ്ക്കുവാനുള്ള നിശ്ചയത്തെ പരുഷമായ ഭാഷയിൽ ഭത്സിക്കയും ചെയ്തു. പ്രസംഗകർത്താക്കളുടെ സംഖ്യ വർദ്ധിക്കയും

പ്രസംഗങ്ങൾ നീണ്ടുപോകയും ചെയ്തിരുന്നതുകൊണ്ട് ഗാന്ധിജി ഒരു നൂതന നടപടിക്രമം സ്വീകരിച്ചു. ആരെങ്കിലും പ്രസംഗിക്കുവാനെഴുന്നേല്ക്കുമ്പോൾ പ്രമേയത്തെയോ ഭേദഗതിയെയോ അനുകൂലിക്കുവാൻ പോകുന്നതെന്നദ്ദേഹം പ്രസംഗകനോടു ചോദിക്കും. പ്രമേയത്തെ അനുകൂലിക്കുവാൻ എഴുന്നേല്ക്കുന്നവരോട് അദ്ദേഹം അല്പംകൂടി കാത്തിരിക്കുവാൻ പറയും. ഡാക്ടർ മുഞ്ജിയുടെ ഭേദഗതി അനുകൂലിക്കുകയാണ് തന്റെ ഉദ്ദേശം എന്നു പറയുന്ന പ്രാസംഗികനെ അദ്ദേഹം പ്രസംഗിക്കുവാനനുവദിക്കും. ഇതിന്റെ ഫലമായി യോഗത്തിൽ നടന്ന പ്രസംഗങ്ങളെല്ലാംതന്നെ പ്രമേയത്തെ എതിർക്കുന്നവയായിരുന്നു. പ്രമേയത്തെ അനുകൂലിക്കുവാൻ വന്നവർക്ക് ഇതുമൂലം അല്പം ഭീതിയും അമ്പരപ്പുണ്ടാകാതെയുമിരുന്നില്ല. പ്രമേയം ഈ എതിർപ്പുകൾമൂലം പരാജയപ്പെട്ടേക്കുമെന്നവർ ആശങ്കിച്ചു. വാദമുഖങ്ങൾക്ക് മറുപടി പറയുവാൻ അവസരം ഗാന്ധിജി അവർക്ക് നൽകിയതുമില്ല. രാത്രി പത്തുമണി കഴിഞ്ഞപ്പോൾ പ്രമേയത്തെ അനുകൂലിക്കുന്നവർക്ക് സംസാരിക്കുവാനനുമതി നൽകാതെയും അവരുടെ പ്രതിഷേധങ്ങളെ വിഗണിച്ചും ഗാന്ധിജി വോട്ടെടുപ്പു നടത്തി. എന്നാൽ ഭേദഗതി അനുകൂലിച്ച് പ്രസംഗിച്ചിരുന്ന ഏതാനും ചിലർ മാത്രമല്ലാതെ അതിനെ അനുകൂലിക്കുവാനാരുമായിരുന്നില്ലാത്തതുകൊണ്ട് ഗാന്ധിജിയുടെ പ്രമേയം ഭൂരിപക്ഷത്തോടെ പാസായി.

ഗാന്ധിജിയുടെ നിസ്സഹകരണപരിപാടി അതേപടി അംഗീകരിക്കുവാൻ വിസമ്മതിച്ചിരുന്ന ഡാക്ടർ മുഞ്ജി ഗാന്ധിയിയികളും സമരപരിപാടി നിർത്തലാക്കിയപ്പോൾ അതിനെ എതിർക്കുന്നവരിലുള്ള പരിഹാസ്യതയും ആത്മാഭിമാനശൂന്യതയും മനസ്സിലാക്കിയിരുന്ന ഗാന്ധിജിക്ക് വോട്ടിന്റെ ഫലമെന്തായിരിക്കുമെന്ന് മുൻകൂട്ടി നിശ്ചയിക്കുവാൻ ഒരു വിഷമവുമുണ്ടായിരുന്നില്ല.

എ. ഐ. സി. സി. സമ്മേളനത്തിനു ശേഷവും സത്യാഗ്രഹം പിൻവലിച്ചതിനെതിരായുള്ള പ്രതിഷേധ ശബ്ദങ്ങൾ അടങ്ങിയിരുന്നില്ല. ഗാന്ധിജിയുടെ ജനസമ്മതി തന്നെ നശിച്ചു പോയിരിക്കുന്നതായി ഇൻഡ്യാഗവണ്മെന്റ് ധരിച്ചിരിക്കണം. ഏതായാലും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ചതുരംഗപ്പലകയിലെ കരുക്കൾ നീങ്ങുവാനാരംഭിച്ചു. ഗാന്ധിജിയുടെ ജനസമ്മതി ബർദോളിയിൽ സത്യാഗ്രഹ സംരംഭങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ അതിന്റെ പരമകോടിയിലെത്തിയിരുന്നതുകൊണ്ടു അന്നദ്ദേഹത്തെ അറസ്റ്റുചെയ്യുവാൻ സാമ്രാജ്യഗവർണ്മെന്റുപോലും ധൈര്യപ്പെട്ടില്ല. ഗവർണ്മെന്റ് അദ്ദേഹത്തോട് പ്രതികാരം ചെയ്യുവാൻ അവസരം പാർത്തു കഴികയായിരുന്നു. സത്യാഗ്രഹ

[illegible] ഗാന്ധിജി സമ[illegible]
ഗവർമെൻറ് കടന്നാക്രമണത്തിന് [illegible] എന്നു ധരിച്ചു. [illegible]
ളുകളെപ്പോലെ ഗവർമെൻറ് സത്യാഗ്രഹികളെ അനുധാവനം ചെയ്തു പിടിച്ചു ജയിലിലടച്ചു. 1922 മാർച്ച് 13-ാം നു ഗാന്ധിജിയെയും അറസ്റ്റ് ചെയ്തു തടവിലാക്കി. 18-ാം നു സെഷൻ കോടതിയിൽ വിസ്താരമാരംഭിച്ചു. നിയമദൃഷ്ടിയിൽ ഒരു ക്രിമിനൽ കുററവാളിയായിരുന്ന അദ്ദേഹം കോടതിമുറിയിൽ പ്രവേശിക്കുമ്പോൾ അവിടെ സന്നിഹിതരായിരുന്ന സകല ജനങ്ങളും അവരറിയാതെ തന്നെ എഴുന്നേററ് പരുപരുത്ത വസ്ത്രങ്ങൾ ധരിച്ചു ശുഷ്കിച്ചുണങ്ങിയ അർദ്ധനഗ്നനായ ആ താപസികന്റെ യാതൊരു ശക്തിക്കും കീഴടങ്ങാത്ത ആ കാരത്തെ ഭക്തിപൂർവ്വം വന്ദിച്ചു. എന്നു സരോജിനി നായിഡു രേഖപ്പെടുത്തിയിട്ടുണ്ട്. അവിസ്മരണീയമായ ഒരു സംഭവമായിരുന്നു അന്നു കോടതിമുറിയിൽ നടന്നത്. ഒരു വെള്ളക്കാരനായ ന്യായാധിപൻ മാന്യമായും ആദരസമന്വിതവും കേസ്‌വിസ്താരം നടത്തി. അദ്ദേഹവും വികാരാധീനനായിരുന്നു. ഗാന്ധിജി ആ കോടതിമുറിയിൽ സന്നിഹിതരായിരുന്നവരുടെ ഹൃദയത്തെ മഥിക്കുന്ന ഗംഭീരമായ ഒരു പ്രസ്താവന ചെയ്തു. ചലിക്കുന്ന ഹൃദയങ്ങളോടും നിറഞ്ഞ കണ്ണുകളോടും വ്യക്തിപരമായ എന്തോ മഹാനഷ്ടം സംഭവിച്ചതുപോലെയുമാണ്. കോടതി പരിസരങ്ങളിൽ തിങ്ങിക്കൂടിയവർ തിരിച്ചുപോയത്. രാജദ്രോഹക്കുററത്തിന് ആറുകൊല്ലത്തെ തടവുശിക്ഷ നൽകി ഗാന്ധിജിയെ കോടതി ശിക്ഷിച്ചു.

ഗാന്ധിജിയുടെ വിസ്താരത്തെ പററിയുള്ള കൂടുതൽ വിവരങ്ങൾ ഇവിടെ വിടുന്നു. വിസ്താരവേളയിൽ പ്രസാദ് ഗാന്ധിജിയുമൊന്നിച്ചു കോടതിമുറിയിൽ സന്നിഹിതനായിരുന്നു. യാത്രപറഞ്ഞു പിരിഞ്ഞു പോകുമ്പോൾ അദ്ദേഹത്തിനു വികാരത്തെ നിയന്ത്രിക്കാൻ കഴിഞ്ഞില്ല. ഒരു ശിശുവിനെപ്പോലെ അദ്ദേഹം കരഞ്ഞുപോയി. സത്യാഗ്രഹം വീണ്ടും ആരംഭിക്കരുതെന്നുള്ള കർശനമായ ആജ്ഞ നൽകിയിട്ടാണ് ഗാന്ധിജി ജയിലിലേയ്ക്കുപോയത്.

രാജേന്ദ്രപ്രസാദ് പാററ്നായിലേയ്ക്കു തിരിച്ചുപോന്നു. "അടുത്തപടി എന്താണ്?" എന്നുള്ളതായിരുന്നു ഓരോ കാൺഗ്രസ്സുകാരനും അഭിമുഖീകരിക്കേണ്ടി വന്ന ചോദ്യം. സൃഷ്ടിപരിപാടികൾ നടപ്പിൽ വരുത്തണമെന്നുമാത്രമായിരുന്നു ഗാന്ധിജി നൽകിയ ഉപദേശം. പക്ഷെ ജനങ്ങളുടെ ആവേശം നിലനിർത്തുവാൻ ഇതുകൊണ്ടുമാത്രം കഴിയുമായിരുന്നില്ല. സത്യാഗ്രഹപരിപാടി ഊർജ്ജിതമായി ഉടനാരംഭിക്കണമെന്ന് ജയിലിനു പുറത്തുള്ള പിന്നണിപ്രവർത്തകന്മാർ തിടുക്കം കൂട്ടിയിരുന്നു. എന്നാൽ ഗാന്ധിജിയുടെ ആജ്ഞ ലംഘിക്കുവാൻ നേതൃ

ങ്ങളുടെ ഉത്സാഹത്തള്ളലും പ്രസരി
[illegible] ഷിയോടുകൂടി വിദ്യാലയങ്ങൾ വിട്ടു
പോന്ന വിദ്യാർത്ഥികളും, കോടതികളുപേക്ഷിച്ച വക്കീലന്മാരും വയലു
കളിൽനിന്നും കയറിപ്പോന്ന കർഷകരും വ്യവസായശാലകൾ വിട്ടൊ
ഴിഞ്ഞ തൊഴിലാളികളും അവരുടെ ഭാവിയെപ്പററി ചിന്തിക്കുവാൻ
തുടങ്ങിയിരുന്നു. വളരെയാളുകൾ അവരുടെ പഴയ പ്രവർത്തന രംഗങ്ങ
ളിലേയ്ക്കു് തിരിച്ചുപോയി. എന്നാൽ ദേശീയ രംഗത്തുറച്ചു നിന്ന
കോൺഗ്രസ്സുകാർക്കു് മാത്രം അപൂർവ്വമായിരുന്നില്ല. ഖാദി പ്രചരണം,
വിദേശവസ്ത്രബഹിഷ്കരണം, ദേശീയ വിദ്യാഭ്യാസം അയിത്തോച്ചാ
ടനം ഹിന്ദുമുസ്ലീംഐക്യം എന്നിവയായിരുന്നു ഗാന്ധിജി നിർദ്ദേശി
ച്ചിരുന്ന സൃഷ്ടിപരിപാടികൾ.

ഗാന്ധിജിയുടെ അറസ്റ്റിനുശേഷവും ഗവർണ്മെൻറു് മർദ്ദനമുറ
കൾ അവസാനിപ്പിച്ചിരുന്നില്ല. കോൺഗ്രസ്സ് പ്രവർത്തകരെ കൂട്ടത്തോടെ
അറസ്റ്റുചെയ്തു ജയിലിലടയ്ക്കുന്ന നടപടി തുടർന്നുകൊണ്ടിരുന്നു. മഹാ
രാഷ്ട്രത്തിലെ കോൺഗ്രസ്സ് പ്രവർത്തകർ ആദ്യം മുതൽക്കുതന്നെ നിസ്സഹ
കരണപ്രസ്ഥാനത്തിലും സത്യാഗ്രഹപരിപാടികളിലും അസംതൃപ്തരാ
യിരുന്നു. അഹമ്മദബാദ് കോൺഗ്രസ്സിൽവച്ചു് വല്ലഭായി പട്ടേലിന്റെ
സഹോദരനായ വിതൽബായി പട്ടേലിനെയാണ് കോൺഗ്രസ്സ് സിക്രട്ട
റിയായി തിരഞ്ഞെടുത്തതു്. അദ്ദേഹം കൗൺസിൽ ബഹിഷ്കരണ
ത്തിനെതിരായിരുന്നതുകൊണ്ടു് ഗാന്ധിജിയുടെ പ്രവർത്തനപരിപാടി
കൾ നടപ്പിലാക്കുവാൻ വേണ്ടത്ര സഹകരിക്കയില്ലെന്നൊരു ഭീതി
ചില പ്രവർത്തകർ പ്രകടിപ്പിക്കയുണ്ടായെങ്കിലും ഗാന്ധിജി അതിനോ
ടനുകൂലിച്ചില്ല. തന്നോടൊന്നിച്ചു പ്രവർത്തിക്കുവാനും പരിപാടികൾ
നടപ്പിലാക്കുവാനും തനിക്കു യാതൊരു വൈഷമ്യവുമില്ലെന്നു് ഗാന്ധി
ജി ഉറപ്പിച്ചുപറഞ്ഞതുകൊണ്ടു് വിതൽഭായി പട്ടേൽ സിക്രട്ടറി പദ
ത്തിൽ തുടരുകയാണുണ്ടായതു്. വല്ലഭായിപട്ടേൽ, സി. രാജഗോപാലാ
ചാരി, ഡാക്ടർ അൻസാരി, രാജേന്ദ്രപ്രസാദ്, വിതൽഭായിപട്ടേൽ
എന്നിങ്ങനെ അപൂർവ്വം ചില നേതാക്കന്മാർ മാത്രമാണ് ജയിലിനു പു
റത്തുണ്ടായിരുന്നതു്. സത്യാഗ്രഹ പരിപാടികൾ നിർത്തിവച്ചതുകൊ
ണ്ടും സൃഷ്ടിപരിപാടികളല്ലാതെ ജനങ്ങളുടെ ഉന്മേഷത്തെ ഉദ്ദീപിപ്പി
ക്കുവാൻ മററു പ്രവർത്തനരംഗങ്ങളൊന്നുംതന്നെ ഇല്ലാതിരുന്നതുകൊണ്ടും
നിയമസഭകളിൽ പ്രവേശിക്കുവാനുള്ള നിരോധനം നീക്കണമെന്നൊരു
പ്രക്ഷോഭണം മഹാരാഷ്ട്രത്തിലെ പ്രവർത്തകരിൽ നിന്നുയർന്നുവന്നു.

ബുദ്ധിമാനും രാഷ്ട്രീയകാര്യങ്ങളുടെ ഒരു വിദഗ്ദ്ധ നിരീക്ഷകനു
മായിരുന്ന വിതൽബായി പട്ടേൽ ഈ അവസരം വിനിയോഗിച്ചു് രാ

ജറാത്തു് ഏതെല്ലാം പ്രദേശങ്ങൾ സത്യാഗ്രഹ പരിപാടി നടപ്പിലാക്കുവാൻ തയാറായിട്ടുണ്ടെന്നു റിപ്പോർട്ട് ചെയ്യുവാൻ അടുത്ത എ. ഐ. സി. സി. യിൽ വച്ചു ഒരു കമ്മററിയെ നിയോഗിച്ചു. രാജ്യം സത്യാഗ്രഹത്തിനു് തയാറില്ലെന്നു കമ്മററി റിപ്പോർട്ട് ചെയ്യുമെന്നദ്ദേഹത്തിനറിയാമായിരുന്നു. മററു പരിപാടികളൊന്നും തന്നെ ഇല്ലാതിരുന്നതുകൊണ്ടു് നിയമസഭാ പ്രവേശനപരിപാടി കാൺഗ്രസ്സിനെക്കൊണ്ടു് സ്വീകരിപ്പിക്കാൻ കഴിഞ്ഞേക്കുമെന്നദ്ദേഹം വിശ്വസിച്ചു. എ. ഐ. സി. സിയെ അനുകരിച്ചു് ഖിലാഫത്തു് കമ്മററിയും ഇതുപോലെ ഒരു അന്വേഷണ സമിതിയെ നിയോഗിച്ചു.

ഗാന്ധിജിയുടെ നിർദ്ദേശങ്ങൾ പ്രത്യക്ഷരം നിറവേററുവാനുള്ള ബാധ്യത സ്വീകരിച്ചുകൊണ്ടു് ബിഹാറിലേയ്ക്കു തിരിച്ചുപോയ രാജേന്ദ്രപ്രസാദിനു് കൌൺസിൽ പ്രവേശന പരിപാടി സ്വീകാര്യമായിരുന്നില്ല. അദ്ദേഹം ഗാന്ധിജിയുടെ സൃഷ്ടിപരിപാടി നടപ്പിലാക്കുവാൻ ശ്രമിച്ചുകൊണ്ടു് ബിഹാറിലെങ്ങും ചുററിസഞ്ചരിച്ചു. കൌൺസിൽ പ്രവേശനത്തെ പററിയുള്ള വാദപ്രതിവാദങ്ങളദ്ദേഹത്തെ അലട്ടിയില്ല. ആദ്യഘട്ടങ്ങളിലവയിലദ്ദേഹം പങ്കെടുത്തുമില്ല. തിലക സ്വരാജ്യനിധിയിൽനിന്നു് ഖാദിപ്രചരണത്തിനു് പണമനുവദിച്ചിരുന്നതുകൊണ്ടു് ബിഹാറിലെങ്ങും ചർക്കാ സംഘങ്ങൾ സംഘടിപ്പിക്കുവാനും നെയ്ത്തുശാലകളാരംഭിക്കുവാനും അദ്ദേഹം ശ്രമം ചെയ്തുകൊണ്ടിരുന്നു. ഖാദിപ്രവർത്തനങ്ങൾക്കു് വിനിയോഗിക്കപ്പെട്ട പണത്തിന്റെ ഉപയോഗത്തെപ്പററി ആവശ്യമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുവാൻ ഒരു അഖിലേന്ത്യാ ബോർഡു് സംഘടിപ്പിക്കപ്പെടുകയും അല്പകാലത്തിനുശേഷം എ. ഐ. സി. സി. അതിന്റെ പ്രവർത്തനങ്ങൾക്കൌദ്യോഗികമായ അംഗീകാരം നൽകുകയും ചെയ്തു.

ഗവർണ്മെൻറിന്റെ മർദ്ദനനയത്തെപ്പററി ഇതിനുമുൻപു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒറീസ്സായിൽ ഗവർമെന്റിന്റെ റവന്യൂവിൽ ഒരു നല്ല വിഭാഗം അവീൻ വ്യാപാരത്തിൽനിന്നാണു ലഭിച്ചിരുന്നതു്. ഒറീസ്സായിലെ ജനങ്ങൾ ഈ ലഹരിപദാർത്ഥം ഉപയോഗിക്കുക സാധാരണ പതിവായിരുന്നു. തൽഫലമായി രക്തവും മാംസവും നഷ്ടപ്പെട്ടു് നിരാ കർഷകർ ഏറെത്താനിരാ ശക്തിയില്ലാതെ സാവധാനത്തിൽ മരണമടഞ്ഞുകൊണ്ടിരുന്ന ഒരു നല്ലവിഭാഗം ജനങ്ങളവിടെയുണ്ടായിരുന്നു. ഗാന്ധിജി അദ്ദേഹത്തിന്റെ പര്യടനങ്ങൾക്കിടയ്ക്കു് ഇതു മനസ്സിലാക്കുകയും കറുപ്പു വില്പന നിരോധിക്കണമെന്നദ്ദേഹം ഗവർമെന്റിനോടാവശ്യപ്പെട്ടിരിക്കുകയും ചെയ്തിരുന്നു. സ്വാഭാവികമായിതന്നെ ഈ ആദായമാർഗ്ഗമുപേക്ഷിക്കുവാൻ ഗവർണ്മെൻറു തയ്യാറായില്ല. ഗാന്ധിജി ഒറീസ്സായിൽ ഒരു കറു

പ്പുനിരോധനപ്രസ്ഥാനമാരംഭിച്ചു. ഇതിന്റെ ഫലമായി കറുപ്പിന്റെ ഉപയോഗവും ഗവർമ്മെൻറിൻെറ ഈ ഇനത്തിലുള്ള വരവും ക്രമേണ കുറയുകയുണ്ടായി. ഗവർമ്മെൻറു മർദ്ദനംകൊണ്ടു് ഈ നിരോധന പ്രചരണമവസാനിപ്പിക്കാമെന്നു വ്യാമോഹിച്ചു് കാൺഗ്രസ്സു പ്രവർത്തകരെ അറസ്റ്റുചെയ്തു. പലവീടുകളും അവർ കത്തിച്ചു് നശിപ്പിച്ചു. കാൺഗ്രസ്സിൻെറ ആഫീസുകെട്ടിടങ്ങൾപോലും അവർ തകർത്തു. മർദ്ദനങ്ങൾ മുറുകിയതോടുകൂടി ജനങ്ങൾ ഭയവിഹ്വലരായിത്തീർന്നു. ജനങ്ങളെ സമാധാനപ്പെടുത്തുന്നതിനും അവരുടെ മനോവീര്യം നിലനിർത്തുന്നതിനുംവേണ്ടി രാജേന്ദ്രപ്രസാദ് പണ്ഡിതമദനമോഹന മാളവ്യയുമൊന്നിച്ചു് ആസാമിൽ ഒരു പര്യടനം നടത്തി. മാളവ്യയുടെ പ്രസംഗങ്ങൾ സംസ്ഥാനമൊട്ടുക്കു് ഒരു നവോന്മേഷമുളവാക്കി. പ്രസാദ് രാത്രികാലങ്ങളിൽപോലും വിജനവും ദുഷ്ടമൃഗങ്ങളാൽ ആവൃതവുമായ വനമദ്ധ്യങ്ങളിൽകൂടി സഞ്ചരിച്ചു് കാൺഗ്രസ്സ് പ്രവർത്തകരെ തിരിഞ്ഞു പിടിച്ചു് യോഗങ്ങൾ വിളിച്ചുകൂട്ടി ജനങ്ങളുടെ മനോവീര്യം വീണ്ടും ഉദ്ദീപിപ്പിക്കുവാൻ ശ്രമിച്ചു. അർദ്ധരാത്രിയിൽ നരികളെ ഭയന്നു് പാട്ടകളടിച്ചു് ശബ്ദമുണ്ടാക്കി കാളവണ്ടികളിൽ ഭയങ്കരവനങ്ങളിൽകൂടി സഞ്ചരിച്ചിട്ടുള്ള വിവരങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടു്.

ഗാന്ധിജിയുടെ അറസ്റ്റിനുശേഷം പ്രധാനനഗരങ്ങളിൽ ഹിന്ദുമുസ്ലീം സംഘട്ടനങ്ങൾ സാധാരണയായിത്തീർന്നിരുന്നു. മുൾട്ടാൻപ്രദേശത്തു് ഭീകരമായ ഒരു ലഹളയാരംഭിക്കയും ഒട്ടനവധി ജനങ്ങൾ കൊല്ലപ്പെടുകയും ചെയ്തു. മുഹറം സംബന്ധിച്ചാണു് ഈ ലഹള നടന്നതു്. രണ്ടു സമുദായങ്ങളും തമ്മിലുള്ള വിദ്വേഷം വളരെ വർദ്ധിച്ചിരുന്നതുകൊണ്ടു് സംഘട്ടനങ്ങൾ മുറയ്ക്കു നടന്നുകൊണ്ടിരുന്നു. പ്രസാദ് മാളവ്യാജിയും കാൺഗ്രസ്സ് പ്രസിഡണ്ടായിരുന്ന ഹാക്കിം അജ്മൽഖാനുമൊന്നിച്ചു് മുൾട്ടാൻ സന്ദർശിച്ചു. സമാധാനം സ്ഥാപിക്കുവാൻ വന്നുചേർന്ന ഈ അതിഥികൾ ഹിന്ദുക്കളുടെയോ മുസ്ലീങ്ങളുടെയോ ഗൃഹത്തിൽ താമസിക്കുവാൻ പോകുന്നതെന്നുള്ള കാര്യത്തെപ്പററിപ്പോലും വളരെ വാഗ്വാദങ്ങൾ നടക്കുകയുണ്ടായി. ലഹളസ്ഥലങ്ങളവർ നേരിട്ടു സന്ദർശിച്ചു. വളരെ ഗൃഹങ്ങൾ വെന്തെരിഞ്ഞുപോയിരുന്നു. പല ഭവനങ്ങളിലും കവർച്ച നടന്നിരുന്നു. മരിച്ചവരുടെ സംഖ്യ നിർണ്ണയിക്കാൻ വിഷമമായിരുന്നു. ഗവർമ്മെൻറും പോലീസും സമാധാനം പുനഃസ്ഥാപിക്കുവാൻ വേണ്ട ഊർജ്ജിതനടപടികൾ കൈക്കൊണ്ടിരുന്നില്ല.

സമാധാനസംഘം ലഹളബാധിതപ്രദേശങ്ങളിൽ മുഴുവൻ ചുററിത്തിരിഞ്ഞു് ഇരു സമുദായങ്ങളേയും അനുരഞ്ജിപ്പിക്കുവാൻ ശ്രമങ്ങൾ നടത്തി. രണ്ടു സമുദായങ്ങളിലെയും പ്രമാണികൾക്കു നേരിടേണ്ടിവന്ന

ക്രൂരമായ അനുഭവങ്ങളും അവരുടെ ഭീരുത്വവും മാളവ്യാജിയെ വല്ലാതെ വ്യഥിപ്പിച്ചിരുന്നു. സ്ത്രീകളേയും കുട്ടികളേയും അക്രമികളുടെ കയ്യിൽ വിട്ടിട്ടു് പുരുഷന്മാർ ഓടിയൊളിച്ചുപോയിരുന്നു എന്നദ്ദേഹത്തെ ചിലർ അറിയിച്ചു. ഒരു യോഗത്തിൽ പ്രസംഗിച്ചുകൊണ്ടു് ക്ഷുഭിതനായി അദ്ദേഹം ഹിന്ദുക്കളോടു് സംഘടിക്കുവാനും അക്രമികളുടെ മുൻപിൽ നിന്നൊളിച്ചോടിപ്പോകാതെ ധീരമായി അവരെ നേരിടുവാനും ജീവൻ ബലികൊടുത്തും സ്ത്രീകളേയും കുട്ടികളേയും രക്ഷിക്കുവാനുമദ്ദേഹം ഉൽബോധിപ്പിച്ചു.

മുൾട്ടാൻ സഞ്ചാരം കഴിഞ്ഞു് രോഗബാധിതനായിട്ടാണു് രാജേന്ദ്രപ്രസാദ് തിരിച്ചുപോന്നതു്. അനന്തരകാലങ്ങളിൽ അദ്ദേഹത്തെ ഒട്ടുവളരെ വ്യാകുലപ്പെടുത്തിയതും നിരന്തരമായി പീഡിപ്പിച്ചതുമായ ആസ്ത്മാരോഗം ഇവിടെവെച്ചാണാരംഭിച്ചതു്. മുൾട്ടാണിലെ തണുപ്പും ആയാസകരമായ യാത്രയും അദ്ദേഹത്തെ ക്ഷീണിതനാക്കിയിരുന്നു. ഒരൊന്നാന്തരം ഭിഷഗ്വരനായിരുന്ന ഹാക്കിം അജ്മൽഖാൻ ഒരു ചെറിയ മരുന്നുകൊണ്ടു് ഈ സഞ്ചാരവേളയിലെ അസ്വാസ്ഥ്യം മാറ്റി. എങ്കിലും ബാക്കി ജീവിതത്തിൽ നിരന്തരമായി ഈ രോഗപീഡ അദ്ദേഹത്തെ എന്നും അലട്ടിക്കൊണ്ടിരുന്നു. ബീഹാറിൽ നടന്ന ഗയാകാൺഗ്രസ്സിന്റെ സർവ്വ ചുമതലകളും അദ്ദേഹമാണു് വഹിക്കേണ്ടിയിരുന്നതെങ്കിലും സമ്മേളനകാലത്തുപോലും ആസ്ത്മാബാധിതനായി പലപ്പോഴും അദ്ദേഹത്തിനു് കിടക്കയിൽ കഴിച്ചുകൂട്ടേണ്ടി വന്നിട്ടുണ്ടു്.

---

## അദ്ധ്യായം പന്ത്രണ്ടു്

# ഗയാ കാൺഗ്രസ്സ് വാർഷികം

1922-ലെ കാൺഗ്രസ്സ് വാർഷികം ബീഹാറിൽവെച്ചു് നടത്തുവാൻ പ്രാദേശിക കാൺഗ്രസ്സ് കമ്മറ്റി ഒരു ക്ഷണം അയച്ചിരുന്നു. നിശ്ചയം ഉടൻതന്നെ ഉണ്ടായില്ലെങ്കിലും ഒടുവിൽ ആ നിമന്ത്രണം സ്വീകരിക്കപ്പെട്ടു. സമ്മേളനം നടത്തുവാനുള്ള സ്ഥലം നിശ്ചയിക്കുവാൻ ബീഹാറിലെങ്ങും പര്യടനം ചെയ്തു് അവസാനമായി 'ഗയാ' എന്ന പ്രദേശം അതിലേയ്ക്കു് തിരഞ്ഞെടുത്തു. കാൺഗ്രസ്സ് സമ്മേളനം നടത്തുവാനുള്ള മുഖ്യഭാരം രാജേന്ദ്രപ്രസാദിലാണു് നിക്ഷിപ്തമായിരുന്നതു്. ബീഹാറിൽവെച്ചാണു് 1911-ലെ വാർഷികസമ്മേളനം നടന്നതു്. അന്നത്തെ അനുഭവങ്ങൾ തിക്തപ്രായങ്ങളായിരുന്നു. സമ്മേളനം നടത്തുവാൻ വേണ്ടിടത്തോളമുള്ള പണം സംസ്ഥാനത്തുനിന്നും

ലഭിക്കാതിരുന്നതുകൊണ്ടു് അന്നത്തെ പ്രവർത്തകന്മാർക്കു് വളരെയേറെ കടം വാങ്ങേണ്ടിവരികയും ഒടുവിൽ ബാധ്യതകൾ കൊടുത്തു തീർക്കുവാൻ സാധ്യമാകാതെ സിവിൽ കേസ്സിൽ കടുങ്ങുകയും ചെയ്തു. ഈ പരിതഃസ്ഥിതിയിലും ഇങ്ങനെയൊരു പരിണാമം ഒഴിവാക്കണമെന്നു തന്നെ രാജേന്ദ്രപ്രസാദ് നിശ്ചയിക്കുകയും അതിലേക്കു് സാധകങ്ങളായ പരിപാടികൾ നേരത്തെകൂടി ആവിഷ്കരിക്കുകയും ചെയ്യാതിരുന്നില്ല. ഗാന്ധിജിയുമായുള്ള നിരന്തരസമ്പർക്കംമൂലം പല നല്ല പാഠങ്ങളും അദ്ദേഹം പഠിച്ചിരുന്നു. പൊതുകാര്യപ്രവർത്തകന്മാർ പബ്ലിക് പണം ദുർവ്യയം ചെയ്യരുതെന്നും നിഷ്കൃഷ്ടമായി മിതവ്യയം പരിശീലിക്കുവാൻ അവർ ജാഗരൂകരാകണമെന്നും ഗാന്ധിജിക്കു് എപ്പോഴും നിർബന്ധം ഉണ്ടായിരുന്നു. ജനങ്ങൾ ഏതെങ്കിലും ഒരു പൊതുപ്രവർത്തനത്തിനു് സംഭാവനകൾ നല്കുവാൻ വിസമ്മതിക്കുകയാണെങ്കിൽ ആ സംരംഭങ്ങൾക്കു് അവരെ ആകർഷിക്കുവാൻ കഴിവില്ലെന്നാണു് അർത്ഥം എന്നു് അദ്ദേഹം സിദ്ധാന്തിച്ചിരുന്നു. നിഷ്കാമമായ സേവനം അനുഷ്ഠിക്കുന്ന ഏതൊരു സ്ഥാപനത്തിനും ജനങ്ങളുടെ പൂർണ്ണമായ സഹകരണം ലഭിക്കാതിരിക്കയില്ലെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നു. ഒരു സ്ഥാപനം എപ്പോൾ ഫലഹീനമായിത്തീരുന്നുവോ അതേ നിമിഷത്തിൽ പൊതു പിന്തുണ നിലയ്ക്കുകയും ചെയ്യും.

അതുകൊണ്ടു് ജനങ്ങൾ ധനസഹായംചെയ്തു് സമാരംഭിക്കാത്ത ഒരൊററ പ്രവർത്തനവും സാമൂഹികസേവനത്തിൽ ഏർപ്പെട്ടിരിക്കുന്നവർ ഏറെറടുക്കരുതെന്നായിരുന്നു ഗാന്ധിജിയുടെ അഭിമതം. ആദ്യഘട്ടങ്ങളിൽ ജനങ്ങൾ ധനസഹായം നല്കി സഹകരിച്ചില്ലെങ്കിൽകൂടി പൊതുപ്രവർത്തനങ്ങൾ ഗുണകരമായി പുരോഗമിക്കുമ്പോൾ ജനകീയ പിന്തുണ തനിയെ വന്നുചേർന്നുകൊള്ളുമെന്നുള്ള തെററിദ്ധാരണയിലാണു് സാധാരണക്കാർ ഇത്തരം സംരംഭങ്ങളെ ഏറെറടുക്കാറുള്ളതു്. അതുകൊണ്ടു് കടം വാങ്ങിയും പ്രാരംഭപ്രവർത്തനങ്ങൾ നടത്തുന്നതു് സ്വാഭാവികമായിരുന്നു. എന്നാൽ പൊതുപ്രവർത്തനങ്ങൾക്കു് പണം കടം വാങ്ങുന്നവർ അവരുടെ വസ്തുവകകൾ വിററും ബാധ്യത തീർക്കുവാൻ തയ്യാറായിരിക്കണമെന്നും പൊതുജനങ്ങളിൽനിന്നും പ്രതീക്ഷിക്കുന്ന സഹകരണം ചിലപ്പോഴെ ഫലപ്രാപ്തിയിലെത്താതിരിക്കുമെന്നും അദ്ദേഹം മുന്നറിവു നല്കി. ജനങ്ങൾ നല്കുന്ന പണത്തിനു് അനുസൃതമായിട്ടല്ലാതെ കവിഞ്ഞ ചുമതലകൾ ഏറെറടുക്കുന്നതു് അവിഹിതമാണെന്നും ഗാന്ധിജി നിർദ്ദേശിച്ചിരുന്നു.

ഈ ഉപദേശങ്ങളാണു് ഗയാ കാൺഗ്രസ്സ് നടത്തുവാനുള്ള സ്വീകരണക്കമ്മററി സംഘടിപ്പിക്കുമ്പോൾ രാജേന്ദ്രപ്രസാദ് മുറുകെപ്പിടി-

ച്ചു്. സ്വീകരണക്കമ്മിററിയുടെ പ്രസിഡൻറിനെ നിശ്ചയിക്കാതെ താൻ തന്നെ 'സിക്രട്ടറി' എന്ന നിലയിൽ ഭാരവാഹിത്വമേറെറടുക്കമ്പോൾ സഹപ്രവൎത്തകന്മാരോടു് ഗാന്ധിസിദ്ധാന്തങ്ങളനുസരിച്ചുള്ള വാഗ്ദാനങ്ങൾ അദ്ദേഹം കൈക്കൊണ്ടിരുന്നു. പണം പിരിഞ്ഞു കിട്ടുന്നതിനു മുൻപായി യാതൊരു പ്രവൎത്തനങ്ങളും ആരംഭിക്കയില്ലെന്നും അതുകൊണ്ടു് ഗയാ കാൺഗ്രസ്സിൻെറ നടത്തിപ്പുതന്നെ സംസ്ഥാനത്തിൻെറ വിവിധഭാഗങ്ങളിലുള്ള പ്രവൎത്തകരുടെ പരിശ്രമത്തെയാണാശ്രയിച്ചിരിക്കുന്നതെന്നും കമ്മിററി പ്രഖ്യാപിച്ചു. എന്നാൽ ആവശ്യമുള്ള പണത്തിൻെറ നിസ്സാരമായ ഒരംശംപോലും പിരിഞ്ഞുകിട്ടിയില്ല. സംസ്ഥാനമൊട്ടുക്കുള്ള പ്രവൎത്തകർ അലസതയിലും നിരാശതയിലും ആണ്ടു പോയിരുന്നു. രാജേന്ദ്രപ്രസാദ് പാററ്നായിൽനിന്നും പുറപ്പെട്ടു് സംസ്ഥാനമൊട്ടുക്കു് ചുററി സഞ്ചരിച്ചു. ഒരു പണം പിരിഞ്ഞു കിട്ടുകയും ചെയ്തു. എന്നാൽ ആവശ്യം ഉണ്ടായിരുന്ന പണത്തിൻെറ ഒരു നിസ്സാരമായ അംശം മാത്രമാണു് ശേഖരിക്കാൻ കഴിഞ്ഞുള്ളു്. സമ്മേളനദിവസം അടുത്തുവന്നതോടുകൂടി സിക്രട്ടറിയുടെ പരിഭ്രാന്തി വർദ്ധിച്ചു. 'ഗയാ' എന്ന കാട്ടുപ്രദേശത്തു് ഒരു പട്ടണം തന്നെ ഉയൎത്തിക്കൊണ്ടു വരേണ്ടതുണ്ടായിരുന്നു. എന്നാൽ ഏതാനും കുടിലുകൾ കെട്ടുവാനുള്ള പണംപോലും കൈവശമില്ല. ഒടുവിൽ ഗാന്ധിജിയുടെ ഉപദേശംതന്നെ സ്വീകരിക്കുവാൻ നിശ്ചയിച്ചു. ഓരോ കമ്മിററി അംഗത്തിൻെറയും പൂൎണ്ണമായ ചുമതലയിന്മേൽ വേണ്ടിവന്നാൽ വസ്തുവകകൾ വിററു തിരിച്ചുകൊള്ളാമെന്ന ഉറപ്പിന്മേൽ 50,000 രൂപ ബാങ്കിൽനിന്നും കടമെടുക്കുവാനുള്ള ഉടമ്പടികൾ എഴുതിയുണ്ടാക്കി. അതിനുശേഷം മാത്രമാണു് ഗയായിൽ കൊട്ടകകൾ കെട്ടുന്നതിനും മററു പണികൾ ആരംഭിക്കുന്നതിനും ഉള്ള കാൺട്രാക്ററുകൾ നല്കിയതു്.

ഇതിനുശേഷം കമ്മിററിയുടെ തീരുമാനം പ്രസിദ്ധം ചെയ്തു. ഇതു് ഉയൎന്ന ഉദ്യോഗസ്ഥന്മാരുടെ ശ്രദ്ധയിൽപെട്ടതോടുകൂടി ബീഹാറിൽ സമ്മേളനം നടക്കുകയില്ലെന്നുതന്നെ അവർ പറഞ്ഞു പരത്തി. കാൺട്രാക്ററു് കൊടുക്കുവാൻപോലും പണമില്ലാതെ വിഷമിക്കുന്ന കമ്മിററിയെ അവർ പരസ്യമായിത്തന്നെ പുച്ഛിച്ചു. കാൺഗ്രസ്സ് മൺമറയാറായിരിക്കുന്നുവെന്നാണു് അവർ സങ്കല്പിച്ചതു്. രാജേന്ദ്രപ്രസാദ് വീണ്ടും ബീഹാർ ഒട്ടുക്കു് സഞ്ചരിച്ചു. കടം വാങ്ങേണ്ടിവന്ന പരിതഃസ്ഥിതികളും ഉദ്യോഗസ്ഥന്മാരുടെ പരിഹാസവും ജനങ്ങളുടെ വീര്യം ഉണൎത്തിയിരുന്നു. ആവേശഭരിതരായ പ്രവൎത്തകന്മാർ രാജ്യമൊട്ടുക്കു് നിരന്തരമായി പ്രചരണങ്ങൾ ആരംഭിച്ചു. ജനങ്ങളുടെ മനോവീര്യം ഉണ

ന്നതോടുകൂടി പണം ധാരാളമായി വന്നു കുമിഞ്ഞുകൊണ്ടിരുന്നു. മററു കൊണ്ടുതന്നെ ആവശ്യമുള്ളിടത്തോളം പണം ശേഖരിക്കുവാൻ രാജേന്ദ്രപ്രസാദിനു് കഴിഞ്ഞു. ഈ പണച്ചുമടുമായി ഗയാസ്റ്റേഷനുസമീപം അദ്ദേഹം വണ്ടിയിറങ്ങുമ്പോൾ ഒരു പൊലീസ്സു് ഇൻസ്പെക്ടർ അദ്ദേഹത്തെ കാത്തു് അവിടെ നില്ക്കുന്നുണ്ടായിരുന്നു. രാജേന്ദ്രപ്രസാദിനെക്കണ്ടയുടൻ വളരെ മര്യാദയോടുകൂടിയാണെങ്കിലും "ബാങ്കിൽനിന്നും പണം കടം കിട്ടിയോ?" എന്നൊരു ചോദ്യശരം അതിൽ ഒളിഞ്ഞിരിക്കിയ പരിഹാസരസമുള്ളതു് മറയ്ക്കാതെതന്നെ ഇൻസ്പെക്ടർ തൊടുത്തുവിട്ടു. ബാങ്കുകൾപോലും ഈ 'പാപ്പർ' പ്രസ്ഥാനത്തിനു് കടം കൊടുക്കുകയില്ലെന്നായിരുന്നു അയാളുടെ സൂചന. കടം വാങ്ങേണ്ടതില്ലെന്നു് പ്രസാദ് മറുപടി പറഞ്ഞു. ഇൻസ്പെക്ടർക്കു് ആശ്ചര്യംതോന്നി. രാജേന്ദ്രപ്രസാദ് കൈയ്വശമുണ്ടായിരുന്ന പണം ബാങ്കിൽ അടയ്ക്കുവാൻ ഒരു വണ്ടിയിൽ അങ്ങോട്ടുപോയി. ഇൻസ്പെക്ടർ സൈക്കിളിൽ അദ്ദേഹത്തെ അനുധാവനം ചെയ്തു. കെട്ടുകളഴിച്ചു് ആയിരക്കണക്കിനു് നോട്ടുകളും നാണയങ്ങളും ബാങ്കിൽ ഏല്പിക്കുന്നതു കണ്ടു് ഇൻസ്പെക്ടർ വിഷണ്ണനായി മടങ്ങിപ്പോയി.

മറെറാരു വിനോദവും ഗയാസമ്മേളനം സംബന്ധിച്ചു് രാജേന്ദ്രപ്രസാദ് രേഖപ്പെടുത്തിയിട്ടുണ്ടു്. സ്വാഗതസംഘാദ്ധ്യക്ഷനെ തിരഞ്ഞെടുത്തിരുന്നില്ലെന്നു് മുൻപുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബിഹാറിലെ ഒരു മാന്യൻ 500 രൂപ സമ്മേളനത്തിനു് സംഭാവന നല്കാമെന്നു് ഏല്ക്കുകയുണ്ടായി. അദ്ധ്യക്ഷന്റെ തിരഞ്ഞെടുപ്പിനു് നിശ്ചയിച്ചിരുന്ന ദിവസം 25 രൂപാ വീതം 200 വ്യക്തികളെക്കൊണ്ടു് സ്വാഗതസംഘാംഗത്തിനുള്ള അപേക്ഷകൾ ഒപ്പിടുവിച്ചു് അദ്ദേഹം സിക്രട്ടറിക്കു് അയച്ചുകൊടുത്തു. അവയ്ക്കു വേണ്ട പണവും അദ്ദേഹംതന്നെ നല്കി. ഇങ്ങനെ 5000 രൂപ ചെലവുചെയ്തു് ഒരു വലിയ സംഘം സ്വാഗതസംഘാംഗങ്ങളെ ചേർത്തു അവരുടെ ഭൂരിപക്ഷത്തോടുകൂടി അദ്ധ്യക്ഷനാകാമെന്നാണു് അദ്ദേഹം പ്രതീക്ഷിച്ചതു്. അന്നുവരെ കാൺഗ്രസ്സു് അണികളിൽ ഒരിക്കൽപോലും പ്രത്യക്ഷപ്പെട്ടിട്ടില്ലാത്ത ഈ ധനാഢ്യൻ അഭികാമ്യമായ ഈ സ്ഥാനം ചുളുവിൽ വിലയ്ക്കുവാങ്ങാമെന്നാണു് ധരിച്ചതു്. ഈ കാപട്യം രഹസ്യമായി സൂക്ഷിക്കുന്നതിനും അദ്ദേഹത്തിനു് കഴിഞ്ഞു. എന്നാൽ സ്വാഗതസംഘത്തിന്റെ കണ്ണുകളെ അടച്ചുപൂട്ടാനയാൾക്കു കഴിഞ്ഞതില്ല. വർക്കിംഗ്കമ്മററി അയാളുടെ സംഭാവന മുഴുവൻ തിരിച്ചുകൊടുത്തു് യാത്രയാക്കിയതിനുശേഷം ബ്രിജ്കിഷോർ പ്രസാദിനെ സ്വാഗതസംഘാദ്ധ്യക്ഷനായി തിരഞ്ഞെടുത്തു.

സത്യഗ്രഹം ആരംഭിക്കുവാൻ രാജ്യം തയ്യാറാണോ എന്നു് അന്വേഷിക്കുവാൻ നിയോഗിക്കപ്പെട്ടിരുന്ന കമ്മിറ്റി രാജ്യം മുഴുവൻ സഞ്ചരിച്ചു് തെളിവുകൾ ശേഖരിച്ചതിനുശേഷം വിത്തൽഭായി പട്ടേൽ പ്രതീക്ഷിച്ചതുപോലെതന്നെ തദനുകൂലമായ സ്ഥിതിഗതികളല്ല രാജ്യത്തുള്ളതെന്നു് റിപ്പോർട്ടുചെയ്തു. എന്നാൽ കൌൺസിൽ പ്രവേശനത്തെ സംബന്ധിച്ചിടത്തോളം കമ്മിറ്റിയിലെ ആറു് അംഗങ്ങളിൽ മൂന്നുപേർ അനുകൂലിച്ചും ബാക്കി മൂന്നുപേർ പ്രതികൂലിച്ചും ആണു് അഭിപ്രായം രേഖപ്പെടുത്തിയിരുന്നതു്. കമ്മിറ്റിയുടെ റിപ്പോർട്ടു് യഥാകാലം അഖിലേന്ത്യ കാൺഗ്രസ്സ് കമ്മിറ്റി പരിഗണിച്ചുവെങ്കിലും അന്തിമനിർണ്ണയം ചെയ്യുവാനുള്ള അധികാരം അവർ ഗയാ കാൺഗ്രസ്സ് സമ്മേളനത്തിനു് വിട്ടുകൊടുത്തു.

ഗയാ കാൺഗ്രസ്സ് സമ്മേളനത്തിനു് ഏതാനും ദിവസങ്ങൾക്കു മുമ്പു് ശിക്ഷയുടെ കാലാവധി തീർന്നു് പണ്ഡിറ്റു് മോട്ടിലാൽ നെഹ്റു പുറത്തുവന്നു. ദേശബന്ധു സി. ആർ. ദാസും ജയിലിൽനിന്നും വിമുക്തനായി. കൌൺസിൽ പ്രവേശനത്തിനു് എതിരായും അനുകൂലമായും ഉള്ള വാദപ്രതിവാദങ്ങൾകൊണ്ടു് അന്തരീക്ഷം മുഖരിതമായിരുന്നു. സി. ആർ. ദാസ്, മോട്ടിലാൽ നെഹ്റു, വിത്തൽഭായിപട്ടേൽ, ഹക്കിം അജ്മൽഖാൻ എന്നീ ഉന്നതനേതാക്കന്മാർ കൌൺസിൽ പ്രവേശനത്തിനു് അനുകൂലരാണെന്നു് സമ്മേളനം അടുക്കുംതോറും കൂടുതൽ കൂടുതൽ തെളിഞ്ഞുവന്നു. സി. രാജഗോപാലാചാരി, വല്ലഭായിപട്ടേൽ, ഡാക്ടർ അൻസാരി, രാജേന്ദ്രപ്രസാദ് എന്നിവർ മറുവശത്തും അണിനിരന്നു. രാജ്യം ഒട്ടുക്കുള്ള സാധാരണക്കാരായ പ്രവർത്തകന്മാർ ഗാന്ധിജിയുടെ നിർദ്ദേശങ്ങളിൽനിന്നും കാൺഗ്രസ്സ് വ്യതിചലിക്കുന്നതിനെ സംഘടിതമായി എതിർത്തിരുന്നു.

ഇങ്ങനെ പ്രക്ഷുബ്ധമായ ഒരു അന്തരീക്ഷത്തിലാണു് കാൺഗ്രസ്സ് ഗയായിൽ സമ്മേളിച്ചതു്. സി. ആർ. ദാസ് ആണു് അഹമ്മദാബാദ് സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതെങ്കിലും അന്നു് അദ്ദേഹം ജയിലിലായിരുന്നതുകൊണ്ടു് ഹക്കിം അജ്മൽഖാനാണു് സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചതു്. സി. ആർ. ദാസ് കാരാഗൃഹത്തിൽനിന്നും വിമോചിതനായതോടുകൂടി ആ നേതാവു് ഗയാസമ്മേളനത്തിലെ അദ്ധ്യക്ഷപദത്തിലേയ്ക്കു് ക്ഷണിക്കപ്പെട്ടു.

രാജ്യത്തിന്റെ ദൃഷ്ടി മുഴുവൻ ഏകാഗ്രമായി ഗയാസമ്മേളനത്തിൽ പതിഞ്ഞിരുന്നു. സി. ആർ. ദാസിനെപ്പോലെ മഹിതമായ ഔന്നത്യമുള്ള ഒരു നേതാവാണു് ആദ്ധ്യക്ഷ്യം വഹിക്കുന്നതെന്നുള്ളതുകൊ

ഒരുതന്നെ ആ സമ്മേളനത്തിനു് കണക്കിലേറെ പ്രാധാന്യം ലഭിച്ചിരു
ന്നു. വ്യക്തികളിലും ഉപരി ഗയാ കാൺഗ്രസ്സിൽ പര്യാലോചിക്കപ്പെട്ടുകൊ
ണ്ടിരുന്ന പ്രശ്നങ്ങളും വിധിനിർണ്ണായകങ്ങൾ തന്നെയായിരുന്നു.
രാഷ്ട്രീയകാര്യങ്ങളെ ആദ്ധ്യാത്മിക ലോകത്തിലേയ്ക്കു് ഉയർത്തിയ ഒരു
മഹാപുരുഷന്റെ ആശയങ്ങളും ഭൗതികവും ബുദ്ധിപരവും ആയ വീ
ക്ഷണകോടിയിൽനിന്നു് ആ പ്രശ്നങ്ങളെ വീക്ഷിക്കുന്ന രാജ്യതന്ത്രജ്ഞ
ന്മാരുടെ പ്രായോഗികപദ്ധതികളും തമ്മിലുള്ള ഒരു സംഘട്ടനമാണു് അ
വിടെ നടന്നതു്. ആദ്യവിഭാഗത്തിന്റെ നേതാവായ ഗാന്ധിജിയുടെ
ശാരീരികമായ സാന്നിദ്ധ്യം ആ യോഗത്തിൽ ഉണ്ടായിരുന്നില്ല. എ
ങ്കിലും സമ്മേളനനഗരത്തിലെന്ന മാത്രമല്ല, അതിന്റെ പരിസരങ്ങ
ളിൽനിന്നുപോലും അദ്ദേഹത്തിന്റെ ത്യാഗമോഹനമായ ജീവിതത്തി
ന്റെയും സന്ദേശങ്ങളുടെയും പ്രഭാപ്രസരം പ്രസ്ഫുരിച്ചുകൊണ്ടിരുന്നു.

സമ്മേളനത്തിലെ അതിപ്രധാനമായ ആലോചനാവിഷയം കൌൺസിൽ പ്രവേശനംതന്നെയായിരുന്നു. ദേശബന്ധുദാസ് അദ്ദേ
ഹത്തിന്റെ ഉജ്ജ്വലമായ പ്രസംഗത്തിൽ രാഷ്ട്രത്തിലെ സ്ഥിതിഗ
തികളെ വിവേചനംചെയ്തു് തന്റെ വാദമുഖങ്ങളെ നിസ്സന്ദേഹമായും
അസന്ദിഗ്ദ്ധമായും വെളിപ്പെടുത്തിയിരുന്നു. അതിനെ തുടർന്നു് പണ്ഡി
റ്റ് മോട്ടിലാൽ നെഹ്രുവും എസ്സ്. ശ്രീനിവാസയ്യങ്കാരും താന്താങ്ങ
ളുടെ ഉള്ളത്തുകയറുന്ന പ്രതിഭാശക്തിക്കു് ഉറന്ന കാട്ടുവാൻ കഴിഞ്ഞ
എല്ലാ യുക്തിവാദങ്ങളും ഉന്നയിച്ചുകൊണ്ടു് ഗംഭീരമായ പ്രസംഗ
ങ്ങൾചെയ്തു. നിശിതയുക്തികളാലും സരസോക്തികളാലും അനന്യപ്രതിഭനാ
ആയ സി. രാജഗോപാലാചാരി കൌൺസിൽ പ്രവേശനത്തിനു് അനു
കൂലമായി അവതരിപ്പിക്കപ്പെട്ട വാദമുഖങ്ങളെ ഒന്നൊന്നായി വിശകല
നംചെയ്തു് തുളച്ചുകയറുന്ന തന്റെ പരിഹാസശക്തികൾകൊണ്ടു് പ്രഹരം
ചെയ്തു. ബാബു രാജേന്ദ്രപ്രസാദ് ഗാന്ധിജിയുടെ പ്രതിപുരുഷനെന്ന
പോലെ അദ്ദേഹം ഉന്നയിക്കാവുന്ന വാദങ്ങളെ ശാന്തമായ സ്വരത്തിലും
പരിഷ്കൃതമായ ഭാഷയിലും തന്റെ സ്വതസ്സിദ്ധമായ വശീകരണശക്തി
യോടുകൂടി പ്രയോഗിച്ചു് പ്രതിയോഗികളെ തൃപ്തിപ്പെടുത്തുവാൻ ശ്രമി
ച്ചു. സർവ്വോപരി ഗാന്ധിജിയിൽനിന്നും വിനിർഗ്ഗളിക്കുന്ന ഏതോ
ഒരു അദൃശ്യശക്തി ആ പന്തലിൽ നിറഞ്ഞുനില്ക്കുന്നതായി സംഘവാസി
കൾക്കു് തോന്നി. ഗാന്ധിജിയുടെ അഭാവത്തിൽ അദ്ദേഹത്തിന്റെ
പരിപാടികളും മാർഗ്ഗങ്ങളും നിഷേധിക്കുകയെന്ന കൃതഘ്നതയ്ക്കും ഭക്തി
രാഹിത്യം ആ വൻപിച്ച സദസ്സിലെ ബഹുഭൂരിപക്ഷവും തയ്യാറായി
രുന്നില്ല. കൌൺസിൽ പ്രവേശനത്തിനുള്ള നിരോധനവും നിസ്സഹ
കരണപരിപാടികളും ഉപേക്ഷിക്കുവാൻ കാൺഗ്രസ്സ് തയ്യാറായിരുന്നി

ല്ല. അങ്ങനെ ദാസിന്റെയും മോട്ടിലാൽ നെഹ്രുവിന്റെയും വാദഗതി പരാജയപ്പെട്ടു. ഉൽക്കർഷേച്ഛുക്കളായ ആ നേതാക്കന്മാർക്ക് സഹിക്കേണ്ടിവന്ന ഒരു വമ്പിച്ച ആഘാതമായിരുന്നു അതു്.

ദേശബന്ധുദാസ് അദ്ധ്യക്ഷപദം ഏറ്റെടുക്കുവാൻ ഗയയിലേക്കു സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിന്റെ കീശയിൽ രണ്ടു പ്രമാണങ്ങൾകൂടി കൊണ്ടുപോന്നിരുന്നു. ഒന്ന് അദ്ദേഹത്തിന്റെ അദ്ധ്യക്ഷപ്രസംഗവും മറ്റൊന്ന് അദ്ധ്യക്ഷപദം ഉപേക്ഷിക്കുന്ന രാജിക്കത്തും ആയിരുന്നു. മൂന്നാമത്തെ പ്രമാണവും അവയോടൊന്നിച്ച് അദ്ദേഹത്തിന്റെ കൈവശം ഉണ്ടായിരുന്നു. അതു് സ്വരാജ്യപാർട്ടിയുടെ സംഘടനാനിയമം ആയിരുന്നു. ഇതിന്റെ പ്രത്യാഘാതങ്ങൾ വഴിയെ വിവരിക്കുന്നതാണ്.

രാജേന്ദ്രപ്രസാദിന്റെ സ്വഭാവമഹിമയിൽ വെളിച്ചം തട്ടിക്കുന്ന മറ്റൊരു സംഭവംകൂടി ഇവിടെ പ്രസ്താവിക്കേണ്ടതായിട്ടുണ്ട്. മുൾട്ടാനിൽ നടന്ന ഹിന്ദുമുസ്ലീം സംഘട്ടനകൾ അന്വേഷിപ്പിക്കുവാൻ മാളവ്യായുമൊന്നിച്ച് രാജേന്ദ്രപ്രസാദ് ലഹള നടന്ന പ്രദേശങ്ങൾ സന്ദർശിച്ച കാര്യം ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവിടെക്കണ്ട കാഴ്ചകൾ സനാതനമതാനുയായിയും ഹിന്ദുപക്ഷപാതിയും ആയിരുന്ന മാളവ്യജിയെപ്പോലെ തന്നെ രാജേന്ദ്രപ്രസാദിനെയും തീവ്രമായി വേദനിപ്പിക്കാതിരുന്നില്ല. മുൾട്ടാനിൽ ഏറ്റവും കൂടുതൽ വിനാശം സംഭവിച്ചതു് ഹിന്ദുക്കൾക്ക് ആയിരുന്നു. ആക്രമണം നടത്തുന്നവരെ ജീവന്റെയും സ്വത്തിന്റെയും അഭിമാനത്തിന്റെയുംപേരിൽ സംഘടിച്ചുനിന്ന് എതിർക്കണമെന്ന് ഹിന്ദുക്കളെ ഉപദേശിച്ചതിനുശേഷമാണ് മാളവ്യജി സ്ഥലം വിട്ടതു്. ഗയാ സമ്മേളനം നടക്കുമ്പോൾ ഖിലാഫത്തു സമ്മേളനംപോലെ ഒരു ഹൈന്ദവ സമ്മേളനംകൂടി നടത്തണം എന്ന് ഒരു അഭിപ്രായം ബീഹാറിൽ ചിലർക്ക് ഉണ്ടായി. അവർ മാളവ്യജിയുടെ അദ്ധ്യക്ഷതയിൽ യോഗം നടത്തണമെന്നും ആവശ്യപ്പെട്ടു. രാജേന്ദ്രപ്രസാദിനെ സമീപിച്ച് അവർ മാളവ്യജിയുടെ അദ്ധ്യക്ഷതയിൽ യോഗം നടത്തുവാൻ വേണ്ട സഹായങ്ങൾ അഭ്യർത്ഥിച്ചു. കൂടാതെ അദ്ദേഹംതന്നെ സമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷനായിരിക്കണമെന്ന് നിർബന്ധിക്കുകയുമുണ്ടായി. മാളവ്യജിയെ ആദ്ധ്യക്ഷ്യം സ്വീകരിക്കാൻ പ്രേരിപ്പിക്കുന്നതിന് രാജേന്ദ്രപ്രസാദിന് കഴിയും എന്ന് അവർക്ക് അറിയാമായിരുന്നു. ഖിലാഫത്ത് സമ്മേളനങ്ങൾ കാൺഗ്രസ്സ് സമ്മേളനനഗരങ്ങളിൽ നടത്താമെങ്കിൽ എന്തുകൊണ്ട് ഹിന്ദുസമ്മേളനങ്ങളും നടത്തിക്കൂടാ എന്നൊരു ചോദ്യത്തിന് മറുപടി ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഹിന്ദുസഭാപ്രവർത്തകരുടെ

സമ്മർദ്ദത്തിന്ന് അദ്ദേഹം കീഴടങ്ങി. മാളവ്യ അദ്ധ്യക്ഷപദം സ്വീകരിക്കാമെന്ന് ഏല്ക്കുകയും ചെയ്തു. ഹിന്ദുമഹാസഭയ്ക്ക് ഇന്നുള്ള പ്രാബല്യമോ ആക്ഷേപയോഗ്യമായി ഭവിക്കാവുന്ന പരിപാടികളോ അന്ന് ഉണ്ടായിരുന്നില്ലെന്നുള്ളതും ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ രാജേന്ദ്രപ്രസാദിനെ പ്രേരിപ്പിച്ച കാരണങ്ങളിൽ ഉൾപ്പെട്ടിരുന്നു. ഗയയിൽ സമ്മേളനം നടന്നു. മുൻകൂട്ടി നിശ്ചയിച്ചതായി മുൻപ് ഉദ്ധരിച്ചിട്ടുള്ള പ്രസംഗഭാഗം മാളവ്യജി ഒരിക്കൽകൂടി ആവർത്തിച്ചതല്ലാതെ പ്രതിഷേധ്യമായ മറ്റൊരു നടപടികളും യോഗത്തിൽ നടന്നതുമില്ല.

പിന്നീട് ഒരിക്കലും കോൺഗ്രസ്സിനും ഹിന്ദുമഹാസഭയ്ക്കും ഒന്നിച്ചു പ്രവർത്തിക്കുവാൻ സാധിച്ചിരുന്നില്ല. നേരെമറിച്ച് ഗാന്ധിജിയുടെ നേതൃത്വത്തിൽ കോൺഗ്രസ്സ് വർഗ്ഗീയതയെ ബഹിഷ്കരിക്കണമെന്ന് അനുശാസിക്കുക മാത്രമല്ല വർഗ്ഗീയസംഘടനകളിലെ അംഗങ്ങൾക്ക് കോൺഗ്രസ്സിലെ ഔദ്യോഗിക സ്ഥാനങ്ങൾ നിഷേധിക്കുകയും ചെയ്തിരുന്നു. മാളവ്യജി കോൺഗ്രസ്സിൽനിന്നു വേർപെട്ട് ഒരു ഹൈന്ദവസംഘടന ഉണ്ടാക്കാനിടവരികയും ചെയ്തു. അന്ന് ഹിന്ദുമഹാസഭപോലുള്ള വർഗ്ഗീയ സംഘടനകൾ രാഷ്ട്രത്തിന് ആപത്തമായി ചെയ്തുകൊണ്ടിരുന്ന കെടുതികളെപ്പറ്റി രാജേന്ദ്രപ്രസാദ് ഉൾപ്പെടെ ഉള്ള കോൺഗ്രസ്സുകാർ അപലപിക്കുമ്പോൾ മാളവ്യജി തിരിച്ചടിക്കുന്നത് "അന്ന് നിങ്ങൾ പറഞ്ഞിട്ടില്ലേ ഞാൻ ഹിന്ദുസമുദായത്തിൽ ആധിപത്യം വഹിച്ചാലും ഹൈന്ദവസംഘടനയ്ക്ക് അധിഷ്ഠാനമിട്ടതും" എന്ന് ചോദിക്കുകയുണ്ടായത്രെ. പ്രസാദിന് നിഷേധിക്കുവാനോ മറുപടി പറയുവാനോ സാധ്യമല്ലാത്ത ഒരു ചോദ്യമായിരുന്നു അത്.

രാജേന്ദ്രപ്രസാദിന്റെ ഗാർഹികപശ്ചാത്തലം ജീവിതപാരമ്പര്യങ്ങൾ, സാഹചര്യങ്ങൾ ഇവയൊക്കെ യാഥാസ്ഥിതികരായ ഹിന്ദുക്കളുടേതിനോട് തുല്യമായിരുന്നു. അവസാനംവരെ അദ്ദേഹം ഹൈന്ദവാചാരങ്ങളിലും മതത്തിലും പൂർണ്ണമായി വിശ്വസിക്കുകയും ഹൈന്ദവസിദ്ധാന്തങ്ങളനുസരിച്ച് ജീവിക്കുകയും ചെയ്ത ഒരു മഹാപുരുഷനാണ്. ഇതുകൊണ്ട് അന്യമതസ്ഥരോട് അദ്ദേഹത്തിന് വിദ്വേഷം ഉണ്ടായിരുന്നുവെന്ന് അർത്ഥം ഇല്ല. എന്നാൽ ഹിന്ദുമതപക്ഷപാതിയായിരുന്നുവെന്ന കാര്യം അദ്ദേഹം നിഷേധിച്ചിട്ടില്ല. ഇതൊക്കെ ശരിയാണെങ്കിലും ഗാന്ധിജി പറഞ്ഞിരുന്നുവെങ്കിൽ ഗയാ കോൺഗ്രസ്സിനോട് അനുബന്ധിച്ച് ഒരു ഹിന്ദുസമ്മേളനം നടത്തുവാൻ അദ്ദേഹം മുതിർന്നതായിരുന്നില്ല. ഗാന്ധിജി അങ്ങനെ ഒരു സാഹസത്തെ അനുകൂലിക്കുകയും ഇല്ലായിരുന്നു. ബീഹാറിലെ ഹിന്ദുക്കൾക്കല്ല, മാള

വ്യക്തികൾപോലും ഗാന്ധിജിയെ തന്റെ നിശ്ചയത്തിൽനിന്നും വ്യതിചലിപ്പിക്കുവാനും കഴിയുമായിരുന്നില്ല. ഗാന്ധിജിയുടെ ഹിതത്തിനു് വിപരീതമായി രാജേന്ദ്രപ്രസാദ് ഹിന്ദുമഹാസഭയുടെ സ്വാഗതസംഘാദ്ധ്യക്ഷപദം സ്വീകരിക്കുമായിരുന്നില്ലെന്നുള്ളതും തീർച്ചയാണു്. അനന്തരകാലങ്ങളിൽ മാളവ്യജിയ്ക്കു് ഉണ്ടായതുപോലെ രാജേന്ദ്രപ്രസാദിന്റെ വിമർശനങ്ങൾക്കു് മറുപടി കൊടുക്കുവാനുള്ള സാഹചര്യങ്ങളും ജനിക്കുമായിരുന്നില്ല. ഒരുപക്ഷേ ദോഷൈകദൃക്കുകൾ അനന്തരകാലങ്ങളിൽ അദ്ദേഹത്തെ ഒരു ഹിന്ദുപക്ഷപാതിയായി ചിത്രീകരിച്ചതിനുള്ള അടിസ്ഥാനവും ഈ സംഭവംതന്നെ ആയിരുന്നിരിക്കണം.

---

## അദ്ധ്യായം പതിമൂന്നു്

# നിയമസഭാ പ്രവേശനവാദം

നിയമസഭാ പ്രവേശനത്തിനു വേണ്ടി വാദിച്ചിരുന്ന പരിവർത്തനവാദികൾക്കു് (Prochangers) എതിരായി ഗാന്ധിയൻതത്വശാസ്ത്രത്തിൽ വിശ്വസിച്ചിരുന്ന നിഷേധാത്മകവാദികൾ (No changers) നേടിയ ഗയാകോൺഗ്രസ്സിലെ വിജയം ദീർഘകാലത്തേക്കു് നിലനിന്നില്ല. സി. ആർ. ദാസ് കൊടുങ്കാറ്റുപോലെ പ്രചണ്ഡമായ ഒരു പ്രചരണ പര്യടനം ഇൻഡ്യയൊട്ടുക്കു് ആരംഭിക്കുകയും കൌൺസിൽ പ്രവേശനവാദത്തിനു് ആനുകൂല്യം സമ്പാദിക്കുവാൻ തീവ്രമായ ശ്രമം നടത്തുകയും ചെയ്തു. നിയമസഭാപ്രവേശനത്തെ സംബന്ധിച്ചിടത്തോളം യാതൊരു രാജിക്കും അദ്ദേഹം തയ്യാറുണ്ടായിരുന്നില്ല. രാജ്യമൊട്ടുക്കുള്ള കോൺഗ്രസ്സ് പ്രവർത്തകന്മാർ രണ്ടു കക്ഷികളായിതിരിഞ്ഞു് കോൺഗ്രസ്സിൽ ഭൂരിപക്ഷം നേടുവാൻ ഉഗ്രമായ മത്സരം ആരംഭിച്ചു.

ഗയാകോൺഗ്രസ്സിൽവെച്ചു് രാജേന്ദ്രപ്രസാദിനെയാണു് കോൺഗ്രസ്സ് ജനറൽ സിക്രട്ടറിയായി തിരഞ്ഞെടുത്തിരുന്നതു്. അദ്ദേഹം ഇതു ഘട്ടത്തിൽ കേവലം പ്രാദേശികമായ പ്രാമാണികത്വത്തിൽ നിന്നും ഉയർന്നു് ഒരഖിലഭാരതനേതാവായിത്തീർന്നു കഴിഞ്ഞിരുന്നു. ഗാന്ധിജിയുടെ പരിപാടികൾ അതേ പടി അംഗീകരിപ്പിക്കുവാനും നിയമസഭാ പ്രവേശനവാദം കോൺഗ്രസ്സ് അംഗീകരിച്ചു് കഴിഞ്ഞിരുന്ന നിസ്സഹകരണനയത്തിന്റെ ലംഘനമാണെന്നു് സ്ഥാപിക്കുവാനും അദ്ദേഹം ശ്രീ. രാജഗോപാലാചാരിയുമൊന്നിച്ചു് ഒരു വിപുലമായ പര്യടനം നടത്തി. രാജാജിയുടെ ദ്വിഭാഷിയായിട്ടു മാത്രമാണു് അദ്ദേഹം ഇൻഡ്യയൊട്ടു

കൾ സമ്പാദിച്ചു. വാദമുഖങ്ങൾ അപ്രതിരോധ്യമാംവണ്ണം ജനസമക്ഷം ഉന്നയിക്കുവാനും എതിർവാദങ്ങളെ അറുത്തുമുറിച്ച് പരിഹസിച്ച് ദൂരത്തെറിയുവാനും ഉള്ള രാജാജിയുടെ പാടവം അന്യാദൃശമാണ്. അദ്ദേഹത്തിന്റെ ലളിതമായ ഭാഷാരീതിയും ഫലിതം നിറഞ്ഞ കഥകളും പരിഹാസം സ്ഫുരിക്കുന്ന ശൈലിയും പ്രതിയോഗികളെ പലപ്പോഴും അസ്വസ്ഥരാക്കിയിട്ടുണ്ട്. വടക്കേ ഇൻഡ്യയിൽ രാജാജിയുടെ പ്രസംഗങ്ങൾ തർജ്ജമ ചെയ്യുകയെന്നുള്ളതിൽ കവിഞ്ഞ ജോലിയൊന്നും രാജേന്ദ്രപ്രസാദിന് ഉണ്ടായിരുന്നില്ല. രാജ്യത്തിൽ അങ്ങോളമിങ്ങോളം ഗാന്ധിയുടെ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുവാനും ഈ പര്യടനം അവർ ഉപയോഗിച്ചു.

കാൺഗ്രസ്സ് നേതാക്കന്മാർ ഒന്നൊന്നായി ജയിൽവിട്ട് പുറത്തു വന്നു തുടങ്ങിയിരുന്നു. മൌലാനാ ആസാദ്, ജവഹർലാൽനെഹ്റു, മഹമ്മദാലി എന്നിവർ പുറത്തുവന്നതോടുകൂടി കാൺഗ്രസ്സിലെ രണ്ടു വിഭിന്നകക്ഷികളും പ്രത്യയശാസ്ത്രങ്ങളും തമ്മിൽ അനുരഞ്ജിപ്പിക്കുവാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. അതിനുശേഷം, കൌൺസിൽ പ്രവേശത്തെപ്പററി പ്രബലമായി വാദിക്കുന്ന ഒരു നല്ലവിഭാഗം ജനങ്ങൾ കാൺഗ്രസ്സിൽ ഉള്ളതുകൊണ്ട് ഗയാകാൺഗ്രസ്സിലെ പ്രമേയമനുസരിച്ചുള്ള നിയമസഭാ പ്രവേശനത്തിനെതിരായ പ്രചാരണം നിറുത്തിവെയ്ക്കണമെന്ന് ഒരു പ്രമേയം ബാംബെയിൽ ചേർന്ന അഖിലേന്ത്യാകാൺഗ്രസ്സ് കമ്മിററി പാസ്സാക്കി. പുരുഷോത്തമദാസ് ടാൻഡൺ ഹാജരാക്കിയ ഈ പ്രമേയം ഭൂരിപക്ഷത്തോടെ പാസ്സായതുകൊണ്ട് രാജേന്ദ്രപ്രസാദും രാജഗോപാലാചാരിയും കൌൺസിൽ പ്രവേശനത്തെ എതിർത്തിരുന്ന മററംഗങ്ങളും വർക്കിംഗ് കമ്മററിയിൽനിന്നും രാജിവച്ചുപിരിഞ്ഞു. രാജികൾ സ്വീകരിക്കപ്പെടുകയും ഡാക്ടർ അൻസാരി അദ്ധ്യക്ഷനായും ശ്രീ. ജവഹർലാൽ നെഹ്റു സിക്രട്ടറിയായും പുതിയ ഒരു വർക്കിംഗ് കമ്മിററി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു.

കൌൺസിൽ പ്രവേശനത്തെ എതിർത്തിരുന്നവർ മൌനം ദീക്ഷിക്കുകയുണ്ടായില്ല. ശ്രീ. രാജഗോപാലാചാരിയുടെ നേതൃത്വത്തിൽ മദ്രാസ് പ്രാദേശിക കാൺഗ്രസ്സ്കമ്മിററി ബാംബെ നിശ്ചയത്തിനെതിരായി ഒരു പ്രമേയം തന്നെ പാസ്സാക്കി. അതിനുശേഷം നാഗപ്പൂരിൽചേർന്ന അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മിററിയിൽ കൌൺസിൽ പ്രവേശനവാദികൾ രാജാജിക്കെതിരായി ഒരു അച്ചടക്കലംഘന പ്രമേയം അവതരിപ്പിച്ചു. രാജേന്ദ്രപ്രസാദ് അതിനെ എതിർത്തുകൊണ്ട് കമ്മിററിയിൽ അനാദൃശമായി ഇംഗ്ലീഷിൽ ഒരു പ്രസംഗം ചെയ്തു. പ്രമേയം തിരസ്കരിക്കപ്പെട്ടു. അൻസാരിയും നെഹ്റുവും പ്രവർത്തകസമിതിയും

ഇതിന്റെ ഫലമായി രാജിവെച്ചു് കഴിഞ്ഞു. ഒടുവിൽ മഹമ്മദാലി ജ
യിൽവിട്ടു് വന്നതിനുശേഷം അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഡൽ
ഹിയിൽ സമ്മേളിച്ച കാൺഗ്രസ്സിന്റെ അസാധാരണ സമ്മേളനത്തിൽ
വെച്ചു് ഈ കക്ഷികളും തമ്മിൽ ഒരു സന്ധി ഉണ്ടാകുന്നതുവരെ നേതാക്ക
ളുടെ കിടമത്സരങ്ങളും, വാദപ്രതിവാദങ്ങളും, ചിലപ്പോൾ വ്യക്തിവി
ദ്വേഷപരമായ ഭർത്സനങ്ങളും, പ്രമേയങ്ങളും, പ്രകടനങ്ങളും എതിർ
പ്രകടനങ്ങളും രാജ്യത്തിലെ രാഷ്ട്രീയാന്തരീക്ഷത്തെ കാറും കോളുംകൊ
ണ്ടു് താറുമാറാക്കിയിരുന്നു. ഈ വിഭിന്നതകൾ അവസാനിപ്പിച്ചുകൊ
ണ്ടുള്ള ഡൽഹിയിലെ സന്ധിനിർദ്ദേശങ്ങൾ മഹമ്മദാലിയുടെ ആദ്ധ്യക്ഷ്യ
ത്തിൽ ചേർന്ന കൊക്കനാദാ കാൺഗ്രസ്സു് സമ്മേളനം അംഗീകരിക്കുക
യുംചെയ്തു.

സന്ധിനിർദ്ദേശങ്ങളെ അനുസരിച്ചു് കാൺഗ്രസ്സിന്റെ നാമധേയ
ത്തിലല്ലാതെ വ്യക്തിപരമായ നിലയിൽ നിയമസഭാ പ്രവേശനത്തി
നു് സ്ഥാനാർത്ഥികളായി നില്ക്കുവാൻ ആഗ്രഹിക്കുന്ന കാൺഗ്രസ്സു് പ്രവ
ർത്തകർക്കു് ആ വിഷയത്തിൽ അന്നുവരെ ഉണ്ടായിരുന്ന നിരോധനം നീ
ക്കംചെയ്തു. അതോടൊപ്പംതന്നെ സൃഷ്ടിപരമായ പരിപാടികളിൽ
മുഴുകുവാൻ കാൺഗ്രസ്സു് പ്രവർത്തകർക്കു് നിർദ്ദേശം നല്കുകയും കൌൺ
സിൽ പ്രവേശനത്തെ അനുകൂലിക്കുന്ന സ്വരാജ് പാർട്ടി ആ പ്രവർത്തന
ങ്ങളിൽ സഹകരിക്കാമെന്നു് സമ്മതിക്കുകയും ചെയ്തിരുന്നു. അങ്ങിനെ
സി. ആർ. ദാസ്സിന്റെ നേതൃത്വത്തിൽ സംഘടിപ്പിച്ചു കഴിഞ്ഞിരുന്ന സ്വ
രാജ്പാർട്ടിക്കു് കാൺഗ്രസ്സിന്റെ ഒരു ഭാഗമെന്ന നിലയിലുകിഴക്കൂ
ടിയും വ്യവസ്ഥാപിതമായ അംഗീകാരം ലഭിക്കുകയും അതുമുഖംകൊ
ണ്ടു് അക്കൂട്ടർ തൃപ്തിപ്പെടുകയും ചെയ്തു.

രാജേന്ദ്രപ്രസാദു് തെറച്ച ഗാന്ധിപക്ഷ്യനും സ്വരാജ്പാർട്ടിയുടെ
പരിപാടികളെ രാജാജിയോടു ചേർന്നു് ശക്തിയുക്തം എതിർത്തിരുന്ന
ഒരു നേതാവും ആയിരുന്നുവെന്നു് പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ! അ
ദ്ദേഹം തന്റെ മുഴുവൻ ശ്രദ്ധയും സൃഷ്ടിപരമായ പ്രവർത്തനങ്ങളിലേക്ക
തിരിച്ചു വിട്ടു. ജവഹർലാൽ നെഹ്റുവിനെപ്പോലുള്ള ഒരു സമരനായ
കനും ലോകവിഖ്യാതനുമായ രാജ്യതന്ത്രജ്ഞൻ എന്ന നിലയിലല്ല പി
ന്നെയോ നിരന്തരവും അവിശ്രാന്തവും ആയ സേവനംകൊണ്ടു് ഗാന്ധി
ജിയുടെ സൃഷ്ടിപരിപാടികളെ പരിപൂർണ്ണ വിജയത്തിൽ എത്തിക്കു
കയും സത്യം, അക്രമരാഹിത്യം തുടങ്ങിയ ഗാന്ധിജിയുടെ ധാർമ്മികമൂ
ല്യങ്ങളെ രാജ്യമൊട്ടുക്കു് പ്രചരിപ്പിക്കുകയും അനേകാനേകങ്ങൾകൊ
ണ്ടു് സ്വകീയമായ ജീവിതത്തെ നയിക്കുകയും ചെയ്ത ഒരു നിഷ്കാമജന
സേവകനെന്ന നിലയിലാണു് അനന്തരകാലങ്ങളിൽ രാജേന്ദ്രപ്രസാദ്

അധിപനായി പ്രശസ്തനായിരുന്നു. ജവഹർലാൽനെഹ്റു ഇൻഡ്യയുടെ പ്രധാനമന്ത്രിപദം ഏല്ക്കുന്നതിന് വളരെ മുൻപുതന്നെ സ്വന്തം നിലയിൽ അഖിലലോക പ്രശസ്തനായ ഒരു ഭാരതീയനായി ഉയൎന്നിരുന്നു. ഗാന്ധിജിയുടെ കാൽപാടുകൾ കണ്ടു തന്നെയാണ് അദ്ദേഹവും സഞ്ചരിച്ചതെങ്കിലും പലപ്പോഴും സ്വാഭിപ്രായങ്ങളെ ഗാന്ധിജിയുടെ മന്ത്രികശക്തിക്ക് കീഴ്പ്പെടുത്തി അദ്ദേഹം ഉപേക്ഷിക്കേണ്ടി വന്നിട്ടുണ്ടെങ്കിലും ഗാന്ധിജിയിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു വ്യക്തിത്വമാണ് അദ്ദേഹത്തിനു് ഉള്ളതു്. പ്രസാദ് ഒരു ശിഷ്യനെന്നപ്പോലെ ഗാന്ധിജിയെ അംഗീകരിക്കുകയും സ്വാഭിലാഷങ്ങളും അഭിപ്രായങ്ങളും ചിന്താഗതിയും അദ്ദേഹത്തിന്റെ മാൎഗ്ഗദൎശനത്തിനു് വിധേയമാക്കുകയും ചെയ്തുപോന്നു. ആ കയ്യിൽതന്നെ തന്റെ ജീവിതം ഒതുക്കുവാനും അദ്ദേഹം ആഗ്രഹിച്ചിരിക്കണം. എന്തായാലും ഗാന്ധിജിയുടെ കാരാഗൃഹവാസ കാലത്താണ് അദ്ദേഹത്തിന്റെ സൃഷ്ടിപരിപാടികളുടെ രംഗത്തു് ഒരു അജയ്യശക്തിയായി പ്രത്യക്ഷപ്പെട്ട ജംനലാൽ ബജാജ് തുടങ്ങിയ അപൂൎവ്വം ചില നിസ്വാൎത്ഥപ്രവൎത്തകരോടൊപ്പം അതിന്റെ നേതൃത്വം രാജേന്ദ്രപ്രസാദ് കൈക്കൊണ്ടതു്.

രാജ്യമൊട്ടുക്കുള്ള സംവാദങ്ങളും അഭിപ്രായഭേദങ്ങളും പ്രസാദിനെ വളരെ വേദിപ്പിച്ചിരുന്നു. അതിൽ പങ്കെടുക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. എന്നാൽ മൗലികമായ പ്രശ്നങ്ങളെപ്പറ്റി വാദപ്രതിവാദങ്ങൾ നടക്കുമ്പോൾ അവയിൽനിന്നൊഴിഞ്ഞു നില്ക്കുവാനും അദ്ദേഹത്തിന് സാദ്ധ്യമായിരുന്നില്ല. രാഷ്ട്രീയപ്രവൎത്തനങ്ങളിൽ നിന്നും നിശ്ശേഷം വിരമിക്കാതെ തന്നെ അദ്ദേഹം സൃഷ്ടിപരിപാടികൾ നടപ്പിലാക്കുന്നതിൽ കൂടുതൽ സമയം വിനിയോഗിച്ചു. ബീഹാറിലെങ്ങും ചൎക്ക പ്രചരിപ്പിക്കുവാനും നെയ്ത്തുകേന്ദ്രങ്ങൾ സംഘടിപ്പിക്കുവാനും അദ്ദേഹം ധാരാളം ശ്രമങ്ങൾ ചെയ്തു. ദേശീയ വിദ്യാഭ്യാസപരിപാടികൾ മിക്കവാറും പരാജയപ്പെട്ടിരുന്നു. ഗവൎമെണ്ടിന്റെ അംഗീകാരമില്ലാത്ത ഈ വിദ്യാലയങ്ങളിൽ നിന്നും പരീക്ഷകൾ ജയിച്ച് പുറത്തുവന്ന വിദ്യാൎത്ഥികൾക്ക് ഉദ്യോഗങ്ങൾ കരസ്ഥമാക്കുവാൻ സാധ്യമല്ലാതിരുന്നതുകൊണ്ടും മറ്റു തൊഴിലുകൾ ഉണ്ടാക്കിക്കൊടുക്കുവാൻ ദേശീയപ്രവൎത്തകർക്ക് കഴിയാതിരുന്നതുകൊണ്ടും വിദ്യാൎത്ഥികൾ ക്രമേണ ഈ വിദ്യാഭ്യാസകേന്ദ്രങ്ങൾ ഉപേക്ഷിക്കുവാൻ തുടങ്ങി. പല വിദ്യാലയങ്ങളും അടച്ചുപൂട്ടേണ്ടിവന്നു. അതുകൊണ്ട് ഖാദിപ്രചാരണം മാത്രമായിരുന്നു അന്നത്തെ മുഖ്യ പരിപാടി. ചൎക്കകളുടെ പ്രവൎത്തനവും നെയ്ത്തുകേന്ദ്രങ്ങളും അഭിവൃദ്ധിപ്പെട്ടതോടുകൂടി ഉത്പാദനം വൎദ്ധിച്ചു. എന്നാൽ ഖാദിവസ്ത്രങ്ങൾ വാങ്ങുന്നവരുടെ സംഖ്യ അതനുസരിച്ച് വൎദ്ധി

ൾക്കയുണ്ടായില്ല. ചരക്കുകൾ ചെലവഴിക്കാൻ കഴിയാതെ വന്നതുകൊണ്ടു് മൂലധനം ഉല്പന്നങ്ങളിൽ കെട്ടിക്കിടന്നുപോയി. തിലകസ്വരാജ്യനിധിയിൽനിന്നു പണം ലഭിച്ചിരുന്നതുകൊണ്ടു് പ്രവർത്തനം നടന്നുകൊണ്ടിരുന്നു. രാജേന്ദ്രപ്രസാദും മറ്റു പ്രവർത്തകരും ഖാദിവസ്ത്രങ്ങൾ ചെലവഴിക്കാൻ ഗൃഹങ്ങൾതോറും കയറിയിറങ്ങുന്ന ഒരു പരിപാടിയും ആരംഭിച്ചു. ക്രമേണ വസ്ത്രങ്ങൾ വിറ്റഴിഞ്ഞതുകൊണ്ടു് ഖാദിപ്രവർത്തനം പുനർജ്ജീവിച്ചു. അനന്തരകാലങ്ങളിൽ കാൺഗ്രസ്സ് അതിന്റെ ഒരു ഭാഗമായി ഖാദിപ്രവർത്തനങ്ങൾക്കു് അംഗീകാരം നല്കുകയും അഖിലേന്ത്യാ ചർക്കാസംഘം സ്ഥാപിതമാകുകയും ചെയ്തതോടുകൂടി ഖാദിവ്യവസായം അഭിവൃദ്ധിപ്പെടുകയും പാതിപ്പട്ടിണിക്കാരും മുഴുപ്പട്ടിണിക്കാരും ആയ ഒട്ടനവധി ജനങ്ങളെ സഹായിക്കുവാനും അവർക്കു് ആദായമാർഗ്ഗം ഉണ്ടാക്കിക്കൊടുക്കുവാനും ഈ പ്രവർത്തനങ്ങൾകൊണ്ടു സാദ്ധ്യമാകുകയും ചെയ്തു. ഇതുകൂടാതെ രാജാജി, ജമനലാൽ ബജാജ്, വല്ലഭായി പട്ടേൽ, രാജേന്ദ്രപ്രസാദ് എന്നിവരുടെ നേതൃത്വത്തിൽ ഗാന്ധിസേവാസംഘം എന്ന പേരിൽ ഒരു സംഘടനയും ഇക്കാലത്തു് സ്ഥാപിതമാകുകയും അതു് ഗാന്ധിജിയുടെ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നതിനും സൃഷ്ടിപരിപാടികളെ പ്രോത്സാഹിപ്പിക്കുന്നതിനും നിരന്തരം പ്രയത്നിക്കയും ചെയ്തിരുന്നു.

നിസ്സഹകരണ പ്രമേയത്തെ അനുസരിച്ചു് രാജേന്ദ്രപ്രസാദ് വക്കീൽ വൃത്തി ഉപേക്ഷിച്ചതിനുശേഷം പ്രതിജ്ഞാലംഘനം ചെയ്തു് ഹൈക്കോടതിയിൽ ഒരു കേസിൽമാത്രം ഹാജരാകേണ്ടിവന്ന കാര്യം ഇതിനുമുൻപു് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആ കേസ്സ് കോകനാദാ കാൺഗ്രസ്സിനുശേഷം 1924-ൽ ആദ്യമാണു് കോടതിയിൽ വിചാരണയ്ക്കുവന്നതു്. ശരീരാസ്വാസ്ഥ്യവും ജോലിത്തിരക്കുംമൂലം അദ്ദേഹം കോകനാദാകാൺഗ്രസ്സിൽ സംബന്ധിച്ചിരുന്നില്ല. ഹരിബാബു എന്ന ഒരു ബിഹാർകാരൻ രാജേന്ദ്രപ്രസാദിന്റെ കുടുംബമിത്രമായിരുന്നു. പണ്ടു് വിദ്യാഭ്യാസത്തിനു് ഇംഗ്ലണ്ടിലേയ്ക്കു് പുറപ്പെടുവാൻ നിശ്ചയിക്കമ്പോൾ ധനം കൊടുത്തു് രാജേന്ദ്രപ്രസാദിനെ സഹായിച്ചതും ഇദ്ദേഹംതന്നെയായിരുന്നു. രാജേന്ദ്രപ്രസാദ് ദരിദ്രന്മാരുടെയും പട്ടിണിക്കാരുടെയും കേസ്സുകൾ നടത്തി കഴിഞ്ഞുകൂടുമ്പോൾ അദ്ദേഹത്തിന്റെ കഴിവിലും ബുദ്ധിശക്തിയിലും വിശ്വാസം ഉണ്ടായിരുന്ന ഹരിബാബു മാത്രമാണു് അദ്ദേഹത്തിനു് കേസുകൾ നല്കിയിരുന്ന ഒരേ ഒരു ധനാഢ്യൻ. ഹരിബാബുവിന്റെ കേസ് ഹൈക്കോടതിയിൽ വാദിച്ചതു് ഹസ്സൻ ഇമാം ആയിരുന്നു. രാജേന്ദ്രപ്രസാദ് അദ്ദേഹത്തെ സഹായിച്ചു. എതിർവശത്തു് അന്നു് കൽക്കട്ടാ ഹൈക്കോടതി

യിൽനിന്നു പെൻഷ്യൻപററി പിരിഞ്ഞിരുന്ന അഷ്ഠോഷ്മുക്കർജി യാണു് ഹാജരായതു്. അങ്ങിനെ അസാമാന്യ പ്രാബല്യമുള്ള രണ്ടു നിയമവിദഗ്ദ്ധന്മാർ തമ്മിലുള്ള ഒരു സംഘട്ടനമായിരുന്നു അതു്.

ഒരു കാലത്തു് മുൻവിധികൾ കണ്ടുപിടിച്ചു് കോടതിയിൽ ഹാജരാക്കി അഷ്ഠോഷ് മുക്കർജിയെ പ്രീണിപ്പിച്ച രാജേന്ദ്രപ്രസാദ് ഈ കേസിലും ലാ-പുസ്തകങ്ങൾ പരിശോധിച്ചു് തങ്ങളുടെ കക്ഷിയുടെ കേസ്സിനു് അനുകൂലമായ വിധികൾ കണ്ടുപിടിക്കുന്ന ജോലിയിലാണു് മുഖ്യമായി ഏർപ്പെട്ടിരുന്നതു്. വിശ്രമമില്ലാതെ അദ്ദേഹം ആ ജോലി നിർവഹിച്ചിരുന്നു. അതിപ്രധാനമായ ഒരു മുൻവിധി കണ്ടുപിടിക്കുവാൻ പാറ്റ്നായിലെ ലാലൈബ്രറികൾ മുഴുവൻ പരിശോധിക്കേണ്ടിവന്നുവത്രേ. ഒടുവിൽ അതു കണ്ടുകിട്ടി. ആ വിധിയുടെ അധിഷ്ഠാനത്തിൽ കേസ്സ് ജയിക്കയും ചെയ്തു. അഞ്ചുമാസമാണു് ഈ കേസ്സിനു് ഹൈക്കോടതിയിലെ വാദം നീണ്ടുനിന്നതു്. തന്റെ കക്ഷിക്കാരുടെയുള്ള വാദം അവസാനിപ്പിച്ചിട്ടു് ഏതാനും ദിവസങ്ങൾക്കുള്ളിൽ പാറ്റ്നായിൽവെച്ചുതന്നെ അഷ്ഠോഷ്മുക്കർജി ചരമമടഞ്ഞു.

അഷ്ഠോഷ്മുക്കർജിയെപ്പററി മധുരമായ പല സ്മരണകളും രാജേന്ദ്രപ്രസാദിനു് ഉണ്ടു്. വക്കീൽവൃത്തിയാരംഭിക്കുമ്പോൾതന്നെ ഉള്ളഴിഞ്ഞു് സഹായിച്ച ആ മഹാപുരുഷനോടു് അദ്ദേഹത്തിനു് അളവററ കൃതജ്ഞതയുണ്ടായിരുന്നു. പാറ്റ്നായിൽവെച്ചു് നിത്യവും കുറച്ചുസമയം അദ്ദേഹത്തോടൊന്നിച്ചു് കഴിച്ചുകൂട്ടുക പതിവായിരുന്നു. അദ്ദേഹത്തിന്റെ രോഗശയ്യയ്ക്കു് സമീപം ഇരുന്നു് അന്ത്യശ്വാസംവരെ അദ്ദേഹത്തെ ശുശ്രൂഷിക്കുവാനുള്ള ഭാഗ്യവും അദ്ദേഹത്തിനു് സിദ്ധിച്ചു. ഒരൊററ ദിവസത്തിനകം രോഗബാധയും മരണവും നടന്നു. ഹസ്സൻ ഇമാമും അഷ്ഠോഷിന്റെ ഒരു ആരാധകനായിരുന്നു. ജഡ്ജിമാരെന്നനിലയിൽ കൽക്കട്ടാ ഹൈക്കോടതിയിൽ രണ്ടുപേരും ഒന്നിച്ചു് പ്രവർത്തിച്ചിരുന്ന കാലത്തു് ഉയിർക്കൊണ്ട മൈത്രീബന്ധമായിരുന്നു അതു്. ഇവർ രണ്ടുപേരും തമ്മിൽ ഉണ്ടായിരുന്ന സ്നേഹത്തെ തെളിയിക്കുന്ന ഒരു സംഭവം രാജേന്ദ്രപ്രസാദ് ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുണ്ടു്, ഹസ്സൻ ഇമാം ഒരു ദിവസം പാറ്റ്നായിൽവെച്ചു് അഷ്ഠോഷ്മുക്കർജിയെ ഒരു ചായ സല്ക്കാരത്തിനു് ക്ഷണിച്ചു. "ഗുരുജി" എന്നാണത്രെ ഹസ്സൻഇമാം അഷ്ഠോഷ്മുക്കർജിയെ വിളിച്ചിരുന്നതു്. "ഗുരുജി അങ്ങു് എന്റെ വീട്ടിൽ വന്നു് ചായ കുടിക്കുമോ?" എന്നു് ഹസ്സൻ ഇമാം അദ്ദേഹത്തോടു് കോടതിയിൽവെച്ചു് ചോദിച്ചു. ഞാൻ ഒരു സനാതനഹിന്ദുവാണു്. ഗവർണ്മെന്റു് ഹൗസിൽ വെച്ചു് ഞാൻ ചായപോലും കുടിക്കാതിരുന്നിട്ടുള്ളതു് അതുകൊണ്ടാണു്.

എങ്കിലും ഹസ്സൻ ഇമാമിന്റെ വീട്ടിൽ വന്ന് ചായകുടിക്കണമെന്ന് അതിന്ന അൎത്ഥിച്ചു." എന്നായിരുന്നു മറുപടി. തുടൎന്ന് അദ്ദേഹം ആ ചായ സൽക്കാരത്തിൽ സംബന്ധിക്കുകയും ചെയ്തു.

പാറ്റ്നാകേസ് നടന്നുകൊണ്ടിരിക്കുമ്പോൾ ഗാന്ധിജി ജയിലിൽവെച്ച് രോഗബാധിതനായിത്തീൎന്ന വിവരം അപ്പോഴപ്പോഴായി വാൎത്തറിപ്പുകൾ മൂലം പുറത്തുവന്നുകൊണ്ടിരുന്നു. അതിനെത്തുടൎന്ന് കൎണൽമാഡക് എന്ന ഒരു ഇംഗ്ലീഷ് ഡാക്ടർ അദ്ദേഹത്തെ അപ്പൻഡിസൈറ്റിസിന് ശസ്ത്രക്രിയ ചെയ്ത വിവരവും പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. രാജ്യമെങ്ങും ഭീതിയുടെയും ഉൽകണ്ഠയുടെയും പ്രതിദ്ധ്വനികൾ മുഴങ്ങി. കന്യാകുമാരി മുതൽ ഹിമാലയംവരെയുള്ള ജനങ്ങൾ ശ്വാസം അടക്കി നിന്ന് എറവാഡ ജയിൽ ഭിത്തികൾ ഭേദിച്ച് വരുന്ന വാൎത്തകൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഗവൎമ്മെണ്ടിനോടുള്ള രോഷം ദ്വിഗുണിതമായി. പ്രക്ഷുബ്ധതയുടെ അലകൾ നാനാഭാഗത്തുനിന്നും അടിച്ചുകയറി. ദേവാലയങ്ങളിൽ പ്രാൎത്ഥനായോഗങ്ങൾ മുഴങ്ങി. ജനങ്ങൾ പബ്ലിക്സ്ഥലങ്ങളിലും പൊതുനിരത്തുകളിലും സമ്മേളിച്ച് ഗാന്ധിജിക്ക് ആയുരാരോഗ്യസൗഖ്യം നേൎന്നു. രാജേന്ദ്രപ്രസാദ് പത്രങ്ങളിൽ വായിച്ചറിഞ്ഞ വിവരങ്ങൾകൊണ്ട് സന്തുഷ്ടനാകാതെ ഗാന്ധിജിയെ ജയിലിൽ അടച്ചിരുന്ന പൂനാനഗരത്തിലേയ്ക്ക് യാത്രതിരിച്ചു.

---

## അദ്ധ്യായം പതിനാല്.

# ഗാന്ധിജിയുടെ മോചനം—ഉപവാസം

മഹാത്മാഗാന്ധി രോഗബാധിതനായിത്തീൎന്നതോടുകൂടി ജയിലധികാരികൾ അദ്ദേഹത്തെ പൂനായിലുള്ള സാസൂൺ ഹാസ്പിറ്റലിലേയ്ക്ക് മാററി. രോഗം "അപ്പൻഡിസൈറ്റിസ്" ആണെന്ന് ഡാക്ടന്മാർ ഐകമത്യത്തോടുകൂടി അടിയന്തിരമായി ശസ്ത്രക്രിയ നടത്തണമെന്ന് അവർ ഉപദേശിച്ചു. കൎണൽ മാഡക് എന്ന ജയിൽ ഡാക്ടർ മാത്രമാണ് സ്ഥലത്തുണ്ടായിരുന്നത്. ഗാന്ധിജിയുടെ വിശ്വസ്തരായ ഡാക്ടന്മാർ ആരെയും വരുത്തുന്നതിന് സമയം ഉണ്ടായിരുന്നില്ല. അതിന്റെ ആവശ്യകതയും നേരിട്ടില്ല. കൎണൽ മാഡക് ശസ്ത്രക്രിയ ചെയ്യുന്നത് തനിക്ക് പൂൎണ്ണ സമ്മതമാണെന്ന് ഗാന്ധിജി അധികൃതരെ അറിയിച്ചു. പാതിരാനേരത്താണ് ശസ്ത്രക്രിയ നടന്നത്. ഇടയ്ക്കുവച്ച് ഇലക്ട്രിക്ക്ലൈററ് അണഞ്ഞു. പരിഭ്രാന്തനായ ഡാക്ടർ എന്തുചെയ്യണമെന്നറിയാതെ അമ്പരന്നു. അടുത്ത നിമിഷത്തിൽ തന്നെ

വിളക്കുകൾ വീണ്ടും കത്തിയതുകൊണ്ട് അപകടമൊന്നും സംഭവിച്ചില്ല. ശസ്ത്രക്രിയ വിജയകരമായിരുന്നു.

രാജേന്ദ്രപ്രസാദ് കോടതിയിൽ നടന്നുകൊണ്ടിരുന്ന കേസ് തല്ക്കാലത്തേക്ക് നിർത്തിവയ്ക്കുവാൻ ഹർജി ബോധിപ്പിച്ച് അവധി വാങ്ങിയതിനുശേഷം പൂനയിൽ എത്തുമ്പോൾ ഗാന്ധിജിയുടെ രോഗം അപകടമേഖലയെ തരണംചെയ്തു കഴിഞ്ഞിരുന്നു. സന്ദർശനം കഴിഞ്ഞ് അദ്ദേഹം പാറ്റ്നായിൽ തിരിച്ചെത്തിയപ്പോഴേക്കും ഗവർമെന്റ് ഗാന്ധിജിയെ ജയിലിൽ നിന്നും വിമുക്തനാക്കിയതായുള്ള വാർത്തയും പത്രങ്ങളിൽ വന്നു.

ഗാന്ധിജി ജയിൽ വിമോചനത്തിനുശേഷം വിശ്രമത്തിനായി ജൂഹു എന്ന പ്രദേശത്താണ് താമസിച്ചത്. അദ്ദേഹത്തിന്റെ ആരോഗ്യം അഭിവൃദ്ധിപ്പെട്ടതോടുകൂടി ജൂഹു ഇൻഡ്യയുടെ ആസ്ഥാനനഗരിപോലെ രാഷ്ട്രീയപ്രാധാന്യമുള്ള ഒരു പ്രദേശമായി മാറി. ഇൻഡ്യയിലെ രാഷ്ട്രീയനേതാക്കന്മാരും ജനങ്ങളും മുഴുവൻതന്നെ അങ്ങോട്ട് പ്രവഹിക്കുന്നതുപോലെ തോന്നി. സി. ആർ. ദാസും മോട്ടിലാൽ നെഹ്രുവും ഉൾപ്പെടെ ഉന്നതന്മാരായ എല്ലാ കോൺഗ്രസ്സ്നായകന്മാരും അദ്ദേഹത്തെ ജൂഹുവിൽചെന്നു സന്ദർശിച്ച് രാഷ്ട്രീയ സ്ഥിതിഗതികളെപ്പററി ചർച്ചചെയ്തു. ഗാന്ധിജി അപ്പോഴും തന്റെ നിസ്സഹകരണ പരിപാടികളിൽ ഉറച്ചു നില്ക്കുന്നതായിട്ടാണ് എല്ലാവർക്കും ബോദ്ധ്യമായത്. എന്നാൽ ദാസിനെയും നെഹ്രുവിനെയും അകററുവാനോ കോൺഗ്രസ്സിനോട് അവർക്കുള്ള ബന്ധത്തിന് അല്പമായിട്ടെങ്കിലും അയവുവരുത്തുന്ന എന്തെങ്കിലും നടപടി സ്വീകരിക്കുവാനോ അദ്ദേഹം സന്നദ്ധനല്ലായിരുന്നു. കോകനദകോൺഗ്രസ്സിലെ രാജിപ്രമേയം റദ്ദുചെയ്യണമെന്നും അദ്ദേഹത്തിന് തോന്നിയില്ല. ദാസിനെയും നെഹ്രുവിനെയും കോൺഗ്രസ്സിനോട് രഞ്ജിപ്പിക്കുകയെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം.

എങ്കിലും തത്വപരമായ കാര്യങ്ങളിൽ അല്പമാത്രം കീഴടങ്ങുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. കോൺഗ്രസ്സ് ഭരണഘടനയ്ക്ക് ഒരു ഭേദഗതി നിർദ്ദേശിക്കുവാൻ അദ്ദേഹം നിശ്ചയിച്ചു. സ്വരാജ്യകക്ഷി ഖാദിപ്രചാരണത്തിന്റെ പുരോഗതിക്ക് ആവശ്യകമായ എല്ലാ സഹകരണവും വാഗ്ദാനം ചെയ്യുന്നു. ഈ വാഗ്ദാനത്തിന്റെ ഒരു പരീക്ഷണമെന്നപോലെ കോൺഗ്രസ്സിലെ തിരഞ്ഞെടുക്കപ്പെട്ട സ്ഥാനങ്ങൾ വഹിക്കുന്ന അംഗങ്ങൾ അവരുടെ വരിസംഖ്യ നാണയമായി നല്കുന്ന വ്യവസ്ഥ നിറുത്തി നിർബന്ധമായി 2000 വാര ഖാദി നൂലായി കൊടുക്കപ്പെടുത്തണമെന്നായിരുന്നു അദ്ദേഹത്തിന്റെ നിർദ്ദേശം,

കൗൺസിൽ പ്രവേശനത്തെ അനുകൂലിക്കുന്ന പരിവത്തനവാദികളിൽ ഒരു നല്ല വിഭാഗത്തിനു് ആൻതൂപ്പ് പരിപാടിയിൽ വിശ്വാസമില്ലാതിരുന്നതുകൊണ്ടു് അവർ അതിനെ ശക്തിയോടെ എതിർത്തു.

അടുത്തുതന്നെ അഹമ്മദാബാദിൽവെച്ചു ചേൻ അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററിയിൽ ഗാന്ധിജിതന്നെ ഈ പ്രമേയത്തെ അവതരിപ്പിച്ചു. സ്വരാജ്യകക്ഷിക്കാർ പല്ലും നഖവും ഉപയോഗിച്ചു് അതിനെ എതിർത്തു. ഗാന്ധിജിയുടെ ഏററവും അടുത്ത സഹപ്രവത്തകരിൽ ഒരാൾ ഗാന്ധിജി പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ ഏററവും അസുഖകരമായ ഒരു ചോദ്യം അദ്ദേഹത്തോടു് ചോദിച്ചു. വ്രണിതഹൃദയനായ ഗാന്ധിജി പ്ലാററ്ഫാറത്തിലിരുന്നു് പൊട്ടിക്കരഞ്ഞു. ചോദ്യകത്താവു് മാപ്പുചോദിച്ചുവെങ്കിലും ഗാന്ധിജി കുറച്ചുനേരത്തേക്കു് നിശ്ശബ്ദനായി ഇരുന്നു. ഗാന്ധിജിയുടെ പ്രമേയം ഒരു ചെറിയ ഭൂരിപക്ഷത്തോടെ പാസ്സായി. അതോടുകൂടി മോട്ടിലാൽ നെഹ്രുവും സി. ആർ. ദാസും സമ്മേളനത്തിൽനിന്നും ഇറങ്ങിപ്പോയി. തന്റെ വിജയം ഏററവും കൂടുതൽ അസംതൃപ്തനാക്കിയതു ഗാന്ധിജിയെത്തന്നെ ആയിരുന്നു. തനിക്കു് കിട്ടിയ നേരിയ ഭൂരിപക്ഷം തന്നോടുള്ള വ്യക്തിപരമായ സ്നേഹാദരങ്ങളുടെ ഒരു സൂചനയേ ആകുന്നുള്ളുവെന്നും അതുപയോഗിക്കുവാൻ താനാഗ്രഹിക്കുന്നില്ലെന്നും ഉള്ള ഒരു പ്രസ്താവനയോടുകൂടി അദ്ദേഹം തന്റെ വിജയത്തെ നിരസിച്ചു. ഗാന്ധിജിയുടെ നിശ്ചയം മറിച്ചായിരുന്നുവെങ്കിൽ സ്വരാജ്യപാർട്ടിക്കു് കോൺഗ്രസ്സിനെ വിടേണ്ടിവരുമായിരുന്നു. തന്റെ പരിപാടികളിലും പ്രവത്തനങ്ങളിലും അന്തിമലക്ഷ്യങ്ങളിലും അചഞ്ചലമായ ഉറപ്പ് ഗാന്ധിജിക്കു് ഉണ്ടായിരുന്നുവെങ്കിലും നെഹ്രുവിനെയും ദാസിനെയുംപോലുള്ള മഹാന്മാരുടെ അഭിപ്രായങ്ങളേയും വിശ്വാസങ്ങളേയും വിഗണിക്കുവാനോ അവരുടെ സഹകരണത്തെ ഉപേക്ഷിക്കുവാനോ കോൺഗ്രസ്സിൽ പിളപ്പുണ്ടാക്കുവാനോ അദ്ദേഹം സന്നദ്ധനല്ലായിരുന്നു.

ഹിന്ദുമുസ്ലിം ഐക്യം ശിഥിലിതമായിക്കൊണ്ടിരുന്നതായി ഇതിനുമുൻപു് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഖിലാഫത്തുപ്രശ്നത്തെ ഗാന്ധിജി സ്വാതന്ത്ര്യപ്രക്ഷോഭണത്തോടു് കൂട്ടിക്കെട്ടുകയും ഖലിഫേററിന്റെ സംരക്ഷണത്തെ രാഷ്ട്രത്തിന്റെ അവകാശവാദങ്ങളിൽ ഒന്നായി ഉന്നയിക്കുകയും ചെയ്തതോടുകൂടിയാണു് ഇൻഡ്യയൊട്ടുക്കു് ഹിന്ദുമുസ്ലിം ഐക്യം പ്രാബല്യത്തിൽ വന്നതു്. ഒരു ഘട്ടത്തിൽ ഈ ബന്ധം ഒരിക്കലും ശിഥിലമാകുകയില്ലെന്നു് ഭരണാധികാരികൾ ഭയപ്പെടുകയും ദേശീയ നേതാക്കന്മാർ പ്രത്യാശിക്കുകയും ചെയ്യാതിരുന്നില്ല. എന്നാൽ തുർക്കിയിലെ ജനങ്ങൾ പ്രക്ഷുബ്ധരായി ഇളകി ഖലീഫായിരുന്ന സുൽ

ത്താനെ യുദ്ധത്തിൽ പരാജയപ്പെടുത്തി രാജ്യത്തുനിന്നു ബഹിഷ്കരിച്ചു. സുൽത്താൻ ആരുമറിയാതെ വിമാനമാർഗ്ഗം മാൾട്ടായിലേക്കു ഓടിപ്പോയതോടുകൂടി ഖിലാഫത്തു പ്രശ്നത്തിന് അറുതി സംഭവിച്ചു. തുർക്കിയിലെ ജനങ്ങൾക്കു വേണമെന്നില്ലാത്ത ആധ്യാത്മികനേതൃത്വത്തെ അവിടെ പുനഃസ്ഥാപിക്കുവാനോ സംരക്ഷിക്കുവാനോ ഉള്ള ഭാരം ബ്രിട്ടനെ അടിച്ചേല്പിക്കുന്നതും അതിനുവേണ്ടി പ്രക്ഷോഭണം നടത്തുന്നതും നിഷ്ഫലമായിരുന്നതുകൊണ്ട് ഖിലാഫത്ത് പ്രക്ഷോഭണം താനേ എരിഞ്ഞടങ്ങി. ഹിന്ദുമുസ്ലീം ഐക്യത്തിന് സംഭവിച്ച ഒരു വൻപിച്ച ആഘാതമായിരുന്നു ഇത്.

മലബാറിലും ബംഗാളിലും ഉണ്ടായ വർഗ്ഗീയ ലഹളകൾക്കു ഗണനീയമായ പ്രാധാന്യം അന്ന് ആരും കല്പിച്ചിരുന്നില്ലെങ്കിലും വരാൻപോകുന്ന സംഭവങ്ങളുടെ ഒരു മുന്നറിവായിരുന്നു അവ എന്ന് അനന്തരസംഭവങ്ങൾ തെളിയിച്ചു. മുൾട്ടാണിൽ മുഹറം സംബന്ധിച്ച ആഘോഷങ്ങളുടെ ഇടയ്ക്ക് പൊട്ടിപ്പുറപ്പെട്ട വർഗ്ഗീയ മത്സരം ആ സ്ഥലം സന്ദർശിച്ച രാജേന്ദ്രപ്രസാദിനേയും മാളവ്യജിയേയും വ്യാകുലപ്പെടുത്തിയിരുന്നു. ഹിന്ദുക്കളായിരുന്നു അവിടെ കൂടുതൽ ബലികഴിക്കപ്പെട്ടതെന്ന കാര്യം മാളവ്യജിയെ ക്ഷോഭിപ്പിച്ചതും ഒരു ഹിന്ദുസംഘടനയുണ്ടാക്കി അക്രമികളെ നേരിടുവാൻ അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചതും വായനക്കാർ ഓർമിക്കുമല്ലോ.

എങ്കിലും എത്രയോ കാലത്തേക്കുകൂടി ഈ മൈത്രീബന്ധം നിലനിർത്തുവാൻ ഇരുസമുദായങ്ങളിലേയും നേതാക്കന്മാർ ആത്മാർത്ഥമായി ശ്രമം ചെയ്യാതിരുന്നില്ല. വർദ്ധിച്ചുവന്ന ഹിന്ദുമുസ്ലീം ഐക്യം സാമ്രാജ്യ ഗവർണ്മെന്റിന്റെ ഭിന്നിപ്പിച്ചു ഭരിക്കുക എന്ന നയത്തിന് ഏല്പിക്കപ്പെട്ട ഒരു പ്രഹരമാണെന്നും ഗവർണ്മെന്റിന്റെ ചാരന്മാരും ഏജന്റന്മാരുമാണ് ഹിന്ദുമുസ്ലീം കലഹങ്ങൾക്കും രക്തച്ചൊരിച്ചിലിനും പ്രേരിപ്പിക്കുന്നതെന്നും നാട്ടിലുള്ള വർഗ്ഗീയമായ അശാന്തി വൈദേശികരുടെ സാമ്രാജ്യനയത്തിന്റെ ദുരന്തഫലമാണെന്നും ഉള്ള വിശ്വാസങ്ങളുടെയും പ്രചരണങ്ങളുടെയും മറവിൽ ദേശീയ നേതൃത്വം താത്കാലികമായെങ്കിലും ആശ്വാസം നേടിയിരുന്നു.

ഹിന്ദുമുസ്ലീം മൈത്രി അതിന്റെ ഉച്ചകോടിയിൽ എത്തിയിരുന്ന കാലഘട്ടത്തിൽ പട്ടാളക്കാരുടെ ചൂണ്ടിയ തോക്കുകൾക്ക് നേരെ വിരിമാറു തുറന്നു കാണിച്ചുകൊണ്ട് ഡൽഹി നഗരത്തിലൂടെ ഹിന്ദുക്കളെയും മുസ്ലീമീങ്ങളെയും നയിച്ച് ഘോഷയാത്ര നടത്തുകയും മുസ്ലിം സമുദായത്തിന്റെ അഭ്യർത്ഥന കൈക്കൊണ്ട് ജുമാമസ്ജിദ് എന്ന മുസ്ലിം പള്ളിയിൽ പ്രസംഗിക്കയും ചെയ്ത ആര്യസമാജസ്ഥാപകനായിരുന്ന

സ്വാമി ശ്രദ്ധാനന്ദൻ ഇക്കാലത്തു മതപരിവർത്തനം ചെയ്ത മുസ്ലീമീങ്ങളെ ഹിന്ദുമതത്തിലേയ്ക്കു തിരിച്ചുകൊണ്ടുപോരുന്ന ശുദ്ധിപ്രസ്ഥാനം തുടങ്ങിയതു് മുസ്ലീമീങ്ങളെ വല്ലാതെ ക്ഷോഭിപ്പിച്ചിരുന്നു. ഇക്കാലത്തു് ബിഹാറിൽ ശേർപ്പൂർ എന്ന സ്ഥലത്തും ഡൽഹിയിലും, ഹൈദ്രാബാദിൽ ഗുൽബർഗയിലും, അതിർത്തി സംസ്ഥാനത്തു് കോഹാട്ട് എന്ന പട്ടണത്തിലും രക്തരൂഷിതമായ ഹിന്ദുമുസ്ലിം സംഘട്ടനങ്ങൾ നടന്നു. കോഹാട്ടിൽ നിരവധി ജനങ്ങൾ മൃതരായി. വീടുകളും വസ്തുവകകളും നശിപ്പിക്കപ്പെട്ടു. ഗാന്ധിജി ലഹള നടന്ന പ്രദേശങ്ങൾ സന്ദർശിക്കയും രണ്ടു സമുദായങ്ങളും വിദ്വേഷം ഉപേക്ഷിച്ചു് ഐക്യബോധത്തോടെ ജീവിക്കണമെന്നു് ഉദ്ബോധിപ്പിക്കുകയും ചെയ്തു.

എങ്കിലും ഈ സംഭവങ്ങൾ ഗാന്ധിജിയെ വിഷാദമഗ്നനാക്കിതീർത്തു. ജാലിയൻവാലയിലും ഡൽഹിയിലും സത്യാഗ്രഹ പ്രക്ഷോഭണകാലത്തു് ഹിന്ദുക്കളും മുസ്ലിമീങ്ങളും സംഘടിച്ചു് സാമ്രാജ്യശക്തിക്കു് എതിരായി സമരംചെയ്തതും അവരുടെ രക്തം ഒന്നുചേർന്നു് തെരുവുനിരത്തുകളിൽ ഒഴുകിയതും അദ്ദേഹം സ്മരിച്ചു. പൂർവബന്ധങ്ങൾ പുനഃസ്ഥാപിക്കുവാനോ തുടർച്ചയായി രാജ്യത്തിന്റെ വിവിധ കേന്ദ്രങ്ങളിൽ നിരന്തരമായി പൊട്ടിപ്പുറപ്പെട്ടുകൊണ്ടിരുന്ന കലാപങ്ങളെ അവസാനിപ്പിക്കുവാനോ രക്തച്ചൊരിച്ചിലും വസ്തുനാശങ്ങളും പരിഹരിക്കുവാനോ ഉള്ള തന്റെ കഴിവുകേടിനേയും രാജ്യത്തു് ഉണ്ടായിരുന്ന ധാർമ്മികമായ അധഃപതനത്തെയും പററി അദ്ദേഹം ശോകമഗ്നനായി ചിന്തിക്കുവാൻ തുടങ്ങി. തന്റെ ഏതാനും വർഷങ്ങളിലെ നിരന്തരമായ ശ്രമങ്ങളുടെ സുന്ദരസൗധങ്ങൾ മുൻഭാഗത്തു് ഒന്നൊന്നായി തകർന്നുവീണുകൊണ്ടിരുന്നതു് അദ്ദേഹം കണ്ടു. നാലുപാടും അദ്ദേഹത്തെ വലയം ചെയ്തുകൊണ്ടിരുന്ന ഈ അന്ധകാരത്തിൽ ഒരു നേരിയ പ്രകാശകിരണംപോലും കാണാതെ അദ്ദേഹം വ്യാകുലനായി. ശസ്ത്രക്രിയയ്ക്കു് ശേഷമുള്ള ശാരീരികക്ലേശങ്ങളിൽനിന്നു അദ്ദേഹം അപ്പോഴും വിമുക്തനായിരുന്നില്ല. എങ്കിലും വ്യക്തിപരമായ സുഖസൗകര്യങ്ങളെപ്പററിയുള്ള ചിന്തകളും ജീവിച്ചിരിക്കുവാനുള്ള ആഗ്രഹവും അദ്ദേഹത്തെ വിട്ടുപിരിയുന്നതുപോലെ തോന്നി. ജീവിതംതന്നെ ഒരു ഭാരമായിട്ടു് അദ്ദേഹം കരുതിയിരിക്കണം. കോഹാട്ടു് സംഭവങ്ങൾ സംബന്ധിച്ച നടത്തിയ അന്വേഷണങ്ങൾക്കുശേഷം അലിസഹോദരന്മാരുമായുള്ള അദ്ദേഹത്തിന്റെ മൈത്രിയും ശിഥിലമായിരുന്നു.

ഗാന്ധിജി അന്നു് ഡൽഹിയിൽ മഹമ്മദാലിയുടെ ഭവനത്തിൽ പാർക്കുകയായിരുന്നു. അദ്ദേഹത്തിനു് അനുഭവപ്പെട്ട തീവ്രമായ ഖേദം ഒരാത്മപരിശോധനയ്ക്കു് അദ്ദേഹത്തെ പ്രേരിപ്പിച്ചു. തന്റെ അപൂർണ്ണത

യാണ് അന്നത്തെ കലാപങ്ങളുടെ മുഖ്യനിദാനമെന്ന് അദ്ദേഹം വിശ്വസിച്ചു. ആത്മാവിന്റെ പവിത്രീകരണംകൊണ്ട് ജനങ്ങളെ ബോധവാന്മാരാക്കുവാൻവേണ്ടി അദ്ദേഹം 21 ദിവസത്തെ ഉപവാസം പ്രഖ്യാപിച്ചു. മഹമ്മദാലിയുടെ ഗൃഹത്തിൽവച്ചുതന്നെയാണ് ഉപവാസംതുടങ്ങുവാൻ അദ്ദേഹം നിശ്ചയിച്ചതു്. മഹമ്മദാലി അന്ന് കാൺഗ്രസ്സ് പ്രസിഡന്റായിരുന്നു. രണ്ടുദിവസംകഴിഞ്ഞ് സന്ദർശകരുടെ സൗകര്യത്തിനായി അദ്ദേഹത്തെ മറെറാരു ഗൃഹത്തിലേക്കു മാററി.

ഗാന്ധിജിയുടെ ഉപവാസനിശ്ചയം പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടതോടുകൂടി രാജ്യമൊട്ടുക്കുള്ള ജനങ്ങൾ ഉത്കണ്ഠാകുലരായിത്തീർന്നു. ഉപവാസം നിർത്തിവെയ്ക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ള സന്ദേശങ്ങളും കമ്പികളും പ്രമേയങ്ങളും നിവേദനങ്ങളും വന്ന് നിറഞ്ഞുകൊണ്ടിരുന്നു. ഉപവാസം ഗാന്ധിജിയുടെ മരണത്തിൽ കലാശിക്കുമെങ്കിൽ ഭാവിയെപ്പററി സങ്കല്പിക്കുവാൻപോലും ആർക്കും കഴിഞ്ഞില്ല. ആ ദീപം അണഞ്ഞുപോയാൽ ഇൻഡ്യ എന്നെന്നേക്കും അന്ധകാരത്തിൽ പതിച്ചുപോകുമെന്ന് അവർ ആശങ്കിച്ചു. രോഗത്തിൽനിന്നു നിശ്ശേഷം വിമുക്തി നേടിയിട്ടില്ലാത്ത കൃശഗാത്രനും ദുർബ്ബലനും ആയ അദ്ദേഹത്തിന് 21 ദിവസത്തെ ഉപവാസത്തിന്റെ യാതനകൾ സഹിക്കുവാനോ മൃത്യുവിപത്തിനെ ചെറുക്കുവാനോ കഴിയുകയില്ലെന്നായിരുന്നു പൊതുനിനവ്. ഇതു് ഏറെക്കുറെ യുക്തവും ആയിരുന്നുവെങ്കിലും ശാരീരികശക്തിയിൽ കവിഞ്ഞ് ചില ആത്മീയശക്തികൾ ഉണ്ടെന്ന് ഗാന്ധിജി തെളിയിച്ചു. ഒരു ദിവസം മൂത്രം പരിശോധിച്ചതിനുശേഷം ജീവിതം തന്നെ അപകടമേഖലയെ സമീപിക്കുന്നതായി ഡാക്ടർ അൻസാരി അദ്ദേഹത്തോട് പറഞ്ഞു. അല്പം നിമിഷങ്ങൾക്കുള്ളിൽ ബോധംതന്നെ മറഞ്ഞുപോയേക്കാമെന്ന് അദ്ദേഹത്തിന് മുന്നറിവു നല്കി; എന്തെങ്കിലും പോഷകമായ ആഹാരം കഴിക്കണമെന്ന് നിർബന്ധപൂർവ്വം അപേക്ഷിക്കയും ചെയ്തു. "നിങ്ങളുടെ വിദ്യകൾ നിങ്ങൾ പരീക്ഷിച്ചു നോക്കിയല്ലോ? ഇന്നത്തെ രാത്രി സ്വയം ചികിത്സിക്കുവാൻ നിങ്ങൾ എന്നെ വിട്ടേക്കുക" എന്നു പറഞ്ഞിട്ട് അദ്ദേഹം നിദ്രയാരംഭിച്ചു. അടുത്ത പ്രഭാതത്തിൽ മൂത്രം പരിശോധിച്ച അൻസാരി അത്ഭുതസ്തബ്ധനായി നിന്നുപോയി. മൂത്രത്തിലെ കലർപ്പ് നിശ്ശേഷം മാഞ്ഞുപോയിരുന്നു.

ഇൻഡ്യയിലെ എല്ലാ രാഷ്ട്രീയ വിഭാഗങ്ങളിലുംപെട്ട നേതാക്കന്മാർ മഹമ്മദാലിയുടെ ക്ഷണമനുസരിച്ച് ഡൽഹിയിൽ സമ്മേളിച്ചു. ഹിന്ദുമുസ്ലിം ഐക്യം നിലനിർത്തുന്നതിന് ഉപകരിക്കുന്ന ഏതാനും പ്രമേയങ്ങളെ ഈ അഖിലകക്ഷി സമ്മേളനം അംഗീകരിക്കുകയു

ണായി. താത്കാലികമായിട്ടെങ്കിലും രാഷ്ട്രീയാന്തരീക്ഷം തെളിയുകയും ഹിന്ദുമുസ്ലിംസംഘട്ടനങ്ങൾ കുറച്ചുകാലത്തേക്ക് നിലയ്ക്കുകയും ചെയ്തു.

ഗാന്ധിജി തന്റെ ഉപവാസം വിജയകരമായി അവസാനിപ്പിച്ചു. ഡൽഹിയിൽ സമ്മേളിച്ച നേതാക്കന്മാർ അവരവരുടെ ഗൃഹങ്ങളിലേക്ക് തിരിച്ചുപോയി. രാജേന്ദ്രപ്രസാദ് ഈ സമ്മേളനത്തിൽ പങ്കെടുത്തിരുന്നു. ഉപവാസാരംഭം മുതല്ക്കുതന്നെ അദ്ദേഹം ഡൽഹിയിൽ സന്നിഹിതനായിരുന്നു. സമ്മേളനഫലത്തെപ്പററി അദ്ദേഹത്തിന്റെ പ്രതികരണങ്ങളാണ് താഴെ ഉദ്ധരിക്കുന്നത്.

“ഒരു പാവനമായ പരിശ്രമത്തിന്റെ സ്ഥിരമായ ഫലപ്രാപ്തിക്ക് പര്യാപ്തമായി സുശക്തമായ ഐകമത്യഭാവന ഈ കാര്യങ്ങളുടെ പിന്നിൽ ഉണ്ടായിരുന്നില്ല. എല്ലാ മതക്കാരും തങ്ങളുടെ അധികാരാവകാശങ്ങളെപ്പററിയാണ് ഊന്നിപ്പറഞ്ഞിരുന്നത്. തങ്ങളുടെ കർത്തവ്യങ്ങളെപ്പററി ആർക്കും ഒരു വ്യഗ്രതയോ മത്സരമോ ഉണ്ടായിരുന്നില്ല. അധികാരാവകാശങ്ങളെ മുറുകെ പിടിക്കുമ്പോഴല്ല, കർത്തവ്യങ്ങളിൽ ഊന്നിനില്ക്കുമ്പോൾ മാത്രമാണ് ഇത്തരം പ്രശ്നങ്ങൾക്ക് പരിഹാരം കാണുവാൻ കഴിയുക എന്നാണ് എന്റെ അഭിപ്രായം”. ഗാന്ധിജിയുടെ അഭിപ്രായവും ഇതുതന്നെ ആയിരുന്നിരിക്കാമെന്ന് ന്യായമായി അനുമാനിക്കാവുന്നതാണ്.

---

## അദ്ധ്യായം പതിനാറ്

# സർഗ്ഗാത്മക പരിപാടികൾ

തുടർന്ന അഞ്ചുവർഷങ്ങൾ, മഹാത്മാഗാന്ധി രാഷ്ട്രീയപ്രവർത്തനങ്ങളിൽനിന്ന് നിശ്ശേഷം വിരമിച്ചില്ലെങ്കിലും സർഗ്ഗാത്മകപരിപാടികളെ ഫലപ്രദമായി നടപ്പിലാക്കുവാനാണ് പ്രധാനമായി വിനിയോഗിച്ചത്. മഹാത്മാഗാന്ധിയുടെ ആദ്ധ്യക്ഷത്തിൽ നടന്ന ബെൽഗാം കോൺഗ്രസ്സ് സമ്മേളനം സ്വരാജ്യപാർട്ടിയും നിയമസഭാബഹിഷ്ക്കരണവാദികളും തമ്മിലുള്ള മാത്സര്യങ്ങൾക്ക് പൂർണ്ണമായ പരിഹാരം കണ്ടെത്തി. സ്വരാജ്യപാർട്ടിയെ അംഗീകരിക്കുകയും കോൺഗ്രസ്സിന്റെ ഒരു ഭാഗമെന്ന നിലയിൽ പ്രവർത്തിച്ചുകൊള്ളുവാൻ അനുവദിക്കുകയും ചെയ്തു. കോൺഗ്രസ്സിലെ ഔദ്യോഗിക സ്ഥാനങ്ങൾ വഹിക്കുന്നവർ അംഗത്വത്തിനുള്ള വരിസംഖ്യ 2000 വാര നൂലായി നൽകണമെന്നുള്ള

ഖാദിപ്രമേയം സ്വരാജ്യകക്ഷി സ്വീകരിച്ചു. ശാരീരികമായി അവശ
രായവർക്ക് മററുള്ളവരെക്കൊണ്ട് നൂൽനൂൽപ്പിച്ച് വരിസംഖ്യയായി
നൽകുവാൻ അനുമതി നൽകുന്ന ഒരു വിടവ് പ്രമേയത്തിൽ ഉണ്ടായി
രുന്നു. അത് അക്കൂട്ടരെ തൃപ്തിപ്പെടുത്തുകയും ചെയ്തു.

ആഭ്യന്തരകലഹങ്ങൾ അങ്ങനെ അവസാനിച്ചതോടുകൂടി സ്വാ
തന്ത്ര്യം നിയമസഭാപ്രവർത്തനങ്ങൾ വഴിപിടിച്ചടക്കുവാനുള്ള അവ
സരം സ്വരാജ്യപാർട്ടിക്ക് ലഭിച്ചിട്ട് ഗാന്ധിജി ഖാദിപ്രവർത്തനം,
അധഃകൃതോദ്ധാരണം തുടങ്ങിയ സൃഷ്ടാത്മകപ്രവർത്തനങ്ങളിൽ മുഴുകി. നി
യമസഭകളിലേക്കുള്ള തിരഞ്ഞെടുപ്പുകളിൽ സ്വരാജ്യപാർട്ടിയോട് സ
ഹകരിക്കുവാനും കാൺഗ്രസ്സ് സ്ഥാനാർത്ഥികളുടെ വിജയത്തിനുവേണ്ടി
പ്രചാരണം നടത്തുവാനും ഉള്ള കടമ എല്ലാ കാൺഗ്രസ്സുകാർക്കും ഉണ്ടാ
യിരുന്നതുകൊണ്ട് കൌൺസിൽ പ്രവേശനവിരോധികൾ അവരുടെ
എതിർപ്പിനെ പിൻവലിക്കേണ്ടിവന്നു. ചില സംസ്ഥാനങ്ങളിലെ നിയ
മസഭകളിൽ ഭൂരിപക്ഷം നേടുവാനും ബഡ്ജററിനെ തിരസ്കരിക്ക
വാനും മണ്ടേഗ് ചെംസ്ഫോർഡ് ഭരണപരിഷ്കാരത്തെ അങ്ങനെ
പരാജയപ്പെടുത്തുവാനും സ്വരാജ്യപാർട്ടിക്ക് കഴിഞ്ഞു. എന്നാൽ ഗ
വർണ്ണർമാർക്ക് വിശേഷാധികാരം ഉപയോഗിച്ച് ബഡ്ജററുകൾ
പാസ്സാക്കുവാൻ ഭരണഘടനയിൽ വ്യവസ്ഥയുണ്ടായിരുന്നതുകൊണ്ട്
ഗവർമ്മെൻറിന്റെ പ്രവർത്തനത്തെ സ്തംഭിപ്പിക്കുവാൻ അവർക്ക് കഴി
ഞ്ഞില്ല.

സ്വരാജ്യപാർട്ടിയുടെ പരിപാടികൾക്കും നിയമസഭാപ്രവർത്ത
നങ്ങൾക്കും ഈ ജീവചരിത്രത്തിൽ ഗണ്യമായ സ്ഥാനം ഇല്ലാത്തതു
കൊണ്ട് അവയെ കൂടുതൽ വിസ്തരിക്കേണ്ടതില്ല. രാജേന്ദ്രപ്രസാദ്
പ്രാരംഭംമുതല്ക്കുതന്നെ നിയമസഭാപ്രവേശനത്തെയും നിസ്സഹകരണ പ
രിപാടികൾക്ക് ദൌർബല്യം വരുത്താവുന്ന മററല്ലാ നടപടികളെയും
എതിർത്തിരുന്നതുകൊണ്ട് കാൺഗ്രസ്സ് നിർദ്ദേശമനുസരിച്ച് സ്ഥാനാർത്ഥി
കൾക്കുവേണ്ടി തിരഞ്ഞെടുപ്പുകളിൽ പ്രചാരണം നടത്തുകയെന്നുള്ളതിൽ
കവിഞ്ഞ സഹകരണം ഒന്നുംതന്നെ സ്വരാജ്യകക്ഷിക്ക് നല്കിയിരുന്നില്ല.
എന്നാൽ പ്രാദേശികസ്വയംഭരണസമിതികളിലേക്കുള്ള തിരഞ്ഞെടുപ്പു
കളിൽ മത്സരിക്കുന്നതും ഔദ്യോഗികസ്ഥാനങ്ങൾ സ്വീകരിക്കുന്നതും
കാൺഗ്രസ്സ് പ്രമേയം മൂലം നിരോധിച്ചിരുന്നില്ല. സത്യാഗ്രഹപരി
പാടികളെ ഉപേക്ഷിച്ചു കഴിഞ്ഞതുകൊണ്ട് കാൺഗ്രസ്സ്പ്രവർത്തകർക്ക്
തങ്ങളുടെ കഴിവുകൾ പ്രദർശിപ്പിക്കുവാനുള്ള ഏകരംഗം ഈ സ്വയം
ഭരണസമിതികൾ മാത്രമായിരുന്നു. തിരഞ്ഞെടുപ്പുകളിൽ വിജയത്തി
നുള്ള സാധ്യത പല നേതാക്കന്മാരെയും ഈ സമിതികളിലേക്ക് ആക

ഷിച്ചു. കൽക്കത്താ കോർപ്പറേഷൻ മേയർ എന്ന നിലയിൽ സി. ആർ. ദാസിന്റെ നേട്ടങ്ങൾ ഇൻഡ്യയുടെ മുഴുവൻ ശ്രദ്ധയെ ആകർഷണം ചെയ്തു. വല്ലഭായി പട്ടേൽ അഹമ്മദാബാദിലെ മുൻസിപ്പൽ ചെയർമാന്റെ സ്ഥാനം കരസ്ഥമാക്കുകയും, ജനോപകാരപ്രദമായ പല പരിപാടികളും നടപ്പിലാക്കുവാൻ ശ്രമിക്കയും 1928 വരെ ആ സ്ഥാനത്തിൽ വിജയശാലിയായി തുടർന്നു പ്രവർത്തിക്കുകയും ചെയ്തു. വിതൽഭായി പട്ടേൽ ബോംബെ മേയറായി തിരഞ്ഞെടുക്കപ്പെട്ടു. ശ്രീ. ജവഹർലാൽ നെഹ്റു അലഹബാദിലെ മുൻസിപ്പൽ പ്രസിഡന്റിന്റെ സ്ഥാനം സ്വീകരിക്കുകയുണ്ടായി എങ്കിലും ഗവർമെന്റിന്റെ നിയന്ത്രണങ്ങൾക്കു കീഴ്പ്പെട്ടു വല്ലതെയൊന്നും പ്രവർത്തിക്കുക സാധ്യമല്ലെന്നു മനസ്സിലാക്കി അല്പകാലത്തിനുള്ളിൽ സ്ഥാനം രാജിവെച്ചൊഴിഞ്ഞു പോയി. രാജേന്ദ്രപ്രസാദ് പാറ്റ്നായിലെ മുൻസിപ്പൽ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടു. എന്നാൽ അദ്ദേഹം ശ്രീ. ജവഹർലാൽ നെഹ്രുവിനെപ്പോലെ തന്നെ കഷ്ടിച്ചു 15 മാസം ആ ജോലിയിൽ ഇരുന്നതിനുശേഷം രാജി സമർപ്പിച്ചു.

പതിനഞ്ചു മാസത്തെ മുൻസിപ്പൽ ഭരണകാലത്തു രാജേന്ദ്രപ്രസാദ് പല പരിഷ്കാരങ്ങളും നഗരഭരണത്തിൽ ഏർപ്പെടുത്തുവാൻ ശ്രമം ചെയ്തിരുന്നു. കാൺഗ്രസ്സ് പാർട്ടിക്കു പാറ്റ്നാ മുൻസിപ്പാലിറ്റിയിൽ ഭൂരിപക്ഷം ഉണ്ടായിരുന്നില്ല. കാൺഗ്രസ്സിനു സുനിശ്ചിതമായ ഒരു പരിപാടി ഉണ്ടായിരുന്നെങ്കിലും പ്രതിപക്ഷങ്ങളുടെ എതിർപ്പുകൊണ്ടു പലപ്പോഴും പരിഷ്കാരശ്രമങ്ങൾ പൂർണ്ണമായോ ഭാഗികമായോ പരാജയപ്പെട്ടു. ഹിന്ദുക്കൾക്കു ഭൂരിപക്ഷമുള്ള ഒരു സംസ്ഥാനമാണു ബീഹാർ. കാൺഗ്രസ്സിൽ അത്യുന്നതന്മാരായ പല മുസ്ലിം നേതാക്കളും അംഗങ്ങളായിരുന്നു. അക്കാലങ്ങളിൽ നടന്ന ഹിന്ദുമുസ്ലിം സംഘട്ടനങ്ങൾ മുസ്ലിം സമുദായത്തിനു എതിരായി പ്രചരണം നടത്തുവാനുള്ള പല ഉപകരണങ്ങളും ഹിന്ദുക്കൾക്കു നല്കിയിരുന്നു. ഒരു മെഹന്ത പ്രമുഖൻ അത്യുന്നതനായ ഒരു മുസ്ലിം നേതാവിനു എതിരായി തിരഞ്ഞെടുപ്പു പ്രചാരണം നടത്തിയത്രെ. ഒരു പശുക്കുട്ടിയെയും എടുത്തുകൊണ്ടു വീടുകൾതോറും കയറിയിറങ്ങിയായിരുന്നുവത്രെ. രാജേന്ദ്രപ്രസാദിന്റെ സ്വാധീനബലം ഒന്നുകൊണ്ടുമാത്രം മുസ്ലിം നേതാവു തിരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ഇതിന്റെ ഫലമായി കാൺഗ്രസ്സിനോടു കൂറു പുലർത്തിയിരുന്ന എത്രയോ ഹിന്ദുക്കൾപോലും കാൺഗ്രസ്സിനു എതിരായി പ്രവർത്തിക്കുവാൻ തുടങ്ങി.

മുൻസിപ്പൽ പ്രസിഡന്റിനു യാത്രപ്പടിയോ വാഹന അലവൻസോ ഇല്ലാതിരുന്നതുകൊണ്ടു നഗരത്തിൽ മുഴുവൻ സഞ്ചരിക്ക

ദ്വാൻ അദ്ദേഹത്തിന് സ്വന്തം കീശയിൽനിന്നും പണം ചെലവാക്കേണ്ടിവന്നു. നഗരത്തിലെ പ്രമുഖവ്യക്തികൾ ജട്കാവണ്ടിയിൽ സഞ്ചരിക്കുമ്പോൾ പ്രസാദ് ഒരു ഇക്കാവണ്ടിയിൽ (ചക്കടാവണ്ടികൾക്ക് ഇക്കാവണ്ടിയെന്നാണ് ബീഹാറിൽ പറയാറുള്ള പേർ) ഏകദേശം പത്തുമൈൽ സമചതുരശ്ര വിസ്തൃതിയുള്ള പാറ്റ്നാ നഗരത്തിൽ സഞ്ചരിച്ചു തുടങ്ങി. ഇതു് കാണികൾക്ക് കൗതുകവും വിനോദവും ഉണ്ടാക്കിയ ഒരു സംഭവമായിരുന്നു. കുതിരവണ്ടിയുടെ പകുതിക്കൂലി കൊണ്ട് ഇക്കാവണ്ടിയിൽ സഞ്ചരിക്കാമായിരുന്നുവെന്നുള്ളതു മാത്രമാണ് അദ്ദേഹത്തെ ഈ വണ്ടി ഉപയോഗിക്കുവാൻ പ്രേരിപ്പിച്ചതു്.

പാറ്റ്നാ നഗരവാസികൾ ആഴമുള്ള കുഴികളെടുത്താണ് കക്കൂസുകൾ നിർമ്മിച്ചിരുന്നതു്. ഒരു കുഴി നിറയുമ്പോൾ അതു മൂടിയിട്ട് മറ്റൊന്ന് കുഴിക്കും. ഇവയ്ക്കു സമീപംതന്നെ കുടിക്കാനുള്ള ജലം ഊറുന്ന കിണറുകളും ഉണ്ടായിരിക്കും. ഇതിന്റെ ഫലമായി നഗരത്തിലെ ശുചീകരണ വ്യവസ്ഥ പരിഷ്കരിക്കുന്നതിന് വളരെ വൈഷമ്യം നേരിട്ടു. നഗരത്തിലെ ജീവിതം തന്നെ ശോചനീയമായിത്തീരുമെന്ന് ബോദ്ധ്യമായതിന്റെഫലമായി മുൻസിപ്പാലിറ്റി ഇടപെട്ടു് അല്പകാലം മുൻപുതന്നെ ഈ കുഴികൾ മൂടിയിരുന്നു. എങ്കിലും നഗരത്തിന്റെ പല ഭാഗങ്ങളിലും ഇത്തരം കുഴികൾ നിലവിൽ ഉണ്ടായിരുന്നു. അവയൊക്കെ നിശ്ശേഷം മൂടി നഗരം ശുദ്ധമാക്കുവാൻ പുതിയ മുൻസിപ്പൽ പ്രസിഡന്റിന് കഴിഞ്ഞു. വേനൽക്കാലത്തു് പാറ്റ്നായിലെ ജനങ്ങൾ ഗംഗാനദിയിൽനിന്നും എടുത്ത വെള്ളമാണ് കുടിക്കുവാൻ ഉപയോഗിച്ചിരുന്നതു്. വർഷകാലത്തു് നദിയിലെ വെള്ളം ചെളികലങ്ങി മലിനമാകുന്നതു കൊണ്ട് ജനങ്ങൾക്ക് പലപ്പോഴും ജലദൗർലഭ്യം നേരിട്ടിരുന്നു. ഇതു പരിഹരിക്കുവാൻ കുഴൽവെള്ളം ഏർപ്പെടുത്തുന്നതു് ആവശ്യമായിത്തീർന്നതുകൊണ്ട് ഒരു പുതിയപദ്ധതി വളരെ മുൻപുതന്നെ തയ്യാറാക്കിയിരുന്നുവെങ്കിലും ധനത്തിന്റെ കുറവുമൂലം നടപ്പിലാക്കുവാൻ കഴിഞ്ഞില്ല.

അതുപോലെതന്നെ പാറ്റ്നായിൽ ശുദ്ധമായ പാൽ ലഭിക്കാതിരുന്നതുകൊണ്ട് ഒരു ഗോശാല ഏർപ്പെടുത്തുവാനുള്ള പദ്ധതിയും വിഭാവനം ചെയ്തു. എല്ലാററിനും ധനം ഉണ്ടാക്കുവാൻ കൂടുതൽ നികുതികൾ ചുമത്തുവാനുള്ള മാർഗ്ഗത്തെപ്പററി പുതിയ കൗൺസിൽ ആലോചന തുടങ്ങി. എന്നാൽ പ്രതിപക്ഷങ്ങളുടെ എതിർപ്പുമൂലം ആ ഉപായം സാദ്ധ്യമല്ലെന്ന് തെളിഞ്ഞു. മുൻസിപ്പൽ ജീവനക്കാരുടെ ഇടയിലുള്ള അഴിമതികൾ നിർത്തലാക്കുവാനുള്ള ചില ശ്രമങ്ങളും പുതിയ കൗൺസിൽ ആരംഭിക്കാതിരുന്നില്ല. തൽഫലമായി ജീവനക്കാർ ഒന്നടങ്കം

പക്ഷങ്ങളോടു ചേർന്ന് എല്ലാ പുരോഗമനപരിപാടികളും തടസ്സപ്പെ ടുത്തി. ഒടുവിൽ പൊറുതികെട്ട് യാതൊരു നൂതനപദ്ധതിയും നടപ്പി ലാക്കുവാൻ കഴിയുകയില്ലെന്ന് ബോധ്യമായതിനുശേഷം കാൺഗ്രസ്സ് പാർട്ടി അംഗങ്ങൾ രാജിവെച്ചു പിരിഞ്ഞു. എങ്കിലും മുൻസിപ്പാലി റ്റിയിൽ തോട്ടിവേല ചെയ്തുകൊണ്ടിരുന്ന സാധുക്കളെ അധമർണ്ണ്യ ത്തിൽനിന്നും മോചിപ്പിക്കുവാൻ പ്രസിഡന്റ് സ്വീകരിച്ച നടപടി കൾ മാത്രം ഫലവത്തായി. അതുപോലെതന്നെ നഗരത്തിൽ എലെ ക്ട്രിസിറ്റി ഉപയോഗിച്ചുള്ള വിളക്കുകൾ ഏർപ്പെടുത്തുവാൻ അദ്ദേഹം ആരംഭിച്ച പരിപാടിയും അചിരേണ നടപ്പിൽവന്നു.

മുൻസിപ്പൽ പ്രവർത്തനങ്ങളിൽനിന്നും വിരമിച്ചതിനുശേഷം ഗാന്ധിജിയുടെ സർഗ്ഗാത്മകപരിപാടികളിൽ ഐകാഗ്ര്യം പുലർത്തു വാൻ അദ്ദേഹത്തിന് കഴിഞ്ഞു. എ. ഐ. സി. സി. ഖാദിയുടെ നിർമ്മാണവും, പ്രചരണവും, പ്രവർത്തനപരിപാടിയുടെ ഒരു ഭാഗമായി അംഗീകരിച്ചതും, അഖിലഭാരതചർക്കാസംഘം സ്ഥാപിച്ചതും, മഹാ ത്മാഗാന്ധി ഇൻഡ്യയൊട്ടുക്ക് ധനം ശേഖരിച്ചതും, സംസ്ഥാനംതോറും ചർക്കാസംഘത്തിന്റെ ശാഖകൾ തുറന്നതും ഇതേകാലത്തിൽ ആയിരുന്നു. ബിഹാറിൽ ഖാദിയുടെ ഉത്പാദനത്തെ വിപുലമാക്കുവാൻ രാജേന്ദ്രപ്ര സാദ് ചെയ്തുപോന്ന ശ്രമങ്ങൾ വിജയിച്ചിരുന്നു. തടിച്ച പരുപരു പ്പൻ തുണികൾ മാത്രമാണ് അന്നുവരെ ചർക്കയിൽ നിർമ്മിച്ചുകൊണ്ടിരു ന്നത്. ഘനം കുറഞ്ഞ നൂലും നേർത്ത വസ്ത്രങ്ങളും മാത്രമല്ല, കൈയ് കൊണ്ടു നൂററു ക്ലിഷ്ടതരമായ നൂലും തറികളിൽ നെയ്തെടുത്ത മൃദു മനോജ്ഞമായ തുണിയും ഉണ്ടാക്കുവാൻ തുടങ്ങിയതോടുകൂടി ഒരു കാലത്ത് ഖാദിയുടെ ന്യൂനതയെപ്പററി പരാതിപ്പെട്ടിരുന്നവർപോലും അത് ധാ രാളമായി വിലയ്ക്കുവാങ്ങി ഉപയോഗിക്കുവാൻതുടങ്ങി. ഇക്കാലത്തു തന്നെ നൂലിന്റെ ഉത്പാദനം വർദ്ധിപ്പിക്കുവാൻവേണ്ടി പുതിയ മാതൃകയിലുള്ള ചർക്കകൾ നിർമ്മിച്ച് രാജ്യമൊട്ടുക്ക് പ്രചരിപ്പിച്ചു. മേന്മയിലും ഈടിലും മിൽവസ്ത്രങ്ങളോട് കിടപിടിക്കുവാൻ പോന്ന ഖാദിയുടെ നിർമ്മിതിസാധ്യമായതോടുകൂടി വിലനിരക്കിലും പൊരു ത്തംവരുത്തുവാൻ ശ്രമം നടത്തേണ്ടതായിവന്നു.

രാജ്യത്തിന്റെ നാനാഭാഗങ്ങളിലും ഇക്കാലത്ത് ഖാദിപ്രദ ർശനങ്ങൾ നടത്തിയതിൽ വളരെ ജനങ്ങൾ സംബന്ധിച്ച് സംതൃപ്തരായി. ഖാദിയുടെ ഉത്പാദനത്തിന്റെ വിവിധഘട്ടങ്ങൾ ഇവിടെ പ്രദർശി പ്പിച്ച് ജനങ്ങളുടെ താത്പര്യത്തെ ഉദ്ദീപിപ്പിക്കുവാൻ കഴിഞ്ഞിരു ന്നു. സബർമതി ആശ്രമത്തെ ചർക്കയുടെയും ഖാദിയുടെയും നി ർമ്മാണം സംബന്ധിച്ച ഒരു പരീക്ഷണശാലയായി ഗാന്ധിജി രൂപാന്ത

പ്പെടുത്തി. പഞ്ഞിവസ്ത്രങ്ങൾ മാത്രമല്ല, കമ്പിളിവസ്ത്രങ്ങളും ഉത്പാദിപ്പിക്കുവാൻവേണ്ടിയുള്ള ശ്രമങ്ങൾ ഇക്കാലത്തുതന്നെയാണ് ആരംഭിച്ചതു്. നെയ്ത്ത് വസ്ത്രങ്ങളും കമ്പിളിവസ്ത്രങ്ങളും മില്ലുകളിലെന്നപോലെ ധാരാളമായി ഉത്പാദിപ്പിക്കുവാൻ കഴിഞ്ഞില്ലെങ്കിലും, ഗുണത്തിലും പകിട്ടിലും ഉണ്ടായിരുന്ന മേന്മ വളരെയാളുകളെ ആകർഷിച്ചതുകൊണ്ട് വിററഴിക്കുവാൻ പ്രയാസം ഉണ്ടായില്ല. കൂടാതെ ഇവയുടെ നിർമ്മാണം എത്രയോപേർക്ക് തൊഴിലും ഉപജീവനമാർഗ്ഗവും ഉണ്ടാക്കിക്കൊടുക്കുവാൻ സഹായിക്കുകയും ഉണ്ടായി. അതുതന്നെയായിരുന്ന ഈ പദ്ധതിയുടെ മുഖ്യലക്ഷ്യം. ഖാദിപ്രസ്ഥാനത്തിന് രാജേന്ദ്രപ്രസാദിന്റെയും സൃഷ്ടിപ്രവർത്തനത്തിൽ ഏർപ്പെട്ട മററു ചിലരുടെയും നേതൃത്വത്തിൽ ഉണ്ടായ പുരോഗതി ഗണനീയമായിരുന്നു.

മഹാത്മാഗാന്ധിയുടെ സൃഷ്ട്യാത്മകപരിപാടികളിലെ മറെറാരു വിഷയം അധഃകൃതോദ്ധാരണമായിരുന്നു. ഹരിജനങ്ങൾ തിങ്ങിപ്പാർക്കുന്ന സ്ഥലങ്ങൾ സന്ദർശിച്ച് ശുചിത്വബോധം വളർത്തുവാനും അവരുടെ പ്രാർത്ഥന പരിശീലിപ്പിച്ച് അവരുടെ സമ്പത്സ്ഥിതിയെ ഉന്നമിപ്പിക്കുവാനുമുള്ള പരിപാടികളും ബിഹാറിൽ ആരംഭിക്കയുണ്ടായി. അയിത്തത്തെ നിർമ്മാർജ്ജനംചെയ്യുവാൻകൂടി ഈ പ്രവർത്തനങ്ങൾ ഉതകി. ആരാധനസ്ഥാനങ്ങൾ അവർക്ക് തുറന്നുകൊടുക്കുവാനുള്ള സമരങ്ങളും ചില സ്ഥലങ്ങളിൽ പുരോഗമിച്ചു. മഹാത്മാഗാന്ധി സ്വകീയജീവിതത്തിൽ പ്രയോഗിച്ചുനോക്കാത്ത യാതൊന്നുംതന്നെ മററുള്ളവരെ അനുശീലിപ്പിക്കുവാൻ തുനിഞ്ഞിട്ടില്ല. അദ്ദേഹം ലക്ഷ്മി എന്ന ഒരു ഹരിജനബാലികയെ തന്റെ വളർത്തുപുത്രിയായി സ്വീകരിക്കുകയും അവൾ വിവാഹകാലംവരെ ആ കുടുംബത്തിലെ ഒരു അംഗമായിത്തന്നെ കഴിഞ്ഞുകൂടുകയും ഉണ്ടായി. ഗാന്ധിജിയുടെ മാതൃക ആ മഹാത്മാവിന്റെ ഒരു സമാരാധകനായിരുന്ന രാജേന്ദ്രപ്രസാദിന്റെ ജീവിതത്തെ എത്രമാത്രം പരിവർത്തനംചെയ്തു എന്ന് ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. ബിഹാറിൽ ഹരിജനോദ്ധാരണശ്രമങ്ങൾക്ക് ഉണ്ടായ സാഫല്യത്തിൽ ഗാന്ധിജി സംതൃപ്തനായി.

മിശ്രവിവാഹം പ്രചരിപ്പിക്കുവാനും ഗാന്ധിജി വളരെയൊക്കെ പ്രവർത്തിച്ചിരുന്നു. അദ്ദേഹത്തിന്റെ പുത്രനും വൈശ്യകുലജാതനും ആയ ദേവദാസ് ഗാന്ധി ശ്രീ. സി. രാജഗോപാലാചാരിയുടെ ബ്രാഹ്മണകുലജാതയായ മകളെ വിവാഹംചെയ്തു. അതുകൂടാതെ അധഃകൃതവർഗ്ഗത്തിൽപെട്ട യുവതികളും ഉന്നതവർഗ്ഗങ്ങളിൽപെട്ട യുവാക്കന്മാരും തമ്മിലുള്ള വേഴ്ചയെ അദ്ദേഹം പ്രോത്സാഹിപ്പിക്കുകയും അങ്ങനെയുള്ള വിവാഹങ്ങളിൽ പങ്കെടുത്ത് അദ്ദേഹം ദമ്പതികളെ ആ

ശീർവദിക്കുകയും ചെയ്യുക പതിവായിരുന്നു. അതുപോലെതന്നെ ധനദുർവ്യയംചെയ്യുന്ന വിവാഹങ്ങളെ അദ്ദേഹം നിരുത്സാഹപ്പെടുത്തുകയും ആശ്രമത്തിൽവെച്ചുതന്നെ ആർഭാടമൊന്നുമില്ലാതെ വിവാഹകർമ്മങ്ങൾ നടത്തിക്കുകയും ചെയ്തു.

ബിഹാറിലും ഗുജറാത്തിലും നിലവിലിരുന്ന പർദാസമ്പ്രദായവും ഗാന്ധിജിയുടെ ശ്രദ്ധയെ ആകർഷിച്ചു. പർദാസമ്പ്രദായം അതിന്റെ ഏറ്റവും രൂക്ഷവും വികൃതവും ആയ രൂപത്തിൽ ആചരിച്ചിരുന്നതു് ബിഹാറിലാണു്. ചമ്പാരൻ സമരകാലത്തു് കസ്തൂർബായി ഗാന്ധിജിയുടെ ആഗമനം ജനങ്ങളുടെ കണ്ണു തുറപ്പിച്ചിരുന്നു. ഗുജറാത്തിലും മഹാരാഷ്ട്രത്തിലും നിന്നു് വളരെയേറെ സ്ത്രീകൾ ഗാന്ധിജി ചമ്പാരനിൽ ആരംഭിച്ച വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ സഹകരിക്കവാൻ ചെന്നുചേർന്നതും ബിഹാറിലെ സ്ത്രീകൾക്കു് ഒരു മാതൃകാപാഠമായിരുന്നു. ഗയാകാൺഗ്രസ്സ് സമ്മേളനത്തിൽ ബിഹാറിലെ പ്രമുഖ സ്ത്രീകൾ സന്നിഹിതരായിരുന്നു. എന്നാൽ അവർ പ്രത്യേകം കെട്ടി തയ്യാറാക്കിയിരുന്ന ഒരു ഭാഗത്തിരുന്നു് പുരുഷന്മാരുടെ ദൃഷ്ടിയിൽപെടാതെയാണു് സമ്മേളനനടപടികൾ വീക്ഷിച്ചതു്. കാൺഗ്രസ്സിൽ സംബന്ധിക്കുവാൻ ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നു് പ്രതിനിധികളായും അല്ലാതെയും നിരവധി സ്ത്രീകൾ ചെന്നുചേർന്നിരുന്നു. അവരുടെ സ്വതന്ത്രമായ പെരുമാറ്റവും പ്രസംഗങ്ങളും ബിഹാറിലെ സ്ത്രീകളുടെ ശ്രദ്ധയ്ക്കു് വിഷയമായി. കാൺഗ്രസ്സിന്റെ മൂന്നാം സമ്മേളനം മുതൽ ഈ സ്ത്രീകൾ അവരുടെ ആവൃതങ്ങളായ ഇരിപ്പിടങ്ങളെ ഉപേക്ഷിച്ചു് മറ്റുള്ളവരോടൊപ്പം തുറന്ന സമ്മേളനത്തിൽ ഹാജരായി.

ബിഹാറിലെ സ്ത്രീകൾ കൂട്ടിലടയ്ക്കപ്പെട്ട കിളികളെപ്പോലെ ഗൃഹാന്തർഭാഗത്തു് തങ്ങളുടെ ബന്ധുക്കളും മിത്രങ്ങളും ആയ പുരുഷന്മാരുടെ വീക്ഷണത്തിൽനിന്നുപോലും അകന്നാണു് ജീവിച്ചിരുന്നതു്. വിശിഷ്ടദിവസങ്ങളിൽ ഗംഗയിൽ സ്നാനത്തിനു പോകുമ്പോൾ ജനസംഘാതത്തിന്റെ മറവുകൊണ്ടു് തിരിച്ചറിയപ്പെടുകയില്ലെന്ന ഭാവനയിലാണു് അവർ ആ പുണ്യകർമ്മം നിർവഹിച്ചിരുന്നതു്. ഈ കീഴ്വഴക്കത്തിന്റെ അധിഷ്ഠാനത്തിലത്രേ മറകെട്ടിയ ഒരു കോണിൽ ഇരുന്നു് പുരുഷദൃഷ്ടിക്കു് വിഷയീഭവിക്കാതെ കാൺഗ്രസ്സ്നടപടികൾ വീക്ഷിക്കുവാൻ ആ വനിതകൾ ആദ്യമായി സമ്മതിച്ചതു്. അതുപോലെതന്നെ കാൺഗ്രസ്സ് പന്തലിലെ ജനാവലി ഗംഗാസ്നാനവേളകളിലെ തിരക്കാൾ അധികമായിരുന്നതുകൊണ്ടു് മറ്റുള്ളവരുടെ ദൃഷ്ടിയിൽ പെടുകയില്ലെന്നുള്ള വിശ്വാസത്തോടുകൂടി പൊതുസമ്മേളനത്തിലും അവർ സംബന്ധിച്ചു. മഹാത്മാഗാന്ധി ബിഹാർ സന്ദർശിച്ചിരുന്ന വേള

കൂടിയപ്പോഴും അദ്ദേഹത്തിന്റെ ദർശനം ലഭിക്കുവാൻ സ്ത്രീകൾ പൊതുസ്ഥലങ്ങളിൽ ഹാജരാകാത്ത പ്രത്യേക സമ്മേളനങ്ങൾ വിളിച്ചുകൂട്ടുക പതിവായിരുന്നു.

ഗാന്ധിജി പർദാസമ്പ്രദായം നിർത്തലാക്കുവാനുള്ള പ്രചാരണം ആരംഭിച്ചതോടുകൂടി ഇൻഡ്യയുടെ ഇതരഭാഗങ്ങളിലെന്നപോലെ തന്നെ ബിഹാറിലും സ്ഥിതിഗതികൾക്ക് മാററം സംഭവിച്ചു. ഗാന്ധിജിയുടെ ചുററും സബർമതി ആശ്രമത്തിൽ ജീവിച്ചിരുന്ന സ്ത്രീകൾ പർദാസമ്പ്രദായത്തിന്റെ ദോഷഫലങ്ങളെ ചൂണ്ടിക്കാണിച്ചും ജീവിതപരിശുദ്ധിക്ക് പർദാസമ്പ്രദായവുമായി യാതൊരു ബന്ധവുമില്ലെന്ന് സ്ഥാപിച്ചും പ്രചാരണം ആരംഭിക്കുകയും തങ്ങളുടെ പെരുമാററംകൊണ്ട് അതു് തെളിയിക്കുവാൻ ഔൽസുക്യം പ്രദർശിപ്പിക്കുകയും ചെയ്തതോടുകൂടി പർദാസമ്പ്രദായത്തിന്റെ ആയുഷ്കാലദിനങ്ങൾ എണ്ണപ്പെട്ടുകഴിഞ്ഞിരുന്നു. ഈ സ്വാതന്ത്ര്യബോധവും സ്ഥാനകാംക്ഷയും മററു സംസ്ഥാനങ്ങളിലെല്ലാം വ്യാപിച്ചതോടുകൂടി ദേശീയപ്രവർത്തനങ്ങൾക്ക് ത്യാഗസന്നദ്ധതയോടുകൂടി സ്ത്രീകൾ അഹമഹമികയാ മുന്നോട്ടുവന്നു. 1930-ൽ സത്യാഗ്രഹസമരത്തിൽ നിർഭയം പങ്കെടുക്കുവാൻ ഗാന്ധിജി സ്ത്രീകളെ ആഹ്വാനംചെയ്തതോടുകൂടി പർദാസമ്പ്രദായത്തിന്റെ അന്തർദുർഗ്ഗങ്ങളും തകർന്നു. മദ്യവിക്രയശാലകളും വൈദേശികവസ്ത്രാപണങ്ങളും പിക്കററുചെയ്യുകയെന്ന സുപ്രധാനമായ പരിപാടിയാണ് അദ്ദേഹം സ്ത്രീകൾക്ക് നീക്കിവെച്ചതു്. ഒരുകാലത്തു് സദാചാരവിരോധികളും സാഹസികന്മാരും ആയ കൂട്ടരെയാണ് മദ്യവിക്രയശാലകളിൽ ഈ ഉന്നതകുലജാതകളായിരുന്ന സ്ത്രീകൾക്ക് അഭിമുഖീകരിക്കേണ്ടിവന്നതെങ്കിൽ മററവസരങ്ങളിലാകട്ടെ ഗവർമെന്റിന്റെ സായുധരായ പോലീസുകാരേയും പട്ടാളത്തേയും ആണ് നേരിടേണ്ടിയിരുന്നതു്. കോരിത്തരിപ്പിക്കുന്ന ധീരതയോടും, അസാമാന്യമായ ത്യാഗസന്നദ്ധതയോടും ആണ് സ്ത്രീകൾ ഈ പരീക്ഷണങ്ങളെ അതിജീവിച്ചതെന്ന് ഇൻഡ്യയുടെ സ്വാതന്ത്ര്യചരിത്രം വ്യക്തമായി രേഖപ്പെടുത്തുകതന്നെചെയ്യും.

രാജേന്ദ്രപ്രസാദ് ബിഹാറിൽ ഇക്കാലത്തു് ഉണ്ടായ ഒരു സംഭവം രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു ബാലിക ഒരു ദിവസം ഒരു കടയുടെ മുൻപിൽ പിക്കററിംഗ് നടത്തിക്കൊണ്ടിരുന്നു. ആ ബാലിക അന്ന് ആദ്യമായിട്ടാണ് വീട്ടിനു വെളിയിൽ ഇറങ്ങിയിരുന്നതു്. പിക്കററു ചെയ്തുകൊണ്ടിരുന്ന കടയിൽനിന്നും എത്ര ദൂരത്താണ് അവളുടെ ഗൃഹം സ്ഥിതി ചെയ്തിരുന്നതെന്നോ അങ്ങോട്ടു പോകുവാനുള്ള വഴിയേതെന്നോ അവൾക്ക് അറിയാമായിരുന്നില്ല. കാൺഗ്രസ്സ് പ്രവർത്തകർ സാധാരണമായി എല്ലാ ദിവസവും വൈകുന്നേരം പിക്കററുചെ

ത്തുന്ന സ്ത്രീകളെ തിരഞ്ഞുപിടിച്ച് അവരുടെ വീട്ടിലെത്തിക്കുക പതിവായിരുന്നു. എന്നാൽ അന്ന് ഈ ബാലികയെ വീട്ടിലെത്തിക്കുവാൻ ചുമതലപ്പെട്ട പ്രവർത്തകർ ആ കർത്തവ്യം വിസ്മരിച്ചുപോയതുകൊണ്ട് യഥാകാലം സ്വഗൃഹത്തു ചെന്നുചേർന്നില്ല. ബാലിക കടയടച്ച് വൈകുന്നേരം കച്ചവടക്കാർ പോയതിനുശേഷവും അവിടെത്തന്നെ നിന്നു. അന്ന് മറ്റൊരു കട പിക്കറ്റുചെയ്തിരുന്ന സ്ത്രീയുടെ ഭർത്താവ് ഭാര്യയെ വീട്ടിലേക്ക് കൂട്ടിക്കൊണ്ടു പോകുമ്പോൾ ഈ ബാലികയെ കണ്ടെത്തി. സംഭവിച്ചതെന്താണെന്ന് അയാൾക്ക് മനസ്സിലായി. എന്നാൽ വീടെവിടെയാണെന്നും അവിടെ എത്തേണ്ട വഴിയേതാണെന്നും ആ ബാലികയ്ക്ക് നിശ്ചയം ഇല്ലാതിരുന്നതുകൊണ്ട് അവളെ വീട്ടിൽ എത്തിക്കുന്നതു എങ്ങനെയെന്നറിയാതെ അയാൾ വിഷമിച്ചു. ഓരോ നിരത്തിലും സഞ്ചരിക്കുമ്പോൾ വീട് അവിടെയാണെന്ന് ആ ബാലിക പറയും. അവളുടെ ഭർത്താവ് ആരാണെന്ന് അയാൾ ബാലികയോട് ചോദിച്ചു. എന്നാൽ ഭർത്താവിന്റെ പേർ പറയുന്നതു് പാപമാണെന്ന് അവളും ധരിച്ചിരുന്നതുകൊണ്ട് അതിനു വിസമ്മതിച്ചു. ഒടുവിൽ അവൾ ഭർത്താവിന്റെ നാമധേയം ഒരു കടലാസിൽ എഴുതിക്കാണിച്ചു. അതിനുശേഷം അയാൾ അവളെ വീട്ടിൽ എത്തിച്ചു.

സത്യാഗ്രഹസമരം സ്ത്രീകളിൽ ഉദിപ്പിച്ച ഉത്സാഹവും ആവേശവും അനുപമമായിരുന്നു. 1930 ലെ ഉപ്പുസത്യാഗ്രഹം സ്ത്രീകളുടെ ഇടയിൽ ഉണ്ടാക്കിയ ഉണർവ്വ് ഇതിനു മതിയായ തെളിവാണ്. ഇതിന്റെ ഗുണഫലങ്ങൾ ഏററവും കൂടുതൽ അനുഭവപ്പെട്ടതു് ബീഹാറിലായിരുന്നു. അടിമകളെപ്പോലെ ഗൃഹാന്തർഭാഗത്തു് സൂര്യകിരണങ്ങളുടെ വെളിച്ചത്തിൽനിന്നുപോലും മറഞ്ഞു് കഴിഞ്ഞുകൂടിയിരുന്ന സ്ത്രീകൾ അവരുടെ പർദ്ദ വലിച്ചുകീറി രാഷ്ട്രീയ സമരങ്ങളിൽ പങ്കെടുക്കുവാൻ മുന്നോട്ടു വന്നതും ആ നിലയിൽ അവർ ചരിത്രം സൃഷ്ടിച്ചതും ഗാന്ധിജിയുടെയും സഹപ്രവർത്തകരുടെയും നിരന്തരമായ പ്രചാരണങ്ങളുടെ ഫലമായിരുന്നു.

1924 മുതല്ക്കുതന്നെ സാമൂഹിക പരിഷ്കാരങ്ങൾ നടപ്പിലാക്കുവാനും സാമൂഹ്യജീവിതത്തിലെ മാതൃകകൾകൊണ്ടുതന്നെ മറ്റുള്ളവർക്ക് പ്രചോദനം നല്കുവാനും രാജേന്ദ്രപ്രസാദ് പ്രയത്നിച്ചുകൊണ്ടിരുന്നു. ബിഹാറിൽ നടന്നിട്ടുള്ള കായസ്ഥവർഗ്ഗക്കാരുടെ മിക്ക കോൺഫറൻസുകളിലും സ്ത്രീധനം നിർത്തലാക്കണമെന്നുള്ള പ്രമേയം ചർച്ചയ്ക്കു് എടുത്തു് അംഗീകരിക്കുക പതിവായിരുന്നു. എന്നാൽ പ്രമേയം അംഗീകരിച്ചവർ തന്നെ അടുത്ത ദിവസം അതു ലംഘിച്ച് ഭാരിച്ച സംഖ്യ

കൾ സ്ത്രീധനമായി വാങ്ങുകയോ കൊടുക്കുകയോ ചെയ്യുന്നു. രാജേന്ദ്രപ്രസാദിനു 13 വയസ്സിൽ നടന്ന തന്റെ വിവാഹത്തിനു 2000 രൂപ മാത്രമാണു് സ്ത്രീധനമായി കിട്ടിയിരുന്നതു്. കായസ്ഥസമ്മേളനങ്ങളിൽ കാൺഗ്രസ്സിലെ നേതാവായതിനുശേഷവും അദ്ദേഹം സംബന്ധിക്കുകയും ചിലപ്പോൾ ആദ്ധ്യക്ഷ്യംതന്നെ വഹിക്കുകയും ഉണ്ടായിട്ടുണ്ടു്. അങ്ങനെയുള്ള ഘട്ടങ്ങളിൽ വർഗ്ഗസമ്മേളനങ്ങളിൽ പങ്കെടുക്കുന്നതിനു അദ്ദേഹത്തെ ചില കാൺഗ്രസ്സുകാർ വിമർശിച്ചിരുന്നു. എങ്കിലും കേവലം സാമുദായികദുരാചാരങ്ങളും കീഴ്നടപ്പുകളും ദൂരെപ്പെടുത്തുകയെന്നതിൽ കവിഞ്ഞു് യാതൊരു പരിപാടിയും ഈ കാൺഫറൻസുകൾക്കു് ഉണ്ടായിരുന്നില്ല. പ്രസാദ് പാറ്റ്നായിൽ വക്കീൽവൃത്തി ആരംഭിക്കുന്നതിനു മുൻപുതന്നെ സ്ത്രീധനം നിർമ്മൂലമാക്കുവാനുള്ള ശ്രമങ്ങൾ സമുദായപരിഷ്കർത്താക്കൾ ആരംഭിച്ചിരുന്നുവെങ്കിലും ഗണ്യമായ മാനസാന്തരമൊന്നും ഈ വിഷയത്തിൽ ജനങ്ങളിൽ ഉണ്ടാക്കുവാൻ അവർക്കു് കഴിഞ്ഞിരുന്നില്ല.

1916 ൽ രാജേന്ദ്രപ്രസാദിന്റെ ചില കായസ്ഥസ്നേഹിതന്മാർ അദ്ദേഹത്തെക്കൊണ്ടു് ഒരു പ്രതിജ്ഞയിൽ ഒപ്പുവെയ്പിച്ചിരുന്നുവത്രെ. മകന്റെ വിവാഹത്തിനു് കന്യകയുടെ ബന്ധുക്കളിൽനിന്നു് 51 രൂപയിലധികം സ്ത്രീധനം വാങ്ങുകയില്ലെന്നായിരുന്നു ഈ പ്രതിജ്ഞയുടെ ഉള്ളടക്കം. രാജേന്ദ്രപ്രസാദിന്റെ സഹോദരൻ മഹേന്ദ്രപ്രസാദിനും ഈ അഭിപ്രായത്തോടാനുകൂല്യമാണു് ഉണ്ടായിരുന്നതു്. എങ്കിലും പരിണീതകളായ തന്റെ രണ്ടു പുത്രിമാർക്കും അദ്ദേഹം സ്ത്രീധനം കൊടുക്കേണ്ടിവന്നു. വിവാഹം ചെയ്യാതെ അവശേഷിച്ചിരുന്നതു് പുത്രന്മാരാണു്. പെൺമക്കൾക്കു് സ്ത്രീധനം കൊടുക്കുവാൻ കടംകൊണ്ട തുക ആൺകുട്ടികളുടെ വിവാഹകാലത്തു് പകരം വാങ്ങി കൊടുത്തുതീർക്കാമെന്നുള്ള മനോരാജ്യം അവശേഷിക്കുന്നുണ്ടായിരുന്നു. എങ്കിലും പരിഷ്കാരശ്രമങ്ങളും പ്രതിജ്ഞയും ഈ പ്രതീക്ഷകളെ തകർത്തുകളഞ്ഞു. മഹേന്ദ്രപ്രസാദിന്റെ രണ്ടു പുത്രന്മാരും രാജേന്ദ്രപ്രസാദിന്റെ പുത്രനും യാതൊരു സ്ത്രീധനവും വാങ്ങാതെ വിവാഹബന്ധത്തിൽ ഏർപ്പെട്ടു. സ്വപുത്രന്റെ വിവാഹം യാതൊരാർഭാടങ്ങളും കൂടാതെ ലളിതമായ രീതിയിലാണു് രാജേന്ദ്രപ്രസാദ് നടത്തിയതെങ്കിലും ജ്യേഷ്ഠന്റെ പുത്രന്മാരുടെ വിവാഹത്തിനു് വധൂഗൃഹക്കാരുടെ ഇച്ഛയ്ക്കു് അനുസൃതമായി ചില വൻചിലവുകൾ നിർവ്വഹിക്കേണ്ടിവന്നു. പക്ഷെ ഇതുകൊണ്ടൊന്നുംതന്നെ സ്ത്രീധനസമ്പ്രദായം ബീഹാറിൽ നിർമ്മൂലമാക്കുവാൻ ആർക്കും കഴിഞ്ഞില്ല. ഇതു് പഴമയുടെ ഒരു ലക്ഷണം മാത്രമാണെന്നു വിശ്വസിച്ചു് പോരുന്നവരുണ്ടു്. എന്നാൽ ആധുനികയുവാക്കന്മാരാണു് ഈ

വാണിജ്യ മനസ്ഥിതിയിൽ ഞങ്ങളുടെ പൂർവ്വികന്മാരെ മറികടന്നുകൊണ്ടിരിക്കുന്നു. പുതിയ ഹൈന്ദവനിയമങ്ങളുടെ ഫലമായി ഈ ദോഷ്യ് അവസാനിക്കുമെന്നു് ന്യായമായി പ്രതീക്ഷിക്കാം.

---

## അദ്ധ്യായം പതിനാറ്

## സിലോൺയാത്ര

1925 ജൂൺമാസം 16-ാംതീയതി സി. ആർ. ദാസ് ഡാർജിലിംഗിലുള്ള തന്റെ വസതിയിൽവെച്ചു് ചരമമടഞ്ഞു. ഇന്ത്യയിലെ ദേശീയ പ്രസ്ഥാനത്തിനു് സംഭവിച്ച അപ്രതീക്ഷിതവും അപരിഹാര്യവും ആയ ഒരു നഷ്ടമായിരുന്നു ഇതു്. "എന്റെ മരണത്തിനുശേഷം സി. ആർ. ദാസിൽനിന്നു് അനുശോചനം പ്രതീക്ഷിച്ച ഞാൻ ഇന്നു് സി. ആർ. ദാസിന്റെ ചരമത്തെപ്പററി അനുശോചിക്കേണ്ടിവന്നതു് വിധിയുടെ വൈപരീത്യമാണു്" എന്നായിരുന്നു ഗാന്ധജി ഈ നഷ്ടത്തെപ്പററി അന്നു് പ്രസ്താവിച്ചതു്. വക്കീൽവൃത്തിയിൽ സംഖ്യയില്ലാത്ത ധനമാർജ്ജിച്ചു് നിർല്ലോഭമായി ആ ധനം വ്യയം ചെയ്തു് രാജകീയ പ്രതാപങ്ങളോടും ആർഭാടപൂർണ്ണമായ ഐശ്വര്യത്തോടും കൂടി ജീവിതം നയിച്ചിരുന്ന ദാസ് ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തെ ആദ്യം എതിർക്കുകയാണു് ഉണ്ടായതു്. നിസ്സഹകരണ പ്രമേയത്തെ എതിർത്തു് പരാജയപ്പെടുത്തുവാൻ ബംഗാളിൽ നിന്നുള്ള പ്രതിനിധികളുമായി 36000 രൂപ ചെലവുചെയ്തു് ഒരു സ്പെഷ്യൽ ട്രെയിനിലാണു് നാഗ്പൂർ കാൺഗ്രസ്സിൽ സംബന്ധിക്കുവാൻ അദ്ദേഹം വന്നുചേർന്നതു്. അതിനു മുൻപു് കൽക്കത്താ കാൺഗ്രസ്സിൽവെച്ചുതന്നെ ഈ പ്രമേയത്തിനു് എതിരായി അദ്ദേഹം എതിർപ്പു് രേഖപ്പെടുത്തിയിരുന്നു. ധനസമൃദ്ധിയുടെയും ജീവിതാനന്ദങ്ങളുടെയും ആന്ദോളനങ്ങളിൽ ലയിച്ചു് പരാജയമെന്തെന്നറിയാതെ ഔന്നത്യത്തിൽ നിന്നു് വീണ്ടും ഔന്നത്യത്തിലേക്കു കുതിച്ചുകൊണ്ടിരുന്ന ഈ രാജോചിതപ്രതാപൻ സുഖാനുഭോഗങ്ങളെ വിട്ടു പിരിയുവാനും ധനാർജ്ജനത്തിൽനിന്നു പിന്മാറുവാനുമുള്ള വൈമനസ്യം കൊണ്ടാണു് നിസ്സഹകരണ സിദ്ധാന്തത്തെ എതിർത്തതെന്നു് ചിലർ തെററിദ്ധരിച്ചിരുന്നു. പ്രതിഭാസമ്പന്നനായിരുന്ന അദ്ദേഹം മററുള്ളവരുടെ അഭിപ്രായങ്ങളും പരിപാടികളും ചോദ്യംചെയ്യാതെ സ്വീകരിക്കുവാനോ തന്റെ ബുദ്ധിയെ മററുള്ളവർക്കു് അടിമപ്പെടുത്തുവാനോ ഒരിക്കലും സന്നദ്ധനായിരുന്നില്ല. ഗാന്ധി

ജിയുടെ അഭിപ്രായങ്ങൾക്കും നിശ്ചയങ്ങൾക്കും മററുള്ളവർ കല്പിച്ചിരുന്ന ദിവ്യത്വത്തെ അദ്ദേഹം അംഗീകരിച്ചില്ല. ഗാന്ധിജിയെ എതിർക്കുവാനും തദീയങ്ങളായ നിശ്ചയങ്ങളെ ചോദ്യം ചെയ്യുവാനും അദ്ദേഹം ഒരിക്കലും മടിച്ചിരുന്നില്ല.

ഗാന്ധിജിക്ക് ജനങ്ങളിൽ ചെലുത്തുവാൻ കഴിയുമായിരുന്ന പ്രേരണാശക്തി അന്യാദൃശമായിരുന്നു. ഇത് മാന്ത്രികന്റെ മാസ്മരശക്തി ദാസിനെയും മായാവലയത്തിൽ കുടുക്കുവാൻ പോന്ന ഒന്നായിരുന്നുവെന്ന അനന്തരസംഭവങ്ങൾ തെളിയിച്ചു. വാഗ്മിതയെല്ലാം ബുദ്ധിസമ്പത്തിനും രാഷ്ട്രീയപ്രബുദ്ധതയെല്ലാം കീഴ്‌വഴങ്ങാതെ നാഗപ്പൂർ സമ്മേളനം നിസ്സഹകരണപ്രസ്ഥാനത്തെ അംഗീകരിച്ചു. ദാസിന്റെ എതിർപ്പുകളെപ്പററി ദോഷൈകദൃക്കുകൾ പ്രചരിപ്പിച്ചിരുന്ന ദുഷ്പ്രവാദങ്ങളുടെ അധിഷ്ഠാനരാഹിത്യം അതിനുശേഷം അസന്ദിഗ്ദ്ധമായി അദ്ദേഹം തെളിയിച്ചു. നിസ്സഹകരണസിദ്ധാന്തത്തെ അംഗീകരിച്ച് അദ്ദേഹം പ്രാക്ടീസ് അവസാനിപ്പിച്ച് മുഴുവൻ സമയവും ദേശീയപ്രവർത്തനങ്ങൾക്ക് വിനിയോഗിക്കുവാൻ തുടങ്ങി. ആ മഹാത്യാഗം അവിടെയും അവസാനിച്ചില്ല. ബൽഗാം കോൺഗ്രസ്സ് സമ്മേളനത്തിന് അല്പദിവസങ്ങൾക്കുമുൻപ് അദ്ദേഹം തന്റെ സർവ്വസമ്പത്തും വസ്തുവകകളും ത്യജിച്ച് ഒരു ധർമ്മസ്ഥാപന ട്രസ്റ്റ് രൂപവത്ക്കരിക്കുകയും അതിന്റെ ഉടമസ്ഥാവകാശം രാഷ്ട്രത്തിന് ദാനമായി നല്കുകയും ചെയ്തു. അന്നു കോൺഗ്രസ്സിൽ ,അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം അദ്വിതീയമായിരുന്നു. ഇൻഡ്യ അദ്ദേഹത്തിന്റെ മഹനീയമായ ത്യാഗത്തെ വാഴ്ത്തുകയും ഒരു കിരീടം വെയ്ക്കാത്ത ചക്രവർത്തിയെപ്പോലെ അദ്ദേഹത്തെ ആദരിക്കുകയുംചെയ്തിരുന്നു. ഗാന്ധിജിപോലും ദാസിന് രാഷ്ട്രത്തിൽ ഉണ്ടായിരുന്ന സ്വാധീനശക്തിയെ തിരിച്ചറിഞ്ഞ് ബൽഗാം കോൺഗ്രസ്സിൽവെച്ചു സ്വരാജ്യപാർട്ടിയെ കോൺഗ്രസ്സിന്റെ ഒരുഭാഗമായി അംഗീകരിച്ചു നിയമസഭാപ്രവർത്തനങ്ങൾക്കനുമതി നല്കിയതും ഇതിനുമുൻപ് പ്രസ്താവിച്ചിട്ടുണ്ട്. സ്വരാജ്യപാർട്ടിയുടെ നേതാവെന്നനിലയിൽ പണ്ഡിററ് മോട്ടിലാൽ നെഹ്രുവിന്റെ സഹകരണത്തോടുകൂടി ബ്രിട്ടീഷ് സാമ്രാജ്യശക്തിയെ നിയമസഭകളിൽ പരാജയപ്പെടുത്തി മണ്ടേഗ്‌ചെംസ്ഫോർഡ് പരിഷ്കാരത്തെ തകർക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

അന്ന് ബ്രിട്ടീഷ് പാർലിമെൻറിൽ ഇൻഡ്യാ സിക്രട്ടറിയായിരുന്ന ബർക്കൻഹെഡ്പ്രഭുവിനെപ്പററി പല പ്രതീക്ഷകളും സി. ആർ. ദാസിന് ഉണ്ടായിരുന്നു. ദാസിനെപ്പോലെതന്നെ സുപ്രസിദ്ധനായ ഒരു ബാരിസ്റ്ററും പ്രതിഭാസമ്പന്നനും ആയിരുന്ന ബർക്കൻ ഹെഡ്പ്രഭു ദീർഘവീക്ഷണത്തോടുകൂടി ഇൻഡ്യൻ പ്രശ്നങ്ങൾക്ക് പരിഹാരം

നിർദ്ദേശിക്കുമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. ഫാരിദ്പൂർ
എന്ന സ്ഥലത്തുവെച്ചു് ബംഗാൾ പ്രാദേശിക കാൺഗ്രസ്സ്കമ്മിററിയുടെ
ആഭിമുഖ്യത്തിൽ നടന്ന കാൺഫറൻസിൽ ആദ്ധ്യക്ഷ്യംവഹിച്ചുകൊണ്ടു്
ഈ പ്രതിജ്ഞകളോടുകൂടി അദ്ദേഹം ഇൻഡ്യൻ പ്രശ്നങ്ങൾക്കു് പരി
ഹാരം ഉണ്ടാക്കുവാൻ ബ്രിട്ടീഷ് ഗവർമ്മെൻറിനോടു് അഭ്യർത്ഥിച്ചു.
ഭരണകാര്യങ്ങൾക്കുള്ള ഉത്തരവാദിത്വത്തിൽ ഒരു നല്ലഭാഗം ജനങ്ങളി
ലേക്കു പകരുവാൻ ബ്രിട്ടൺ തയ്യാറാണെങ്കിൽ ഒരു സന്ധിയുണ്ടാകു
വാൻ യാതൊരു പ്രതിബന്ധവും ഉണ്ടാകയില്ലെന്നു അദ്ദേഹം പറഞ്ഞു.
ഭരണാധികാരികളിൽ ഒരു മാനസാന്തരമുണ്ടാകണമെന്നും അതു പ്രവൃ
ത്തികൾമൂലം ജനങ്ങളെ ബോദ്ധ്യപ്പെടുത്തണമെന്നും അദ്ദേഹം ഉദ്ബോ
ധിപ്പിച്ചു. ഫാരിദ്പൂർ സമ്മേളനത്തിനുശേഷം അല്പദിവസങ്ങൾക്കു
ള്ളിൽ അദ്ദേഹം മൃതിയടഞ്ഞു. സുഖസമൃദ്ധമായ ജീവിതം ഉപേക്ഷിച്ചു്
കാരാഗൃഹവാസത്തിലെ യാതനകളെ വരിച്ചു് മിക്കവാറും ഒരു നിത്യ
രോഗിയായിത്തീർന്നിരുന്ന അദ്ദേഹം ജീവിതക്ലേശങ്ങളും ശാരീരികമായ
അസ്വാസ്ഥ്യവും വകവയ്ക്കാതെ നിരന്തരമായി ദേശീയ പ്രവർത്തനങ്ങ
ളിൽ മുഴുകിയിരുന്നു. അദ്ദേഹത്തിന്റെ അകാലചരമം ആ നിലയിൽ
അനിവാര്യവും ആയിരുന്നു. അദ്ദേഹത്തിന്റെ ദേശീയ പ്രവർത്തനങ്ങൾ
ഇൻഡ്യൻ സ്വാതന്ത്ര്യ സമരചരിത്രത്തിലെ കാന്തിചിന്തുന്ന ഒരു അദ്ധ്യാ
യമായിരിക്കും. "അദ്ദേഹത്തിന്റെ സ്മരണയെ നാം എങ്ങിനെയാണു്
നിലനിർത്തേണ്ടതു്? കണ്ണുനീർ പൊഴിക്കുവാൻ വിഷമമില്ല. എന്നാൽ
കണ്ണുനീരിനു് നമ്മെയോ അദ്ദേഹത്തിന്റെ അടുത്ത ബന്ധുക്കളെയോ
സഹായിക്കുവാൻ കഴികയില്ല............അദ്ദേഹത്തിന്റെ ആത്മാവു
മാത്രമല്ല, ത്യാഗവും സേവനവുംകൊണ്ടു് ഭാസുരമായ ആ നാമധേയം
പോലും ശാശ്വതമായി നിലനില്ക്കുന്നതാണു്. അദ്ദേഹത്തിന്റെ മാതൃ
കയെ ചെറിയ തോതിലെങ്കിലും അനുകരിക്കുന്നവരാരോ അവർ യുവാ
ക്കന്മാരായിരിക്കട്ടെ, വൃദ്ധന്മാരായിരിക്കട്ടെ—അദ്ദേഹത്തിന്റെ സ്മരണ
യെ നിലനിർത്തുവാൻ സഹായിക്കുന്നവരാണു്. നമുക്കു അദ്ദേഹത്തിന്റെ
പ്രതിഭാശക്തികളില്ലെങ്കിലും തന്റെ മാതൃരാജ്യത്തെ സ്നേഹിച്ച അദ്ദേഹ
ത്തിന്റെ ആത്മാർത്ഥതയെ അനുകരിക്കാവുന്നതാണു്" ഇങ്ങിനെയാണു്
ഗാന്ധിജി ഈ ചരമത്തെപ്പററി പ്രസ്താവിച്ചതു്. എന്തൊക്കെ അഭി
പ്രായഭേദങ്ങളും സംഘട്ടനങ്ങളും രാഷ്ട്രീയകാര്യങ്ങളിൽ ആ വീരന്മാർ
തമ്മിലുണ്ടായിരുന്നിട്ടുണ്ടെങ്കിലും ആ മഹാപുരുഷന്മാർ പരസ്പരം സ്നേ
ഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. പ്രതിയോഗിയുടെ ദൌർ
ബല്യം ഒററനോട്ടത്തിൽ ഗ്രഹിക്കുവാൻ കഴിവുണ്ടായിരുന്ന അദ്ദേഹം
തന്റെ അനുയായികളുടെ ഇടയിൽ ഹിമവാനെപ്പോലെ ഉന്നതനായി

തന്നു" എന്നത്രേ ബ്രജ്വ്യാശ പർണ്ണേന്ദു് അദ്ദേഹത്തിന്റെ ചരമവേളയിൽ പ്രസ്താവിച്ചതു്. അതിനുശേഷം ഗാന്ധിജി ബംഗാളിൽ താമസിച്ചു് 10 ലക്ഷം രൂപ പിരിച്ചെടുത്തു് ദാസിന്റെ അന്ത്യാഭിലാഷത്തെ ആദരിച്ചു് രാഷ്ട്രത്തിനു് അദ്ദേഹം വിട്ടുകൊടുത്തിരുന്ന ഗൃഹത്തിൽ സ്ത്രീകൾക്കും കുട്ടികൾക്കുമായുള്ള ഒരു ആശുപത്രി സ്ഥാപിച്ചു. ദാസ് ചരമമടഞ്ഞതോടും സ്വരാജ്യപാർട്ടി തുടർന്നു് പ്രവർത്തിച്ചു. ഗാന്ധിജി ആ പ്രവർത്തനങ്ങളെ ഹൃദയാർത്ഥമായി ആശീർവദിക്കയും ചെയ്തു.

രാജേന്ദ്രപ്രസാദിന്റെ സ്വരാജ്യപരിപാടികൾ സംബന്ധിച്ച പ്രവർത്തനങ്ങൾ കഴിഞ്ഞ അധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ഇക്കാലത്തുള്ള അദ്ദേഹത്തിന്റെ രാഷ്ട്രീയവിശ്വാസങ്ങളുടെ സ്വഭാവവും പ്രവർത്തനരീതിയും അദ്ദേഹത്തിന്റെ ഭാഷയിൽത്തന്നെ താഴെ ഉദ്ധരിക്കട്ടെ:—

"ഞാൻ കൌൺസിൽ പ്രവേശനത്തിനു് എതിരായിരുന്നു. ഈ പരിതഃസ്ഥിതിയിൽ എന്തൊരു നയമാണു് കൈക്കൊള്ളേണ്ടതെന്നു് ഒരു വിധിനിർണ്ണയിക്കുവാൻ എനിക്കു് കഴിവില്ലായിരുന്നു. ഞാൻ ആലോചിച്ചതിതാണു്. അവിടെ പോയവർ തന്നെയല്ലേ തീരുമാനിക്കട്ടെ! അവരുടെ അഭിപ്രായമനുസരിച്ചു് കാൺഗ്രസ്സ് ഇക്കാര്യത്തിൽ സ്വീകരിക്കുന്ന നയംതന്നെ ഞാനും സ്വീകരിക്കാം. ആ നയം നടപ്പിലാക്കുന്നതിൽ എനിക്കു് കഴിവുള്ള സഹായവും ചെയ്യണം. ഗാന്ധിജി ഇക്കാര്യത്തിൽ ഒരു പക്ഷം ഇത്രത്തോളം പോകാൻ ഒരുക്കം ഉണ്ടായില്ല. എന്തെന്നാൽ സ്വരാജ്യപാർട്ടിക്കാരുടെ അഭിപ്രായത്തിൽ കാൺഗ്രസ്സ്, കൌൺസിൽ ബഹിഷ്കരണം ഉപേക്ഷിച്ചിട്ടെങ്കിലും വോട്ടർമാരെക്കൊണ്ടു് കൌൺസിലിലേക്കു് വോട്ടുചെയ്യിക്കാനോ മറ്റുതരത്തിൽ സഹായിക്കുവാനോ കാൺഗ്രസ്സിനു് കടപ്പാടില്ലെന്നു് ഗാന്ധിജി പ്രസ്താവിച്ചിരുന്നു. ഞാൻ അതിലും കുറച്ചുകൂടി മുന്നോട്ടു പോയി. കാൺഗ്രസ്സ് കൌൺസിൽ പ്രവേശന പരിപാടിയെ ഒരിക്കൽ സ്വീകരിച്ചു കഴിഞ്ഞ നിലയ്ക്കു് അതിനെ ഫലപ്രദമാക്കാൻ സഹായിക്കേണ്ടതാണെന്നു് എനിക്കു് അഭിപ്രായം ഉണ്ടായിരുന്നു. ഈ നയത്തെ അനുസരിച്ചുതന്നെ ഞാൻ പ്രവർത്തിച്ചുവന്നു. തിരഞ്ഞെടുപ്പുകളിൽ മുഴുവൻ കഴിവും ഉപയോഗിച്ചു് വല്ലതെല്ലാമൊക്കെ ചെയ്തിരുന്നു."

ദാസിന്റെ ചരമത്തിനുശേഷം സ്വരാജ്യകക്ഷിയിൽത്തന്നെ അഭിപ്രായഭേദങ്ങളും മാത്സര്യവും വളർന്നു തുടങ്ങി. ദാസ് അച്ചടക്കലംഘനങ്ങൾ അല്പമാത്രമെങ്കിലും സഹിഷ്ണുതയോടെ വീക്ഷിച്ചിരുന്നില്ല. അദ്ദേഹം ഉരുക്കുമുഷ്ടിപ്രയോഗിച്ചു് പ്രക്ഷോഭണകർത്താക്കളെയും അച്ചടക്കലംഘ-



ധികന്മാരേയും അന്നത്തെ സംസ്ഥാനങ്ങളിലും ഉള്ള [illegible] അധികാരപ്രശ്നകരമായിരുന്ന നിയന്ത്രണം [illegible] നിസ്സഹകരണത്തിന്റെ വ്യാഖ്യാനത്തിന് പാർട്ടി [illegible] കവാൻ തുടങ്ങി. ഗവർമ്മെന്റ് സംഘടിപ്പിച്ച [illegible] അംഗത്വം സ്വീകരിക്കുന്നതു് നിസ്സഹകരണ [illegible] ചിലർ നിർദ്ദേശിച്ചു. മോട്ടിലാൽ നെഹ്റുതന്നെ [illegible] യിൽ അംഗത്വം സ്വീകരിച്ചു. മറ്റൊരു സ്വരാജ്യപക്ഷനേതാവു ഒരു പടികൂടി മുന്നോട്ടുപോയി ഗവർണ്ണരുടെ എക്സിക്യൂട്ടീവ് കൌൺസിലർപദം സ്വീകരിച്ചു. പാർട്ടി ഇതിനു് സമാധാനം ബോധിപ്പിക്കുവാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം നെഹ്റുവിന്റെ സ്കീൻകമ്മിറ്റി അംഗത്വം ചൂണ്ടിക്കാണിച്ചു് മറുപടികൊടുത്തു. പക്ഷെ ഇവരണ്ടിനും ഒരു സാദൃശ്യവും ഉണ്ടായിരുന്നില്ല.

1926-ലെ തിരഞ്ഞെടുപ്പിലും സ്വരാജ്യപാർട്ടി മത്സരിച്ചു് പല സ്ഥാനങ്ങളും പിടിച്ചടക്കി. എന്നാൽ ഗവർമ്മെന്റിൽ മാറ്റമൊന്നുമുണ്ടാക്കുവാനോ ജനങ്ങളുടെ സ്വാതന്ത്ര്യാഭിലാഷത്തെയും സമരമനഃസ്ഥിതിയെയും കൂടുതൽ ഉണർത്തുവാനോ നിയമസഭാ പ്രവർത്തനങ്ങൾക്ക് കഴിഞ്ഞിരുന്നില്ല. കൂടാതെ അന്നുവരെ കോൺഗ്രസ്സിലെ ഒരു അംഗമായി പ്രവർത്തിച്ചിരുന്ന മാളവ്യജിയും മോട്ടിലാൽ നെഹ്റുവും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാകുകയും അദ്ദേഹം ലാലാലജപത്റായിയുടെ സഹകരണത്തോടുകൂടി നാഷനൽ പാർട്ടി എന്ന പേരിൽ ഒരു പ്രത്യേക കക്ഷിയെ കേന്ദ്രനിയമസഭയിൽ സംഘടിപ്പിക്കയുംചെയ്തു. സ്വരാജ്യകക്ഷിയുടെ പ്രവർത്തനങ്ങളുടെ ഈ വിഭിന്നതകളുടെയും മത്സരങ്ങളുടെയും ഇടയ്ക്കു എന്താണം കാര്യംകൂടി തുടർന്നുപോയെന്നുള്ളതു് പ്രസ്താവ്യമാണ്.

നമുക്ക് രാജേന്ദ്രപ്രസാദിനെ അനുഗമിക്കാം. 1927 ലെ കോൺഗ്രസ്സ് സമ്മേളനം ഡാക്ടർ അൻസാരിയുടെ ആദ്ധ്യക്ഷത്തിൽ മദ്രാസിൽ വെച്ചാണ് നടന്നതു്. ഈ സമ്മേളനത്തിൽ കുടുംബസമേതനായിട്ടാണ് രാജേന്ദ്രപ്രസാദ് സംബന്ധിച്ചിരുന്നതു്. മദ്രാസിനടുത്തുള്ള രാമേശ്വരം എന്ന പുണ്യസ്ഥലം സന്ദർശിക്കുവാൻ കുടുംബാംഗങ്ങൾ ആഗ്രഹം പ്രകടിപ്പിച്ചിരുന്നതുകൊണ്ടു് മദ്രാസ്സ് സമ്മേളനത്തിനുശേഷം അവരോടൊന്നിച്ചു് അദ്ദേഹം അങ്ങോട്ടുപോയി. ബാല്യത്തിലും കൌമാരത്തിലും മാതാപിതാക്കന്മാരോടുകൂടി ബിഹാറിലും ഉത്തരഭാരതത്തിലും ഉള്ള പുണ്യസ്ഥലങ്ങൾ സന്ദർശിച്ചിട്ടുള്ള അദ്ദേഹത്തിനു് തെക്കെ ഇൻഡ്യയിലുള്ള പുണ്യസ്ഥലങ്ങളിൽകൂടി സമാരാധന നടത്തണമെന്നു് ആഗ്രഹമുണ്ടായിരുന്നു. രാമേശ്വര സന്ദർശനം കഴിഞ്ഞു് മടം

ഖത്തെ രാജകാര്യത്തു വിട്ടിട്ട് അദ്ദേഹം സിലോൺ സന്ദർശിച്ചു. ബീഹാറിൽ കാൺഗ്രസ്സ് പ്രവർത്തനങ്ങൾ നടത്തി പലവട്ടം ജയിൽവാസം വരിച്ചിരുന്ന പ്രസാദിന്റെ ഒരു മിത്രമായ ദാമോദർദാസ്ജി എന്നൊരാൾ അക്കാലത്തു് സിലോണിലുള്ള ഒരു മഹാ വിദ്യാലയത്തിൽ ബുദ്ധമതഗ്രന്ഥങ്ങൾ പഠിച്ചുകൊണ്ടു് താമസിക്കുന്നുണ്ടായിരുന്നു. ഈ ദാമോദർദാസ്ജി തന്നെയാണ് അനന്തരകാലത്തിൽ ബുദ്ധമതം സ്വീകരിച്ചു രാഹുൽ സാംകൃത്യായനനെന്ന പേരിൽ പ്രശസ്തനായിത്തീർന്നതു്. ഈ അടുത്തകാലത്തദ്ദേഹം ചരമമടയുമ്പോൾ ആ ബുദ്ധഭിക്ഷുവിന്റെ പാണ്ഡിത്യത്തെപ്പററി ഇൻഡ്യയൊട്ടുക്കുള്ളതിലെ പണ്ഡിതന്മാരും പത്രങ്ങളും പ്രശംസിച്ചിരുന്നു.

ദാമോദർദാസ്ജിയുമൊന്നിച്ചു് രാജേന്ദ്രപ്രസാദ് ഈ മനോഹരമായ ആ ദ്വീപിന്റെ മിക്കഭാഗങ്ങളിലും സഞ്ചരിച്ചു. സസ്യശ്യാമളകോമളമായ സിലോണിന്റെ പ്രകൃതിസൗന്ദര്യവും അവിടത്തെ മനോഹരമായ ക്ഷേത്രങ്ങളും സ്നേഹസമ്പന്നരായ ജനങ്ങളും അദ്ദേഹത്തെ ആകർഷിക്കാതിരുന്നില്ല. രാവണൻ സീതയെ അശോകവാടിയിൽ ബന്ധനത്തിൽവെച്ചതായി പറയപ്പെടുന്ന 'സീതാ എലിയ' എന്ന പ്രദേശവും അദ്ദേഹം സന്ദർശിച്ചു. നാലുഭാഗവും പർവ്വതങ്ങളാൽ ചുററപ്പെട്ട ഒരു താഴ്വരപ്രദേശമാണ് 'സീതാഎലിയ'. പർവ്വതനിരകൾ കൊണ്ടടക്കപ്പെട്ട ഈ താഴ്വരയിൽ ഒരു ചെറിയ അരുവി ഒഴുകുന്നുണ്ടു്. സീതാദേവിയെ ബന്ധനത്തിൽ പാർപ്പിച്ചിരുന്നതായി പറയപ്പെടുന്ന ഒരു ചെറിയ ക്ഷേത്രവും ഇവിടെ കാണാം. ബഹുവർണ്ണമായ പുഷ്പങ്ങളെ വഹിച്ചുകൊണ്ടു് നില്ക്കുന്ന അശോക വൃക്ഷങ്ങൾകൊണ്ടു് നിബിഡമായ വനങ്ങൾ ഹൃദയഹാരിയായ കാഴ്ചയാണ്. ലങ്കാദഹനത്തിനുശേഷമുള്ള നാശാവശിഷ്ടങ്ങളാണ് അവിടെ കാണുന്ന കല്ലുകളും മററു ജീർണ്ണ വസ്തുക്കളും എന്നു് വിശ്വസിക്കപ്പെട്ടുപോരുന്നു. അവിശ്വസനീയങ്ങളായ പല ഐതിഹ്യങ്ങളും സ്ഥലവാസികളിൽനിന്നു് അദ്ദേഹം ശ്രവിക്കുകയുണ്ടായി. അനുരാധപുരത്തെ മഹാബോധി വൃക്ഷവും അവിടെ രണ്ടായിരം വർഷങ്ങളോളമായി കത്തിക്കൊണ്ടിരിക്കുന്നതെന്നു് ജനങ്ങൾ വിശ്വസിക്കുന്ന വിളക്കും അദ്ദേഹം കണ്ടു. ഈ കാഴ്ചകളെപ്പററിയുള്ള മധുരവും ആനന്ദപ്രദവും ആയ സ്മരണകളോടുകൂടിയാണ് അദ്ദേഹം തിരിച്ചുപോന്നതു്. എന്നാൽ ഇൻഡ്യയിലെത്തിയപ്പോൾ സഹോദരനായ മഹേന്ദ്രപ്രസാദ് വിപത്കരമായ ഒരു ശസ്ത്രക്രിയ കഴിഞ്ഞു് അപകടാവസ്ഥ തരണംചെയ്തു് ആശുപത്രിയിൽ പാർക്കുന്ന വിവരമാണ് അദ്ദേഹത്തിനു് ലഭിച്ചതു്.

## അദ്ധ്യായം പതിനേഴ്

# വിദേശസഞ്ചാരം

ബീഹാർ ഹൈക്കോർട്ടിൽ നടന്നതും രാജേന്ദ്രപ്രസാദ് നിസ്സഹകരണപ്രസ്ഥാനം തുടങ്ങിയ വിശേഷവും നടത്തിയിരുന്നതും ആയ ഒരു സിവിൽ കേസിനെപ്പററി ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ! ഹൈക്കോടതിയിൽ പരാജയപ്പെട്ട കക്ഷി വീണ്ടും പ്രിവി കൌൺസിലിൽ അപ്പീൽ കൊടുത്തിരുന്നതുകൊണ്ട് തന്റെ കക്ഷിക്കുവേണ്ടി ബാരിസ്റ്റർമാരെ ഉപദേശിക്കുവാൻ അദ്ദേഹത്തിന് ലണ്ടനിലേയ്ക്കു പോകേണ്ടിവന്നു. പോരെങ്കിൽ വിദേശയാത്ര ചെയ്യുവാൻ ലഭിച്ച ഈ അവസരം പാഴാക്കേണ്ടതില്ലെന്നുകൂടി അദ്ദേഹം വിചാരിക്കാതിരുന്നില്ല. ഇംഗ്ലണ്ട് യാത്രയ്ക്കുവേണ്ടിയുള്ള ഒരുക്കങ്ങൾ തിടുക്കത്തിൽ ആരംഭിക്കുകയായി. എന്നാൽ ഒരു സസ്യഭുക്കായിരുന്ന അദ്ദേഹത്തിന് ആവശ്യകമായ ആഹാരസാധനം ഇംഗ്ലണ്ടിൽ ലഭിക്കുമോ എന്നായിരുന്നു ആദ്യം പരിഹരിക്കേണ്ടിയിരുന്ന സംശയം. അതിനുവേണ്ടി അക്കാലത്ത് ഇംഗ്ലണ്ടിൽനിന്നും തിരിച്ചുവന്നു ബാറാക്കാബനിയിൽ ജോലിയിൽ പ്രവേശിച്ചിരുന്ന ഒരു സുഹൃത്തിനെ സന്ദർശിച്ച് ഇംഗ്ലണ്ടിലെ ജീവിതരീതിയെപ്പററിയുള്ള വിവരങ്ങൾ അന്വേഷിച്ചു. ഇംഗ്ലണ്ടിൽ മുട്ട ഒരു സസ്യമായിട്ടാണ് പരിഗണിക്കപ്പെട്ടിരുന്നതെന്നും അതുകൊണ്ട് മുൻകൂട്ടി ഹോട്ടൽ ഉടമസ്ഥന്മാരെ അറിയിച്ചില്ലെങ്കിൽ മിക്ക സാധനങ്ങളിലും മുട്ട കലർത്തിയിരിക്കുമെന്നും ഒരു രഹസ്യം ആദ്യം മനസ്സിലാക്കി. കൂടാതെ സ്പൂൺ, ഫോർക്ക് മുതലായ ഉപകരണങ്ങൾ ഉപയോഗിക്കേണ്ട രീതിയും പരിശീലിച്ചു

ഇംഗ്ലണ്ടിൽ തണുപ്പുകാലമായിരുന്നതുകൊണ്ട് വേണ്ടിടത്തോളം കമ്പിളിവസ്ത്രങ്ങൾ തുന്നിച്ച് ശേഖരിക്കുന്നതിന്റെ ആവശ്യകത നേരിട്ടു. എന്നാൽ ഇംഗ്ലീഷ്‌രീതിയിൽ വസ്ത്രധാരണം ചെയ്യുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. കാശ്മീരിൽനിന്നും കമ്പിളി വരുത്തി ഇൻഡ്യൻ രീതിയിലുള്ള വസ്ത്രങ്ങൾ തുന്നിച്ചു. നഗ്നത മറയ്ക്കുവാനും തണുപ്പിൽനിന്നും ശരീരത്തെ രക്ഷിക്കുവാനും അല്ലാതെ വസ്ത്രധാരണത്തിന് ജീവിതത്തിൽ ഒരു പ്രാധാന്യവും അദ്ദേഹം ഒരു കാലത്തും കല്പിച്ചിരുന്നില്ല. നാല്പതു വയസ്സിനുശേഷം ഇംഗ്ലീഷ് ഫാഷനനുസരിച്ച് വസ്ത്രധാരണത്തിൽ എന്തെങ്കിലും പ്രത്യേകമായ ശ്രദ്ധ ചെലുത്തണമെന്നും അദ്ദേഹത്തിനു തോന്നിയില്ല. യാത്രയ്ക്കുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കിയതിനുശേഷം അദ്ദേഹം കപ്പൽ കയറുവാൻ ബോംബേയി

ലേക്കു് തിരിച്ചു. സബർമതി ആശ്രമത്തിൽ പോയി ഗാന്ധിജിയോടു് യാത്രാനുമതി വാങ്ങി, കപ്പലിൽ ഒരു ഒന്നാംക്ലാസ്സ് യാത്രക്കാരനായി ഇംഗ്ലണ്ടിലേക്കു് തിരിച്ചു. യാത്ര ചെയ്യുമ്പോൾ ഒരു ഭൃത്യനെ അകമ്പടിയായി കൊണ്ടുപോകുന്ന ശീലം ഗാന്ധിജിയുടെ ഉപദേശമനുസരിച്ചു് ചമ്പാരനിൽവെച്ചു് ഉപേക്ഷിച്ചിരുന്നുവെങ്കിലും ഇംഗ്ലണ്ട് യാത്രയിൽ ഒരാളുടെ സേവനം ആവശ്യകമായി വരുമെന്നു തോന്നിയതുകൊണ്ടു് താൽക്കാലികമായി പഴയ ചടങ്ങു് പുനരാരംഭിക്കേണ്ടിവന്നു.

കപ്പൽ ഏഡനിലെത്തിയപ്പോൾ ചില യാത്രക്കാർ ഈജിപ്റ്റിലെ പിറമിഡുകൾ കാണുവാൻ കെയ്റോയിലേക്കു് യാത്ര തിരിച്ചു. കുക്കു് കമ്പനി ഏർപ്പാടു ചെയ്തിരുന്ന സൗകര്യങ്ങൾ ഉപയോഗിച്ചു് രാജേന്ദ്രപ്രസാദും ലോക മഹാത്ഭുതങ്ങളിലൊന്നായ ആ ശവകുടീരം കാണുവാൻ യാത്ര തിരിച്ചു. മനുഷ്യപ്രയത്നത്തിന്റെ ശക്തിസ്മാരകങ്ങളായ ആ ശവകുടീരങ്ങൾ അദ്ദേഹത്തെയും അത്ഭുതപ്പെടുത്താതിരുന്നില്ല. പിറമിഡുകളിൽനിന്നു ലഭിച്ചിട്ടുള്ള ഈജിപ്റ്റ് ചക്രവർത്തിമാരുടെ മൃതശരീരങ്ങൾ (മമ്മികൾ) കെയ്റോവിലെ ഒരു കാഴ്ചബംഗ്ലാവിൽ സൂക്ഷിച്ചിരുന്നതും അദ്ദേഹം കണ്ടു. സഹസ്രാബ്ദങ്ങൾക്കു മുമ്പു് അടക്കം ചെയ്തിരുന്ന മൃതശരീരങ്ങൾ അതേ മട്ടിൽ അല്പംപോലും കേടുപറ്റാതെ സൂക്ഷിച്ചിരുന്ന പ്രാചീന ഈജിപ്ഷ്യ ശാസ്ത്രജ്ഞന്മാരുടെ പ്രഭാവം ആരെയാണു് വിസ്മയഭരിതരാക്കാത്തതു്. അടക്കം ചെയ്യുമ്പോൾ അവരുടെ ശരീരം ധരിച്ചിരുന്ന നേരിയ വസ്ത്രങ്ങൾപോലും അതേമട്ടിൽ ഇന്നും അവശേഷിക്കുന്നു. മനുഷ്യൻ ജീവിതകാലത്തു് അവന്റെ പ്രതാപത്തിന്റെയും ലൗകിക വിഭവങ്ങളുടെയും ശക്തികൊണ്ടു് ആർജ്ജിക്കുന്ന മഹത്വവും പ്രശസ്തിയും അപ്രതിരോധ്യമായ ഏതോ നിയാമകശക്തിയുടെ ചുഴറ്റലിൽപ്പെട്ടു് നശിച്ചുപോകുന്നതും, ഈ നശ്വരത്വത്തിന്റെ രഹസ്യം മനസ്സിലാക്കുവാൻ കഴിയാത്ത മനുഷ്യൻ വീണ്ടും വീണ്ടും തലമുറകൾതോറും കൂടുതൽ കൂടുതൽ നേട്ടങ്ങൾക്കുവേണ്ടിയുള്ള ആഗ്രഹങ്ങളിലും പ്രലോഭനങ്ങളിലുംനിന്നു മുക്തനാകാതെ ആത്മശക്തിയെ ബലി കഴിക്കുന്നതും ആയുള്ള സ്മരണകളാണു് ഈ കാഴ്ചകൾ രാജേന്ദ്രപ്രസാദിൽ ഉളവിപ്പിച്ചതു്. ശോകഭാരംകൊണ്ടു് വിങ്ങുന്ന ഹൃദയത്തോടുകൂടിയാണു് അദ്ദേഹം ഈ കാഴ്ചബംഗ്ലാവിൽനിന്നും പുറത്തുപോന്നതു്. സ്ഫിങ്ക്സ്, പ്രാചീന ദേവാലയങ്ങൾ തുടങ്ങിയ മറ്റു പല കാഴ്ചകളും അദ്ദേഹത്തെ ആകർഷിച്ചിരുന്നു.

ഈജിപ്റ്റിലെ കാഴ്ചകൾ കണ്ടതിനുശേഷം അദ്ദേഹം പോർട്ട്സെയിദിലെത്തി വീണ്ടും കപ്പൽ കയറി മാർസെയിൽസു്

ചെയ്യുകയും അവിടെനിന്ന് പാരീസ് വഴി കപ്പലിലെത്തി ലണ്ടനിലേക്ക് തിരിക്കുകയും ചെയ്തു. വാസസൗകര്യങ്ങൾ ഏർപ്പെടുത്താൻ മുൻകൂട്ടി ലണ്ടനിൽ എത്തിയിരുന്നവർ സ്റ്റേഷനിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവരോടൊന്നിച്ച് വാസസ്ഥലത്തേക്ക് യാത്രയായി. ലണ്ടനിലെത്തി, പന്ത്രണ്ടു മണിക്കൂറുകൾക്കുള്ളിൽ അദ്ദേഹം പ്രിവികൌൺസിൽ കേസ് തയ്യാറാക്കുന്നതിനുള്ള ജോലിയിലേർപ്പെട്ടു.

ഇംഗ്ലണ്ടിലെ വക്കീൽവൃത്തിയേയും ബാരിസ്റ്റർമാരുടെ സത്യസന്ധതയേയും കാര്യശേഷിയേയുംപറ്റി പല സൂചനകളും രാജേന്ദ്രപ്രസാദ് ആത്മചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കക്ഷി വക്കീലായി ഏർപ്പെടുത്തിയിരുന്നത് ഉപ്പ്ജോൺ എന്ന പ്രശസ്തനായ ഒരു ബാരിസ്റ്ററെ ആയിരുന്നു. 75 വയസ്സിലധികം പ്രായമുണ്ടായിരുന്ന ഈ മനുഷ്യൻ യുവാക്കന്മാരെപ്പോലെ ചുറുചുറുക്കോടുകൂടി കേസുകൾ പഠിക്കുന്നതും പ്രമാണങ്ങൾ എത്ര ദീർഘമായിരുന്നാലും അവ മുഴുവൻ പരിശോധിക്കുന്നതും ആയുള്ള രീതി അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. ഇൻഡ്യയിലെ ഒരു ഗ്രാമീണനെപ്പോലെ വസ്ത്രധാരണം ചെയ്ത് ബാരിസ്റ്ററുടെ ചേംബറിൽ ചെന്ന് സംശയങ്ങൾക്ക് മറുപടി നല്കിയിരുന്ന രാജേന്ദ്രപ്രസാദ് ഒരു വക്കീലാണെന്നുപോലും ബാരിസ്റ്റർ ആദ്യം മനസ്സിലാക്കിയില്ല. ഒരുദിവസം കോടതിയിൽ കേസിന്റെ വാദം നടന്നുകൊണ്ടിരിക്കുമ്പോൾ ബാരിസ്റ്റർ തിരിഞ്ഞ് തന്റെ കക്ഷിയോട് ഒരു സംശയം ചോദിച്ചു. രാജേന്ദ്രപ്രസാദാണ് മറുപടി പറഞ്ഞത്. മറുപടികേട്ട് ബാരിസ്റ്റർ സൂക്ഷിച്ച് അദ്ദേഹത്തിന്റെ മുഖത്ത് ഒരിക്കൽകൂടി നോക്കിയിട്ട് കേസിന്റെ വാദം തുടർന്നു. അതിനുശേഷം ഈ മനുഷ്യൻ ആരാണെന്ന് ബാരിസ്റ്റർ അന്വേഷിച്ചു. മഹാത്മാഗാന്ധിയുടെ ഒരു സഹപ്രവർത്തകനും പാറ്റ്നാ ഹൈക്കോർട്ടിലെ ഒരു പ്രശസ്തനായ അഡ്വക്കേറ്റും നിസ്സഹകരണപ്രസ്ഥാനം സ്വീകരിച്ച് പ്രാക്ടീസ് ഉപേക്ഷിച്ച ഒരു ദേശഭക്തനും ആണ്. അശ്രദ്ധമായി അപരിഷ്കൃതമായ കമ്പിളിവസ്ത്രങ്ങൾ ധരിച്ച് കേസുകെട്ടുകളുമായി വിനയപുരസ്സരം തന്റെ പിറകേ നടന്ന് ചോദിക്കുന്ന ചോദ്യങ്ങൾക്ക് ബുദ്ധിപൂർവ്വമായ മറുപടി പറയുന്നത് ഈ ഗ്രാമീണനെന്ന് അപ്പോഴാണ് ബാരിസ്റ്റർ മനസ്സിലാക്കിയത്.

ഇന്ത്യക്കാരന്റെ സംസ്കാരത്തിന് അമിതമായ പ്രാധാന്യം കല്പിക്കുന്ന പാശ്ചാത്യരിൽ രാജേന്ദ്രപ്രസാദ് ഉണ്ടാക്കിയിട്ടുള്ള പ്രതികരണങ്ങളെക്കുറിക്കുന്ന മറ്റൊരു സംഭവവും ഇവിടെ പ്രസ്താവിക്കപ്പെടാവുന്നതാണ്. ഇതെത്രമാത്രം ശരിയാണെന്നുള്ളതിലേക്ക് ഒരു പാശ്ചാത്യ പത്രലേഖകന്റെ സാക്ഷ്യപത്രമല്ലാതെ മറ്റൊന്നും ഈ

ഗ്രന്ഥകാരന്റെ മൈഷ്യവാദം ഇല്ല. രാജേന്ദ്രപ്രസാദ് ജയിൽവാസമനുഭവിക്കുന്ന കാലത്തു് ഒരു സായാഹ്നത്തിൽ പാശ്ചാത്യരായ ഏതാനും നരവംശശാസ്ത്രജ്ഞന്മാർ ഇൻഡ്യൻ ജയിലുകളിലുള്ള കുററവാളികളുടെ ശാരീരിക മാതൃകകൾ കണ്ടുമനസ്സിലാക്കുന്നതിനു് ജയിൽ സന്ദർശിക്കയുണ്ടായത്രെ. സ്ത്രീകളും പുരുഷന്മാരും അടങ്ങിയ ഈ ചെറിയ സംഘം ജയിലിലെ അങ്കണത്തിൽ ചുററി സഞ്ചരിക്കുമ്പോൾ രാജേന്ദ്രപ്രസാദിന്റെ സെല്ലിനുമുൻപിൽകൂടി കടന്നുപോയി. രാജേന്ദ്രപ്രസാദ് തറയിൽ വിരിച്ചിരുന്ന ഒരു കമ്പിളിയിൽ ചിന്താഗ്രസ്തനായിരിക്കുന്ന കാഴ്ചയാണ് അവർ കണ്ടതു്. ശാസ്ത്രജ്ഞസംഘം കുറച്ചുനേരം അദ്ദേഹത്തിന്റെ മുറിയുടെ മുൻപിൽ നിന്നു് ഈ കുററവാളിയുടെ ശരീരപഠനം നടത്തിയെങ്കിലും ആലോചനയിൽ മുഴുകിയിരുന്ന അദ്ദേഹം അതു ശ്രദ്ധിക്കയുണ്ടായില്ല. ശാസ്ത്രീയസംഘം അവരുടെ പരിശോധന അവസാനിപ്പിച്ചു് തിരിച്ചുപോകുവാൻ ഭാവിക്കുമ്പോൾ അവരിൽ ഒരാൾ ഈ മനുഷ്യൻ പ്രത്യക്ഷത്തിൽതന്നെ ലക്ഷണയുക്തനായ ഒരു കുററവാളിയാ(Evidently a criminal type)ണെന്നു പറഞ്ഞതു് രാജേന്ദ്രപ്രസാദിനു് കേൾക്കാമായിരുന്നു. ഈ കുററവാളി ഇംഗ്ലീഷ് ഭാഷ മനസ്സിലാക്കുകയില്ലെന്നാണ് അവർ ധരിച്ചതു്. രാജേന്ദ്രപ്രസാദ് ഒന്നു് മന്ദഹസിച്ചതല്ലാതെ ഒരു മറുപടിയും പറഞ്ഞില്ല.

അന്യഭാഷകൾ സംസാരിക്കുവാൻ കഴിവുള്ള ഒരു പണ്ഡിതനും പ്രാചീനഹൈന്ദവസംസ്കാരത്തിന്റെ ഉത്തമ പ്രതീകവും, അനന്തരകാലങ്ങളിൽ ഇൻഡ്യയുടെ ആദ്യത്തെ രാഷ്ട്രപതിയെന്ന നിലയിൽ ലോകവിഖ്യാതനായിത്തീർന്ന രാജ്യതന്ത്രജ്ഞനും ആയ ഒരു മഹാപുരുഷനിലാണ് അവർ കുററവാളിയുടെ ലക്ഷണങ്ങൾ കണ്ടെതെന്നു് അറിഞ്ഞിരുന്നെങ്കിൽ തങ്ങളുടെ നരവംശശാസ്ത്രത്തെപ്പററിയുള്ള പരിജ്ഞാനം പുനഃപരിശോധനയ്ക്കു് വിഷയമാക്കുമായിരുന്നോ എന്തോ?

വക്കീൽവൃത്തിയുടെ ധാർമ്മികമാനദണ്ഡങ്ങളെപ്പററിയും ചില പാഠങ്ങൾ ലണ്ടനിൽവെച്ചു് അദ്ദേഹത്തിനു് പഠിക്കുവാൻ കഴിഞ്ഞു. അപ്പീൽ കേസുസംബന്ധിച്ചു് 15000 അതിലധികം പേജുകളിൽ അച്ചടിച്ചിട്ടുള്ള പ്രമാണങ്ങളാണു് പരിശോധിക്കേണ്ടിയിരുന്നതു്. ഇതുമുഴുവൻ ഇംഗ്ലീഷ് ബാരിസ്റ്റരന്മാർ ശ്രദ്ധയോടെ പരിശോധിക്കുമോ എന്നു് കക്ഷി ഉത്കണ്ഠിതനായിരുന്നു. ഇൻഡ്യയിൽ കക്ഷികളും അവരുടെ ഉപദേഷ്ടാക്കളും ഒന്നിച്ചു് പ്രമാണങ്ങൾ പരിശോധിക്കുന്ന സീനിയർ വക്കീലന്മാർ മണിക്കൂറൊന്നിനു് 85 രൂപാവീതം വക്കീൽഫീസായി ചാർജ്ജുചെയ്തിരുന്നു. ഈ കീഴ്നടപ്പ് ഇംഗ്ലണ്ടിലും ഉണ്ടെന്നുള്ള ധാരണയിൽ രാജേന്ദ്രപ്രസാദ് ഇങ്ങനെ ഒരു നിർദ്ദേശം ബാരിസ്റ്ററുടെ മുൻ

പീൽ സമർപ്പിച്ചു. അദ്ദേഹം പറഞ്ഞ മറുപടി ഇൻഡ്യയിലെ വക്കീലന്മാരെ ലജ്ജിപ്പിക്കുന്ന ഒന്നായിരുന്നു. "നിങ്ങൾ തരുന്ന ഫീസ് കോടതിയിൽനിന്ന് കേസ്സ് വാദിക്കുവാൻവേണ്ടിമാത്രം ഉള്ളതല്ല. റിക്കാർഡുകൾ പരിശോധിക്കുക വക്കീലിന്റെ കർത്തവ്യമാണ്. അതുകൂടാതെ കേസ്സുവാദിക്കുക സാധ്യമല്ല. അതിലേയ്ക്ക് പ്രത്യേകം ഫീസ്സ് വാങ്ങുന്ന പതിവ് ഇവിടെ ഇല്ല. ഏതെങ്കിലും വിഷയത്തെപ്പററി സംശയം ഉണ്ടാകുമ്പോൾ നിങ്ങളോട് നോട്ടുകളാവശ്യപ്പെടാം."

കോടതിയിൽ സമർപ്പിക്കുവാനുള്ള കേസിന്റെ വാദം അദ്ദേഹം തയ്യാറാക്കിയപ്പോൾ പതിനയ്യായിരം പുറങ്ങളുള്ള പ്രമാണങ്ങളിലെ ഓരോ വരിയും അദ്ദേഹം വായിച്ചതായി തെളിഞ്ഞിരുന്നു. കേസിലെ വാദങ്ങളെല്ലാംതന്നെ പ്രാബല്യം ഉള്ളവയാണെന്നും വിഷയം അസന്ദിഗ്ധമാണെന്നും ബാരിസ്റ്റന്മാർക്ക് അഭിപ്രായം ഉണ്ടായിരുന്നു. അപ്പീൽവാദിയുടെ ഭാഗത്തേയ്ക്ക് അവരുടെ ബാരിസ്റ്ററന്മാർ 22 ദിവസം വാദം നടത്തിയതിനുശേഷവും വീണ്ടും ഒന്നരമാസംകൂടി അതിലേയ്ക്ക് വേണ്ടിവരുമെന്ന് അവർ അഭിപ്രായപ്പെട്ടു. ഇതിനിടയ്ക്ക് മൂന്നുമാസത്തേയ്ക്കുള്ള കോടതിയുടെ ദീർഘകാലവെക്കേഷൻ ആരംഭിക്കുകയും ചെയ്തു. അതുകൊണ്ട് വെക്കേഷൻകാലം മുഴുവനും, പിന്നീട് കേസ്സ് നടത്തുവാൻ മററൊരു മൂന്നു മാസവും ലണ്ടനിൽതന്നെ താമസിക്കേണ്ടിവരുമെന്ന നില വന്നുകൂടി. ഭയങ്കരമായ ശീതകാലം മുഴുവൻ ഇംഗ്ലണ്ടിൽതന്നെ കഴിച്ചുകൂട്ടേണ്ടിവരുമെന്നായപ്പോൾ കാസരോഗിയായിരുന്ന പ്രസാദിന് ഒരു ഞെട്ടൽ ഉണ്ടായി. എങ്കിലും തന്റെ കക്ഷിയെ കൈവിടുവാൻ അദ്ദേഹത്തിന് സാധ്യമായിരുന്നില്ല.

എന്നാൽ ഈ പ്രശ്നങ്ങൾക്കെല്ലാംതന്നെ അദ്ദേഹത്തിന്റെ കക്ഷി ആരുമറിയാതെ ഒരു പരിഹാരം കണ്ടെത്തി. കേസിൽ തനിക്ക് ജയം നിശ്ചയമാണെന്നറിഞ്ഞുകൊണ്ടുതന്നെ അദ്ദേഹം എതിർകക്ഷികളുമായി രാജിയാലോചനയിലേർപ്പെടുകയും, അല്പ ദിവസങ്ങൾക്കുള്ളിൽ ഭീമമായ നഷ്ടം സഹിച്ചും ഒരൊത്തുതീർപ്പിലെത്തിച്ചേരുകയും ചെയ്തു. ബാരിസ്റ്ററന്മാരോ ഇൻഡ്യയിൽനിന്ന പോയിരുന്ന ഉപദേഷ്ടാക്കളോ അറിയാതെയാണ് അദ്ദേഹം രാജിയാലോചനകൾ നടത്തിയത്. ആലോചനകൾക്കുശേഷം രാജിസമ്മതിച്ചുകൊണ്ടുള്ള ഒരു പ്രമാണവും എഴുതി ബാരിസ്റ്ററന്മാരെ സമീപിച്ചപ്പോൾ മാത്രമേ അവർ അതു് അറിഞ്ഞുള്ളു. മുൻകൂട്ടി അവരെ അറിയിച്ചിരുന്നുവെങ്കിൽ ഇത്ര പ്രബലമായ ഒരു കേസിൽ എതിർകക്ഷികളുമായി നഷ്ടം സഹിച്ച് സന്ധിയിലേർപ്പെടുവാൻ അവർ അനുവദിക്കുമായിരുന്നില്ല. രാജി തീരുമാനത്തെപ്പററി സ്വതന്ത്ര ഉപദേശവും നൽകുവാൻ അവർക്ക് അവസരം

കൊടുക്കാതെ പ്രമാണപൂർവ്വമായിട്ടാണ് അദ്ദേഹം ബാരിസ്റ്റർമാരെ സമീപിച്ചതു്. പ്രമാദജനകമായിരുന്ന കേസ് അങ്ങനെ അവസാനിച്ചു.

രാജിസമ്മതിച്ചു് കേസ് അവസാനിപ്പിച്ചു ഉടൻ രാജേന്ദ്രപ്രസാദിനു് ലണ്ടൻ വിടേണ്ടിവന്നു. ആസ്ത്രിയായുടെ തലസ്ഥാനനഗരമായ വിയന്നായ്ക്കു സമീപം സന്തോഷ്ബർഗ്ഗ്: എന്ന സ്ഥലത്തുവെച്ചു് ഒരു യുദ്ധവിരോധസമ്മേളനം നടക്കുന്നുണ്ടെന്നു് അദ്ദേഹത്തിനു് അറിവുകിട്ടിയിരുന്നു. ഫെന്നർബ്രോക്ക്‌വെ ആണു് ഈ സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിക്കുമെന്നു് വിശ്വസിക്കപ്പെട്ടിരുന്നതു്. രാജേന്ദ്രപ്രസാദിനു് നല്ലവണ്ണം താല്പര്യമുണ്ടായിരുന്നതും അദ്ദേഹം സംബന്ധിക്കുവാൻ ആഗ്രഹിച്ചിരുന്നതും ആയ ഒരു സമ്മേളനമായിരുന്നു ഇതു്. ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻവേണ്ടിയാണു് രാജേന്ദ്രപ്രസാദ് അതിശീഘ്രതയിൽ ലണ്ടൻ വിട്ടതു്. യൂറോപ്പിലെ പല ചെറിയ രാജ്യങ്ങളും ഈ സമ്മേളനത്തിൽ ചേർന്നിരുന്നു. തങ്ങളുടെ വിശ്വാസപ്രമാണങ്ങൾക്കുവേണ്ടി പല ത്യാഗങ്ങളും ജയിൽവാസവും അനുഭവിച്ചിട്ടുള്ളവർ ഇതിൽ ഭാഗഭാക്കുകളായിരുന്നു. തന്റെ ജീവിതം മുഴുവൻ തന്നെ അക്രമരാഹിത്യത്തിലും സമാധാനസ്ഥാപനത്തിനുംവേണ്ടി ഉഴിഞ്ഞുവച്ചിരുന്ന ഗാന്ധിജിയുടെ സഹകാരിയും ശിഷ്യനും ആയ രാജേന്ദ്രപ്രസാദ് ഇവരിൽ പലരുടെയും അന്യാദൃശമായ ശ്രദ്ധയെ ആകർഷിച്ചതിൽ അത്ഭുതം ഇല്ലല്ലോ. അവർ ഗാന്ധിജിയെപ്പറ്റി യോഗത്തിൽ എന്തെങ്കിലും പ്രസംഗിക്കണമെന്നു് അദ്ദേഹത്തോടു് അഭ്യർത്ഥിച്ചപ്പോൾ രാജേന്ദ്രപ്രസാദിനു് അതു് തിരസ്കരിക്കാൻ കഴിഞ്ഞില്ല. ഗാന്ധിയൻ തത്വശാസ്ത്രത്തെയും സത്യാഗ്രഹപരിപാടികളെയും അക്രമരാഹിത്യസിദ്ധാന്തങ്ങളെയും വിശദീകരിച്ചുകൊണ്ടു് അദ്ദേഹം ഒരു നല്ല പ്രസംഗം ചെയ്തു. യുദ്ധവിരുദ്ധപ്രമേയം പാസാക്കിയതിനുശേഷം പ്രതിനിധികൾ സംഘംസംഘമായി പിരിഞ്ഞുപോയി. യുദ്ധത്തിനു് എതിരായി പ്രതിനിധികൾ പ്രചാരണം നടത്തണമെന്നു കമ്മിറ്റി തീരുമാനിച്ചിരുന്നു.

രാജേന്ദ്രപ്രസാദും കമ്മിറ്റിയുടെ നിശ്ചയം അനുസരിച്ചു് ചില പ്രധാന പട്ടണങ്ങളിൽ നടന്ന യോഗങ്ങളിൽ പങ്കെടുത്തു. അവയിൽ ടാട്സ് എന്ന ഒരു പട്ടണത്തിൽ നടന്ന പ്രചാരണസമ്മേളനത്തിൽ അദ്ദേഹത്തിനു് ഉണ്ടായ അനുഭവങ്ങൾ അവിസ്മരണീയങ്ങളാണു്. ടാട്സിലെ മെഡിക്കൽകാളേജ് പ്രൊഫസ്സറായിരുന്ന ഡാക്ടർ സ്റ്റാൻഡിനാഥ് എന്നൊരാൾ ഗാന്ധിജിയുമായി ധാരാളം കത്തിടപാടുകൾ നടത്തിയിരുന്ന ഒരു ശാസ്ത്രജ്ഞൻ ആയിരുന്നു. ഇൻഡ്യ വിട്ടപ്പോൾ ജർമ്മനി സന്ദർശിക്കുവാൻ അവസരം ലഭിക്കുമെങ്കിൽ പ്രൊഫസ്സറെയും കാണണമെന്നു്

ഗാന്ധിജി അദ്ദേഹത്തോട് നിർദ്ദേശിച്ചിരുന്നു. അതുകൊണ്ടാണ് ഓട്ട്സിലെ സമ്മേളനത്തിൽ സംബന്ധിക്കുവാൻ പ്രസാദിന് കൂടുതൽ താത്പര്യം ഉണ്ടായത്. ഓട്ട്സിൽ വന്നിറങ്ങിയപ്പോൾ പ്രൊഫസറും പത്നിയും അദ്ദേഹത്തെ സ്വീകരിക്കുവാൻ റെയിൽവേസ്റ്റേഷനിൽ വരികയും തങ്ങളുടെ ആതിഥ്യം സ്വീകരിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. സമ്മേളനസ്ഥലം ഡാക്ടറുടെ സമീപത്തുള്ള ഒരു കെട്ടിടത്തിലായിരുന്നു. ഭക്ഷണം കഴിഞ്ഞ് ഡാക്ടറും പത്നിയും ഒന്നിച്ച് അദ്ദേഹം യോഗസ്ഥലത്തേക്ക് പോയി. പിന്നീടുള്ളതെല്ലാം അദ്ദേഹം തന്നെ പറയട്ടെ:—

“കുറച്ച് ആളുകൾക്കു ഇരിക്കാവുന്ന ഒരു ഹാളായിരുന്നു അത്. മുറിയിൽ നിറയെ ചെറിയ ചെറിയ മേശകൾ ഇട്ടിരുന്നു. ഓരോ മേശയുടെയും നാലുഭാഗത്തും നാലഞ്ചാളുകൾ വീതം ഇരുന്നിരുന്നു. മേശ ഓരോന്നിന്റെയും പുറത്ത് മദ്യം നിറച്ച ഗ്ലാസ്സുകളും വെച്ചിരുന്നു.— മുറിയുടെ മറ്റൊരറ്റത്ത് ചുവരിനോട് അടുത്ത് ഒരു പ്ലാറ്റ്ഫാറം നിർമ്മിച്ചിരുന്നു. പ്ലാറ്റ്ഫാറത്തിന്റെ ഒരു വശത്തായി ഒരു ചെറിയ വാതൽ ഉണ്ടായിരുന്നു. ഞങ്ങൾ മുറിക്കുള്ളിൽ കടന്നു. എന്റെ ഉടുപ്പുകണ്ട് ഞാനും അവിടെ പ്രസംഗിക്കാൻ ചെന്ന ആളാണെന്ന് ഒരു പക്ഷെ ചിലർ ധരിച്ചിരിക്കാം. ..........ഞാൻ മുറിയുടെ നടുവിലെത്തിയപ്പോൾ മറ്റൊരു ശബ്ദമുണ്ടായി. എനിക്ക് ഭാഷയൊന്നും മനസ്സിലായില്ല. പക്ഷെ എതിർ സംഘക്കാർ വന്നുകൂടുന്ന ബഹളമാണെന്ന് കൂടെയുണ്ടായിരുന്ന ഡാക്ടർ എന്നോട് പറഞ്ഞു. ഞങ്ങൾ പ്രസംഗമണ്ഡപത്തിന്റെ നേരെ നടന്നു ... ... ...ഇതിനിടയിൽ പത്തുപതിനഞ്ചാളുകൾ പ്രസംഗമണ്ഡപത്തിന് അടുക്കലേക്ക് ചാടിക്കയറി വന്നു. അവർ എന്റെ മേൽ മുഷ്ടിചുരുട്ടി ഇടിക്കാൻ തുടങ്ങി. ദമ്പതിമാർ ഇടയിൽ പെട്ട് എന്റെ ഇടികൊണ്ടു. ഇതിനിടയിൽ അക്രമികൾ മേശയും കസേരയും തല്ലിപ്പൊളിച്ച് ആ കഷണങ്ങളെടുത്ത് ഞങ്ങളെ പ്രഹരിക്കാൻ തുടങ്ങി. ആ പാവപ്പെട്ട പ്രൊഫസർക്കും പത്നിക്കും മുറിവുകൾ പറ്റി. അവരുടെ തലയിൽ നിന്നും ചോരയൊലിച്ചു .......... അവിടെ നിന്നും വേഗത്തിൽ ഇറങ്ങുകയാണ് നല്ലതെന്ന് എനിക്ക് ബോദ്ധ്യംവന്നു. ഞങ്ങൾ പ്ലാറ്റ്ഫാറത്തിൽ നിന്നും ചാടിയിറങ്ങി. താഴത്തിരുന്നവരുടെ മനോഗതി എന്തായിരുന്നെന്ന് ഞങ്ങൾക്ക് മനസ്സിലായില്ല. ഞങ്ങളുടെ മേൽ ആക്രമണം നടന്നുകൊണ്ടിരിക്കുമ്പോഴും അവർ ആരും എഴുന്നേറ്റില്ല. ഒന്നും മിണ്ടിയതുമില്ല.”

ഇങ്ങനെ യുദ്ധവിരുദ്ധ സമ്മേളനത്തിൽ നടന്ന മുഷ്ടിയുദ്ധത്തെ അക്രമരാഹിത്യം കൊണ്ട് നേരിട്ടതിനു ശേഷം പ്രസാദ് പ്രൊഫസറും പത്നിയുമൊന്നിച്ച് അവരുടെ ഗൃഹത്തിലെത്തി വിശ്രമിച്ചു. ഡാക്ടർ മുറിവു

കഴുകി വൃത്തിയാക്കി കെട്ടിവെച്ചു കൊടുക്കുകയും മറ്റു ശുശ്രൂഷകൾ നൽകുകയും ചെയ്തു. മഹാത്മാഗാന്ധിയുടെ കറസ്പാണ്ടൻറായിരുന്ന ഡാക്ടർ പത്നിയും അക്രമരഹിതമായിത്തന്നെ അതിഥികളെ ശത്രുക്കളുടെ ആക്രമണത്തിൽ നിന്നു രക്ഷിക്കുവാൻവേണ്ടി അക്രമികളുടെയും ആക്രമിക്കപ്പെട്ടവരുടെയും ഇടയിൽ ചാടിവീണതുകൊണ്ട് എല്ലാവരും അടിമുതൽ മുടിവരെ ചോരയൊലിപ്പിച്ചുകൊണ്ടാണ് വീട്ടിൽ എത്തിയതു്. അക്രമരാഹിത്യത്തിൻെറ ആദ്യത്തെ ഫലപ്രദമായ പാഠം ഇൻഡ്യയിൽ നിന്നല്ല ജർമ്മനിയിൽ നിന്നാണു് അദ്ദേഹത്തിന് പഠിക്കേണ്ടിവന്നതു്. യുദ്ധവിരുദ്ധപ്രചരണത്തിനു നടത്തുന്ന സമ്മേളനങ്ങൾ തടയുവാൻ സംഘടിതമായി പ്രവർത്തിച്ചിരുന്ന യുദ്ധപക്ഷക്കാരായ ഫാസിസ്റ്റുകളുടെ പ്രകടനമായിരുന്നു ടാടസ്സംയോഗത്തിൽ നടന്നതു്. അനന്തരകാലങ്ങളിലാകട്ടെ ജർമ്മനിയിൽ ഇതു് സർവ്വസാധാരണമായിത്തീർന്നു.

മുറിവുകൾ വെച്ചുകെട്ടി രാത്രി വിശ്രമിച്ചതിനുശേഷം അടുത്തദിവസംതന്നെ രാജേന്ദ്രപ്രസാദ് യുദ്ധവിരുദ്ധപ്രകടനത്തിനു പാറിയ ആന്തരീക്ഷത്തിൽനിന്നു തിരിച്ചുപോന്നു. തലയിലും മുഖത്തും ഉള്ള കെട്ടുകൾ അഴിച്ചുമാറ്റുവാൻ സമയമായിരുന്നില്ല. പല ദിവസം അതുകൊണ്ടു നടക്കേണ്ടിവന്നു. യാത്രയയ്ക്കുവാൻ പ്രൊഫസറും പത്നിയും താന്താങ്ങളുടെ തലക്കെട്ടുകളോടുകൂടിത്തന്നെ പ്രസാദിനെ അനുഗമിച്ചിരുന്നു. അടിയുടെ വിവരം ഡാക്ടർ വിവരിക്കുന്നതു കേട്ടു് സഹതാപം തോന്നിയ ഒരു യാത്രക്കാരി തൻെറ ഭക്ഷണം അഴിച്ചു് അദ്ദേഹത്തിനു കുറെ ആഹാരം കൊടുത്തു. രാജേന്ദ്രബാബു സ്വിറ്റ്സർലൻഡിലേക്കു വണ്ടികയറി.

സ്വിറ്റ്സർലൻഡിൽ താമസിച്ചിരുന്ന റൊമെയിൻ റോളണ്ടിനെ കാണുവാൻ പ്രസാദ് ആഗ്രഹിച്ചിരുന്നു. ആ ആഗ്രഹം സഫലമായി. ഇംഗ്ലീഷ് അറിഞ്ഞുകൂടാത്ത റോളണ്ടും ഫ്രഞ്ചുഭാഷ പഠിച്ചിട്ടില്ലാത്ത രാജേന്ദ്രപ്രസാദും തമ്മിലുള്ള കൂടിക്കാഴ്ച വിദ്യാഭ്യാസം ഇല്ലാത്ത ഒരു ദ്വിഭാഷിയുടെ സഹായത്തോടുകൂടിയാണു് നടത്തേണ്ടിവന്നതു്. അതുകൊണ്ടുതന്നെ ആ കൂടിക്കാഴ്ച പ്രതീക്ഷിച്ചിടത്തോളം സംതൃപ്തി അദ്ദേഹത്തിനു നല്കിയില്ല. എങ്കിലും ടാട'സിൽവെച്ചു് ലഭിച്ച പ്രഹരത്തെപ്പറ്റി അദ്ദേഹവും അറിഞ്ഞിരുന്നു. ഇതിനുശേഷം പ്രസാദ് ഇംഗ്ലണ്ടിലേക്കു മടങ്ങി. ഇംഗ്ലണ്ടിലെ വിശേഷസ്ഥലങ്ങൾ സന്ദർശിച്ചതിനുശേഷം വീണ്ടും യൂറോപ്പിലെത്തി അദ്ദേഹം ജർമ്മനിയിലും ഇറ്റലിയിലും പര്യടനം നടത്തി. വിശേഷസ്ഥലങ്ങൾ സന്ദർശിച്ച കൂട്ടത്തിൽ ചൂതുകളി നടക്കുന്ന കാസിനോയും അദ്ദേഹം വിട്ടുകളഞ്ഞില്ല. “പക്ഷെ ഇതൊന്നും കാണുവാൻ എനിക്കു താല്പര്യമുണ്ടായിരുന്നില്ല”

എന്നുകൂടി അദ്ദേഹം ആത്മചരിത്രത്തിൽ പറഞ്ഞിട്ടുണ്ടു്. അനന്തരം ഖിൽട്ടാൻ എന്ന കപ്പലിൽ അദ്ദേഹം ഇൻഡ്യയിലേക്കു മടങ്ങിപ്പോന്നു.

---

## അദ്ധ്യായം പതിനെട്ടു്

## സൈമൺ കമ്മീഷൻ

മൊണ്ടേഗു് ചെംസ്ഫോർഡു് ഭരണ പരിഷ്കാരത്തിൽ പത്തു വർഷങ്ങൾക്കുശേഷം പുതിയ ഭരണഘടനയുടെ പ്രവർത്തനങ്ങളെപ്പററി അന്വേഷിച്ചു് റിപ്പോർട്ടു ചെയ്യുവാനും കൂടുതൽ പരിഷ്കാരങ്ങൾ ശുപാർശചെയ്യുവാനും ബ്രിട്ടീഷ് പാർലമെൻറു് ഒരു കമ്മിററിയെ നിയമിക്കണമെന്നുകൂടി വ്യവസ്ഥ ചെയ്തിരുന്നു. ഈ നിബന്ധനയനുസരിച്ചു ബ്രിട്ടീഷ് ഗവർമ്മെൻറു് ഭരണപരിഷ്കാരപുരോഗതി ശുപാർശ ചെയ്യുവാൻ 1927 ൽ സൈമൺ കമ്മീഷനെ നിയമിച്ചു. ഈ ഉന്നതാധികാരക്കമ്മീഷനിൽ ഒററ ഇൻഡ്യാക്കാരനെപ്പോലും ഉൾപ്പെടുത്തിയിരുന്നില്ല. ഇൻഡ്യയൊട്ടുക്കു് കഠിനമായ അസംതൃപ്തിയുടെയും രോഷത്തിൻറയും മാറെറാലികൾ മുഴങ്ങി. കോൺഗ്രസ്സ്കക്ഷി മാത്രമല്ല അന്നുവരെ ബ്രിട്ടീഷ് സാമ്രാജ്യത്തോടു് ചേർന്നുനിന്നു് ഗവർണ്ണരുടെയും വൈസ്രോയിയുടെയും എക്സിക്യൂട്ടീവ് കൌൺസിലുകളിൽ അംഗങ്ങളായും പ്രവിശ്യാഭരണത്തിലെ മന്ത്രിമാരായും സഹകരിച്ചിരുന്ന ലിബറൽ പാർട്ടി നേതാക്കന്മാർപോലും ഇൻഡ്യയ്ക്കു ആക്ഷേപകരമായ ഈ നടപടിയെ പ്രതിഷേധിച്ചു.

1927-ൽ മദ്രാസിൽ ചേർന്ന കോൺഗ്രസ്സ് സമ്മേളനം ഇൻഡ്യയിലെ മററു രാഷ്ട്രീയ കക്ഷികളുമായി ആലോചിച്ചു് ഇൻഡ്യയ്ക്കു് ഒരു ഭരണഘടന എഴുതിയുണ്ടാക്കുവാൻ പണ്ഡിററു് മോട്ടിലാൽനെഹ്രു അദ്ധ്യക്ഷനായി ഒരു കമ്മിററിയെ നിയമിച്ചിരുന്നു. ഇൻഡ്യാക്കാർക്കു് പ്രക്ഷോഭണം നടത്തുവാനല്ലാതെ സൃഷ്ടിപരമായ യാതൊരു നിർദ്ദേശവും നല്കുവാനില്ലെന്നും ഇൻഡ്യയിലെ എല്ലാവിഭാഗം ജനങ്ങൾക്കും സ്വീകാര്യമായ ഭരണപരിഷ്കാരനിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ അവർക്കു കഴിവില്ലെന്നും ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാർ പലപ്പോഴും വിമർശനങ്ങൾ പുറപ്പെടുവിക്കുകയും ഇൻഡ്യയെ അതിലേക്കു് വെല്ലുവിളിക്കുകയും ചെയ്യുക പതിവായിരുന്നു. ഈ വെല്ലുവിളികൾക്കു് ഒരു മറുപടിയായിരുന്നു നെഹ്രുകമ്മിററിയുടെ നിയമനം.

സൈമൺ അദ്ധ്യക്ഷനായുള്ള ഭരണപരിഷ്കാരക്കമ്മററിയുടെ നി

യമനത്തിനുശേഷം രാജ്യമൊട്ടുക്ക് പൊട്ടിപ്പുറപ്പെട്ട ക്ഷോഭവും അസംതൃപ്തിയും ഇൻഡ്യയിലെ വിഭിന്നാഭിപ്രായക്കാരായ രാഷ്ട്രീയ നേതാക്കന്മാരെ പൂർവ്വാധികം അടുപ്പിക്കുവാനും സംഘടിതമായി പ്രവർത്തിപ്പിക്കുവാനും പ്രേരണ നല്കി. നെഹ്രുക്കമ്മിററി ദീർഘമായ അന്വേഷണങ്ങൾക്കും ആലോചനകൾക്കും ശേഷം നെഹ്രു റിപ്പോർട്ട് എന്ന് അനന്തരകാലങ്ങളിൽ പ്രസിദ്ധമായിത്തീർന്ന ഒരു ഭരണഘടന എഴുതിത്തയ്യാറാക്കി. രാജ്യമൊട്ടുക്ക് പൊട്ടിപ്പുറപ്പെട്ട വർഗ്ഗീയലഹളകളും സംഘട്ടനങ്ങളും കൂട്ടക്കൊലകളും ഹിന്ദുമുസ്ലീം മൈത്രിയെ ഛിന്നഭിന്നമാക്കിയിരുന്നു. എങ്കിലും സൈമൺ കമ്മീഷന്റെ നിയമനത്തെ ഖിലാഫത്തു് കമ്മററികളും ശക്തിയുക്തം എതിർക്കുകയുണ്ടായി. ഈ നിലയിൽ ഹിന്ദുക്കൾക്കും മുസ്ലീം സമുദായത്തിനും രാഷ്ട്രൈക്യപരിപാടിയെ സംബന്ധിച്ചിടത്തോളം സഹകരിച്ചുള്ള പ്രവർത്തനാരംഭം ആദ്യഘട്ടങ്ങളിൽ സുഗമമായിത്തീർന്നു. നെഹ്രു റിപ്പോർട്ട് ഒരു അഖിലകക്ഷി സമ്മേളനത്തിൽ സമർപ്പിച്ച് ചർച്ച നടത്തുകയും ഉണ്ടായി. ദീർഘകാലത്തിനുശേഷം കോൺഗ്രസ്സിലെയും ലിബറൽ പാർട്ടിയിലെയും മുസ്ലീം സമുദായത്തിലെയും ഉന്നതന്മാരായ നേതാക്കന്മാർ സഹകരിച്ച് ഒരേപ്ലാററ്ഫാറത്തിൽ സമ്മേളിച്ച ഒരു യോഗമായിരുന്നു അഖിലകക്ഷി സമ്മേളനം. നെഹ്രുറിപ്പോർട്ടിലെ ഭൂരിപക്ഷ നിർദ്ദേശങ്ങളോടും ഈ സമ്മേളനം യോജിക്കുകയും ഉണ്ടായി. നിയമലംഘന പരിപാടികളിലും നിസ്സഹകരണ പ്രസ്ഥാനത്തിലും, ഇതര കക്ഷിനേതാക്കന്മാർ സഹകരിക്കയില്ലെന്ന് കോൺഗ്രസ്സിന് അറിയാമായിരുന്നു. എങ്കിലും പൂർവ്വകാലങ്ങളിലെ വാശിയോടെ ഈ പരിപാടികളെ അവർ എതിർക്കയില്ലെന്നും യോജിക്കുവാൻ കഴിയുന്ന കാര്യങ്ങളിൽ ഒന്നിച്ചു പ്രവർത്തിക്കുവാൻ തയ്യാറാകുമെന്നും കോൺഗ്രസ്സ് നേതൃത്വം പ്രത്യാശിച്ചു.

എന്നാൽ വർഗ്ഗീയ പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം അഖിലകക്ഷി സമ്മേളനത്തിന് ഐകകണ്ഠ്യമായ അഭിപ്രായം പുറപ്പെടുവിക്കുവാൻ കഴിഞ്ഞില്ല. കേന്ദ്രനിയമസഭയിൽ മുസ്ലീങ്ങൾക്ക് മൂന്നിലൊന്നു സ്ഥാനങ്ങൾ സുരക്ഷിതമായി സംവരണം ചെയ്യണമെന്നും സംസ്ഥാനഗവർമെന്റുകൾക്ക് കേന്ദ്രത്തെപ്പോലെ എല്ലാകാര്യങ്ങളിലും സ്വയംഭരണത്തിന് പൂർണ്ണാധികാരമുണ്ടായിരിക്കണമെന്നും ആയിരുന്നു മുസ്ലീമിങ്ങളുടെ വാദം. ഹിന്ദുസഭക്കാർ ഈ നിർദ്ദേശങ്ങളെ സർവ്വശക്തികളും പ്രയോഗിച്ച് എതിർത്തു. മൌലാനാ മഹമ്മദാലി മുസ്ലീമിങ്ങളുടെ അവകാശവാദങ്ങളെ ക്രോഡീകരിച്ച് സമ്മേളനത്തിൽ ഹാജരാക്കിയ പ്രമേയം തിരസ്കരിക്കപ്പെട്ടു. അതിന്റെ ഫലമായി മുസ്ലീങ്ങൾ സമ്മേളനത്തിൽനിന്നും പിൻവലിഞ്ഞു് മറെറാരു അഖിലകക്ഷിസമ്മേ

ളനം സംഘടിപ്പിച്ചു. അന്നുവരെ കോൺഗ്രസ്സിൽ പ്രവർത്തിച്ചിരുന്ന വള
രെ മുസ്ലീമിങ്ങൾ തെററിപ്പിരിഞ്ഞു് ഈ സമ്മേളനത്തിൽ പങ്കെടുത്തു.
അലിസഹോദരന്മാർപോലും കോൺഗ്രസ്സിൽനിന്നു വേർപെട്ടു. ജി
ന്നമുസ്ലീമിങ്ങൾക്കുവേണ്ടി 14 ആവശ്യങ്ങൾ അടങ്ങിയ ഒരു പ്രമേയം
തയ്യാറാക്കി പ്രസിദ്ധപ്പെടുത്തി. ഹിന്ദുമുസ്ലീം ബന്ധങ്ങൾ കൂടുതൽ തക
ർന്നതല്ലാതെ അഖിലകക്ഷി സമ്മേളനംകൊണ്ടു് മററു നേട്ടങ്ങളൊന്നും ത
ന്നെയുണ്ടായില്ല. അഖിലകക്ഷിസമ്മേളനത്തിൽ പങ്കെടുത്ത ഹിന്ദുക്കൾ
കൂടുതൽ വിശാലമനസ്കതയും രാജ്യതന്ത്രജ്ഞതയും പ്രദർശിപ്പിച്ചിരു
ന്നുവെങ്കിൽ ഒരു പക്ഷെ ഇൻഡ്യയുടെ ഭാവിചരിത്രംതന്നെ മറെറാരുവിധ
ത്തിലാകുമായിരുന്നു.

നെഹ്രു റിപ്പോർട്ടിനെപ്പററി കോൺഗ്രസ്സിൽതന്നെ ആഭ്യന്തരമാ
യ മതവൈരുദ്ധ്യങ്ങൾ പൊട്ടിപ്പുറപ്പെട്ടു. ഇൻഡ്യയ്ക്കു് പുത്രികാരാജ്യപദവി
മാത്രമാണു് നെഹ്രു റിപ്പോർട്ട് ആവശ്യപ്പെട്ടിരുന്നതു്. പണ്ഡിറ്റ് ജവ
ഹർലാൽനെഹ്രു, സുഭാഷ്ചന്ദ്രബോസ്, ശ്രീനിവാസയ്യങ്കാർ എന്നി
വർ കോൺഗ്രസ്സിന്റെ ലക്ഷ്യം പൂർണ്ണസ്വാതന്ത്ര്യമായിരിക്കണമെന്നു്
നിർബന്ധപൂർവ്വം വാദിച്ചു. കോൺഗ്രസ്സിന്റെ ഭാഗമായി ഇവർ ഒരു
യുവജനസമ്മേളനവും സംഘടിപ്പിച്ചു. ഒടുവിൽ മഹാത്മജി 1928-ലെ
കോൺഗ്രസ്സ് സമ്മേളനത്തിൽ ഈ പ്രശ്നത്തിനു് ഒരു പരിഹാരം നിർദ്ദേ
ശിച്ചതു് വഴിയെ പ്രസ്താവിക്കുന്നതാണു്.

പ്രക്ഷുബ്ധമായ ഒരു അന്തരീക്ഷത്തിലാണു് 1928-ലെ കോൺ
ഗ്രസ്സ് സമ്മേളനം നടന്നതു്. സൈമൺ കമ്മീഷന്റെ നിയമനം
രാജ്യമൊട്ടുക്കു് ഉണ്ടാക്കിയ അമർഷവും നിരാശതയും പാരമ്യകോടി
യിൽ എത്തിയിരുന്നു. കമ്മീഷനെ ബോയിക്കാട്ടു ചെയ്യുവാൻ ഇൻ
ഡ്യയിലെ എല്ലാ രാഷ്ട്രീയ കക്ഷികളും, വിവിധവിഭാഗം ജനങ്ങളും
ഐകകണ്ഠ്യേന നിശ്ചയം ചെയ്തിരുന്നു. കോൺഗ്രസ്സ് ഒരു പടികൂടി
മുന്നോട്ടു കടന്നു് കമ്മീഷന്റെ ആഗമനവേളയിൽ പ്രതിഷേധസമ്മേളന
ങ്ങളും കരിങ്കൊടിപ്രകടനങ്ങളും നടത്തി രാജ്യത്തുള്ള അസംതൃപ്തി
കമ്മീഷനെ ബോധ്യപ്പെടുത്തുവാൻ നിശ്ചയിച്ചു.

സൈമൺ കമ്മീഷന്റെ നിയമനം പ്രഖ്യാപിക്കുവാൻ 1927
നവംബറിൽ വൈസ്രായി ഇർവിൻപ്രഭു ഇൻഡ്യയിലെ ഉന്നതന്മാ
രായ എല്ലാ രാഷ്ട്രീയ നേതാക്കന്മാരെയും വൈസ്രായിമന്ദിരത്തിലേക്കു്
ക്ഷണിച്ചിരുന്നു. ഗാന്ധിജിക്കും ഒരു ക്ഷണം കിട്ടി. ദക്ഷിണഭാരതത്തിൽ
പര്യടനം നടത്തിക്കൊണ്ടിരുന്ന ഗാന്ധിജിക്കു് മംഗലാപുരത്തുവെ
ച്ചാണു് ഈ ക്ഷണം ലഭിച്ചതു്. ഗാന്ധിജി മററു പരിപാടികൾ റദ്ദു
ചെയ്തു് ഡൽഹിയിലേക്കു് തിരിച്ചു. സന്ദർശനവേളയിൽ ഇർവിൻപ്രഭു

സൈമൺ കമ്മീഷനെ നിയമിച്ചുകൊണ്ടുള്ള സ്റ്റേറ്റ് സിക്രട്ടറിയുടെ പ്രഖ്യാപനത്തിന്റെ മാച്ചടിച്ച പ്രതി ഗാന്ധിജിയെ ഏല്പിച്ചു. ഇതു മാത്രമാണോ കൂടിക്കാഴ്ചയുടെ ഉദ്ദേശ്യമെന്ന് ഗാന്ധിജി അന്വേഷിച്ചപ്പോൾ 'അതെ' എന്നു മാത്രമായിരുന്നു വൈസ്രോയിയുടെ മറുപടി. ഒരണ വിലയുള്ള ഒരു പോസ്റ്റ് കവറിൽ അയച്ചിരുന്നുവെങ്കിൽ തനിക്ക് അതു് ലഭിക്കുമായിരുന്നുവെന്ന് ഗാന്ധിജി പ്രത്യുത്തരം നല്കി. പക്ഷെ ഇരുവരും നിസ്സഹായരായിരുന്നു. കൂടിക്കാഴ്ച വിജയകരമായിരുന്നില്ല. ഗാന്ധിജി കൂടുതൽ അസംതൃപ്തനായി തിരിച്ചുപോന്നു.

കോൺഗ്രസ്സിന്റെ രാഷ്ട്രീയ പരിപാടികൾ മുഴുവൻതന്നെ സ്വരാജ്യകക്ഷിയെ ഏല്പിച്ചിട്ട് ഗാന്ധിജി മുഴുവൻ സമയവും സൃഷ്ടിപരപ്രവർത്തനങ്ങൾക്കായി് വിനിയോഗിച്ചിരുന്നതു്. സ്വരാജ്യകക്ഷിയുടെ നേതാവായിരുന്ന പണ്ഡിറ്റ് മോട്ടിലാൽനെഹ്രു, പ്രാധാന്യം ഉള്ള എല്ലാ വിഷയങ്ങളും ഗാന്ധിജിയുടെ അഭിപ്രായത്തിനും ഉപദേശത്തിനുംവേണ്ടി സമർപ്പിക്കുക പതിവായിരുന്നു. ഗാന്ധിജി അദ്ദേഹത്തിന് യുക്തമെന്ന് തോന്നിയിരുന്ന ഉപദേശങ്ങൾ നല്കാതിരുന്നമില്ല. ബൽഗാം കോൺഗ്രസ്സിനുശേഷം എല്ലാ എ. ഐ. സി. സി. സമ്മേളനങ്ങളിലും വാർഷികസമ്മേളനങ്ങളിലും ഗാന്ധിജിക്ക് സന്നിഹിതനാകാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും രാജ്യത്തെ സ്ഥിതിഗതികൾ സൂക്ഷ്മമായി പഠിച്ചുകൊണ്ട് അടുത്തപടി എന്തായിരിക്കണമെന്ന് അദ്ദേഹം ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു. മറ്റൊരു സമരത്തിന് രാജ്യത്തെ ആഹ്വാനം ചെയ്യുവാനുള്ള അവസരം അദ്ദേഹം കാത്തിരിക്കയായിരുന്നു. നാലഞ്ചു വർഷങ്ങളിലെ നിരന്തരമായ സൃഷ്ടിപരപ്രവർത്തനങ്ങൾ ഇതിലേക്ക് രാജ്യത്തെ സന്നദ്ധമാക്കുവാനുള്ള പരിപാടികളായിട്ടാണ് അദ്ദേഹം വീക്ഷിച്ചിരുന്നതു്.

സൈമൺ കമ്മീഷന്റെ നിയമനം താൻ പ്രതീക്ഷിച്ച കാലഘട്ടത്തെ അടുപ്പിച്ചുകൊണ്ടിരിക്കുന്നതായി അദ്ദേഹം മനസ്സിലാക്കി. 1927-ലെ മദ്രാസ് സമ്മേളനത്തിൽ ഗാന്ധിജി സന്നിഹിതനായിരുന്നില്ല. ഈ സമ്മേളനത്തിൽവെച്ചാണ് സൈമൺ കമ്മീഷനെ ബായിക്കോട്ട ചെയ്യുവാനുള്ള നിശ്ചയം കോൺഗ്രസ്സ് അംഗീകരിച്ചതു്. 1928-ൽ കൽക്കത്തയിൽവെച്ച് പണ്ഡിറ്റ് മോട്ടിലാൽനെഹ്രുവിന്റെ ആദ്ധ്യക്ഷ്യത്തിൽ കോൺഗ്രസ്സ് സമ്മേളിച്ചു. മഹാത്മാഗാന്ധി ഈ സമ്മേളനത്തിൽ സന്നിഹിതനായിരുന്നു. കോൺഗ്രസ്സ് സമ്മേളനത്തോട് അനുബന്ധിച്ച് നടന്ന അഖിലകക്ഷിസമ്മേളനത്തിൽ നെഹ്രു റിപ്പോർട്ടിനെ സംബന്ധിച്ച് നടന്ന ചർച്ചയുടെ ഫലങ്ങൾ മുകളിൽ പ്രസ്താവിച്ചിട്ടുണ്ട്.

കാൺഗ്രസ്സ് സമ്മേളനത്തിലും നെഹ്റു റിപ്പോർട്ട് വിവാദവിഷയമായിരുന്നു. പുത്രികാ രാജ്യപദത്തിനുവേണ്ടി വാദിച്ചിരുന്നവരും പൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ടിരുന്നവരും തമ്മിൽ ഉള്ള അഭിപ്രായഭിന്നതയ്ക്കു് ഗാന്ധിജി പരിഹാരം നിർദ്ദേശിച്ചു. 1929 ഡിസംബർമാസം 31-ന് മുൻപായി സാമ്രാജ്യഗവർമ്മെൻറ് ഇൻഡ്യയ്ക്കു് ഡൊമിനിയൻ സ്റ്റാററസ് നല്കിക്കൊണ്ടു് ഭരണഘടനയിൽ ഭേദഗതി വരുത്തുകെങ്കിൽ അതു് സ്വീകരിക്കണമെന്നും, അതല്ലെങ്കിൽ, കാൺഗ്രസ്സ് പൂർണ്ണസ്വാതന്ത്ര്യം തന്നെ രാഷ്ട്രീയലക്ഷ്യമായി പ്രഖ്യാപിക്കണമെന്നും ആയിരുന്നു ഗാന്ധിജി നിർദ്ദേശിച്ചതു്. അതിനുശേഷം പുത്രികാരാജ്യപദം ഒരിക്കലും ഇൻഡ്യയ്ക്കു് സ്വീകാര്യമായിരിക്കയില്ലെന്നുള്ള ഒത്തുതീർപ്പു്, പൂർണ്ണസ്വാതന്ത്ര്യത്തിനുവേണ്ടി വീറോടെ വാദിച്ചുകൊണ്ടിരുന്ന ശ്രീ. ജവഹർലാൽനെഹ്റു, ശ്രീനിവാസയ്യങ്കാർ, സുഭാഷ്ചന്ദ്രബോസ് എന്നിവരെ താൽകാലികമായി സംതൃപ്തരാക്കി. അവർ ഒത്തുതീർപ്പ് കൈയ്ക്കൊള്ളുകയും ചെയ്തു. എന്നാൽ അടുത്ത ദിനം സുഭാഷ്ചന്ദ്രബോസ് തൻെറ അംഗീകാരം പിൻവലിക്കുകയും കാൺഗ്രസ്സ്സമ്മേളനത്തിൽ പൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടി വാദിക്കുകയും ചെയ്തു. ബഹുഭൂരിപക്ഷത്തോടെ സമ്മേളനം ഒത്തുതീർപ്പുപ്രമേയത്തിനു് അനുമതി നല്കി.

ഗാന്ധിജി പ്രസംഗങ്ങളിലും പ്രമേയങ്ങളിലും വളരെ സൂക്ഷിച്ചു മാത്രമാണു പദങ്ങൾ പ്രയോഗിച്ചിരുന്നതു്. 'പൂർണ്ണസ്വാതന്ത്ര്യം' എന്ന പദവും അവഗാഢമായ ആലോചനയ്ക്കു ശേഷമാണു് പ്രമേയത്തിൽ അദ്ദേഹം പ്രയോഗിച്ചതു്. പ്രതിജ്ഞകൾക്കും പ്രമേയങ്ങൾക്കും അദ്ദേഹം കല്പിച്ചിരുന്ന വില സാധാരണക്കാർക്കു് സങ്കല്പിക്കാൻ പോലും കഴിവില്ലാത്തവണ്ണം അത്ര വളരെ ഉയർന്ന നിലവാരത്തിലുള്ളതായിരുന്നു. 1929-ലെ പ്രമേയത്തിൻെറ ഉള്ളടക്കം ആദരിച്ചുകൊണ്ടു് 1930-ൽ പണ്ഡിററ് ജവഹർലാൽ നെഹ്റുവിൻെറ ആദ്ധ്യക്ഷ്യത്തിൽ ചേർന്ന ലാഹോർസമ്മേളനത്തിൽ പൂർണ്ണ സ്വാതന്ത്ര്യപ്രമേയം ഹാജരാക്കിയതും അദ്ദേഹംതന്നെ ആയിരുന്നു.

പൂർണ്ണ സ്വാതന്ത്ര്യപ്രമേയത്തെപ്പററി രാജേന്ദ്രപ്രസാദിൻെറ നില എന്തായിരുന്നു? അദ്ദേഹം കാൺഗ്രസ്സിലെ മററെല്ലാ മിതവാദികളെപ്പോലെതന്നെ പുത്രികാ രാജ്യപദത്തെയാണു് അനുകൂലിച്ചിരുന്നതു്. കാമൺവെൽത്തിനോടുള്ള ബന്ധം ഉപേക്ഷിക്കുന്നതു് ബുദ്ധിപൂർവ്വകമല്ലെന്നും, ബ്രിട്ടൻെറ സഹകരണം ഇൻഡ്യയ്ക്കു് അനുപേക്ഷണീയമാണെന്നും ഭരണകാര്യപരിജ്ഞാനത്തിലും സാമ്പത്തികസ്ഥിതിയിലും വളരെ പിന്നണിയിൽ നിന്നിരുന്ന ഇൻഡ്യയ്ക്കു് ബ്രിട്ടനോടുള്ള ബന്ധംകൊണ്ടു്

പുരോഗതി ഉണ്ടാകുമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. മദ്രാസ് കാൺഗ്രസ്സിൽ ആലോചനയ്ക്കു് വന്ന സ്വാതന്ത്ര്യപ്രമേയത്തിനു് എതിരായിട്ടാണു് അദ്ദേഹം വോട്ടുചെയ്തതു്. പ്രമേയം തിരസ്കൃതമാകുകയും ചെയ്തു. പൂർണ്ണസ്വാതന്ത്ര്യം തുടങ്ങിയ പദപ്രയോഗങ്ങൾ ഇൻഡ്യാക്കാരുടെ ദേശാഭിമാനത്തെയും ആത്മവിശ്വാസത്തെയും ഉണർത്തുകയും വിജൃംഭിപ്പിക്കുകയും ചെയ്യുമെങ്കിലും അതു വർദ്ധിച്ച ഒരു ഭാരം ഏറ്റെടുക്കുവാൻ ഉള്ള രാജ്യതന്ത്രജ്ഞതയോ കഴിവുകളോ ഇൻഡ്യൻ നേതൃത്വത്തിനു് അപ്പോഴും ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നാണു് അദ്ദേഹം നിരൂപിച്ചതു്. പോരെങ്കിൽ പുത്രികാരാജ്യപദം ഇൻഡ്യയുടെ സ്വാതന്ത്ര്യത്തെ ഹനിക്കുകയില്ലെന്നും ആസ്ത്രേലിയാ, കാനഡ തുടങ്ങിയ രാജ്യങ്ങൾ അനുഭവിക്കുന്ന സ്വാതന്ത്ര്യത്തിൽ കവിഞ്ഞു് എന്തെങ്കിലും ഇൻഡ്യ പ്രതീക്ഷിക്കുന്നതു് അവിഹിതമായിരിക്കുമെന്നും അദ്ദേഹത്തിനു് അഭിപ്രായം ഉണ്ടായിരുന്നു. പക്ഷേ ഗാന്ധിജിപോലും പൂർണ്ണസ്വാതന്ത്ര്യം ലക്ഷ്യമായി അംഗീകരിച്ചതുകൊണ്ടു് അദ്ദേഹത്തിന്റെ നില പരുങ്ങലിലായിത്തീർന്നു. പോരെങ്കിൽ കാൺഗ്രസ്സ് പ്രമേയത്തെ അംഗീകരിക്കുവാൻ തനിക്കുള്ള ബാദ്ധ്യതയും അദ്ദേഹം നിഷേധിച്ചില്ല.

1928-ൽ ഫെബ്രുവരി 3-ാം൦ സൈമൺ കമ്മീഷൻ ഇൻഡ്യയൊട്ടുക്കുള്ള പര്യടനത്തിനു് കപ്പലിൽ ബൊംബെ തുറമുഖത്തിൽ ഇറങ്ങി. അന്നു് കാൺഗ്രസ്സിന്റെ ആഹ്വാനത്തെ അനുസരിച്ചു് ഇൻഡ്യ മുഴുവൻ ഹർത്താലാചരിക്കപ്പെട്ടു. മദ്രാസിൽ പ്രകടനക്കാർക്കു് എതിരേ പോലീസുകാർ വെടിവെച്ചു. വളരെ ആളുകൾക്കു് പരുക്കേറ്റു. കൽക്കട്ടയിൽ വിദ്യാർത്ഥികളും പോലീസും തമ്മിൽ ഉഗ്രമായ ഒരു സംഘട്ടനം നടന്നു.

ഇൻഡ്യയൊട്ടുക്കു് കാൺഗ്രസ്സിന്റെ ആഹ്വാനത്തെ അനുസരിച്ചു നടത്തപ്പെട്ട വിജയകരമായ ഹർത്താൽ ഗവർമ്മെന്റിനെ പരിഭ്രാന്തരാക്കി. സൈമൺ തിരിച്ചുപോവുക (Simon go back) എന്നെഴുതിയിട്ടുള്ള പ്ലാക്കാർഡുകളും ഭിത്തിയെഴുത്തുകളും കാണാതെ കമ്മീഷനു് രാജ്യത്തിന്റെ ഒരു ഭാഗത്തും സഞ്ചരിക്കുവാൻ കഴിഞ്ഞില്ല. ഇംഗ്ലീഷ് പരിജ്ഞാനമോ, വിദ്യാഭ്യാസമോ ഇല്ലാത്ത ഗ്രാമീണർ ഇംഗ്ലീഷിലെ ഈ മൂന്നു പദങ്ങൾ പഠിച്ചു് കമ്മീഷൻ സന്ദർശിച്ച സ്ഥലങ്ങളിലെല്ലാം തടിച്ചുകൂടി ഉച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. ഡൽഹിയിലെ ഇമ്പീരിയൽ ഹോട്ടലിൽ വിശ്രമിച്ചിരുന്ന കമ്മീഷൻ ഒരു രാത്രിയിൽ പുറത്തു് മുഴങ്ങിക്കേട്ട ശബ്ദങ്ങൾ പ്രകടനക്കാരുടെ "സൈമൺ തിരിച്ചുപോവുക" എന്ന വിളികളാണെന്നു തെറ്റിദ്ധരിച്ചു് ഉറ

ക്കത്തിൽപോലുമുള്ള ഈ ശബ്ദംകേട്ടുകൊണ്ടു് ക്ഷോഭിച്ചുവത്രെ. എന്നാൽ പോലീസുകാർ പുറത്തുപോയി അന്വേഷണം നടത്തിയപ്പോൾ തലസ്ഥാനനഗരിയുടെ പ്രാന്തങ്ങളിലെ വിജനമായ കുററിക്കാടുകളിൽനിന്നു് പുറപ്പെട്ട ഊളൻപട്ടികളായിരുന്നു കമ്മീഷനിലെ അംഗങ്ങൾ കേട്ടിരുന്ന ശബ്ദമെന്നു് തെളിഞ്ഞു.

ഗവർമ്മെൻറു് നഗ്നമായ മർദ്ദനം ആരംഭിച്ചു. പോലീസും കുതിരപ്പട്ടാളവും ജനക്കൂട്ടങ്ങൾക്കിടയിൽ കടന്നാക്രമണം ആരംഭിച്ചു. ലാത്തിചാർജ്ജുകൾ നിത്യസംഭവങ്ങളായിത്തീർന്നു. കമ്മീഷൻ സന്ദർശിച്ച പട്ടണങ്ങളിൽ എല്ലാം ബഹുശതം ജനങ്ങളെ അറസ്റ്റുചെയ്തു് ജയിലിൽ അടച്ചു. പക്ഷെ പ്രകടനക്കാരുടെ ആത്മവീര്യത്തെ ശമിപ്പിക്കുവാനോ "സൈമൺഗോബാക്ക്" എന്ന വിളികളെ നിലപ്പിക്കുവാനോ ഈ മർദ്ദനങ്ങൾക്കു കഴിഞ്ഞില്ല. ജനക്കൂട്ടങ്ങളുടെ സംഖ്യയും പ്രക്ഷോഭണത്തിന്റെ ശക്തിയും വർദ്ധിച്ചുകൊണ്ടിരുന്നു.

ലാലാലജപതറായിയുടെ നേതൃത്വത്തിൽ കമ്മീഷന്റെ ആഗമനവേളയിൽ പ്രതിഷേധപ്രകടനം നടത്തുവാൻ ലാഹോറിൽ തടിച്ചുകൂടിയ ജനങ്ങളുടെനേരെ പോലീസുകാർ രാക്ഷസീയമായ ഒരു ആക്രമണം നടത്തി. ലാത്തികളും ബാറ്റൺതടികളുംകൊണ്ടു് പ്രക്ഷോഭണനേതാക്കളുടെ തലകളെല്ലാം തല്ലിപ്പിളർന്നു. പ്രകടനക്കാരുടെ മുൻഭാഗത്തു് ജാഥയെ നയിച്ചുകൊണ്ടു് സഞ്ചരിച്ചിരുന്ന ലാലാലജപതറായിയുടെ നെഞ്ചിൽ പോലീസുകാർ കനത്ത പ്രഹരങ്ങൾ ഏല്പിച്ചു. ഹൃദ്രോഗബാധിതനായിരുന്ന ലാലാജി ഈ ക്രൂരമർദ്ദനത്തിന്റെ ഫലമായി ഏതാനും ദിവസങ്ങൾക്കുള്ളിൽ ചരമമടഞ്ഞു.

ലക്നോവിലും തുല്യശക്തിയോടുകൂടിയുള്ള പ്രകടനങ്ങളും ഉഗ്രനിലയിൽ ഭീകരങ്ങളായ മർദ്ദനങ്ങളും നടന്നു. അശ്വാരൂഢരായ ഭടന്മാർ ജനക്കൂട്ടത്തിനു് ഇടയിൽ കുതിരകളെ ഓടിച്ചു് കയറി ജനങ്ങളെ ചവിട്ടിക്കുകയും മർദ്ദിക്കുകയും ചെയ്തു. പ്രകടനക്കാരെ നയിച്ചിരുന്ന ശ്രീ. ജവഹർലാൽനെഹ്രുവും, ഗോവിന്ദവല്ലഭപന്തും ക്രൂരമായ അടികളേററു് അവശരായിത്തീർന്നു. പന്തു് ജീവിതകാലം മുഴുവൻ ഈ പ്രഹരങ്ങളുടെ ഫലമായി ഉണ്ടായ ശാരീരികമായ അവശതകളിൽനിന്നു് വിമുക്തനായിരുന്നില്ല. നാലുദിവസം തുടർച്ചയായി ലക്നോവിൽ പ്രഖ്യാപിതമല്ലാത്ത ഒരു പട്ടാളഭരണം നടന്നു. സ്വകാര്യഭവനങ്ങളിൽപോലും കടന്നുചെന്നു് പോലീസുകാർ ആക്രമണം നടത്തി. "സൈമൺഗോബാക്ക്" എന്ന ശബ്ദം പോലീസിനേയും പട്ടാളത്തെയും വെകളിപിടിപ്പിച്ചു. തലയ്ക്കു് ഭീകരമായ അടികളും മർദ്ദനങ്ങളും കുതിരപ്പട്ടാളത്തിന്റെ ആക്രമണവുംകൊണ്ടു് ബഹുസഹസ്രം ജന

ഷെല്ലു തടഞ്ഞു നിൎത്തുവാൻ പട്ടാളം ശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ മരു ഷണം കൂട്ടം തീവണ്ടിയിൽനിന്നു ഇറങ്ങി ഒരു കാറിൽ കയറി മറെറാരു വഴിക്കൂടി രക്ഷപ്പെട്ടു.

പാറ്റ്നാ ആയിരുന്നു രാജേന്ദ്രബാബുവിന്റെ രംഗം. ഈ ഗാന്ധിഭക്തന്റെ നേതൃത്വത്തിൽ പാറ്റ്നായിൽ നടന്ന പ്രകടനങ്ങളിൽ ഒരു പോലീസുകാരന്റെ ലാത്തിവടി പോലും ആകാശത്തിലേക്ക് ഉയരുകയുണ്ടായില്ലെന്നുള്ളതു് അക്രമരാഹിത്യത്തിന്റെ വിജയമായി വേണമെങ്കിൽ കണക്കിലെടുക്കാം. പാറ്റ്നായിലെ തന്ത്രജ്ഞനായിരുന്ന പോലീസ് കമ്മീഷണർക്ക് ലഹളകളും മർദ്ദനങ്ങളും ഒഴിവാക്കണമെന്നു് ആഗ്രഹം ഉണ്ടായിരുന്നു. അദ്ദേഹം രാജേന്ദ്രപ്രസാദുമായി ഒരു കൂടിക്കാഴ്ച നടത്തി ലഹളയുണ്ടാകാതെ ഒഴിവാക്കണമെന്നു് അഭ്യർത്ഥിച്ചു. പ്രകടനക്കാരെയും കമ്മീഷനെ സ്വാഗതം ചെയ്യുവാൻ വന്നുചേരുന്ന സംഘങ്ങളെയും രണ്ടുവശങ്ങളിലായി അകററി നിൎത്തി സംഘട്ടനം ഒഴിവാക്കണമെന്ന ഒത്തുതീർപ്പിനു് പോലീസ് കമ്മീഷണർ സമ്മതം നല്കി. ഒരു പതിനായിരത്തോളം ആളുകളിൽ അധികം പ്രകടനക്കാരുടെ വശത്തു് ഉണ്ടായിരിക്കയില്ലെന്നാണു് കമ്മീഷണർ പ്രതീക്ഷിച്ചതു്. കമ്മീഷനെ സ്വീകരിക്കുവാൻ തയ്യാറാക്കിയിരുന്ന പ്ലാറ്റ്ഫോറത്തിന്റെ ഒരുവശത്തു് സ്വാഗതസംഘവും മറുവശത്തു് പ്രകടനക്കാരും നിലയുറപ്പിച്ചു. പ്രകടനക്കാരുടെ പക്ഷത്തു് 50000 ൽ പരം ജനങ്ങൾ തടിച്ചുകൂടിയിരുന്നു. കമ്മീഷനെ സ്വാഗതംചെയ്യുവാൻ ബസ്സുകളിലും ലോറികളിലും ഗവർമെന്റിന്റെ ആജ്ഞാനുസരണം ഒട്ടേറെ കർഷകരെ അധികാരികൾ കൊണ്ടുവന്നു. എന്നാൽ അവർ വണ്ടിയിൽനിന്നിറങ്ങി പ്ലാറ്റ്ഫോറത്തിന്റെ മറുവശത്തുള്ള പ്രകടനക്കാരോടു് ചേരുകയാണു് ഉണ്ടായതു്. കമ്മീഷനെ സ്വീകരിക്കുവാൻ കഷ്ടിച്ചു് ഇരുനൂറാളുകൾ ഹാജരുണ്ടായിരുന്നു. അവരിൽ ഭൂരിഭാഗവും ചപ്രാസികളും ആയിരുന്നു. കമ്മീഷൻ യഥാകാലം വന്നുചേരുകയും ചപ്രാസികളുടെ അകമ്പടിയോടുകൂടി യാതൊരു സ്വീകരണത്തിനും നില്ക്കാതെ കാറുകളിൽ കയറി സ്ഥലംവിടുകയും ചെയ്തു.

## അദ്ധ്യായം പത്തൊൻപതു്

## ഉപ്പുസത്യഗ്രഹം

ലാഹോർ കാൺഗ്രസ്സ് സമ്മേളനം ജവഹരാദ്ധ്യക്ഷതയിൽ ഒരു ഗതിചെയ്തു് പൂർണ്ണസ്വാതന്ത്ര്യം കാൺഗ്രസ്സിന്റെ ലക്ഷ്യമായി പ്രഖ്യാപിക്കുകയും സ്വാതന്ത്ര്യസമ്പാദനത്തിനു് സത്യഗ്രഹം ആരംഭിക്കുവാൻ

ർമ്മാനിക്കുന്ന പ്രമേയത്തെ അംഗീകരിക്കുകയും ചെയ്തു. സത്യഗ്രഹപരിപാടികൾ നിർണ്ണയിക്കുവാനും ഉപക്രമിക്കുവാനും നിയന്ത്രിക്കുവാനും ഉള്ള പരിപൂർണ്ണമായ അധികാരം ഗാന്ധിജിയിലാണു് നിക്ഷിപ്തമായിരുന്നതു്. മഹാത്മാഗാന്ധി യഥാകാലം സമാരംഭിച്ച ഉപ്പുസത്യഗ്രഹത്തിന്റെ ചരിത്രത്തെ ഈ ഗ്രന്ഥത്തിൽ പൂർണ്ണമായി വിവരിക്കുക സാധ്യമല്ല. രാജേന്ദ്രപ്രസാദിന്റെ നേതൃത്വത്തിൽ ബിഹാറിൽ നടന്ന ചില സംഭവങ്ങൾ മാത്രം ഇവിടെ രേഖപ്പെടുത്തട്ടെ!

ഇൻഡ്യയുടെ മൂന്നുഭാഗവും കടലുകളാൽ ചുററപ്പെട്ടിരുന്നതുകൊണ്ടു് തീരവാസികളായ ജനങ്ങൾക്കു് ഉപ്പുണ്ടാക്കുവാൻ ഒരു വിഷമവും ഇല്ല. എന്നാൽ ഇങ്ങനെ നിഷ്പ്രയാസം ലഭിക്കുന്ന ഉപ്പിനുപോലും ജനങ്ങൾ നികുതികൊടുക്കണമെന്നായിരുന്നു ഇൻഡ്യാഗവർണ്മെൻറിന്റെ നിയമം അനുശാസിച്ചിരുന്നതു്. ഇതിന്റെ ഫലമായി ഇൻഡ്യയിൽ ഒരാൾ ഉപയോഗിക്കുന്ന ഉപ്പു് ലോകത്തിന്റെ ഇതരഭാഗങ്ങളിലെ ജനങ്ങൾ ഉപയോഗിക്കുന്നതിൽ വളരെ കുറവായിരുന്നുവെന്നു കണക്കെടുക്കപ്പെട്ടിട്ടുണ്ടു്. മനുഷ്യന്റെ ആഹാരത്തിനു് അപരിത്യാജ്യമായ ഈ ലവണംപോലും മറുവിധത്തിൽ നികുതി ബാധ്യതകൊണ്ടു് ഞെരുങ്ങുന്ന ജനങ്ങൾക്കു് മറെറാരുഭാരംകൂടി വഹിക്കാതെ ലഭിക്കയില്ലെന്നുള്ളതിൽ അന്തർഭവിക്കുന്ന അനീതി ഇൻഡ്യയിലെ ജനങ്ങളെ മാത്രമല്ല ലോകത്തെ മുഴുവൻ അറിയിക്കുവാൻ ഈ സത്യഗ്രഹംമൂലം ഗാന്ധിജിക്കു് കഴിഞ്ഞു.

ബിഹാറിനു് കടൽത്തീരമില്ലാതിരുന്നതുകൊണ്ടു് ഭൂമിയിൽനിന്നാണു് ഉപ്പു് കുഴിച്ചെടുക്കേണ്ടിയിരുന്നതു്. ഇങ്ങനെ ഉപ്പു കുഴിച്ചെടുക്കാവുന്ന പല പ്രദേശങ്ങളും ബിഹാറിലെ എല്ലാ ഗ്രാമങ്ങളിലും ഉണ്ടു്. ഗവർണ്മെന്റു് ഒന്നോ അതിലധികമോ സൂക്ഷിപ്പുകാരെ നിയമിച്ചാണു് കള്ളന്മാരിലും കവർച്ചക്കാരിലുംനിന്നു് ആ പ്രദേശവാസികളെ രക്ഷിച്ചുപോന്നതു്. ഗ്രാമങ്ങളിൽ ഉണ്ടാകുന്ന എല്ലാ സംഭവങ്ങളും പോലീസ്സ്റ്റേഷനുകളിൽ അറിയിക്കുക അവരുടെ കർത്തവ്യമായിരുന്നു. കൂടാതെ ഗവർണ്മെൻറുത്തരവുകളും നിർദ്ദേശങ്ങളും ജനങ്ങളെ അറിയിക്കുകയെന്നുള്ളതും ഇവരുടെ ജോലിയായിരുന്നു. "പെർമനൻറ് സെററിൽമെൻറ്" ഏർപ്പെടുത്തിയതിനുശേഷം കരംപിരിക്കുകയെന്നുള്ളതു് സെമിൻദാരന്മാരുടെ അധികാരപരിധിയിൽപ്പെട്ട ജോലിയായിരുന്നതുകൊണ്ടു് മററു ഗ്രാമഉദ്യോഗസ്ഥന്മാരെ നിയമിക്കുവാനുള്ള ഭാരം ഗവർണ്മെൻറിനു് ഉണ്ടായിരുന്നില്ല. ചൗക്കിദാർ എന്ന പേരിൽ അറിയപ്പെട്ടിരുന്ന സൂക്ഷിപ്പുകാർ മാത്രമാണു് ഗവർണ്മെൻറു് പ്രതിനിധികളായി ഗ്രാമഭരണം നടത്തിയിരുന്നതു്. അവർക്കു് ശമ്പളം ഗ്രാമ

വാസികൾ നല്കേണ്ടിവന്നു. ഗ്രാമവാസികൾ താന്താങ്ങളുടെ ധനസ്ഥിതിയനുസരിച്ച് നല്കേണ്ടിയിരുന്ന ഈ നികുതി ചൌക്കിദാരി എന്ന പേരിലാണ് അറിയപ്പെട്ടിരുന്നതു്. 6 അണ മുതൽ 12 രൂപ വരെ പ്രതിവർഷം ഇതിലേയ്ക്ക് വിവിധനിലകളിലുള്ള ജനങ്ങളിൽ നിന്നും ഗവർണ്മെന്റ് പിരിച്ചെടുത്തിരുന്നു. ഈ നികുതിയെപ്പററി വലിയ അസംതൃപ്തി ജനങ്ങളുടെ ഇടയിലുണ്ടായിരുന്നു എങ്കിലും ഗവർണ്മെന്റ് അതു നിർത്തലാക്കുവാൻ വിസമ്മതിച്ചു. പലപ്പോഴും മർദ്ദനനടപടികൾപ്രയോഗിച്ചാണ് ഈ സംഖ്യ ജനങ്ങളിൽനിന്നും വസൂലാക്കിയിരുന്നതു്.

ഉപ്പിനെസംബന്ധിച്ചിടത്തോളം ജനങ്ങൾ നേരിട്ട് നികുതി കൊടുത്തിരുന്നില്ല. കണ്ട്രാക്ടറന്മാരാണ് ഉപ്പുനികുതിയുക ഗവർണ്മെന്റിൽ അടച്ചുകൊണ്ടിരുന്നതു്. അതുകൊണ്ട് ജനങ്ങൾ നല്കുന്ന കരത്തിൽ ഒരു അംശം ഉപ്പുനികുതിയായിരുന്നുവെന്നു നേരിട്ട് മനസ്സിലാക്കുവാനോ [illegible] കൂട്ടുവാനോ അവസരം ഉണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ ഉപ്പുനികുതി ലംഘനമെന്ന ആശയം ബീഹാറിലെ ജനങ്ങളെ ആവേശംകൊള്ളിക്കാനിടയില്ലെന്നും അതുകൊണ്ട് ചൌക്കിദാരിനിഷേധിക്കുവാനനുമതി നല്കണമെന്നും രാജേന്ദ്രപ്രസാദ് ഗാന്ധിജിയോട് അപേക്ഷിച്ചു. എന്നാൽ ഗാന്ധിജി അതിലേക്ക് അനുമതിനല്കിയില്ല. ഗവർണ്മെന്റ് മർദ്ദനംകൊണ്ട് ജനങ്ങളെ പീഡിപ്പിക്കുമെന്നും അതുകൊണ്ട് ചൌക്കിദാരിനികുതി നിഷേധിക്കുന്ന പരിപാടി പരാജയപ്പെടുമെന്നും ഗാന്ധിജി അഭിപ്രായപ്പെട്ടു. ഗാന്ധിജിയുടെ അഭിപ്രായങ്ങളോട് വിയോജിക്കുകയോ നിർദ്ദേശങ്ങൾ വിഗണിക്കുകയോ രാജേന്ദ്രപ്രസാദ് ഒരിക്കലും ചെയ്തിട്ടില്ല. അതുകൊണ്ട് ഈ നിർദ്ദേശത്തെയും അദ്ദേഹം യാതൊരു അപസ്വരവും കൂടാതെ സ്വീകരിച്ചു. എങ്കിലും ഉപ്പു സത്യാഗ്രഹം ബീഹാറിൽ പരാജയപ്പെട്ടേയ്ക്കുമെന്നുള്ള ഭീതിയോടുകൂടിയാണ് അദ്ദേഹം അങ്ങോട്ട് പോയതു്. കടലിൽനിന്ന് ഉപ്പു ശേഖരിക്കുന്നതുപോലെ പ്രായോഗിക പരിജ്ഞാനം ഇല്ലാത്തവർക്ക് ഭൂമിയിൽനിന്നും ഉപ്പു കുഴിച്ചെടുക്കുവാൻ കഴിയുമായിരുന്നില്ല.

79 പദയാത്രികരോടുകൂടി 12-3-1930-ൽ ഗാന്ധിജി ദണ്ഡിയാത്രയാരംഭിച്ചു. ഐതിഹാസികമായ ഒരു സംഭവമായിരുന്നു ഇതു്. കടൽപ്പുറത്തുചെന്ന് ഉപ്പു ശേഖരിച്ച് ബ്രിട്ടീഷ് സാമ്രാജ്യത്തെ പരാജയപ്പെടുത്താമെന്നുള്ള ഈ വൃദ്ധന്റെ വ്യാമോഹത്തെപ്പററി ലോകം പരിഹസിച്ചു. ഗാന്ധിജിയുടെ അനുയായികൾപോലും യാതൊരു പ്രതീക്ഷയോടും കൂടിയല്ല ആ സമരപരിപാടിയെ വീക്ഷിച്ചതു്. ഗാന്ധി

ജിയും 79 പാദചാരികളും കടൽപ്പുറത്തുപോയി ഉപ്പുശേഖരണം ചെയ്തു് നിയമലംഘനം നടത്തിയാൽതന്നെ ബാലിശമായ ഈ സംരംഭം ഗവർമ്മെൻറിനു് വിഗണിക്കാവുന്നതേയുള്ളു. ഉപ്പു നികുതിയിൽ നിന്നുള്ള ഗവർമ്മെൻറിന്റെ വരുമാനം കുറയുവാൻ പോകുന്നില്ല. ജനങ്ങൾ ആശ്ചര്യത്തോടുകൂടി ഈ തീർത്ഥയാത്ര വീക്ഷിച്ചുകൊണ്ടു നിന്നു.

ഗാന്ധിജി യാത്രയാരംഭിച്ചു് ഇരുപത്തിനാലു മണിക്കൂറിനകം ഇൻഡ്യ ആവേശംകൊണ്ടു് ജ്വലിച്ചുതുടങ്ങി. പട്ടണവാസികൾക്കു് ഈ മഹാസമരത്തിന്റെ അത്ഭുതശക്തി മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. സിംലായിലെ പർവ്വതശിഖരങ്ങളിൽ ഉള്ള മന്ദിരത്തിൽ ഇരുന്നുകൊണ്ടു് ഇർവിൻപ്രഭു ഈ വിനോദം വീക്ഷിച്ചുകൊണ്ടിരുന്നു. യാത്രയാരംഭിച്ചു് അല്പദിവസങ്ങൾക്കുള്ളിൽ 300 ഗ്രാമോദ്യോഗസ്ഥന്മാർ രാജിവച്ചു. അദ്ദേഹം സഞ്ചരിച്ച മാർഗ്ഗങ്ങളിലെ ഗ്രാമീണർ ആയിരക്കണക്കിനു് അദ്ദേഹത്തെ അനുഗമിച്ചു. ഗാന്ധിജി അവരോടു പറഞ്ഞു:—"ഞാൻ നിയമം ലംഘിക്കുന്നതുവരെ കാത്തിരിക്കുക! എന്റെ യാത്ര അവസാനിക്കുമ്പോൾ നിങ്ങൾ എന്തു ചെയ്യണമെന്നു് നിങ്ങൾക്കു തന്നെ ബോധ്യമാകുന്നതാണു്" ഇൻഡ്യയുടെ സ്വാതന്ത്ര്യം പിടിച്ചെടുത്തതിനുശേഷം അല്ലാതെ താൻ ആശ്രമത്തിലേക്കു് മടങ്ങുകയില്ലെന്നും അദ്ദേഹം പ്രതിജ്ഞ ചെയ്തിരുന്നു. "അല്ലെങ്കിൽ എന്റെ മൃതശരീരം കടലിൽ ഒഴുകുന്നതു് നിങ്ങൾക്കു് കാണാം!" ഇതു് ഒരു പ്രവചനമായിരുന്നു. അദ്ദേഹം സബർമതിയിലേക്കു് പിന്നെ മടങ്ങിയിട്ടില്ല. രാഷ്ട്രീയസമരങ്ങൾ ബുദ്ധിപരമായി വിശകലനം ചെയ്തു് ഫലങ്ങളും ഭവിഷ്യത്തുകളും ദീർഘദർശനം ചെയ്തിരുന്ന പ്രതിയോഗികൾക്കും രാജ്യതന്ത്രജ്ഞന്മാർക്കും ഗാന്ധിജിയ്ക്കു് തുറന്നുവിടുവാൻ കഴിയുമായിരുന്ന ആവേശപ്രവാഹത്തെ മുൻകൂട്ടി കാണുവാൻ കഴിഞ്ഞിരുന്നില്ല. ഒരുപക്ഷെ ഗാന്ധിജിക്കുതന്നെ അതു മുഴുവൻ സങ്കല്പിക്കുവാൻ കഴിഞ്ഞിരുന്നില്ലെന്നും വരാം. ആന്തരമായ പ്രചോദനംവഴി ലഭിച്ച ഒരു ആശയത്തെ അദ്ദേഹം പരീക്ഷിക്കുക മാത്രമാണു് ചെയ്തതു്. ബുദ്ധിയും യുക്തിയും അല്ല ആന്തരാത്മഗതമായ പ്രചോദനമാണു് സാത്വികന്മാരെ നയിക്കുന്നതു്.

യാത്രയാരംഭിച്ചതോടുകൂടി ഗാന്ധിജിയുടെ അത്ഭുതമായ പ്രഭാവം വിദ്യുത്പ്രസരങ്ങളെ നാലുപാടും ചിതറി. ജനങ്ങൾ ജയഘോഷം മുഴക്കിക്കൊണ്ടു് അദ്ദേഹത്തിന്റെ പിറകെ പാഞ്ഞുപോയി. ഈ ആവേശപ്രവാഹം കരകവിഞ്ഞു് ഒഴുകുവാൻ തുടങ്ങിയതോടുകൂടി ഇൻഡ്യ ഒരു മഹാവിപ്ലവത്തിന്റെ പിടിയിൽപെട്ടു് ഇളകിമറിഞ്ഞു. അക്രമരാഹിത്യവും നിസ്സഹകരണവും കേവലം നിഷേധപ്രസ്ഥാനങ്ങളു

ല്ലെന്നും അവ സാമ്രാജ്യശക്തിയെ ചെറുത്തുനില്ക്കുവാൻതക്ക സുശക്തമായ പരിപാടികൾ ഉൾക്കൊള്ളുന്നതാണെന്നും ജനങ്ങൾ മനസ്സിലാക്കിയിരുന്നില്ല. പരിഹസിച്ചവർ കണ്ണുതുടച്ചു വീണ്ടും നോക്കി. ഒടുവിൽ അവർ ആശ്ചര്യപ്പെട്ടു് കൈയ്കൂപ്പിനിന്നു. പട്ടണങ്ങളും നഗരങ്ങളും അവിശ്വാസത്തോടെ സംശയിച്ചു നിന്നപ്പോൾ ഗ്രാമങ്ങൾ ഗാന്ധിജിയുടെ പിറകിൽ ഒഴുകിക്കൊണ്ടിരുന്നു. താൻ ദണ്ഡിയിലെത്തി നിയമലംഘനം തുടങ്ങുന്നതുവരെ ഇൻഡ്യയിൽ ഒരൊററ വ്യക്തിപോലും നിയമനിഷേധം ചെയ്തുപോകരുതെന്നായിരുന്നു അദ്ദേഹത്തിന്റെ നിർദ്ദേശം. അതു് പ്രത്യക്ഷരം പരിപാലിക്കപ്പെട്ടു. ദണ്ഡിയിലെ നിയമലംഘനവും അതിനെത്തുടർന്നുള്ള ഗാന്ധിജിയുടെ അറസ്റ്റും, വഴിമുട്ടിനിന്നിരുന്ന ഗംഭീരപ്രവാഹം തുറന്നുവിട്ടു. ഗാന്ധിജിയുടെ നിർദ്ദേശത്തെ അനുസരിച്ചുതന്നെ ഏപ്രിൽ 6-ാംതിയതിമുതൽ ഇൻഡ്യയൊട്ടുക്കു് നിയമനിഷേധം സമാരംഭിച്ചു.

സത്യാഗ്രഹസമരങ്ങളുടെ നായകനായവരും കോൺഗ്രസ്സ് പ്രസിഡൻറായിരുന്ന ശ്രീ ജവഹർലാൽ നെഹ്രു, ബിഹാറൊട്ടുക്കു് ഒരു പര്യടനം നടത്തി. രാജേന്ദ്രപ്രസാദ് കോൺഗ്രസ്സ് പ്രസിഡൻറിനെ സർവ്വത്ര അനുഗമിച്ചിരുന്നു. അതിനുശേഷം രാജേന്ദ്രപ്രസാദ് ഗ്രാമങ്ങൾ തോറുമുള്ള തന്റെ പ്രചണ്ഡവേഗമായ പര്യടനം തുടങ്ങി. ഒരു സ്ഥലത്തുനിന്നും മറെറാരു സ്ഥലത്തേക്കു് നീങ്ങിക്കൊണ്ടിരുന്ന ആ ഗതിവൈശ്യത്തിന്റെ ഫലമായി അദ്ദേഹത്തെ അറസ്റ്റുചെയ്യാൻ പുറപ്പെട്ടിരുന്ന പോലീസുകാർക്കുപോലും ഒരു നിശ്ചിതസ്ഥലത്തു് അദ്ദേഹത്തെ കണ്ടെത്തുവാൻ കഴിഞ്ഞില്ല. ഗാന്ധിജിയുടെ പരിപാടിയെ അനുസരിച്ചു് തന്നെയാണു് ബിഹാറിലും ആദ്യദിനം സത്യാഗ്രഹം സംഘടിപ്പിച്ചിരുന്നതു്. നിയമലംഘനത്തിനു് ചമ്പാരൻ ഡിസ്ട്രിക്റ്റിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട ഒരു പ്രശസ്ത പ്രവർത്തകനായിരുന്ന ബിപ്പിൻ ബിഹാറിവർമ്മയുടെ ഒരു ദീർഘയാത്രയോടുകൂടിയായിരുന്നു. നിയമനിഷേധം ഉപക്രമിച്ചതു്. പല ദിവസങ്ങളിലെ കാൽനടയായുള്ള സഞ്ചാരത്തിനു ശേഷമാണു് അദ്ദേഹം സത്യാഗ്രഹം തുടങ്ങുവാൻ നിശ്ചയിച്ചിരുന്ന സ്ഥലത്തിൽ എത്തിച്ചേർന്നതു്. നിയമനിഷേധം തുടങ്ങുമ്പോൾ ഡിസ്ട്രിക്റ്റിലെ ഉയർന്ന ഉദ്യോഗസ്ഥന്മാർ ആ സ്ഥലത്തു് കൂടാരങ്ങൾ കെട്ടി താവളമുറപ്പിച്ചിരുന്നു. മഹാത്മാഗാന്ധിയുടെ ആദ്യത്തെ നിയമനിഷേധരംഗമായിരുന്ന ചമ്പാരൻ സ്വന്തം പാരമ്പര്യങ്ങൾ കൈയ്‌വിടാതെ ഗംഭീരമായ പ്രകടനങ്ങളോടുകൂടി നിയമനിഷേധം തുടങ്ങി. രാജേന്ദ്രപ്രസാദ് സ്ഥലത്തു് എത്തുന്നതിനു മുൻപുതന്നെ സത്യാഗ്രഹികൾ അറസ്റ്റു് ചെയ്യപ്പെട്ടു. സത്യാഗ്രഹികളെ മജിസ്ട്രേട്ടിന്റെ മുൻപിൽ ഹാജരാക്കിയ

പ്പോൾ അദ്ദേഹം ഗ്ലാനവദനനായി കനിഞ്ഞിരുന്നതുകൊണ്ടാണു് ഉത്തരവുകൾ പാസ്സാക്കിയതു്. അതിനുള്ള കാരണം രസകരമാണു്. 1920-ലും 1921-ലും വിദ്യാർത്ഥികൾ കാളേജുവിട്ടു പുറത്തുപോന്നപ്പോൾ അന്നു് ബി. എ. അവസാന പരീക്ഷയ്ക്കു് പഠിച്ചുകൊണ്ടിരുന്ന ഈ മജിസ്ട്രേട്ടും പഠിപ്പു മുടക്കിയിരുന്നു. എന്നാൽ രക്ഷകർത്താക്കൾ അറിഞ്ഞു് പാററ്നയിൽ ഓടിയെത്തി ഈ വിദ്യാർത്ഥിയെ പിടിച്ചുകൊണ്ടുപോയി പരീക്ഷയ്ക്കു് ചേരുവാൻ നിർബന്ധിച്ചു. സമർത്ഥനായ ഒരു വിദ്യാർത്ഥിയായിരുന്ന ആ യുവാവു് ഉയർന്ന നിലയിൽ ബി. എ. പരീക്ഷ ജയിക്കുകയും സർക്കാരുദ്യോഗത്തിൽ പ്രവേശിച്ചു് ഒരു മജിസ്ട്രേട്ടായി ഉയരുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ഗ്ലാനതയ്ക്കു് ഇതിൽ കവിഞ്ഞ കാരണങ്ങൾ വേണമെന്നില്ലല്ലോ!

ചമ്പാരനിൽനിന്നും പ്രസാദ് പാററ്നയിൽ തിരിച്ചെത്തിയപ്പോൾ ഏതാനും യുവാക്കന്മാർ നഗരവീഥികളിലൂടെ ഒരു ഘോഷയാത്ര നടത്തിക്കൊണ്ടിരിക്കുന്നതായറിഞ്ഞു് അദ്ദേഹം അങ്ങോട്ടുപോയി. പോലീസുകാർ വിദ്യാർത്ഥികളെ വഴിയിൽവെച്ചു് തടഞ്ഞു. വിദ്യാർത്ഥികൾ പിറകോട്ടുപോകാതെ റോഡിൽ ഇരുന്നു. എന്നാൽ പോലീസുകാർ അവരെ അറസ്റ്റുചെയ്തില്ല. വിദ്യാർത്ഥികൾ രാത്രി റോഡിൽകിടന്നു് ഉറങ്ങുന്നതു കണ്ടുകൊണ്ടു് രാജേന്ദ്രപ്രസാദ് ഇടപെടാതെ തിരിച്ചുപോന്നു. അടുത്ത പ്രഭാതത്തിൽ വീണ്ടും അദ്ദേഹം അവിടെ ചെല്ലുമ്പോൾ സത്യാഗ്രഹികളായ യുവാക്കന്മാരും പോലീസുകാരും അഭിമുഖരായി നിന്നിരുന്ന കാഴ്ചയാണു് അദ്ദേഹം കണ്ടതു്. ചുററും വളരെ ആളുകൾ തടിച്ചുകൂടിയിരുന്നു. ആൾക്കൂട്ടം വർദ്ധിക്കുന്നതു കണ്ടു് കൂടുതൽ പോലീസുകാരും അശ്വഭടന്മാരും തോക്കുകൾ ധരിച്ച കാലാൾപടയും വന്നു ചേർന്നു. ഈ യുവാക്കന്മാർ തിരിച്ചുപോയില്ലെങ്കിൽ കൂടുതൽ കർശനമായ നടപടി സ്വീകരിക്കേണ്ടിവരുമെന്നു് പോലീസുദ്യോഗസ്ഥന്മാർ ആൾക്കൂട്ടത്തെ നിയന്ത്രിച്ചുകൊണ്ടു് അങ്ങുമിങ്ങും നടന്നിരുന്ന രാജേന്ദ്രപ്രസാദിനു മുന്നറിവു നല്കി. കൂടാതെ, കലാപം ഒഴിവാക്കാനും സത്യാഗ്രഹികളെ പിൻവലിച്ചു് ആൾക്കൂട്ടത്തെ പിരിച്ചുവിടുവാനും അരമണിക്കൂർമാത്രം സമയം അനുവദിച്ചിരിക്കുന്നതായും പോലീസുകാർ അദ്ദേഹത്തെ അറിയിച്ചു. യുക്തമെന്നു തോന്നുന്ന നടപടികൾ സ്വീകരിച്ചുകൊള്ളുവാൻ അദ്ദേഹം അവരോടു് മറുപടി പറഞ്ഞു. അശ്വഭടന്മാരോടു് ചാർജ്ജുചെയ്യുവാൻ അധികാരികൾ ആജ്ഞാപിച്ചു. കുതിരകളെ ഓടിച്ചുവന്ന ഭടന്മാർ യുവാക്കന്മാരുടെ സമീപമെത്തിയപ്പോൾ സ്വയം കടിഞ്ഞാൺപിടിച്ചു് കുതിരകളുടെ ഗതി നിർത്തി. യുവാക്കന്മാർ അചഞ്ചലരായി സ്വസ്ഥാനങ്ങളിൽ പാറപോലെ ഉറച്ചു

ന്നു. ഭൂരിപക്ഷം അശ്വാരൂഢരായ ഭടന്മാർ ഇത കിഷണി ഇടന്നു. മുൻപ്രാവശ്യവും യുവാക്കന്മാർ അചഞ്ചലരായി യഥാസ്ഥാനത്തുതന്നെ ഉറച്ചുനിന്നു. ഒടുവിൽ പരാജയം സമ്മതിക്കേണ്ടിവന്ന അധികാരികൾ യുവക്കന്മാരെ അറസ്റ്റുചെയ്തുകൊണ്ടുപോയി. ഇതിനുശേഷം ഘോഷയാത്രയും സത്യഗ്രഹവും മുറയ്ക്ക് നടന്നുകൊണ്ടിരുന്നു. ആയുധധാരികളായ പോലീസും കുതിരപ്പട്ടാളവും സത്യഗ്രഹികളെ അനുഗമിക്കുകയും പോലീസുകാർ ചാട്ടകളും ബാറ്റൺ വടികളും ആൾക്കൂട്ടത്തിനെതിരേ പ്രയോഗിക്കുകയും ചെയ്തുകൊണ്ടിരുന്നുവെങ്കിലും ഒരിടത്തും അക്രമങ്ങൾ പൊട്ടിപ്പുറപ്പെടുകയുണ്ടായില്ല. ജനങ്ങളുടെ സഹനശക്തിയെ പോലും വെല്ലുവിളിക്കുന്ന ഘട്ടങ്ങൾ ഉണ്ടായിരുന്നിട്ടും ഒരു കൈയ്പോലും പോലീസുകാരുടെ നേരെ ഉയർന്നില്ല.

ഗാന്ധിജിയുടെ മാർഗ്ഗങ്ങൾ പ്രത്യക്ഷരം അനുകരിച്ചിരുന്ന രാജേന്ദ്രപ്രസാദിന്റെ അക്രമരാഹിത്യത്തിലുള്ള വിശ്വാസവും പ്രതിയോഗികളോടുള്ള പെരുമാറ്റത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന വിദ്വേഷരാഹിത്യവും നീതിബോധവും സത്യസന്ധതയും ഉദാഹരിക്കുവാൻ ഒരു സംഭവം എടുത്തു പറയേണ്ടതായിട്ടുണ്ട്. മനസാ, വാചാ, കർമ്മണാ അക്രമരാഹിത്യം അനുഷ്ഠിക്കണമെന്നുള്ള ഗാന്ധി സിദ്ധാന്തങ്ങളെ സ്വന്തം ജീവിതത്തിൽ പകർത്തുവാൻ എത്രമാത്രം അദ്ദേഹം ശ്രമിച്ചിരുന്നുവെന്നുള്ളതിലേക്ക് ഇത് മതിയായ തെളിവാണ്. അധികാരികളെ അലട്ടുകയല്ല, അവകാശങ്ങൾ സ്ഥാപിച്ചുകിട്ടുവാൻവേണ്ടി പ്രവർത്തിക്കുക മാത്രമാണ് സത്യഗ്രഹികളുടെ ധർമ്മമെന്നും അദ്ദേഹം തന്റെ ജീവിതരീതികൾകൊണ്ടുതന്നെ തെളിയിച്ചു. ഇതുകൊണ്ട് ബിഹാറിലെ ജനങ്ങളുടെ മാത്രമല്ല പല യൂറോപ്യൻ ഉദ്യോഗസ്ഥർ ഉൾപ്പെടെ അധികാരിവർഗ്ഗങ്ങളുടെതന്നെയും ആദരവിനും വിശ്വാസത്തിനും അദ്ദേഹം പാത്രമായിത്തീർന്നു.

സത്യഗ്രഹം നടന്നുകൊണ്ടിരിക്കുമ്പോൾ ഈസ്റ്റർ ഒഴിവുദിനങ്ങൾ വന്നുചേർന്നു. സത്യഗ്രഹം ഒരു ആദ്ധ്യാത്മിക സമരമായതുകൊണ്ട് മതപരമായ ചടങ്ങുകൾ ആചരിക്കുവാൻ ഗവർമ്മെന്റ് ജീവനക്കാർക്ക് അവസരം നിഷേധിക്കുന്നത് ആശാസ്യമായിരിക്കുകയില്ലെന്നുള്ള ഒരു അഭിപ്രായം അദ്ദേഹത്തിന്റെ മനസ്സിൽ ഉദിച്ചു. ഗാന്ധിജി ഉപദേശിച്ചതുകൊണ്ടോ കാൺഗ്രസ്സിന്റെ ഉന്നത കേന്ദ്രങ്ങളിൽനിന്നും നിർദ്ദേശങ്ങൾ ലഭിച്ചതുകൊണ്ടോ അല്ല ഇങ്ങനെ ഒരു ചിന്ത അദ്ദേഹത്തിന് ഉണ്ടായത്. എങ്കിലും ഗാന്ധിജി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്ന അക്രമരഹിതമാർഗ്ഗങ്ങൾ ഇതുതന്നെ ആയിരുന്നു. സാമീപ്യംമൂലം ഗാന്ധിജിയുടെ ആശയങ്ങളോടും ഭാവനകളോടും ലക്ഷ്യങ്ങ

ക്കൂട്ടം താദാത്മ്യം പ്രാപിക്കുവാൻ മററാരിലുമധികമായി രാജേന്ദ്രപ്രസാദിന് കഴിഞ്ഞിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വം ബിഹാറിലെ സത്യഗ്രഹനടപടികളിൽ പ്രതിഫലിപ്പിച്ച ഈ ഔദാര്യബുദ്ധിയുടെ ഫലമായി ആ സംസ്ഥാനത്ത് സൈമൺകമ്മീഷൻെറ ആഗമനകാലത്തോ സത്യഗ്രഹസമരപരിപാടികൾ നടന്നുകൊണ്ടിരിക്കുമ്പോഴോ അക്രമത്തിൻെറയും ലഹളയുടെയും ലാത്തിയടികൾപോലും ഉണ്ടായിരുന്നിട്ടില്ല. അത്രത്തോളം മികച്ച ആത്മപ്രഭാവവും വിശുദ്ധമായജീവിതരീതിയും സുവ്യക്തമായ ഉപദേശവുംകൊണ്ടാണ് ജനങ്ങളിൽ മതിപ്പുളവാക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞത്.

ബിഹാറിലെ ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർക്കും ക്രൈസ്തവരായ മററു ജീവനക്കാർക്കും, ഈസ്റ്റർ കാലത്ത് മതപരമായ അനുഷ്ഠാനത്തിന് അവസരം നല്കുന്നത് യുക്തമായിരിക്കുമെന്ന് അദ്ദേഹം നിശ്ചയിച്ചു. അതുകൊണ്ട് ഈസ്റ്റർ ഒഴിവുകാലത്ത് സത്യഗ്രഹവും പ്രകടനങ്ങളും നിർത്തിവെയ്ക്കുവാൻ നിശ്ചയിച്ചിരിക്കുന്നതായി അദ്ദേഹം കത്തുമൂലം ഡിസ്ട്രിക്ട്മജിസ്ട്രേട്ടിനെ അറിയിച്ചു. ഉദ്യോഗസ്ഥന്മാരെ ഇത് ആശ്ചര്യപ്പെടുത്തുകതന്നെ ചെയ്തു. കത്തു ലഭിച്ച് അടുത്ത നിമിഷത്തിൽ പ്രസാദിനെ നേരിട്ടു കാണുവാൻ ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ട് ഡിസ്ട്രിക്ട്മജിസ്ട്രേട്ട് ഒരു ഫോൺ സന്ദേശം അയച്ചു. പ്രസാദ് അദ്ദേഹത്തെ വീട്ടിൽ ചെന്നു കണ്ടു. കത്തിലെ സന്ദേശം ആത്മാർത്ഥതയുള്ളതാണോ എന്നായിരുന്നു മജിസ്ട്രേട്ട് ആദ്യം ചോദിച്ചത്. ആ ഇംഗ്ലീഷ്കാരനായ ഉദ്യോഗസ്ഥന് രാജേന്ദ്രപ്രസാദിൻെറ മറുപടി ആദ്യം വിശ്വസിക്കുവാൻ കഴിഞ്ഞില്ല. താൻ ഒരു ക്രിസ്ത്യനും ഇംഗ്ലീഷുകാരനും ആണെങ്കിലും തോക്കും വാളും ചുഴററിക്കാട്ടി ഭരണം നടത്തുന്ന രീതി ഇഷ്ടപ്പെടുന്നില്ലെന്നും ഗവർമ്മെൻറുത്തരവുകൾ ലംഘിക്കാതെതന്നെ ഈ കലാപങ്ങൾ അവസാനിപ്പിക്കുവാൻ ആഗ്രഹിക്കുന്നുവെന്നും അതുകൊണ്ട് ഘോഷയാത്രകൾ അപ്രധാനറോഡുകളിലായി പരിമിതപ്പെടുത്തുമെങ്കിൽ അവയെ വിഗണിക്കുവാൻ താൻ തയ്യാറാണെന്നും അദ്ദേഹം രാജേന്ദ്രപ്രസാദിനെ അറിയിച്ചു. അത് സാധ്യമല്ലെന്നും സത്യഗ്രഹികളെ പോലീസ് തടഞ്ഞില്ലെങ്കിൽ പ്രക്ഷുബ്ധതയോ ആവേശമോ ഒന്നുംതന്നെ പ്രകടമാകുകയില്ലെന്നും ആൾക്കൂട്ടം ക്രമേണ കുറഞ്ഞുവരുമെന്നും പ്രസാദ് മറുപടി പറഞ്ഞ് തിരിച്ചുപോന്നു.

അടുത്ത സത്യഗ്രഹദിനത്തിൽ പോലീസുകാർ ധർമ്മഭടന്മാരെ അറസ്ററുചെയ്ത് മജിസ്ട്രേട്ടിൻെറ മുൻപിൽ ഹാജരാക്കി. കോടതി പിരിയുന്നതുവരെ അവർക്ക് തടവുശിക്ഷ വിധിച്ചിട്ട് മജിസ്ട്രേട്ട് ഉടൻതന്നെ കോടതി വിട്ടു. മജിസ്ട്രേട്ടിനോടൊപ്പം സത്യഗ്ര

ഹികളും ഇറങ്ങിപ്പോന്നു. അതിനടുത്തദിവസം പോലീസിന്റെ ശക്തിപ്രകടനങ്ങളോ അറസ്റ്റോ ഒന്നുംതന്നെ ഉണ്ടായില്ല. സത്യഗ്രഹികൾ നിർബ്ബാധം മുന്നോട്ടുനീങ്ങി. അതിനും അടുത്തദിവസം ഒരു പോലീസുകാരന്റെ തൊപ്പിപോലും സത്യഗ്രഹികൾ കടന്നുപോയ വഴികളിൽ കാണുവാൻ ഉണ്ടായിരുന്നില്ല. അക്രമരാഹിത്യം വ്യക്തിവിദ്വേഷത്തിനും ശത്രുഭാവത്തിനും ഇടം അനുവദിക്കുന്നില്ലെന്നുള്ള ഗാന്ധിജിയുടെ സിദ്ധാന്തം പ്രായോഗികമായി അനുഭവത്തിൽപെട്ട ഒരു സംഭവമായിരുന്നു ഇതു്. ഈസ്റ്റർ അവധിക്കു് സത്യഗ്രഹം നിർത്തിവച്ചുകൊണ്ടുള്ള രാജേന്ദ്രപ്രസാദിന്റെ കത്തു് സാമ്രാജ്യവാദിയായ ആ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്റെ ഹൃദയത്തെപ്പോലും സ്പർശിക്കുകയുണ്ടായി. വ്യക്തിവിദ്വേഷത്തിനോ സാമ്രാജ്യശക്തിയുടെ ക്രൂരമായ നയത്തോടുള്ള അതിർ കവിഞ്ഞ ഭക്തിക്കോ പിന്നീടു് അദ്ദേഹത്തിന്റെ ഹൃദയത്തിൽ സ്ഥാനം ഉണ്ടായിരുന്നില്ല.

ബിഹാറിൽതന്നെ ഭഗൽപൂർ ഡിസ്ട്രിക്ടിൽ ബിഹ്പൂർ എന്ന സ്ഥലത്തു് ഉണ്ടായ ചില സംഭവങ്ങൾകൂടി വിവരിക്കാതെ ഈ അദ്ധ്യായം പൂർണ്ണമാകുകയില്ല. ഗംഗാനദിയുടെ തീരത്തിൽ സ്ഥിതിചെയ്യുന്ന ഈ പ്രദേശം ഭൂമിശാസ്ത്രപരമായ കിടപ്പുകൊണ്ടുതന്നെ ധാരാളം വസ്തുവിവാദങ്ങൾക്കും കൂട്ടവഴക്കുകൾക്കും അക്രമപ്രവർത്തനങ്ങൾക്കും ഇടനല്കുന്ന ഒന്നാണു്. ഗംഗാനദിയുടെ ഗതി മാറുമ്പോഴെല്ലാം ഭൂവുടമകൾ തമ്മിൽ അതിർത്തിതർക്കങ്ങൾ പൊട്ടിപ്പുറപ്പെടുകയും പലപ്പോഴും അവ ലഹളകളിലും കൂട്ടക്കൊലകളിലും അവസാനിക്കുകയും പതിവായിരുന്നു. ഈ പ്രദേശത്തിൽ ധാരാളം ഭൂമി വിലയ്ക്കു് വാങ്ങി പാർപ്പുറപ്പിച്ചിരുന്ന ഒരു പ്ലാന്റർ ഈ തർക്കങ്ങളിൽനിന്നും തന്റെ വസ്തുക്കളെ സംരക്ഷിക്കുവാൻ ആറേഴു സിക്കുകാരെ ശമ്പളം കൊടുത്തു് വരുത്തി കാവലിട്ടിരുന്നു. ഒരു ദിവസം രാത്രി ആ പ്രദേശത്തെ അസംതൃപ്തരായ ജനങ്ങൾ സംഘടിച്ചു് ഈ സിക്കുകാരെ വെട്ടിക്കൊന്നു് മൃതശരീരങ്ങൾ ഗംഗയിലെറിഞ്ഞു.

ഗാന്ധിജിയുടെ അക്രമരാഹിത്യസിദ്ധാന്തത്തെ അനുസരിച്ചു് ഇങ്ങനെ അക്രമപ്രസക്തരായ ഒരു പ്രദേശത്തെ സത്യഗ്രഹത്തിനു് തിരഞ്ഞെടുക്കുന്നതു് ഉചിതം ബുദ്ധിശൂന്യമായ ഒരു നടപടിയായിമാത്രമേ പരിഗണിക്കപ്പെടുകയുള്ളൂ. എങ്കിലും ആത്മവീര്യമുള്ള അവിടത്തെ ജനങ്ങളിൽ പ്രകടമായ ദേശാഭിമാനവും ത്യാഗസന്നദ്ധതയും രാജേന്ദ്രപ്രസാദിനു് കണ്ടറിയുവാൻ കഴിഞ്ഞിരുന്നു. സത്യഗ്രഹപ്രസ്ഥാനവും അക്രമരാഹിത്യപ്രചരണങ്ങളും അക്രമപ്രസക്തരായ ജനങ്ങളിൽപോലും

മാനസാന്തരമുണ്ടാകുമെന്നു് രാജേന്ദ്രപ്രസാദ് വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ ആഗമനം പ്രതീക്ഷിച്ച് ബഹുസഹസ്രം ജനങ്ങൾ കോരിച്ചൊരിഞ്ഞുകൊണ്ടിരുന്ന മഴയത്തു് കൂട്ടം കൂട്ടമായി കാത്തിരിക്കുന്നതു് അദ്ദേഹം കണ്ടു. വണ്ടിയിൽനിന്നു് ഇറങ്ങി ആ മഴയത്തു് നിന്നുകൊണ്ടുതന്നെ അദ്ദേഹം അവരെ അഭിസംബോധന ചെയ്തു് പ്രസംഗിച്ചു. മഴ തുടർന്നു പെയ്തുകൊണ്ടിരുന്നിട്ടും യോഗാവസാനംവരെ ഒരൊററ വ്യക്തിപോലും അവിടെനിന്നു് ഇളകിയില്ല. അതുകൊണ്ടു് ബിഹ്പൂരിൽ സത്യാഗ്രഹം ആരംഭിച്ചുകൊള്ളുവാൻ അദ്ദേഹം അനുമതി നല്കിയിരുന്നു.

കഞ്ചാവു് വില്പന നടത്തുന്ന ഒരു കട പിക്കററുചെയ്തുകൊണ്ടു് അവിടെ നിയമലംഘനം ആരംഭിക്കപ്പെട്ടു. ആ കടയുടെ സമീപത്തിൽതന്നെയാണു് വാളന്റിയന്മാർ പാർത്തിരുന്ന കാൺഗ്രസ്സ് ആശ്രമവും സ്ഥിതിചെയ്തിരുന്നതു്. പിക്കററിംഗ് ആരംഭിച്ചതു് അറിഞ്ഞുകൊണ്ടു് ചെന്നെത്തിയ പോലീസുകാർ ബലം പ്രയോഗിച്ചു് ആശ്രമത്തിൽ പ്രവേശിച്ചു് അടിച്ചും ഇടിച്ചും അവിടെ ഉണ്ടായിരുന്ന വാളന്റിയന്മാരെ ഓടിച്ചുകളഞ്ഞതിനുശേഷം ആശ്രമം കൈവശപ്പെടുത്തി തങ്ങളുടെ താവളമായി ഉപയോഗിക്കുവാൻ തുടങ്ങി. ആശ്രമം തിരിച്ചുപിടിക്കുവാൻ ജനങ്ങൾ ചെറുസംഘങ്ങളായി പിരിഞ്ഞു് ആശ്രമത്തിലേയ്ക്കു് ജാഥകളായി മുന്നോട്ടുനീങ്ങി. ആശ്രമത്തിന്റെ പടിക്കൽ സത്യാഗ്രഹം അനുഷ്ഠിക്കുകയെന്നുള്ളതായിരുന്നു അവരുടെ ലക്ഷ്യം. പോലീസുകാർ മർദ്ദനവും അറസ്റ്റും തുടങ്ങി. ആശ്രമദ്വാരത്തിൽ എത്തുന്നതിനു മുൻപുതന്നെ സത്യാഗ്രഹികളെ പ്രഹരിച്ചു് പിരിച്ചയയ്ക്കുന്ന നയമാണു് അവർ സ്വീകരിച്ചതു്.

ഈ വിവരം പ്രസിദ്ധമായതോടുകൂടി അയൽഗ്രാമങ്ങളിൽനിന്നും ജനക്കൂട്ടം അങ്ങോട്ടുപ്രവഹിച്ചു. പോലീസുകാരും തങ്ങളുടെ ശക്തി വർദ്ധിപ്പിച്ചു. ലാത്തിപ്രയോഗങ്ങളും അറസ്റ്റുകളും നിത്യസംഭവങ്ങളായിത്തീർന്നു. ക്ഷോഭവും ആവേശവും നാലുപാടും തിരതല്ലിയിരുന്നുവെങ്കിലും ജനങ്ങൾ അക്രമപ്രസക്തരായില്ല. വേണമെങ്കിൽ പോലീസ് സൈന്യത്തെ മുഴുവൻ കൊന്നൊടുക്കുവാൻ അവർക്കു് കഴിയുമായിരുന്നു.

രാജേന്ദ്രപ്രസാദ് വീണ്ടും ഈ സ്ഥലം സന്ദർശിച്ചു. അദ്ദേഹത്തിന്റെ ആഗമനവാർത്തയറിഞ്ഞു് വലിയ ഒരു സംഘം ജനങ്ങൾ അദ്ദേഹത്തോടൊന്നിച്ചു് യാത്രചെയ്തു. അദ്ദേഹം അവിടെ ചെല്ലുമ്പോൾ ഒരു സംഘം സത്യാഗ്രഹികൾ ആശ്രമത്തിലേയ്ക്കു് മാർച്ചുചെയ്തുകൊണ്ടിരുന്നു. വൻപിച്ച ഒരു ആൾക്കൂട്ടം അവരെ അനുഗമിച്ചു. ആശ്രമപാ

തതിൽ എത്തിയപ്പോൾ പോലീസുകാർ അവരെ അറസ്റ്റുചെയ്തു് അകത്തു കൊണ്ടുപോയി. അതിനുശേഷം ഇംഗ്ലീഷുകാരനായ ഒരു ഉദ്യോഗസ്ഥനും ഏതാനും പോലീസുകാരും പുറത്തു വന്നു് ജനക്കൂട്ടത്തെ പ്രഹരിക്കുവാൻ തുടങ്ങി. ഇംഗ്ലീഷ് ഉദ്യോഗസ്ഥൻ ഏതാനും പോലീസുകാരോടുകൂടി രാജേന്ദ്രപ്രസാദ് നിന്നിരുന്നേടത്തെത്തി അദ്ദേഹത്തെയും പ്രഹരിച്ചു. ഒരു വാളണ്ടിയർ ഖാടിവിസ് തന്റെ ശരീരംകൊണ്ടു് അദ്ദേഹത്തെ മറച്ചുകൊണ്ടു് കൂടുതൽ പ്രഹരം ലഭിച്ചതു് സാധുവായ ആ വാളണ്ടിയർക്കു് ആയിരുന്നു. ബീഹാറിൽ തന്നെ മറെറാരു നേതാവായിരുന്ന പ്രൊഫസ്സർ അബ്ദുൾബാരിയെ പോലീസുകാർ അടിച്ചു് നില പതിപ്പിച്ചു. ഇതെല്ലാം കഴിഞ്ഞു് പോലീസുകാർ തിരിച്ചു പോയി. എന്നാൽ പോലീസുകാരുടെ ആക്രമണരംഗത്തു് സംഭവിച്ച കാര്യങ്ങൾ മുഴുവൻ അടുത്ത ദിവസം ശസ്ത്രക്രിയ നടത്തിക്കൊണ്ടിരിക്കുമ്പോൾ മാത്രമാണ് രാജേന്ദ്രപ്രസാദ് അറിഞ്ഞതു്. പോലീസുകാർ രണ്ടു കക്ഷികളായി തിരിഞ്ഞിരുന്നു. രാജേന്ദ്രപ്രസാദിനെപ്പോലുള്ള നേതാക്കന്മാരെ പ്രഹരിക്കുവാൻ സൂപ്രണ്ട് ആജ്ഞ നല്കിയപ്പോൾ ഒരു സംഘം പോലീസുകാർ അതിനു് തയ്യാറില്ലായിരുന്നുകൊണ്ടു് ലാത്തി ചുഴററിക്കാട്ടിയതല്ലാതെ അവർ ആരെയും അടിച്ചില്ല. എന്നാൽ മററൊരു സംഘം പ്രതികാരവാഞ്ഛയോടെ അടി തുടർന്നുകൊണ്ടിരുന്നു. അവരാണ് രാജേന്ദ്രപ്രസാദിനെയും പ്രഫസ്സർ ബാരിയെയും അടിച്ചതു്. ഇതുകണ്ടു് കുപിതരായിത്തീർന്ന മറെറാക്കൂട്ടർ പ്രഹരം നിർത്തുവാൻ ഈ രക്തദാഹികളോടു് ആവശ്യപ്പെട്ടു. പക്ഷേ അവർ അതു് ശ്രദ്ധിച്ചില്ല. അതുകൊണ്ടു് മനുഷ്യസ്നേഹികളായിരുന്ന ഈ പോലീസുകാർ തങ്ങളുടെ ഉടൽകൊണ്ടു് ബാരിയെ ഒളിപ്പിച്ചു പ്രഹരങ്ങളെ പ്രതിരോധിക്കുകയാലാണത്രെ അദ്ദേഹം ജീവനോടെ രക്ഷപ്പെട്ടതു്. ഇതുമാത്രമല്ല, അവർ ക്രൂരമായ പ്രഹരം നടത്തിയിരുന്ന പോലീസുകാരെത്തന്നെ അടിച്ചു് അവശരാക്കുകയും ചെയ്തു.

പോലീസുകാരിൽപോലും ഒരു നല്ല സംഘത്തിനു് സത്യാഗ്രഹികളോടു് അനുകമ്പ ഉണ്ടായിരുന്നുവെന്നു് ഇതു തെളിയിക്കുമല്ലോ. ഒരു സ്ഥലത്തു് രാജേന്ദ്രപ്രസാദിനു് ഇടപെടേണ്ടിവന്നതു് അദ്ദേഹത്തിന്റെ ഒരു പൂർവസഹപാഠിയായിരുന്ന ഒരു പോലീസുദ്യോഗസ്ഥനോടായിരുന്നു. ഒരു ഡിസ്ത്രിക്ട് മജിസ്ട്രേട്ട് അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്ന ഒരു നിയമലംഘകന്റെ സഹോദരനായിരുന്നു. അദ്ദേഹം രഹസ്യമായി പ്രസാദിനെ കാണുവാൻ ആഗ്രഹം പ്രകടിപ്പിച്ചു. പ്രസാദ് അദ്ദേഹത്തെ സന്ദർശിച്ചു. ഡിസ്ത്രിക്ട് മജിസ്ട്രേട്ട് അദ്ദേഹത്തിന്റെ പാദത്തിൽ വീണു് വണങ്ങി കണ്ണുനീർ ചൊരിഞ്ഞു.

ഗാന്ധി ഐർവിൻ സന്ധിഉടമ്പടിയിൽ ഒപ്പുവെക്കപ്പെടുന്നതുവരെ ബിഹാറിലെ സത്യഗ്രഹം പ്രകോപനപരമായ പല പെരുമാററങ്ങളും പോലീസിൽനിന്ന് ഉണ്ടായിട്ടും അക്രമരഹിതമായിത്തന്നെ നടന്നു.

---

## അദ്ധ്യായം ഇരുപത്.

# അറസ്റ്റും ജയിൽവാസവും

ഉപ്പു സത്യഗ്രഹം തുടങ്ങി രണ്ടുമാസം കഴിഞ്ഞിട്ടും ഈ നിയമനിഷേധപ്രസ്ഥാനത്തെ നയിച്ചും നിയന്ത്രിച്ചും ബിഹാറൊട്ടുക്ക് മുഴുവൻ സമയവും പ്രവർത്തനം നടത്തിക്കൊണ്ടിരുന്ന രാജേന്ദ്രപ്രസാദിനെ ഗവർമ്മെൻറ് അറസ്ററു ചെയ്തിരുന്നില്ല. പുറത്ത് അവശേഷിച്ചിരുന്ന മറെറാരു നേതാവ് പണ്ഡിററ് മോട്ടിലാൽ നെഹ്രു മാത്രമായിരുന്നു. പാററ്നാ നഗരം കേന്ദ്രമാക്കി രാജേന്ദ്രപ്രസാദും അലഹബാദിലിരുന്നുകൊണ്ട് നെഹ്രുവും ഈ രണ്ടു സംസ്ഥാനങ്ങളിലെ മാത്രമല്ല ഇൻഡ്യയൊട്ടുക്കുള്ള സത്യഗ്രഹപ്രവർത്തനങ്ങൾ സൂക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. അല്പദിനങ്ങൾക്കുള്ളിൽ മോട്ടിലാൽ നെഹ്രുവും ബന്ധനസ്ഥനായി.

ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തിനും നിയമനിഷേധപ്രവർത്തനത്തിനും ആരംഭകാലം മുതല്ക്കുതന്നെ യാതൊരു കലവറയും കൂടാതെ പൂർണ്ണമായ സഹകരണം നല്കിയിരുന്ന പ്രസാദിനെ അന്നുവരെ ഒരു ഗവർമ്മെൻറും അറസ്ററുചെയ്യുകയോ ശിക്ഷിക്കുകയോ ചെയ്തിരുന്നില്ല. ഇൻഡ്യയിലെ മറെറല്ലാ ഉന്നതന്മാരായ നേതാക്കന്മാരും 1930 നു മുൻപുതന്നെ രണ്ടോ മൂന്നോ വട്ടം ജയിൽവാസം അനുഭവിച്ചു കഴിഞ്ഞിരുന്നു. ഉപ്പുസത്യാഗ്രഹം സംബന്ധിച്ച അദ്ദേഹത്തിന്റെ പ്രചരണപരിപാടികൾക്കും ഒട്ടകാററിന്റെ വേഗത്തിലുള്ള പര്യടനങ്ങൾക്കും യാതൊരു പ്രതിബന്ധവും ഉണ്ടാക്കുവാൻ ബിഹാർ ഗവർമ്മെന്റ് മുതിർന്നിരുന്നില്ല. സത്യഗ്രഹസമരം ആരംഭിക്കുമ്പോൾ രാജേന്ദ്രപ്രസാദിനെ അറസ്ററുചെയ്യാനുള്ള യുക്താധികാരം ഡിസ്ത്രിക്ട് ഉദ്യോഗസ്ഥന്മാർക്ക് നല്കിയിട്ട് ഗവർമ്മെൻറ് മൗനം ദീക്ഷിച്ചതേയുള്ളു. ഡിസ്ത്രിക്ട് ഉദ്യോഗസ്ഥന്മാർപോലും ഈ പ്രഭാവസമ്പന്നനും സുസമ്മതനും ഗവർണ്ണറുൾപ്പെടെ ഉള്ള ഉദ്യോഗസ്ഥലോകത്തിന്റെ ബഹുമാനാദരങ്ങൾക്ക് ഭാജനവും ആയ ഈ സമാധാനപ്രിയനെ അറസ്റ്റ് ചെയ്യുവാ

ങ്ങളെ ഉത്തരവാദിത്വം ഏറെറടുക്കുവാൻ വൈമുഖ്യം പ്രദർശിപ്പിച്ചു. സംസ്ഥാനമൊട്ടുക്ക് പര്യടനം നടത്തിക്കൊണ്ടിരുന്ന അദ്ദേഹത്തെ മററു ഡിസ്ട്രിക്റ്റുകളിലെ അധികാരികൾ വേണമെങ്കിൽ അറസ്റ്റുചെയ്തു കൊള്ളട്ടെയെന്നു കരുതി മാറേറാ മജിസ്ട്രേട്ടും പോലീസുദ്യോഗസ്ഥനും ആ പ്രവർത്തനങ്ങളെ വിഗണിക്കുകയാണ് ഉണ്ടായതു്. മഹാത്മാഗാന്ധിജിക്ക് ഇൻഡ്യയാകുന്ന അഗ്നിപർവതത്തെപ്പൊട്ടിത്തെറിപ്പിക്കുവാൻ വേണമെങ്കിൽ കഴിയുമായിരുന്നു. അദ്ദേഹം അതിനുള്ള കഴിവ് പ്രദർശിപ്പിക്കുമ്പോൾ അധികാരികൾക്ക് അടങ്ങിപ്പാർക്കുവാൻ കഴിഞ്ഞില്ല. രാജ്യമൊട്ടുക്ക് കെട്ടിക്കിടന്ന് ശതിമുട്ടി നീറിക്കൊണ്ടിരുന്ന അസംതൃപ്തിയും വിദ്വേഷവും പകയും സമാധാനമാർഗ്ഗങ്ങളിലൂടെ ആണെങ്കിലും അദ്ദേഹം തുറന്നു വിട്ടപ്പോൾ അതു് ഗംഗാപ്രവാഹംപോലെ മുന്നോട്ടു കുതിച്ച് ബ്രിട്ടീഷ് സാമ്രാജ്യത്തെത്തന്നെ മുക്കിക്കളയുമെന്ന് അധികാരികൾ പരിഭ്രാന്തരായി.

എന്നാൽ രാജേന്ദ്രപ്രസാദിൽ നിഗൂഢമായിരുന്ന ശക്തി അതായിരുന്നില്ല. രണ്ടുപേരുടെയും ആദർശലക്ഷ്യങ്ങൾക്കും ജീവിതരീതിക്കും ധാർമിക മാനദണ്ഡങ്ങൾക്കും ജീവിതവീക്ഷണത്തിനും ഉണ്ടായിരുന്ന ഐകരൂപ്യം അനന്യസാധാരണമായിരുന്നു. ത്യാഗം രണ്ടുപേരുടെയും അഭികാമ്യമായ ജീവിതലക്ഷ്യമായിരുന്നു. സ്വാർത്ഥചിന്തകളോ വ്യക്തിപരമായ ഔന്നത്യകാംക്ഷയോ സ്ഥാനമാനങ്ങളോ അധികാരപദമോ രണ്ടുപേരെയും ആകർഷിച്ചിരുന്നില്ല. സർവ്വസൈന്യാധിപത്യം ഏല്പിച്ചുകൊടുത്തതിനുശേഷം ഗാന്ധിജിയുടെ ആജ്ഞകൾ ശിരസാ വഹിക്കുകയും നിർദ്ദേശങ്ങളിൽനിന്നും അണുമാത്രമെങ്കിലും വ്യതിചലിക്കാതെ അവ നടപ്പിലാക്കുകയും ചെയ്യുക മാത്രമായിരുന്നു തന്റെ കർത്തവ്യമെന്ന് രാജേന്ദ്രപ്രസാദിന് അറിയാമായിരുന്നു. പടക്കളത്തിലെ ഒരു ഭടനെപ്പോലെ അനുസരണയോടെ പ്രവർത്തിക്കുക മാത്രമാണ് തന്റെ കർത്തവ്യമെന്നും അദ്ദേഹം ധരിച്ചിരുന്നു. സ്വാഭിപ്രായങ്ങൾ അദ്ദേഹത്തിന് ഇല്ലാതിരുന്നിട്ടില്ല. എന്നാൽ അച്ചടക്കമുള്ള ഒരു ഭടൻ സ്വാഭിപ്രായങ്ങളെ അമർത്തിവച്ച് സേനാനായകന്റെ ആജ്ഞാനുസരണം പ്രവർത്തിക്കുവാൻ കടപ്പെട്ടവനാണല്ലോ! ഇൻഡ്യയുടെ സ്വാതന്ത്ര്യസമരചരിത്രം പരിശോധിക്കുന്ന ഒരാൾക്ക് ആ ആയോധനത്തിൽ പങ്കെടുത്ത മിക്ക സേനാനികളും ഒരു ഘട്ടത്തിലല്ലെങ്കിൽ മറെറാരു ഘട്ടത്തിൽ ഗാന്ധിജിയോട് വിയോജിക്കുകയും അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ എതിർക്കുകയുംചെയ്തിട്ടുള്ളതിന് ഉദാഹരണങ്ങൾ വളരെ കണ്ടെത്തുവാൻ കഴിയും. എന്നാൽ ഗാന്ധിജിയുടെ ഔന്നത്യത്തിന്റെ മുൻപിൽ വാമനരായിരുന്ന ഇവർ മിക്കപ്പോഴും അദ്ദേഹത്തിന്റെ ഹിതത്തിന് കീഴടങ്ങ

ണ്ടിവന്നിട്ടുണ്ടു്. ആജ്ഞാശക്തിയോ അധികാരങ്ങളോ അല്ല ഗാന്ധിജി പ്രതിയോഗികളുടെ നേരെ പ്രയോഗിച്ചിട്ടുള്ള ആയുധങ്ങൾ. ഒരു ജനാധിപത്യവാദിയായിരുന്ന അദ്ദേഹം ബുദ്ധിയും യുക്തിയും വാദമുഖങ്ങളും സർവ്വോപരി സ്നേഹനിർഭരമായ നടപടികളും കൊണ്ടാണു് പ്രതിപക്ഷങ്ങളെ വശീകരിച്ചതു്. എന്നാൽ ഒരു ഘട്ടത്തിലും ഗാന്ധിജിയോടു് വിയോജിക്കുവാൻ രാജേന്ദ്രപ്രസാദിനു് അവസരമുണ്ടായിരുന്നിട്ടില്ല. അദ്ദേഹം എന്നും ഗാന്ധിജിയുടെ ആജ്ഞാവാഹകനും ഹിതകാരിയും ഏററവും അടുത്ത സഹപ്രവർത്തകനും ആയിരുന്നു.

ഗാന്ധിജിയോടെന്നപോലെ ഭക്തിയും സ്നേഹവും ആദരവും പ്രസാദിനോടും നേരിട്ടു് ഇടപെട്ടിട്ടുള്ളവർക്കു് തോന്നിയിരുന്നതിൽ ആശ്ചര്യകരമായി ഒന്നുമില്ലല്ലോ. ജനങ്ങളും ഉദ്യോഗസ്ഥലോകവും 'ബിഹാർ ഗാന്ധി' എന്ന നിലയിലാണു് അദ്ദേഹത്തെ വീക്ഷിച്ചിരുന്നതു്. ഇത്രത്തോളം ജനങ്ങൾക്കു് സമ്മതനും ശത്രുവിനുപോലും ആദരണീയനും ആയ ഒരു നേതാവിനെ അറസ്റ്റു് ചെയ്യുന്നതുമൂലം ഉണ്ടാകാവുന്ന ഭവിഷ്യത്തുകളും ജനരോഷവും അപ്രസിദ്ധിയും നേരിടുവാൻ ബിഹാറിലെ ഉദ്യോഗസ്ഥന്മാർ തയ്യാറായിരുന്നില്ല. പക്ഷെ ഉപ്പു സത്യഗ്രഹം സംബന്ധിച്ചു് ബിഹാറിൽ നടന്ന ശക്തിമത്തായ പ്രകടനങ്ങൾക്കും സംസ്ഥാനവ്യാപകമായ നിയമനിഷേധങ്ങൾക്കുംശേഷം രാജേന്ദ്രപ്രസാദിനെ ദീർഘകാലം നിർബാധമായി തന്റെ പ്രവർത്തനങ്ങൾ തുടരുവാൻ അനുവദിക്കുക സാദ്ധ്യമല്ലെന്നുള്ള നില വന്നുചേർന്നു. ഒടുവിൽ അദ്ദേഹത്തിന്റെ ഡിസ്ട്രിക്ടായ സാരൻ ജില്ലയിലെ മജിസ്ട്രേട്ടു് ഏറ്റു അഹിതകരമാണെങ്കിലും തന്റെ കടമ നിർവ്വഹിക്കാൻ നിശ്ചയിക്കുകയും അറസ്റ്റിനുള്ള ഉത്തരവുകൾ പുറപ്പെടുവിക്കുകയുംചെയ്തു. ചപ്രാൻ എന്ന പ്രദേശത്തു് സഹോദരന്റെ ഗൃഹത്തിൽ രാത്രി കഴിച്ചുകൂട്ടിയതിനുശേഷം അടുത്തദിവസത്തെ പരിപാടികൾ ആരംഭിക്കുവാൻ പുറപ്പെട്ടപ്പോൾ പോലീസുകാർ അദ്ദേഹത്തെ മദ്ധ്യമാർഗ്ഗം അറസ്റ്റുചെയ്തു് ചപ്രാൻ ജയിലിലേക്കു് കൊണ്ടുപോയി.

അധികാരികൾ പ്രതീക്ഷിച്ച കുഴപ്പങ്ങൾ ചെറിയ തോതിലെങ്കിലും സംഭവിക്കാതെയും ഇരുന്നില്ല. അദ്ദേഹത്തിന്റെ ആഗമനവാർത്തയറിഞ്ഞു് ജയിലിനകത്തുള്ള അഞ്ഞൂറോളം സത്യഗ്രഹതടവുകാർ മുദ്രാവാക്യങ്ങൾ മുഴക്കി സ്വാഗതം അരുളുമ്പോൾ ജയിലിനുപുറത്തു് ഒരു വൻപിച്ച ആൾക്കൂട്ടം തടിച്ചുകൂടി പ്രകടനങ്ങൾ നടത്തിക്കൊണ്ടിരുന്നു. പരിഭ്രാന്തനായ ജയിലർ സമചിത്തതവിട്ടു് വാർഡന്മാരോടു് അപായമില്ലാത്ത ഉണ്ടകളിട്ടു് വെടിവെയ്ക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ പുറത്തുള്ള പ്രകടനക്കാർ ജയിൽ വളപ്പിൽ പ്രവേശിക്കുകപോലും

ചെയ്യാതെ കടന്നുപോയതുകൊണ്ട് കുഴപ്പമൊന്നും ഉണ്ടായില്ല. വെടിയുടെ ശബ്ദം അകത്തുള്ള തടവുകാരുടെ ക്ഷോഭം വർദ്ധിപ്പിച്ചു. രാജേന്ദ്രപ്രസാദ് ജയിലിന് അകത്തുചെന്ന് അവരെ ശാന്തരാക്കി.

മജിസ്ട്രേട്ട് ജയിലിനകത്തുവെച്ചുതന്നെ വിചാരണ നടത്തി രാജേന്ദ്രപ്രസാദിന് ൬ മാസത്തെ തടവുശിക്ഷ നല്കി. ശിക്ഷിച്ച മജിസ്ട്രേട്ട് അദ്ദേഹത്തിന്റെ കക്ഷിയായിരുന്ന ഒരു വ്യക്തിയായിരുന്നു. അദ്ദേഹം ആരുടേയും ശ്രദ്ധിക്കാതെ മേശപ്പുറത്തുള്ള കടലാസിൽ മാത്രം ദൃഷ്ടി പതിപ്പിച്ചുകൊണ്ടാണ് വിധി പ്രസ്താവിച്ചത്. ആരുമാരും അറിയാതെ അടുത്തൊരു ദിവസം ഡിസ്ട്രിക്ട് മജിസ്ട്രേട്ട് രാജേന്ദ്രപ്രസാദിനെ ജയിൽനടയിൽച്ചെന്ന് ഒരു കാറിൽ കയററി വളരെ വളഞ്ഞതും ഏററവും ഗൂഢവും ആയ മാർഗ്ഗങ്ങളിലൂടെ ഹജാരിബാഗ് ജയിലിലേക്ക് കൊണ്ടുപോയി.

ഹജാരിബാഗ് ജയിലിലെ ജയിലർ രാജേന്ദ്രപ്രസാദിന് പരിചയമുള്ള ഒരാളായിരുന്നു. ജയിലറുടെ സഹോദരൻ അദ്ദേഹത്തിന്റെ സഹപാഠിയും ആയിരുന്നു. ജയിൽ ജീവിതത്തിൽ ഗാന്ധിജിയുടെ നിർദ്ദേശങ്ങൾ പ്രത്യക്ഷരം അനുസരിക്കുന്ന ഒരു ഉത്തമസത്യാഗ്രഹിയുടെ നിഷ്ഠകളാണ് അദ്ദേഹം സ്വീകരിച്ചത്. ചമ്പാരനിൽ മഹാത്മാഗാന്ധി അന്വേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു ഗവർമ്മെന്റ് ഉദ്യോഗസ്ഥൻ തന്റെ മേലധികാരികൾക്ക് അയച്ചുകൊടുത്തിരുന്ന ഒരു റിപ്പോർട്ടിന്റെ പ്രതി ഗാന്ധിജിക്ക് രഹസ്യമായി അയച്ചുകൊടുത്തു. ഗാന്ധിജിയേയും ചമ്പാരനിലെ കർഷകരേയും സഹായിക്കുവാൻ വേണ്ടിയാണ് അദ്ദേഹം ഇങ്ങനെ ഒരു സൌജന്യം പ്രദർശിപ്പിച്ചത്. ആ റിപ്പോർട്ട് വായിക്കുന്നതിനു മുൻപുതന്നെ അത് കൈയ്‌വശം വന്നുചേർന്ന മാർഗ്ഗം ഗാന്ധിജിക്ക് മനസ്സിലായി. അദ്ദേഹം അത് വായിക്കുവാൻ വിസമ്മതിക്കുകയും അതേ ഉദ്യോഗസ്ഥന് തിരിച്ചയച്ചുകൊടുക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. രഹസ്യമായി കൈയ്‌വശം വന്നുചേരുന്ന രേഖകൾ ഉപയോഗപ്പെടുത്തുന്നത് അവിഹിതമാണെന്ന് അദ്ദേഹം പറഞ്ഞു. സത്യനിഷ്ഠയുടെ ഏററവും വലിയ ഒരു മാതൃകയായിരുന്നു ഇത്. രാജേന്ദ്രപ്രസാദിന്റെ ഹൃദയത്തിൽ ഈ സംഭവം ആഴമേറിയ ചില പ്രതികരണങ്ങൾ ഉണ്ടാക്കാതിരുന്നില്ല. അദ്ദേഹത്തിന്റെ ജയിൽജീവിതം ഇതിലേക്ക് മതിയായ തെളിവാണ്.

ഹജാരിബാഗിലെ ജയിൽജീവിതത്തിൽ അദ്ദേഹത്തിനുണ്ടായിട്ടുള്ള അനുഭവങ്ങൾ വളരെയാണ്. സത്യാഗ്രഹികളായ പല തടവുകാരും വാർഡർമാരുടെയും ചില ഉദ്യോഗസ്ഥന്മാരുടെയും സഹായത്തോടുകൂടി ജയിലിൽ നിഷേധിക്കപ്പെട്ടിരുന്ന പല സാധനങ്ങളും

ർത്തി ഉപയോഗിക്കുക പതിവായിരുന്നു. എന്നാൽ ചമ്പാരനിൽ വെച്ച് ഗാന്ധിജിയിൽനിന്നും പഠിച്ച പാഠം ഈ ഘട്ടത്തിൽ അദ്ദേഹത്തിന്റെ സ്മരണയിൽ വന്നു. ചമ്പാരൻ ജയിലിൽ ഒരു വിചാരണത്തടവുകാരനായിരിക്കുമ്പോൾ വീട്ടിൽനിന്നും ഭക്ഷണം വരുത്തി കഴിക്കുവാനുള്ള അവകാശം അദ്ദേഹം ഉപേക്ഷിച്ചു. ഇരുനുപാട്ടയിൽ ജയിലിൽ നിന്ന് കിട്ടിയ ആഹാരം കഴിച്ച് തൃപ്തിപ്പെടുകയാണ് അദ്ദേഹം ചെയ്തിരുന്നത്. ജയിൽ ജീവിതത്തിൽ ഒരിക്കലും ഒരു സത്യഗ്രഹി നിയമങ്ങളെ ലംഘിക്കരുതെന്ന് ഗാന്ധിജി നിഷ്കർഷിച്ചിരുന്നു. ആത്മാഭിമാനത്തിന് ക്ഷതമുണ്ടാക്കുന്ന കാര്യങ്ങളിലൊഴികെ പുറമെ ഒരു നിയമലംഘകൻ ജയിലിനകത്ത് അച്ചടക്കത്തോടെ നിയമവിധേയനായിരിക്കണമെന്നാണ് അദ്ദേഹത്തിന്റെ അഭിമതം. ജയിലിലേക്ക് അയക്കപ്പെടുന്ന എല്ലാ കത്തുകളും പുസ്തകങ്ങളും പത്രങ്ങളും അവിടത്തെ ഉദ്യോഗസ്ഥന്മാരുടെ പരിശോധനയ്ക്കുശേഷമേ തടവുകാർക്ക് നല്കുവാൻ പാടുള്ളു എന്ന് വ്യവസ്ഥയുണ്ട്. എന്നാൽ സത്യാഗ്രഹികളെ പ്രീതിപ്പിക്കുവാൻവേണ്ടി ചില ഉദ്യോഗസ്ഥന്മാർ ഈ വ്യവസ്ഥ പരിപാലിച്ചിരുന്നില്ല.

രാഷ്ട്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ തടവുപുള്ളികൾക്ക് നല്കുന്നതിനെ നിഷേധിക്കുന്ന വ്യവസ്ഥ ഉണ്ടായിരുന്ന വിവരം രാജേന്ദ്രപ്രസാദ് അറിഞ്ഞിരുന്നില്ല. അതുകൊണ്ട് ജയിലിൽ ദുർവ്യയം ചെയ്യേണ്ടിവന്ന സമയം ശരിയായി ഉപയോഗിക്കുന്നതിന് ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തെപ്പററിയുള്ള ലേഖനങ്ങൾ വരുത്തി, വിഷയവിഭാഗം അനുസരിച്ച് വേർപെടുത്തി വെവ്വേറെ തലക്കെട്ടുകളിൽ പ്രസിദ്ധപ്പെടുത്തുവാനുള്ള ഒരു സംരംഭം തുടങ്ങണമെന്ന് അദ്ദേഹം നിശ്ചയിച്ചു. അതിലേയ്ക്ക് ആവശ്യകമായ പുസ്തകങ്ങൾ എത്തിച്ചുകൊടുക്കണമെന്ന് അദ്ദേഹം ജയിലധികാരികളോട് ആവശ്യപ്പെട്ടു. ജയിലർ ആവശ്യപ്പെട്ട പുസ്തകങ്ങൾ അയച്ചുകൊടുത്തു. ഇതിൽ നിയമവിരുദ്ധമായി ഒന്നുംതന്നെ ഇല്ലെന്ന് ധരിച്ചിരുന്ന അദ്ദേഹം പരസ്യമായിത്തന്നെ എഡിററിംഗ്ജോലികളാരംഭിച്ചു. ആഴ്ചയിൽ ഒരു ദിവസം ജയിൽസൂപ്രണ്ട് സന്ദർശനത്തിന് വരുക പതിവായിരുന്നു. ഈ പുസ്തകങ്ങൾ കണ്ടിട്ടും അദ്ദേഹം യാതൊരു അസംതൃപ്തിയും പ്രകടിപ്പിക്കാതെ തിരിച്ചുപോയി.

ഒരു ദിവസം പ്രിസൺ ഇൻസ്പെക്ടർ ജനറൽ ജയിൽ സന്ദർശനത്തിന് വരുന്ന വിവരം ലഭിച്ചു. അതിനു മുൻപ് ജയിലർ വന്ന് ഇൻസ്പെക്ടർ ജനറലിന്റെ സന്ദർശനത്തിനുശേഷം തിരിച്ചുകൊടുക്കാമെന്ന് വാഗ്ദാനത്തോടുകൂടി ആ പുസ്തകങ്ങൾ എടുത്തുകൊണ്ടുപോയി.

അപ്പോഴാണ് രാജേന്ദ്രപ്രസാദിന് ചില സംശയങ്ങൾ ഉണ്ടായതു്. ജയിൽ നിയമങ്ങൾക്ക് വിരുദ്ധമായ ഒരു സൌജന്യമാണ് തനിക്ക് ദയാശീലന്മാരായ അധികാരികളിൽനിന്നും ലഭിച്ചതെന്ന് അദ്ദേഹം ഉടൻ മനസ്സിലാക്കി. അതു് ഒരു മഹാപാതകമായിട്ടവർ കരുതിയിരുന്നില്ല. പക്ഷെ പ്രസാദിന്റെ ആശയം ഇതിനു് കടകവിരുദ്ധമായിരുന്നു. അന്നുമുതൽ രാജേന്ദ്രപ്രസാദ് ഈ സൌജന്യമുപേക്ഷിക്കയും ജോലികൾ നിർത്തിവെയ്ക്കുകയും ചെയ്തു.

അനർഹമായ യാതൊരു സൌജന്യവും രാജേന്ദ്രപ്രസാദ് ഉപയോഗപ്പെടുത്തിയിരുന്നില്ല. ധാരാളം സമയം വായിക്കുവാൻ വിനിയോഗിച്ചു. നൂലുണ്ടാക്കുക ഒരു ദൈനംദിന പരിപാടി ആയിരുന്നു. പിന്നീട് ജയിലിലെ തൊഴിൽശാലയിൽ പോയി അദ്ദേഹം നെയ്ത്തു പഠിച്ചു.

1930 ഡിസംബർ മാസത്തിൽ പ്രസാദിനെ ആറുമാസത്തെ ശിക്ഷ കഴിഞ്ഞു് വിട്ടയച്ചു. അദ്ദേഹം ഉടൻതന്നെ ബോംബെയിലെത്തി ജയിലിനു് പുറത്തു് ശേഷിച്ചിരുന്നവരുമായി അനന്തര പരിപാടികളെപ്പററി ചർച്ചചെയ്തിട്ടു് തിരിച്ചുപോന്നു. രാജ്യത്തെങ്ങും അപ്പോഴും ഭീകരമർദ്ദനങ്ങൾ നടന്നുകൊണ്ടിരുന്നു. ബോംബെയിൽ നിയമം ലംഘിച്ച് നടത്തുന്ന യോഗങ്ങളെ പോലീസുകാർ തല്ലിപ്പിരിച്ചുകൊണ്ടിരുന്നു. ബീഹാറിൽ ചൌക്കിദാർനികുതി നല്കുവാൻ വളരെ ആളുകൾക്ക് സമ്മതമായിരുന്നില്ല. അവർ ഈ നികുതി കൊടുക്കുവാൻ വൈമുഖ്യം പ്രദർശിപ്പിച്ചു. പോലീസുകാർ അവരുടെ വീടുകൾ ഇടിച്ചുപൊളിക്കുകയും ഗ്രാമങ്ങൾ കൊള്ളയടിക്കുകയും കന്നുകാലികളെ പിടിച്ചുകൊണ്ടുപോകുകയും ചെയ്തിരുന്നു. രാജേന്ദ്രപ്രസാദിന്റെ അഭാവത്തിൽ പല സ്ഥലങ്ങളിലും അക്രമം പൊട്ടിപ്പുറപ്പെടുകയുണ്ടായി. ഗവർമെന്റ് നിരുത്തരവാദപരമായി വെടിവെച്ചും ലാത്തിപ്രയോഗം നടത്തിയും നൂറുകണക്കിനു് ജനങ്ങളെ ജയിലിൽ അടച്ചും പ്രതികാരനടപടികൾ തുടർന്നുകൊണ്ടിരുന്നു.

രോഗബാധിതനായിത്തീർന്ന മോട്ടിലാൽനെഹ്റു വിമോചിതനായി. ഇംഗ്ലണ്ടിൽ വട്ടമേശസമ്മേളനത്തിന്റെ ആദ്യത്തെ യോഗം പിരിഞ്ഞുകഴിഞ്ഞിരുന്നു. കിന്നരിത്തലപ്പാവു ധരിച്ച ലിബറൽകക്ഷിയംഗങ്ങൾക്കും കിരീടംവെച്ച നാട്ടുരാജാക്കന്മാർക്കും മററു സേവകന്മാർക്കും അവസരവാദികൾക്കും ഇൻഡ്യയിൽ സമാധാനം പുനഃസ്ഥാപിക്കുവാൻ കഴിയുകയില്ലെന്നു് മനസ്സിലാക്കിയതുകൊണ്ടോ എന്തോ കാൺഗ്രസ്സിന്റെ ഏതു പ്രതിനിധിയെങ്കിലും അടുത്ത സമ്മേളനത്തിൽ സംബന്ധിപ്പിക്കണമെന്നു് ഒരഭിപ്രായം ഗവർമെന്റ് കേന്ദ്രങ്ങളിൽ ഉയർന്നു

ന്നു. സമ്മേളനത്തിന്റെ അവസാനയോഗത്തിൽ പ്രധാന മന്ത്രി മാക്ഡൊനാൾഡ് ചെയ്ത പ്രസംഗം അനുരഞ്ജനസ്വഭാവമുള്ള ഒന്നായിരുന്നു. എങ്കിലും കാൺഗ്രസ്സിന്റെ ലക്ഷ്യങ്ങളെ അംഗീകരിപ്പിക്കുന്ന യാതൊരു നിർദ്ദേശവും അതിൽ ഉണ്ടായിരുന്നില്ല. കാൺഗ്രസ്സ് പ്രവർത്തകർക്ക് തമ്മിലുള്ള കൂടിയാലോചനയ്ക്ക് അവസരം ഉണ്ടായിരുന്നില്ലെങ്കിലും ജയിലിൽ നെഹ്രുവിന്റെ ആദ്ധ്യക്ഷത്തിൽ പുറത്തുള്ള വർക്കിംഗ് കമ്മറ്റിയംഗങ്ങൾ സമ്മേളിച്ച് മാക്ഡൊനാൾഡിന്റെ നിർദ്ദേശങ്ങളെ ഒരിക്കൽകൂടി തിരസ്കരിച്ചു. എന്നാൽ അതു് പ്രസിദ്ധപ്പെടുത്തുന്നതിന് നിശ്ചയിച്ചിരുന്ന ദിവസത്തിന് തലേന്നാൾ രാത്രി വട്ടമേശ സമ്മേളനം കഴിഞ്ഞ് തിരിച്ചുപോരുന്ന സപ്രൂ, ജയക്കർ എന്നിവരിൽനിന്നും വർക്കിംഗ് കമ്മറ്റിയുടെ തീരുമാനം അവരുടെ പ്രത്യാഗമനംവരെ മാറ്റിവയ്ക്കണമെന്ന് അഭ്യർത്ഥിക്കുന്ന ഒരു കേബിൾ സന്ദേശം നെഹ്രുവിനു ലഭിച്ചു.

ഗവർമെന്റ് ആത്മാർത്ഥതയോടു് സന്ധിസംഭാഷണങ്ങൾക്ക് കളമൊരുക്കുവാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. ഒന്നാമതായി എല്ലാ വർക്കിംഗ് കമ്മറ്റിയംഗങ്ങളെയും നിരുപാധികം വിട്ടയച്ചു. ഗാന്ധിജിയും ഇർവിനും തമ്മിൽ കൂടിക്കാഴ്ച നടന്നു. ഏകദേശം 20-ൽ അധികം ദിവസങ്ങളിലെയ്ക്ക് ഈ ആലോചന നീണ്ടുനിന്നു. ഇക്കാലത്തും രാജേന്ദ്രപ്രസാദ് മറ്റു വർക്കിംഗ് കമ്മറ്റിയംഗങ്ങളോടൊന്നിച്ച് ഡൽഹിയിൽ കഴിച്ചുകൂട്ടി. ബ്രിട്ടീഷ് ഗവർമെന്റ് ഇദംപ്രഥമമായി കാൺഗ്രസ്സിന്റെ പ്രതിനിധികളോട് പരസ്യമായി കൂടിയാലോചന നടത്തി. ഇൻഡ്യയുടെ രാഷ്ട്രീയമായ അവകാശങ്ങളെപ്പററി ഉടമ്പടിയുണ്ടാക്കിയതു്, ഈ ഘട്ടത്തിൽ ആയിരുന്നു. ആ നിലയിൽ ദൂരവ്യാപകമായ ഫലം ഉണ്ടാക്കിയ ഒരു രാഷ്ട്രീയ സന്ധിയായിരുന്നു ഇതു്. വിൻസ്റ്റൺ ചർച്ചിലിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ ഗാന്ധിജിയാകുന്ന നഗ്നനായ ഫക്കീർ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ പ്രതിനിധിയോട് തുല്യനിലയിൽ വൈസ്രായി മന്ദിരത്തിൽവെച്ച് ഇൻഡ്യയുടെ ഭാവിയെപ്പററി പര്യാലോചന നടത്തിയതും അന്നുതന്നെ ആയിരുന്നു.

ഗാന്ധി ഇർവിൻസന്ധിയിലെ വ്യവസ്ഥകൾ വട്ടമേശ സമ്മേളനം തുടങ്ങിയ ചരിത്രപ്രധാനമായ സംഭവങ്ങൾ ഈ ജീവചരിത്രത്തിൽ വിവരിക്കേണ്ടതായിട്ടില്ല. മഹാത്മാഗാന്ധിയും ഇർവിൻ പ്രഭുവും സത്യസന്ധതയും ഈശ്വരവിശ്വാസവും ഉള്ള രണ്ടു രാജ്യതന്ത്രജ്ഞന്മാരായിരുന്നതുകൊണ്ടു് ഇവർ തമ്മിലുള്ള സമ്പർക്കം പരസ്പരവിശ്വാസം വളർത്തുകയും സന്ധിസംഭാഷണങ്ങൾക്ക് വഴിതെളിയിക്കുകയും ചെയ്തു.

ഇതുകൊണ്ട് കാൺഗ്രസ്സിന്റെ അവകാശവാദങ്ങൾ മുഴുവനായോ ഭാഗികമായിട്ടുപോലുമോ അംഗീകരിക്കപ്പെട്ടിരുന്നുവെന്ന് അർത്ഥം ഇല്ല. എന്നാൽ കാൺഗ്രസ്സ് പ്രതിനിധികളെ വട്ടമേശ സമ്മേളനത്തിൽ സംബന്ധിപ്പിക്കണമെന്ന് ബ്രിട്ടീഷ്ഗവർമ്മെൻറിന് നിർബന്ധം ഉണ്ടായിരുന്നതുകൊണ്ട് താത്കാലികമായിട്ടെങ്കിലും ചില വിട്ടുവീഴ്ചകൾക്ക് അധികാരികൾ തയ്യാറായിരുന്നു. സപ്രൂ ജയക്കാരന്മാർ കാൺഗ്രസ്സ് നേതാക്കന്മാരെ സന്ദർശിച്ചതും വർക്കിംഗ്കമ്മിററി അംഗങ്ങളെ ഗവർമ്മെൻറ് വിട്ടയച്ചതും ഗാന്ധിജിയും വൈസ്രായിയും തമ്മിലുള്ള സൌഹൃദപൂർണ്ണമായ കൂടിക്കാഴ്ചയും എല്ലാംതന്നെ ഈ പദ്ധതിയുടെ പൂർവ്വാംഗങ്ങളായിരുന്നു. ഗാന്ധി ഇർവിൻ സന്ധിയിലെ വ്യവസ്ഥകൾ നടപ്പിലാക്കുവാൻപോലും ഗവർമ്മെൻറ് പക്ഷത്തുനിന്ന് ആത്മാർത്ഥമായ ശ്രമങ്ങൾ ഉണ്ടായില്ല. എല്ലാ തടവുകാരെയും വിട്ടയയ്ക്കാമെന്നുള്ള വാഗ്ദാനംപോലും പ്രത്യക്ഷമായി പരിപാലിക്കപ്പെട്ടില്ല. രാഷ്ട്രീയമായ കൊലപാതകക്കുററത്തിന് വധശിക്ഷ വിധിക്കപ്പെട്ടിരുന്ന ഭഗത്സിംഗിനെ തൂക്കിക്കൊല്ലുവാനുള്ള അവസാന ഉത്തരവ് പുറപ്പെടുവിച്ചതും ഗാന്ധിജിയുടെ അഭ്യർത്ഥനയെ വിഗണിച്ച് ആ വിധി നടപ്പിലാക്കിയതും ഈ ആലോചനകൾ നടന്നുകൊണ്ടിരുന്ന കാലത്തുതന്നെയാണ്. എങ്കിലും ഗാന്ധിജി കാൺഗ്രസ്സിന്റെ ഏക പ്രതിനിധിയായി വട്ടമേശ സമ്മേളനത്തിൽ സംബന്ധിക്കണമെന്നുള്ള നിശ്ചയം വളരെ അവിശ്വാസത്തോടും അസംതൃപ്തിയോടും അമർത്തപ്പെട്ട രോഷത്തോടും ആണെങ്കിലും കറാച്ചി കാൺഗ്രസ്സ് അംഗീകരിച്ചു. അവസാനനിമിഷത്തിൽ കറാച്ചി സമ്മേളനം കഴിഞ്ഞ് ഗവർമ്മെൻറ് ഏർപ്പാടുചെയ്ത ഒരു സ്പെഷ്യൽ ട്രെയിനിൽ കപ്പൽ കയറുവാൻ ഗാന്ധിജി ബോംബെയിലേക്ക് തിരിച്ചു.

ഗാന്ധി ഐർവിൻ സംഭാഷണങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ മറെറാരു അത്യാഹിതം ഇൻഡ്യയെ ദുഃഖനിമഗ്നമാക്കി. ഇൻഡ്യയ്ക്ക് പൊതുവെയും സ്വാതന്ത്ര്യസമരപ്രസ്ഥാനത്തിന് വിശേഷിച്ചും സംഭവിച്ച ഒരു അപരിഹാര്യമായ നഷ്ടമായിരുന്നു ഇത്. പണ്ഡിററ് മോട്ടിലാൽനെഹ്രു, ചരമമടഞ്ഞു. രോഗബാധിതനായിട്ടാണ് അദ്ദേഹം ജയിലിൽ നിന്നും പുറത്തു വന്നത്. അദ്ദേഹത്തിന്റെ ആരോഗ്യം ഓരോനാളിലും ക്രമേണ ക്ഷയിച്ചുകൊണ്ടിരുന്നു. എന്നാൽ അദ്ദേഹത്തെ ശുശ്രൂഷിക്കുവാൻ ചുററും കൂടിയിരുന്ന പ്രശസ്ത ഭിഷഗ്വരന്മാരുടെയും ബന്ധുമിത്രാദികളുടെയും കർശനമായ നിർദ്ദേശങ്ങളും സ്നേഹപൂർണ്ണമായ അഭ്യർത്ഥനകളും വിഗണിച്ചുകൊണ്ട് അദ്ദേഹം സമരപ്രവർത്തനങ്ങളിൽ മുഴുകി ആരോഗ്യത്തെ മാത്രമല്ല, ജീവിതത്തെപ്പോലും യാതൊരു പരി

ഗമനവും കൂടാതെ ഇൻഡ്യയൊട്ടുക്കുള്ള സത്യഗ്രഹപരിപാടികൾ നിയന്ത്രിച്ചുകൊണ്ടിരുന്നു. ഒടുവിൽ ശ്രീ. ജവഹർലാൽ നെഹ്റു, ജയിലിൽനിന്നു വിമുക്തനായി വന്നു് ചികിത്സാർത്ഥം പിതാവിനെ ലക്നൌയിലേയ്ക്കു കൊണ്ടുപോയി. പക്ഷെ രോഗം മൂർഛിക്കുകയും അപ്രതീക്ഷിതമായി ആ മഹാപുരുഷൻ മൃതിയടയുകയുമാണു് ഉണ്ടായതു്. ഗാന്ധിജിയും ലക്നൌവിലേയ്ക്കു് മോട്ടിലാലിനെ അനുഗമിച്ചു് മരണം വരെ സമീപത്തു് കഴിച്ചുകൂട്ടുകയുണ്ടായി.

“ഇൻഡ്യയുടെ ഭാഗധേയം സ്വരാജ് ഭവനിൽവെച്ചു് നിർണ്ണയിക്കുക; എന്റെ മാതൃരാജ്യത്തിന്റെ അന്തിമഭാഗധേയത്തെപ്പറ്റിയുള്ള തീരുമാനത്തിൽ എനിക്കും പങ്കു് ഉണ്ടായിരിക്കട്ടെ! മരിക്കുന്നെങ്കിൽ സ്വതന്ത്രയായ ഇൻഡ്യയുടെ മടിയിൽകിടന്നു് ഞാൻ മരിക്കട്ടെ! അടിമ രാജ്യത്തിലല്ല സ്വതന്ത്രരാഷ്ട്രത്തിൽ കിടന്നു് ഞാൻ അന്ത്യനിദ്രകൊള്ളട്ടെ!’ ഇതായിരുന്നു അദ്ദേഹത്തിന്റെ ചുണ്ടുകളിൽനിന്നു പുറപ്പെട്ട അന്തിമാഭിലാഷവചനങ്ങൾ. പ്രഭു കുടുംബത്തിൽ ജനിച്ചു് പ്രഭുകുമാരന്മാരെപ്പോലെ വളർന്നു് രാജകീയപ്രതാപത്തോടുകൂടി ജീവിച്ചു് സുഖാനുഭോഗങ്ങളിൽ മുഴുകി ഒടുവിൽ സർവ്വസ്വവും മാതൃഭൂമിക്കുവേണ്ടി ത്യജിച്ചു് ഒരു വിരക്തനെപ്പോലെ ജീവിതം അവസാനിപ്പിച്ച ഈ മഹാപുരുഷന്റെ ചരമം ഇൻഡ്യയെ നടുക്കി. അനന്യസാധാരണമായ ബുദ്ധിസമ്പത്തും അനന്യാദൃശമായ ധീരതയും അചഞ്ചലമായ ദേശാഭിമാനവും അദ്ദേഹത്തിന്റെ കൂടെപ്പിറപ്പുകളായിരുന്നു.

ഗാന്ധിജിയുടെ നേതൃത്വം സ്വീകരിച്ചു് ദൈനികജീവിതത്തിന്റെ പരമോന്നതമായ പടിയിൽനിന്നിറങ്ങിവന്നു് ജയിൽജീവിതംവരെ ഉള്ള കഠിനയാതനകൾ സഹിച്ചു് സുഖാനുഭോഗങ്ങൾ വലിച്ചെറിഞ്ഞു് മാതൃരാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരത്തിന്റെ മുന്നണിയിൽ ഒരു ധീരസേനാനിയെപ്പോലെ ഉറച്ചുനിന്നു് പടക്കളത്തിൽവെച്ചു് ചരമമടഞ്ഞ മോട്ടിലാലിനു് ലഭിക്കാനാകാത്ത അഭികാമ്യമായ യാതൊരു പദവിയും അന്നു് ഉണ്ടായിരുന്നില്ല. എങ്കിലും ഒരു സത്യാഗ്രഹിയുടെ ജീവിതമാണു് അദ്ദേഹം വരിച്ചതു്. ധനം സാമ്യമില്ലാതെ അദ്ദേഹം ആർജ്ജിച്ചു. സാമ്യമില്ലാതെ അതു ചെലവഴിക്കുകയുംചെയ്തു. ഒടുവിൽ തന്റെ മനോജ്ഞവസതിയായിരുന്ന ആനന്ദഭവനത്തെത്തന്നെയും രാഷ്ട്രത്തിനു് ദാനംചെയ്തു. എന്നാൽ ധനവും ചെമ്പും സ്വർണ്ണവും വെള്ളിയും മാത്രമല്ല, അദ്ദേഹം രാഷ്ട്രത്തിനു് സമ്മാനിച്ചതു്. അദ്ദേഹത്തിന്റെ വത്സലപുത്രനായ പണ്ഡിററു് ജവഹർലാൽനെഹ്റു, ഇന്നു് ഇൻഡ്യയുടെ അഭിമാനഭാജനവും വിശ്വാരാധ്യനും ആയ ഒരു രാജ്യതന്ത്രജ്ഞനാണു്. ചരമാനന്തരം ഗാന്ധിജി മോട്ടിലാൽ

നെഹ്റുവിനെപ്പററി ഇങ്ങനെ എഴുതി:—മോട്ടിലാലിന്റെ മരണം ഓരോ ദേശാഭിമാനിക്കും അസഹ്യമായ ഒന്നാണു്. തന്റെ സർവ്വസ്വവും അദ്ദേഹം രാജ്യത്തിനു് ദാനംചെയ്തു. അതിനുശേഷമാണു് അദ്ദേഹം മൃതിയെ വരിച്ചതു്. അവസാനനിമിഷംവരെ അദ്ദേഹം മാതൃരാജ്യത്തെപ്പററിയാണ് ചിന്തിച്ചുകൊണ്ടിരുന്നതു്. നമുക്കു് ഓരോരുത്തർക്കും സർവ്വസ്വവും ഇല്ലെങ്കിലും അദ്ദേഹം അഭിലഷിച്ചതും, നിസ്സാരന്മാരായ നമ്മുടെ പിടിയിൽ ഒതുങ്ങി നില്ക്കുന്നതും, ആയ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടിയുള്ളിടത്തോളമെങ്കിലും ത്യജിച്ചു് ഈ ധീരനായകന്റെ മഹാത്യാഗത്തിന്റെ ഗുണഫലങ്ങൾക്കു് അർഹരായിത്തീരാം".

ഗാന്ധി–ഇർവിൻസന്ധിയിൽ ഒപ്പുവെച്ചതിനുശേഷം ഇർവിൻപ്രഭു വൈസ്രോയിപദത്തിൽനിന്നു വിരമിക്കയും വെല്ലിംഗ്ടൺപ്രഭു ആ സ്ഥാനത്തു് നിയമിക്കപ്പെടുകയും ചെയ്തു. ഇൻഡ്യയിലെ അരാജകത്വം രണ്ടാഴ്ചകൊണ്ടവസാനിപ്പിക്കണമെന്നുള്ള ഒരു തീരുമാനത്തോടുകൂടിയാണത്രെ അദ്ദേഹം ഇൻഡ്യയിൽ എത്തിയതു്. അദ്ദേഹത്തിന്റെ ആഗമനത്തോടുകൂടി ഗാന്ധി–ഇർവിൻ സന്ധിയിലെ വ്യവസ്ഥകൾ ഒന്നൊന്നായി ലംഘിക്കപ്പെട്ടു. സത്യാഗ്രഹത്തടവുകാരെ മുഴുവൻ വിട്ടയയ്ക്കാൻപോലും ഗവർമ്മെന്റു് തയ്യാറായില്ല.

ഗാന്ധിജി ലണ്ടനിൽ എത്തുന്നതിനു മുൻപുതന്നെ യഥാസ്ഥിതികകക്ഷിക്കു് ഭൂരിപക്ഷം ഉള്ള ഒരു ദേശീയ ഗവർമ്മെന്റു് ഇംഗ്ലണ്ടിൽ അധികാരത്തിൽ വന്നുകഴിഞ്ഞിരുന്നു. സാമ്രാജ്യ ഗവർമ്മെന്റിന്റെ ഇൻഡ്യൻ പ്രശ്നത്തോടുള്ള സമീപനത്തിൽപോലും മാററങ്ങൾ സംഭവിച്ചുകൊണ്ടിരിക്കയായിരുന്നു. ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാരുടെ 'ഭിന്നിപ്പിച്ചു ഭരിക്കൽ നയം' വിജയകരമായി അവർ വട്ടമേശസമ്മേളനത്തിലും പ്രയോഗിക്കാതിരുന്നില്ല. ഇൻഡ്യയിലെ ന്യൂനപക്ഷങ്ങളുടെ പ്രതിനിധികൾ സംഘടിച്ചു് പ്രത്യേക നിയോജകമണ്ഡലങ്ങൾവഴി നിയമസഭകളിൽ പ്രാതിനിധ്യം ആവശ്യപ്പെടുകയും മററവകാശവാദങ്ങൾ ഉന്നയിക്കുകയും ചെയ്തതുകൊണ്ടു് വർഗ്ഗീയപ്രശ്നത്തെ സംബന്ധിച്ചിടത്തോളം ഇൻഡ്യൻ പ്രതിനിധികൾക്കു് ഒത്തുതീർപ്പുണ്ടാക്കുവാൻ കഴിഞ്ഞില്ലെങ്കിൽ ബ്രിട്ടീഷ് ഗവർമ്മെന്റു് ഒരു പ്രഖ്യാപനം വഴി ആ പ്രശ്നത്തിനു് പരിഹാരം നിർദ്ദേശിക്കുമെന്നു് പ്രധാനമന്ത്രി മാക്ഡൊനാൾഡ് സമ്മേളനത്തിൽവെച്ചു് പ്രഖ്യാപിച്ചു. അവശവർഗ്ഗങ്ങളെ ഹിന്ദുക്കളിൽനിന്നു ഭിന്നിപ്പിക്കുന്ന ഏതൊരു നിശ്ചയവും തന്റെ ജീവിതംകൊണ്ടു് ചെറുക്കുമെന്നു് ഗാന്ധിജി ആ സമ്മേളനത്തിൽവെച്ചുതന്നെ മറുപടി പറയുകയും ചെയ്തു. ഇതിന്റെ പ്രത്യാഘാതങ്ങൾ വഴിയെ വിവരിക്കുന്നുണ്ടു്.

ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാരുടെ കുതന്ത്രങ്ങളും ഉപജാപങ്ങളും ഫലിച്ചു. മഹാത്മാഗാന്ധി നിരാശനായി തിരിച്ചു പോരേണ്ടിവന്നു. ഇംഗ്ലണ്ടിലെ ഭരണവ്യതിക്രമത്തിന്റെ പ്രതിധ്വനികൾ ഇൻഡ്യയിലും മുഴങ്ങിക്കൊണ്ടിരുന്നു. ഗാന്ധിജി ഇൻഡ്യയിൽ തിരിച്ചെത്തുന്നതിനു മുൻപു തന്നെ വല്ലഭായിപട്ടേൽ ജവഹർലാൽ നെഹ്രു, എന്നിവർ അറസ്റ്റു ചെയ്യപ്പെട്ടു. യു. പി. യിൽ നികുതിനിഷേധപ്രസ്ഥാനം പുനരാരംഭിക്കുവാനുള്ള നടപടികൾ അവിടത്തെ പ്രവർത്തകന്മാർ കൈക്കൊണ്ടിരുന്നു. ഗവർമ്മെന്റ് കാൺഗ്രസ്സ് കമ്മിറ്റികളെ നിയമവിരുദ്ധമായി പ്രഖ്യാപിക്കുകയും ക്രൂരമായ മർദ്ദനനടപടികൾ വീണ്ടും സ്വീകരിക്കുകയും ചെയ്തു. മഹാത്മാഗാന്ധിയെ ബാംബേയിൽവെച്ചുതന്നെ അറസ്റ്റ് ചെയ്ത് യർവാദാ ജെയിലിൽ തടങ്കലിൽ പാർപ്പിച്ചു. വൈസ്രായിയെ സന്ദർശിക്കുവാനുള്ള അദ്ദേഹത്തിന്റെ അഭ്യർത്ഥന നിരസിക്കപ്പെട്ടു. അറസ്റ്റുകളും മർദ്ദനങ്ങളും മുറയ്ക്കു നടന്നു. യോഗങ്ങളും പ്രകടനങ്ങളും നിരോധിക്കപ്പെട്ടു. രാജ്യത്തെ ഓർഡിനൻസുകൾകൊണ്ട് കെട്ടിവരിഞ്ഞു. ജയിലുകൾ സത്യാഗ്രഹികളെക്കൊണ്ട് നിറഞ്ഞു. മനുഷ്യസാധാരണമായ ആവശ്യങ്ങൾപോലും അവർക്ക് നിഷേധിക്കപ്പെട്ടു. മർദ്ദനത്തിന്റെ ക്രൂരത വർദ്ധിച്ചതോടൊപ്പം ജനങ്ങളുടെ ആത്മവീര്യവും ഉണർന്നു. കാൺഗ്രസ്സ് ഫണ്ടുകൾ കണ്ടുകെട്ടി. അതിലേയ്ക്കു സംഭാവന ചെയ്തതായി സംശയിക്കപ്പെട്ടവരെപ്പോലും അറസ്റ്റുചെയ്ത് ശിക്ഷിച്ചു. കാൺഗ്രസ്സ്പ്രവർത്തകർക്ക് വാസസ്ഥലം നല്കുന്നവർപോലും അറസ്റ്റു ചെയ്യപ്പെട്ടു. കാൺഗ്രസ്സ്പ്രവർത്തനങ്ങൾക്ക് വാടകയായി വാഹനങ്ങൾ നൽകുന്നതു് ശിക്ഷാർഹമാക്കി. കാൺഗ്രസ്സിനെ സംബന്ധിക്കുന്ന വാർത്തകൾ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതു് ശിക്ഷാർഹമായി പ്രഖ്യാപിച്ചു. പക്ഷെ ഇവയൊന്നുകൊണ്ടും ജനങ്ങളുടെ വാശിയും വീര്യവും ശമിപ്പിക്കുവാൻ ഗവർമ്മെന്റിന് കഴിഞ്ഞില്ല. രാജ്യമൊട്ടുക്ക് നിയമനിഷേധം തുടർന്നുകൊണ്ടിരുന്നു. നേതൃത്വത്തിന്റെ നിർദ്ദേശങ്ങളും നിയന്ത്രണങ്ങളും കൂടാതെതന്നെ പ്രതിസന്ധിഘട്ടങ്ങളിൽ എന്തു ചെയ്യണമെന്ന് ജനങ്ങൾ ധരിച്ചിരുന്നു. മർദ്ദനനിയമങ്ങളുടെ സംഖ്യ വർദ്ധിച്ചതോടൊപ്പം അവ ലംഘിക്കുവാനുള്ള അവസരങ്ങളും അധികപ്പെട്ടുകൊണ്ടിരുന്നു.

എന്നാൽ വസ്തുവകകൾ കണ്ടുകെട്ടുന്ന നടപടികൾ ഗവർമ്മെന്റ് സ്വീകരിക്കുവാൻ തുടങ്ങിയതോടുകൂടി ജനങ്ങളുടെ ഭീതി വർദ്ധിച്ചു. രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുവേണ്ടി ജീവൻ ബലിയായി അർപ്പിക്കുവാൻ അവർ തയ്യാറായിരുന്നു. എന്നാൽ ജീവിച്ചിരുന്നുകൊണ്ട് സമ്പത്തു കൈയ്‌വിടുവാൻ അവർ ആഗ്രഹിച്ചില്ല. മനുഷ്യന് അവന്റെ സ്വകാര്യ

സംഘങ്ങളോടുള്ള വെറുപ്പ് എത്ര വലുതാണെന്ന് ഇതു് തെളിയിക്കുമല്ലോ! വൻപിച്ച സംഖ്യകൾ പിഴയിടുകയും വസ്തുവകകൾ കണ്ടുകെട്ടി അവ ഈടാക്കുകയും ചെയ്യുന്ന പുതിയ തന്ത്രം ജനങ്ങളെ വിരണ്ടതാക്കി തീർത്തുകൊണ്ടു് 1930-ൽ എന്നപോലെ 1932-ലെ നിയമലംഘന സമരം ശക്തിപ്പെട്ടില്ല.

ഗാന്ധിജി ബോംബയിൽ ഇറങ്ങുമ്പോൾ കാൺഗ്രസ്സ് വർക്കിംഗ് കമ്മിറ്റിയുടെ സമ്മേളനം അവിടെ വിളിച്ചുകൂട്ടിയിരുന്നു. രാജേന്ദ്രപ്രസാദ് ആ സമ്മേളനത്തിൽ സംബന്ധിക്കുവാൻ ബോംബെയിൽ എത്തി. എന്നാൽ ഗവർമ്മെൻറിൻെറ മനോഭാവം പ്രത്യക്ഷത്തിൽ തന്നെ പ്രകടമായിക്കഴിഞ്ഞിരുന്നതുകൊണ്ടു് സത്യാഗ്രഹം പുനരാരംഭിക്കേണ്ടിവരുമെന്നു് തീർച്ചയായിരുന്നു. അതുകൊണ്ടു് രാജേന്ദ്രപ്രസാദ് ഉടൻതന്നെ പാറ്റ്നായിലേക്കു് തിരിച്ചുപോയി. അതിനുശേഷം ഏതു നിമിഷത്തിലും അറസ്റ്റുണ്ടാകുമെന്നു് പ്രതീക്ഷിച്ചുകൊണ്ടു് അദ്ദേഹം വർക്കിംഗ്കമ്മിറ്റി വിളിച്ചുകൂട്ടി ഭാവിപരിപാടികളെപ്പററി വേണ്ട നിർദ്ദേശങ്ങൾ നല്കി. സദാകത്തു് ആശ്രമത്തിലാണു് കമ്മിററി സമ്മേളിച്ചിരുന്നതു്. പോലീസ് ആശ്രമം വളഞ്ഞു. രാജേന്ദ്രപ്രസാദ് ഉൾപ്പെടെ അവിടെ ഉണ്ടായിരുന്ന കാൺഗ്രസ്സ് പ്രവർത്തകരെ ബന്ധനത്തിലാക്കി. ആശ്രമത്തോടും വിദ്യാപീഠത്തോടും അനുബന്ധിച്ച എല്ലാ കെട്ടിടങ്ങളും അവയിലെ വസ്തുവകകളും ജപ്തിചെയ്തു. രാത്രി 9 മണിക്കു് അദ്ദേഹത്തെ ബാങ്കിപ്പൂർജയിലിലേക്കു് കൊണ്ടുപോയി. അവിടെ ഒരു വൃത്തികെട്ട മുറിയിൽ അടച്ചു് പലഹാരക്കടയിൽനിന്നു് പൂരി വരുത്തി ആഹാരത്തിനു് നല്കി. അടുത്ത ദിവസങ്ങളിൽ ജയിലിൽ വെച്ചുതന്നെ വിചാരണ നടത്തി ആറുമാസം തടവുശിക്ഷ നല്കി അദ്ദേഹത്തെ ഹജാരിബാഗ് ജയിലിലേക്കു് കൊണ്ടുപോയി. കഴിഞ്ഞുപോയ കാലങ്ങളിലെ മര്യാദയായുള്ള പെരുമാററങ്ങളും സൗകര്യങ്ങളും ജയിലധികൃതർ അപ്പോൾ ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. തടവുകാരോടുള്ള അവരുടെ പെരുമാററം കഠിനവും നിന്ദ്യവും ആയിരുന്നു. എന്നാൽ ഒരു ഋഷിയെപ്പോലെ ഏതൊരു പരിതഃസ്ഥിതിയിലും പ്രശാന്തനായി വർത്തിക്കുവാൻ കഴിവുണ്ടായിരുന്ന പ്രസാദിനെ യാതൊന്നുംതന്നെ അലട്ടിയില്ല.

രാജേന്ദ്രപ്രസാദിനെയാണു് കാൺഗ്രസ്സിൻെറ ഡൽഹി സമ്മേളനത്തിൽ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തിരുന്നതു്. എന്നാൽ ഗവർമ്മെൻറിൻെറ ധിക്കാരമർദ്ദനങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ കാൺഗ്രസ്സ് സമ്മേളനം കൂടുക സാദ്ധ്യമായിരുന്നില്ല. രാജേന്ദ്രപ്രസാദ് ജയിലിൽ ആയിരുന്നതുകൊണ്ടു് പുറത്തുള്ള പ്രവർത്തകന്മാർ പണ്ഡിത മദനമോ

ഹൻ മാളവ്യായുടെ ആദ്ധ്യക്ഷ്യതയിൽ ഡൽഹിയിലെ റഡ്ഫോർട്ടിന്റെ പരിസരങ്ങളിൽവെച്ചു് സമ്മേളനം നടത്തി പിരിഞ്ഞുപോയി. നിരോധിക്കപ്പെട്ടിരുന്ന സമ്മേളനം തടയുവാൻ ആയുധധാരികളായ പോലീസുകാർ വന്നുചേർന്നപ്പോൾ യോഗത്തിന്റെ വിജയകരമായ നടത്തിപ്പിനെപ്പററിയുള്ള റിപ്പോർട്ടുകൾ മാത്രമാണു് അവർക്കു് ലഭിച്ചതു്.

---

## അദ്ധ്യായം ഇരുപത്തിഒന്നു്

# ബീഹാർ ഭൂകമ്പം

ബ്രിട്ടീഷ് പ്രധാനമന്ത്രി മാക്ഡൊണാൾഡ് അധഃകൃത സമുദായങ്ങൾക്കു് പ്രത്യേക നിയോജകമണ്ഡലങ്ങൾ അനുവദിച്ചുകൊണ്ടുള്ള കമ്മ്യൂണൽ അവാർഡ് പ്രഖ്യാപനം ചെയ്തു. ഗാന്ധിജി തന്റെ പ്രതിജ്ഞ പരിപാലിക്കുവാൻവേണ്ടി മരണംവരെ ഉള്ള ഉപവാസയജ്ഞം യർവാദാജയിലിൽ ആരംഭിച്ചു. ഇൻഡ്യ വീണ്ടും വിഷാദനിമഗ്നമായി. പരിഭ്രാന്തരായ നേതാക്കന്മാർ മഹാത്മാഗാന്ധിയുടെ ജീവൻ രക്ഷിക്കുവാനുള്ള സംരംഭങ്ങൾ രാജ്യമൊട്ടുക്കു് ആരംഭിച്ചു. ആറു മാസത്തെ തടവുശിക്ഷ കഴിഞ്ഞു് അപ്പോൾമാത്രം പുറത്തു വന്നിരുന്ന രാജേന്ദ്രപ്രസാദ് ഈ ഘട്ടത്തിൽ ബോംബേയിൽ എത്തിയിരുന്നു. ഇൻഡ്യയിലെ ഉന്നതന്മാരായ മററല്ലാ പൊതുപ്രവർത്തകരും ബോംബേ നഗരത്തിൽ എത്തിച്ചേർന്നു. മഹാത്മാഗാന്ധിയെക്കൊണ്ടു് ഉപവാസം നിർത്തിവെയ്പ്പിക്കുവാനുള്ള ശ്രമങ്ങൾ നിഷ്ഫലയോജനങ്ങളാണെന്നു് എല്ലാവർക്കും അറിയാമായിരുന്നു. ഹരിജനങ്ങൾക്കു് പ്രത്യേകനിയോജകമണ്ഡലങ്ങൾ അനുവദിക്കുന്ന അവാർഡിലെ വ്യവസ്ഥ ഭേദഗതി ചെയ്യുന്നതുകൊണ്ടല്ലാതെ ഗാന്ധിജിയെ ദൃഢനിശ്ചയത്തിൽനിന്നു ചലിപ്പിക്കുക സാദ്ധ്യമായിരുന്നില്ല. ഇതികർത്തവ്യതാമൂഢരായിത്തീർന്ന ജനനേതാക്കൾ അധഃകൃതവർഗ്ഗങ്ങളുടെ പ്രതിനിധിയായി ഗവർമ്മെന്റിനാൽ അംഗീകൃതനായിരുന്ന ഡാ. അംബദ്കറുമായി ആലോചനകൾ തുടങ്ങി. ഒടുവിൽ ഗാന്ധിജിയെ നേരിട്ടുകണ്ടു് സംഭാഷണങ്ങൾ നടത്തുവാൻ നേതൃസംഘം യർവാദായിലേക്കു് തിരിച്ചു. അവാർഡിലെ വ്യവസ്ഥയിൽ ഉൾപ്പെട്ടിരുന്ന സമുദായവിഭാഗങ്ങൾ വീണ്ടും കൂടിയാലോചനനടത്തി തൃപ്തികരമായ തീരുമാനം ഉണ്ടാക്കുമെങ്കിൽ പ്രഖ്യാപിതവ്യവസ്ഥകൾ ഭേദഗതി ചെയ്യാമെന്നു് പ്രധാനമന്ത്രിയുടെ പ്രഖ്യാപനത്തിൽ തന്നെ സമ്മതിച്ചിരുന്നു. ബോംബേയിൽനിന്നു പൂനായിലേക്കും അവിടെനിന്നു തിരിച്ചു് ബോംബേയിലേക്കും വീണ്ടും പൂനായി

ചെയ്യും ഇടവിടാതെ സഞ്ചരിച്ച് നേതാക്കന്മാർ ബന്ധപ്പെട്ട എല്ലാ പ്രാമാണികരോടും കണ്ട് ആലോചന നടത്തി. ഒടുവിൽ ഗവർമെന്റിന്റെ അനുമതിയോടുകൂടി ഒരു സമ്മേളനം പൂനായിൽ ജയിലിനകത്തു വിളിച്ചുകൂട്ടി ഗാന്ധിജിയുടെ സാന്നിധ്യത്തിൽ ആലോചനകൾ തുടർന്നു. ഡാക്ടർ അംബദ്കറും പ്രധാനപ്പെട്ട എല്ലാ നേതാക്കന്മാരും ഇതിൽ സംബന്ധിച്ചിരുന്നു.

ഹരിജനങ്ങൾക്ക് ജനസംഖ്യയുടെ അനുപാതത്തിൽ നിയമസഭകളിൽ സ്ഥാനങ്ങൾ സംവരണം ചെയ്യണമെന്നായിരുന്നു അംബദ്കറുടെ മുഖ്യമായ വാദം. ഹിന്ദുസഭക്കാർ ഇതിനെ ശക്തിയോടെ എതിർത്തു. ഗാന്ധിജി അംബദ്കറുടെ വാദം അംഗീകരിക്കുവാൻ തയ്യാറായിരുന്നു. അതുപോലെതന്നെ 10 വർഷത്തേയ്ക്ക് നാലംഗങ്ങളടങ്ങിയ ഒരു പാനൽ മാത്രം നിയോജകമണ്ഡലത്തിലേക്കു നിർദ്ദേശിക്കുവാൻ അധഃകൃതസമുദായങ്ങൾക്ക് അവകാശം ഉണ്ടായിരിക്കണമെന്നും നിയോജകമണ്ഡലം ഈ പാനലിലുള്ള ഒരാളെമാത്രം തിരഞ്ഞെടുക്കണമെന്നും ആയിരുന്നു അംബദ്കറുടെ രണ്ടാമത്തെ നിർദ്ദേശം. 10 വർഷത്തിനുശേഷം ഈ വ്യവസ്ഥ പുനരാലോചനയ്ക്ക് വിഷയമാക്കാവുന്നതാണ്. ഇതിന്റെ മൊത്തഫലം മാക്ഡൊനാൾഡ് അവാർഡിൽ അനുവദിച്ചിരുന്നതിൽ വളരെ കൂടുതൽ സ്ഥാനങ്ങൾ അധഃകൃതർക്ക് ലഭിക്കുമെന്നുള്ളതും അവരുടെ വിശ്വാസത്തിന് പാത്രമായ സ്ഥാനാർത്ഥികൾ മാത്രം തിരഞ്ഞെടുക്കപ്പെടുമെന്നുള്ളതും ആയിരുന്നു.

ഒടുവിലത്തെ വാദപ്രതിവാദങ്ങൾക്കും സ്പർദ്ധാപ്രകടനങ്ങൾക്കും പരസ്പരഭർത്സനങ്ങൾക്കും ശേഷം ഈ വ്യവസ്ഥകൾ സ്വീകരിക്കപ്പെട്ടു. അംബദ്കർ പ്രമാണത്തിൽ ഒപ്പുവെച്ചു. വിവരം മാക്ഡൊനാൾഡിനെ അറിയിക്കുകയും ഏതാനും മണിക്കൂറുകൾക്കുള്ളിൽ ബ്രിട്ടിഷ് പ്രധാനമന്ത്രി ഭേദഗതി സ്വീകരിക്കുകയും ചെയ്തു. ഗാന്ധിജി ഉപവാസം അവസാനിപ്പിച്ചു. അതിനുശേഷം ഗാന്ധിജി ജയിലിൽ ഇരുന്നുകൊണ്ടുതന്നെ ഗവർമെന്റ് അനുമതിയോടുകൂടി അധഃകൃതോദ്ധാരണം സംബന്ധിച്ച പ്രചരണങ്ങൾ ആരംഭിച്ചു. പത്രമാസികകൾക്ക് അദ്ദേഹം ലേഖനങ്ങൾ അയച്ചുകൊടുത്തു. അധഃകൃതോദ്ധാരണം സംബന്ധിച്ച വിഷയങ്ങളല്ലാതെ മറ്റൊന്നും അദ്ദേഹം സ്പർശിച്ചില്ല. എന്നാൽ അല്പകാലത്തിനുള്ളിൽ ഗാന്ധിജിക്ക് അനുവദിക്കപ്പെട്ടിരുന്ന ഈ സ്വാതന്ത്ര്യം തടയുവാൻ ഗവർമെന്റ് ചില നടപടികൾ സ്വീകരിച്ചു. ഈ പ്രതിബന്ധങ്ങൾ തുടരുകയാണെങ്കിൽ ഉപവാസം പുനരാരംഭിക്കുമെന്ന് ഗാന്ധിജി അധികാരികളെ അറിയിച്ചു. ഗവർമെന്റ് അദ്ദേഹത്തെ നിരുപാധികം വിട്ടയച്ചു.

ജയിൽ വിമോചനത്തിനുശേഷം ഗാന്ധിജി മുഴുവൻ സമയവും ഹരിജനോദ്ധാരണ പ്രവൎത്തനങ്ങൾക്ക് വിനിയോഗിക്കുവാൻ നിശ്ചയിച്ചു. ഗവൎമ്മെൻറ് അദ്ദേഹത്തെ വിട്ടയച്ചതിൽ പ്രദൎശിപ്പിച്ച സൗജന്യബുദ്ധി ദുൎവ്വിനിയോഗം ചെയ്ത് രാഷ്ട്രീയ പ്രവൎത്തനങ്ങളിൽ പങ്കെടുക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. രാഷ്ട്രീയകാൎയ്യങ്ങളെ സംബന്ധിച്ചിടത്തോളം താനിപ്പോഴും ഒരു തടവുകാരനാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അതിനുശേഷം അദ്ദേഹം ഇൻഡ്യയൊട്ടുക്ക് പൎയ്യടനം നടത്തി ധനശേഖരം ചെയ്തതും അധഃകൃതോദ്ധാരണത്തിനുള്ള പ്രചാരണപരിപാടികൾ സംഘടിപ്പിച്ചതും ഹരിജനസേവാസംഘം സ്ഥാപിച്ചതും സുവിദിതങ്ങളാണല്ലോ!

രാജ്യമൊട്ടുക്ക് അപ്പോഴും ചെറിയ തോതിലാണെങ്കിലും നിയമനിഷേധം തുടൎന്നുകൊണ്ടിരുന്നു. ഗവൎമ്മെൻറ് പക്ഷത്തുനിന്നുള്ള മൎദ്ദനപരിപാടികൾക്കും യാതൊരു ശമനവും ഉണ്ടായില്ല. രാഷ്ട്രം ഒരു വൻപിച്ച ദേശീയസമരത്തിലേൎപ്പെട്ടിരിക്കുമ്പോൾ അധഃകൃതോദ്ധാരണം തുടങ്ങിയ സാമൂഹിക പ്രശ്നങ്ങളിലേയ്ക്ക് ജനശ്രദ്ധയെ തിരിച്ചുവിട്ട് അവരുടെ ആത്മവീൎയ്യം നശിപ്പിക്കുകയും സമരപ്രവൎത്തനങ്ങളെ ദുൎബ്ബലപ്പെടുത്തുകയും ചെയ്യുമെന്ന് ഒരു ആരോപണം ഇക്കാലത്ത് വിമൎശകർ ഗാന്ധിജിയുടെ നേരെ പ്രയോഗിക്കുകയുണ്ടായി. പക്ഷെ അതൊക്കെ അദ്ദേഹം വിഗണിക്കുകയും സ്വന്തം പരിപാടികളെ നിൎബാധം തുടരുകയും ആണ് ഉണ്ടായത്.

പുതുതായി സംഘടിപ്പിക്കപ്പെട്ട ഹരിജനസേവാസംഘത്തിൻറെ ഒരു സമ്മേളനത്തിൽ രാജേന്ദ്രപ്രസാദ് പങ്കെടുത്തു. അവിടെ വെച്ച് അദ്ദേഹം രോഗബാധിതനായിത്തീൎന്നു. പഴയ കാസരോഗം ഇക്കാലത്ത് അദ്ദേഹത്തെ പൂൎവ്വാധികം അലട്ടിയിരുന്നു. ഇക്കാലത്തു തന്നെ അലഹബാദിൽ ഹിന്ദുക്കളും മുസ്ലീങ്ങളും സിക്കുകാരും ക്രിസ്ത്യാനികളും യോജിച്ച് ഒരു സംയുക്ത സമ്മേളനം നടത്തി. രാജേന്ദ്രപ്രസാദ് അതിലും ചേരാതിരുന്നില്ല. എന്നാൽ ഈ ഐക്യശ്രമങ്ങൾ വിഫലങ്ങളായതേയുള്ളു. മുസ്ലീങ്ങൾ തങ്ങളുടെ മൂന്നിലൊന്ന് പ്രാതിനിധ്യവാദത്തിൽ ഉറച്ചുനിന്നു. 32 ശതമാനം വരെ ഹിന്ദുക്കൾ സമ്മതിച്ചു. ബാക്കി ഒന്നേകാൽ ശതമാനത്തിൻറെ പേരിൽ ഉള്ള വിടവിനെ അവസാനിപ്പിക്കുവാൻ കഴിഞ്ഞില്ലെന്ന് പറയുമ്പോൾ ഈ സന്ധിസമ്മേളനങ്ങളിൽ പ്രകടമായ ആത്മാൎത്ഥതയുടെ സ്വഭാവം സങ്കല്പിക്കാവുന്നതേയുള്ളു. അതിനുശേഷം ബ്രിട്ടീഷ് ഗവൎമ്മെൻറ് മുസ്ലീങ്ങളുടെ അവകാശവാദം അതേപടി അംഗീകരിച്ചു

കൊണ്ടു് അവാർഡ് പ്രസിദ്ധപ്പെടുത്തിയതോടുകൂടി സന്ധിസംഭാഷണങ്ങൾ തകരുകയും ചെയ്തു.

കോൺഗ്രസ്സ് ഫണ്ടിലേയ്ക്കു സംഭാവന നല്കുന്നതു് നിയമവിരുദ്ധമാക്കിയതോടുകൂടി പണം ഇല്ലാതുള്ള വൈഷമ്യം കുറെയൊക്കെ കോൺഗ്രസ്സ് പ്രവർത്തകർക്ക് നേരിട്ടുവന്നു. അലഹബാദിൽ താമസിക്കുമ്പോൾ കോൺഗ്രസ്സിന്റെ പരിപാടികൾ ഊർജ്ജിതമായി നടപ്പിലാക്കിക്കൊണ്ടിരുന്ന പല പ്രവർത്തകരും രാജേന്ദ്രപ്രസാദിനെ സന്ദർശിച്ചു് ഈ വിവരം അറിയിച്ചുകൊണ്ടിരുന്നു. ഉദാരമനസ്കനായ ഒരു ധനികൻ കുറെ അധികം പണം അക്കാലത്തു് അദ്ദേഹത്തിന്റെ പക്കൽ ഏല്പിക്കുകയും ചെയ്തു. ആ പണം പ്രവർത്തകരുടെ ഇടയിൽ വിതരണം ചെയ്തിട്ടു് അദ്ദേഹം പാറ്റ്നായിലേയ്ക്കു് പോയി. സമരസർവ്വാധിപതിയായി അന്നു് നിർദ്ദേശിക്കപ്പെട്ടിരുന്നതു് രാജേന്ദ്രപ്രസാദ് ആയിരുന്നതുകൊണ്ടു് അദ്ദേഹത്തിനു് അഖിലേന്ത്യാവ്യാപ്തിയുള്ള പല പ്രശ്നങ്ങളും ശ്രദ്ധിക്കേണ്ടിവന്നിരുന്നു. തന്റെ അനന്തരഗാമിയായി എം. എസ്സ്. ആനെയെ നിർദ്ദേശിച്ചിട്ടു് അദ്ദേഹം അറസ്റ്റു് വരിക്കുവാൻ തീരുമാനിച്ചു. ഈ ഘട്ടത്തിൽ അന്നു് ജയിലിനു് പുറത്തുണ്ടായിരുന്ന ആചാര്യകൃപലാനി കോൺഗ്രസ്സാവശ്യങ്ങൾക്കു് കുറെ പണം ആവശ്യപ്പെട്ടുകൊണ്ടു് അദ്ദേഹത്തെ സമീപിച്ചു. കൽക്കട്ടായിലെ ഒരു സ്നേഹിതനു് പ്രസാദ് പണമാവശ്യപ്പെട്ടുകൊണ്ടു് ഒരു കത്തു് എഴുതി ശ്രീ കൃപലാനിയുടെ കയ്യിൽ കൊടുത്തു. പാറ്റ്നാ സ്റ്റേഷനിൽവെച്ചു് പോലീസുകാർ കൃപലാനിയെ അറസ്റ്റുചെയ്തു. രാജേന്ദ്രപ്രസാദിന്റെകത്തു് ഈ സമയം അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്നു. അറസ്റ്റു നടന്നപ്പോൾ കൃപലാനി ആ കത്തു് കീറി നശിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും പോലീസുകാർ കീറിയ കഷണങ്ങൾ കൂട്ടിച്ചേർത്തു് വായിച്ചു് അതാരുടേതെന്നു കണ്ടുപിടിച്ചു. കൃപലാനിയെ വിചാരണചെയ്തു് ശിക്ഷിച്ചു. വിചാരണസമയത്തു് പ്രസാദും കോടതിയിൽ ഹാജരുണ്ടായിരുന്നു. പോലീസുകാർ അദ്ദേഹത്തെ അവിടെ വെച്ചു് അറസ്റ്റുചെയ്തു് വിചാരണയ്ക്കു് ഹാജരാക്കി. 15 മാസത്തെ ശിക്ഷയാണു് ഇത്തവണ കോടതി അദ്ദേഹത്തിനു് കല്പിച്ചതു്. ഈ കേസിൽ ശിക്ഷ വിധിച്ചതും ഒരു പഴയ കക്ഷിതന്നെയായിരുന്നു. അവിടെനിന്നു് വീണ്ടും പോലീസുകാർ അദ്ദേഹത്തെ ഹസാരി ബാഗ് ജയിലിലേയ്ക്കു് കൊണ്ടുപോയി.

1933 ജൂലായി ആദ്യവാരം രാജേന്ദ്രപ്രസാദ് ജയിലിൽവെച്ചു് കഠിനമായ ആസ്ത്മാരോഗം ബാധിച്ചു് കിടപ്പിലായി. രോഗം വർദ്ധിച്ചതോടുകൂടി അദ്ദേഹത്തെ പാറ്റ്നാ ആശുപത്രിയിലേയ്ക്കു്

മാററണമെന്നു സുപ്രണ്ട് ഗവർമ്മെൻറിലേയ്ക്കു എഴുതി. എന്നാൽ ഗവർമ്മെൻറ് ഈ ശുപാർശ അത്ര പ്രാധാന്യമുള്ള ഒന്നായി പരിഗണിച്ചില്ല. മഹേന്ദ്രപ്രസാദ് ജയിലിലെത്തി അനുജനെ സന്ദർശിച്ചതിനുശേഷം പരിഭ്രാന്തചിത്തനായി അധികാരികളെ സമീപിച്ച് നിവേദനം നടത്തിയതിനുശേഷം മാത്രമാണ് അദ്ദേഹത്തെ ആശുപത്രിയിലേയ്ക്കു മാററിക്കൊള്ളുവാൻ ഗവർമ്മെൻറ് അനുവദിച്ചുള്ളു. രോഗം ആരംഭിച്ചതിനുശേഷം രണ്ടു മാസം കഴിഞ്ഞാണു് ഈ ഉത്തരവ് പുറപ്പെട്ടതെന്നു പറഞ്ഞാൽ ഗവർമ്മെൻറിൻെറ ഔദാസീന്യത്തിനു ഇതിലും കൂടുതൽ തെളിവുകൾ വേണമെന്നില്ലല്ലോ!

പാററ്നാ ആശുപത്രിയിലെ വിദഗ്ദ്ധമായ ചികിത്സയുടെ ഫലമായി രോഗം ക്രമേണ ശാന്തമായിക്കൊണ്ടിരുന്നു. ഇക്കാലത്തു വളരെ ആളുകൾ അദ്ദേഹത്തെ ജയിലിൽ ചെന്നു സന്ദർശിച്ചു. ഗവർമ്മെൻറ് ഈ കാരണം ആസ്പദമാക്കി അദ്ദേഹത്തെ ബങ്കിപ്പൂർ ജയിലിലേയ്ക്കു മാററി. തണുപ്പുകാലം വന്നതോടുകൂടി വീണ്ടും രോഗം കഠിനമായി വർദ്ധിച്ചു. വീണ്ടും അദ്ദേഹത്തെ ആശുപത്രിയിലേക്കു മാററുവാനുള്ള ഉത്തരവുകൾ പുറപ്പെട്ടു. എന്നാൽ പുറത്തുനിന്നുള്ള സന്ദർശകന്മാരുടെ സംഖ്യ കർശനമായി ചുരുക്കപ്പെട്ടിരുന്നു. ഒട്ടുവളരെ മരുന്നു ശരീരത്തിൽ കുത്തിവെയ്ക്കുകയുണ്ടായി. എങ്കിലും രോഗസ്ഥിതിക്കു കുറവുണ്ടായില്ല. കാസരോഗം ഇത്ര കഠിനമായി ഒരു കാലത്തും അദ്ദേഹത്തെ പീഡിപ്പിച്ചിരുന്നില്ല. ആരോഗ്യസ്ഥിതി മെച്ചപ്പെടാത്തതുകൊണ്ടു ഡാക്ടർമാർ ആ വിവരം ഗവർമ്മെൻറിനെ അറിയിച്ചു. ഒരു മെഡിക്കൽ ബോർഡിനെക്കൊണ്ടു അദ്ദേഹത്തെ പരിശോധിപ്പിക്കുവാൻ ഗവർമ്മെൻറ് കല്പന പുറപ്പെടുവിച്ചു. ബോർഡ് പരിശോധന നടത്തിയപ്പോൾ രോഗം വളരെ കുറഞ്ഞിരുന്നുവെങ്കിലും ശരീരസ്ഥിതിയെ പൊതുവിൽ പരിഗണിച്ച് അവർ അദ്ദേഹത്തെ വിട്ടയയ്ക്കുവാൻ ഗവർമ്മെൻറിലേയ്ക്കു ശുപാർശ ചെയ്തു. അധികാരികൾ അദ്ദേഹത്തെ വിട്ടയയ്ക്കുവാൻ ഉത്തരവു പുറപ്പെടുവിച്ചു. കാരാഗൃഹത്തിൽ കിടന്നു പിടയുമ്പോൾ ക്രൂരമായും കർശനമായും പെരുമാറിയ ഒരു ഗവർമ്മെൻറിൻറെ അനവസരത്തിലുള്ള ഈ സൗജന്യം സ്വീകരിക്കണമെന്നു പോലും രാജേന്ദ്രപ്രസാദിനു തോന്നിയില്ല. തന്നെ വിട്ടയയ്ക്കുവാൻ നിശ്ചയിച്ച വിവരം ഉത്തരവ് പുറപ്പെടുന്നതിനു രണ്ടുദിവസം മുമ്പ് അദ്ദേഹം അറിഞ്ഞിരുന്നു. മനുഷ്യത്വപരമോ ജീവകാരുണ്യപരമോ ഇല്ലാത്ത ഗവർമ്മെൻറിൻെറ ശിക്ഷ ഇളവുചെയ്തുകൊണ്ടുള്ള ഉത്തരവിനെപ്പററി കേവലം ഒരു ജുഗുപ്സമാത്രമാണ് അദ്ദേഹത്തിനു തോന്നിയുള്ളു.

ഏതുനിലയിലാണ് ഈ ഉത്തരവ് സ്വീകരിക്കേണ്ടതെന്ന് ചിന്തിച്ച് ഒരു രാത്രി ഉറക്കമില്ലാതെ അദ്ദേഹം കിടക്കയിൽ കിടന്നു തിരിയുമ്പോൾ കിടന്നിരുന്ന കട്ടിൽ ഇളകുന്നതുപോലെ അദ്ദേഹത്തിനു തോന്നി. ജനലുകളും വാതലുകളും ചലിച്ചുതുടങ്ങി. അദ്ദേഹത്തിനു തലചുററലുണ്ടാകുന്നതുപോലെ തോന്നി. അടുത്ത മുറിയിൽ ഭൂമികുലുക്കം എന്ന് ആരോ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. നിരവധി സഹസ്രം ജനങ്ങളുടെ മൃതിയ്ക്കും കോടിക്കണക്കിനു ഉറുപ്പിക വിലയുള്ള വസ്തുവകകളുടെ വിനാശത്തിനും ഇടയാക്കിയ ബീഹാർ ഭൂകമ്പത്തിന്റെ തുടക്കമായിരുന്നു ഇതു്. ആശുപത്രിയിൽ ഉള്ളവർ കിടക്കകൾവിട്ട് ചാടി എഴുനേററു് പുറത്തുള്ള ഒരു മൈതാനത്തു് ചെന്നിരിപ്പുപിടിച്ചു. ആശുപത്രികെട്ടിടങ്ങൾ ഒന്നൊന്നായി തകർന്നുവീഴുന്നതു് കാണാമായിരുന്നു. ധൂളിപടലം നാലുപാടും വ്യാപിച്ച് സർവ്വത്തെയും ദൃഷ്ടിയിൽനിന്നു മറച്ചു. ഭാഗ്യവശാൽ ആശുപത്രിയിൽ ആരും മരിക്കുകയുണ്ടായില്ല. രാത്രി ഒരുമണിക്ക് വീണ്ടും ഭൂകമ്പം ഉണ്ടായി. അതിനുമുൻപ് ആശുപത്രിയിലുള്ളവരെല്ലാം കെട്ടിടങ്ങൾവിട്ട് പുറത്തുപോന്നിരുന്നു. അടുത്തദിവസം 10 മണിക്ക് വീണ്ടും ഒരിക്കൽകൂടി ഭൂമി കമ്പനം ചെയ്തു.

ഈ സംഭവത്തിനുശേഷം ഗവർമെന്റിന്റെ സൗജന്യം സ്വീകരിക്കണമോ എന്ന ചിന്ത അദ്ദേഹത്തെ അലട്ടിയില്ല. പൂർണ്ണമായ രോഗവിമുക്തി കിട്ടിയില്ലെങ്കിലും തന്റെ സ്ഥാനം പുറത്ത് യാതനകളും കഷ്ടനഷ്ടങ്ങളും അനുഭവിക്കുന്ന ജനങ്ങളുടെ മദ്ധ്യത്തിൽ ആണെന്ന് അദ്ദേഹം നിശ്ചയിച്ചുറച്ചു. രാജേന്ദ്രബാബു ജയിൽ വിട്ട് പുറത്തുപോരുവാനുറച്ചു. എന്നാൽ വിമോചനത്തിനുള്ള ഉത്തരവ് ലഭിച്ചതിനുശേഷവും പര്യാപ്തമായ ശരീരശക്തി ലഭിക്കുവാൻ 10 ദിവസംകൂടി അദ്ദേഹം ആശുപത്രിയിൽ കഴിച്ചുകൂട്ടേണ്ടിവന്നു.

തലേനാൾ ബീഹാറിലുണ്ടായ ഭൂകമ്പംമൂലംസംഭവിച്ച കഷ്ടനഷ്ടങ്ങളെയും മനുഷ്യനാശത്തെയുംപററിയുള്ള വാർത്തകൾ അടുത്ത പ്രഭാതത്തിൽ ഇൻഡ്യയിലെ പത്രങ്ങൾ പ്രസിദ്ധപ്പെടുത്തി. ഇൻഡ്യമുഴുവൻതന്നെ ഞെട്ടിവിറച്ചുപോയി. ഏഴുമിനിട്ടോളംമാത്രം നീണ്ടുനിന്ന ഭൂകമ്പത്തിന്റെ ഫലമായി ബീഹാറിന്റെ ഭൂപ്രകൃതിതന്നെ നിശ്ശേഷം മാറിപ്പോയിരുന്നു. സഹസ്രക്കണക്കിനുള്ള കെട്ടിടങ്ങൾ തകർന്നുവീണ് ഭൂഗർഭത്തിൽ അപ്രത്യക്ഷമായി. ഭൂമിക്ക് അടിയിൽനിന്ന് മണൽ ഉയർന്നുവന്ന് ബഹുസഹസ്രം ഏക്കർ വയലുകളിലെ കൃഷിയെ നശിപ്പിച്ചു. 1500 അടി താഴ്ചയിൽനിന്ന് 110 ഡിഗ്രി ചൂടുള്ള വെള്ളം മുകളിലേയ്ക്ക് ഉയർന്നുവന്നു. ബീഹാറിലെ ഭൂമി ജലസേചനംകൊണ്ട് ഫലഭൂയിഷ്ഠമാക്കി ഒലിച്ചൊഴുകിയിരുന്ന നദികളുടെ സ്ഥാനങ്ങളിൽ

മണൽനിറഞ്ഞ മരുഭൂമികൾ പ്രത്യക്ഷപ്പെട്ടു. ബഹുസഹസ്രം കുടുംബങ്ങൾ ഭൂഗർഭത്തിൽ ആണ്ടു മറഞ്ഞുപോയി. ഒന്നരക്കോടി ജനങ്ങളും 30,000 ചതുരശ്രമൈൽ ഭൂമിയും ഭൂകമ്പത്തിന്റെ കെടുതികൾകൊണ്ടു നശിച്ചു. 20,000 ത്തിൽപരം ജനങ്ങൾ മരണമടഞ്ഞു. 10ലക്ഷത്തിൽപരം കെട്ടിടങ്ങൾ തകർന്നുവീണു. 65000 കിണറുകളും കുളങ്ങളും നികന്നുപോയി. 10ലക്ഷം ഏക്കർ വിളഭൂമി മരുഭൂമിയായിമാറി. കാൺഗ്രസ്സ് ചരിത്രകാരന്റെ കണക്കുകളാണ് മുകളിൽ ചേർത്തിട്ടുള്ളത്.

രാജേന്ദ്രപ്രസാദ് അദ്ധ്യക്ഷനായുള്ള ബീഹാർ കേന്ദ്രക്കമ്മിററി 6മാസംകൊണ്ടു 27 ലക്ഷം രൂപ സംഭാവന പിരിച്ചെടുത്തു. 258 കേന്ദ്രങ്ങളിലായി 2000ൽ അധികം പ്രവർത്തകർ നടത്തിയ ദുരിതനിവാരണങ്ങളുടെ ചരിത്രം ഐതിഹാസികമായ ഒന്നാണ്. കോൺഗ്രസ്സ് ചരിത്രത്തിൽ ഇത്ര വിപുലമായ തോതിൽ നടത്തിയിട്ടുള്ള മറ്റൊരു ദുരിതനിവാരണ നടപടി ചൂണ്ടിക്കാണിക്കുവാനില്ല.

ജയിലിൽനിന്നു പുറത്തുവന്ന രാജേന്ദ്രപ്രസാദ് അപ്പോഴും ശാരീരികമായ അസുഖങ്ങൾക്കും അവശതകൾക്കും വിധേയനായിരുന്നുവെങ്കിലും ശേഷിച്ചിരുന്ന ശക്തിമുഴുവൻ ഭൂകമ്പപ്രദേശങ്ങളിൽ അശരണരും നിസ്സഹായകരുമായിത്തീർന്നിരുന്ന ജനങ്ങളുടെ പുനരധിവാസത്തിനുവേണ്ടി വിനിയോഗിക്കുവാൻ നിശ്ചയിച്ചു. ആദ്യമായി അതിലേയ്ക്ക് അദ്ദേഹം ഒരു കേന്ദ്രദുരിതനിവാരണക്കമ്മററിയെ സംഘടിപ്പിച്ചു. രാജേന്ദ്രപ്രസാദുതന്നെയാണ് അതിന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടതു്. ഇതിനിടയിൽ ഗവർമ്മെന്റിന്റെ പ്രതിനിധികൾ അദ്ദേഹത്തെ സന്ദർശിച്ചു കോൺഗ്രസ്സ് വേറെ കമ്മിററി സംഘടിപ്പിക്കേണ്ടതില്ലെന്നും ഗവർമ്മെന്റ് നിയമിക്കുവാൻ പോകുന്ന കമ്മിററിയിൽ അംഗങ്ങളായിരുന്നു് സഹകരിക്കുന്നതു് കൂടുതൽ ഫലപ്രദമായിരിക്കുമെന്നും അദ്ദേഹത്തെ അറിയിച്ചു. രാഷ്ട്രീയമായ പരിഗണനകൾ വെച്ചുകൊണ്ടു ദുരിതനിവാരണശ്രമങ്ങളിൽ ഗവണ്മെന്റിനോടു് നിസ്സഹരിക്കുവാൻ ഉദ്ദേശമില്ലെങ്കിലും ഇൻഡ്യയിലെ ഏററവും മികച്ച സംഘടനയായ കോൺഗ്രസ്സിനു് അതിന്റെ ആഭിമുഖ്യത്തിൽതന്നെ പ്രത്യേകമായി പ്രവർത്തിക്കുവാനുള്ള കടമയുണ്ടെന്നും എങ്കിലും ആവശ്യമായ എല്ലാ സഹകരണങ്ങളും ഗവർമ്മെന്റിനു് കോൺഗ്രസ്സിൽനിന്നും പ്രതീക്ഷിക്കാമെന്നും അദ്ദേഹം മറുപടി പറഞ്ഞു.

ദുരിതനിവാരണക്കമ്മററിയുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ എല്ലാ ജനങ്ങളിൽനിന്നും ഉദാരമായ സംഭാവനകളും സഹകരണവും അഭ്യർത്ഥിച്ചുകൊണ്ടു് രാജേന്ദ്രപ്രസാദ് ഒരു പ്രസ്താവന പുറപ്പെടുവിച്ചു. ഇൻഡ്യയുടെ മാത്രമല്ല, ലോകത്തിന്റെതന്നെ നാനാഭാഗങ്ങളിൽനി

ന്നും ധനവും സാധനങ്ങളും ബീഹാറിലേയ്ക്കു് പ്രവഹിക്കുവാൻ തുടങ്ങി. ഈ ഘട്ടത്തിൽ ജവഹർലാൽ നെഹ്റു ഭൂകമ്പബാധിതപ്രദേശങ്ങളിൽ ചുറ്റിസഞ്ചരിച്ചു് ജനങ്ങളെ ആശ്വസിപ്പിച്ചു. മാംഗീർ മുതലായ പ്രദേശങ്ങളിൽ കെട്ടിടങ്ങൾ തകർന്നു വീണു് അതിനടിയിലായിരുന്ന വളരെ ജനങ്ങളുടെ ശവശരീരങ്ങൾ അപ്പോഴും അതേ നിലയിൽ കിടന്നു് ദ്രവിക്കുകയായിരുന്നു. ശ്രീ. നെഹ്റുതന്നെ കുട്ടയും തൂമ്പയുമായി ഈ പ്രദേശങ്ങളിൽ കെട്ടിടങ്ങളുടെ അവശിഷ്ടങ്ങൾ വെട്ടിമാറ്റി, ശവശരീരങ്ങൾ കണ്ടെടുത്തു് പ്രവർത്തകന്മാർക്കു് ഒരു മാതൃക കാണിച്ചുകൊടുക്കുകയും ചെയ്തു.

അതിനുശേഷം മഹാത്മാഗാന്ധിതന്നെ നേരിട്ടു് ഒരു അഭ്യർത്ഥന പുറപ്പെടുവിച്ചു് ധനശേഖരം നടത്തി. ഭൂകമ്പബാധിതപ്രദേശങ്ങളിലെല്ലാം റിലീഫ്കമ്മിറ്റി പ്രവർത്തകരെ നിയമിച്ചു് ആർത്തന്മാർക്കു് ധനവും സാധനങ്ങളും എത്തിച്ചുകൊടുത്തു.

റിലീഫ്കമ്മിറ്റിയുടെ കേന്ദ്രആഫീസ് പാറ്റ്നായിൽ സ്ഥാപിച്ചു് നിരന്തരമായ പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരുന്നു. ധനം ധാരാളം വന്നുചേരാൻ തുടങ്ങിയതോടുകൂടി കണക്കുകൾ സനിഷ്കർഷം സൂക്ഷിക്കേണ്ടതായിവന്നു. അതിലേക്കു് ഇംഗ്ലണ്ടിൽപോയി അക്കൌണ്ടൻസി പഠിച്ചുവന്നു് തന്റെ നിർദ്ദേശം അനുസരിച്ചു് ഗുജറാത്തു് വിദ്യാപീഠത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ജെ. സി. കുമരപ്പായെ ഗാന്ധിജി പാറ്റ്നായിലേക്കു് അയച്ചുകൊടുത്തു.

റിലീഫ്കമ്മിറ്റി ഏഴായിരം കിണറുകൾ കുഴിച്ചു. 700 കുളങ്ങൾ വീണ്ടും ഉപയോഗ്യമാക്കി. കഷ്ടനഷ്ടങ്ങൾ സംഭവിച്ചവർക്കു് കേവലം ഭിക്ഷ നല്കുന്ന രീതി കൈക്കൊള്ളാതെ ജീവിതരഹിതരായിത്തീർന്ന ബഹുസഹസ്രം ജനങ്ങളെ ഗ്രാമനിരത്തുകൾ പണിയുവാനും കിണറുകൾ കുഴിക്കുവാനും മറ്റു് ഉദ്ധാരണശ്രമങ്ങൾ നിർവഹിക്കുവാനും കമ്മിറ്റി നിയോഗിച്ചു് പ്രതിഫലം നല്കി. ജോലി ചെയ്യുവാൻ കഴിവില്ലാത്തവരുടെ ഇടയിൽ ധനം വിതരണം ചെയ്തു. ചമ്പാരനിൽ മാത്രം ഇങ്ങനെ വിതരണം ചെയ്ത സംഖ്യ ഒരു ലക്ഷത്തിലേറെ വരുമായിരുന്നു. കൃഷി ചെയ്യുവാൻ സാധ്യമല്ലാതെ മണൽപ്രദേശങ്ങളായി മാറിയ ഭൂമിയിലെ മണ്ണു് വാരി നീക്കി വീണ്ടും ഫലഭൂയിഷ്ഠമാക്കുവാനുള്ള ധനപരമായ കഴിവു് കമ്മിറ്റിക്കില്ലാതിരുന്നതുകൊണ്ടു് അങ്ങനെയുള്ള പദ്ധതികൾ ഗവർണ്മെന്റിനു് വിട്ടുകൊടുക്കുകയേ നിർവ്വാഹമുണ്ടായിരുന്നുള്ളൂ. ഇതുകൂടാതെ ഭക്ഷണസാധനങ്ങളോ വസ്ത്രങ്ങളോ ഇല്ലാതെ യാചകവൃത്തി സ്വീകരിച്ച നിരവധി കുടുംബങ്ങൾക്കു് ജീവസന്ധാരണത്തിനുള്ള മാർഗ്ഗങ്ങൾ അന്വേഷിച്ചുകൊടുക്കുവാനും അവർക്കു്

കെട്ടിടങ്ങൾ കെട്ടിക്കൊടുക്കുവാനും കമ്മിററി വച്ചിരുന്ന തുക ചെലവാക്കി. 7000 മനു് ധാന്യങ്ങളും 28000 പുതപ്പുകളും ജനങ്ങളുടെ ഇടയിൽ വിതരണംചെയ്തു. 72000 കുടിലുകൾകെട്ടി വാസസ്ഥലങ്ങൾ നിൎമ്മിച്ചു.

എന്നാൽ ഭൂകമ്പത്തോടുകൂടി ബിഹാറിന്റെ ദുരിതങ്ങൾ അവസാനിച്ചിരുന്നില്ല. ഭൂകമ്പത്തിൽനിന്നു രക്ഷപ്പെട്ട പ്രദേശങ്ങൾ അല്പകാലത്തിനുശേഷം കല്പാന്തത്തിലെന്നപോലെ ഉയൎന്ന വെള്ളപ്പൊക്കത്തിനു് അടിയിൽ ആണ്ടുപോയി. ഭൂകമ്പത്താൽ ഉണ്ടായതിനേക്കാൾ കൂടുതൽ നഷ്ടം വെള്ളപ്പൊക്കത്തിൽ ചില പ്രദേശങ്ങൾക്കു് സഹിക്കേണ്ടിവന്നു. അതുകൊണ്ടു ദുരിതനിവാരണക്കമ്മിററിയുടെ ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞു. വെള്ളപ്പൊക്കത്തിന്റെ ഫലമായി മേച്ചിൽ സ്ഥലങ്ങൾ പോലും വെള്ളത്തിലാണ്ടുപോയതുമൂലം പശുക്കളെ സംരക്ഷിക്കുവാനുള്ള ഭാരവും കമ്മിററിയിൽ വന്നുചേൎന്നു. വെള്ളപ്പൊക്കത്തിൽനിന്നു ജനങ്ങളെ രക്ഷിക്കുവാൻ 150 ബോട്ടുകൾ കമ്മിററി ശേഖരിച്ചു. ഇവയിൽ നൂറെണ്ണം ഗവൎമ്മെന്റിനു് റിലീഫ് പ്രവൎത്തനങ്ങൾക്കായി വിട്ടുകൊടുക്കുവാനും രാജേന്ദ്രപ്രസാദ് മടിച്ചില്ല.

പതിനെട്ടുമാസം നിരന്തരമായി പ്രവൎത്തിച്ചിട്ടാണു് ഈ പ്രശ്നങ്ങൾക്കു് പരിഹാരം കാണുവാൻ കഴിഞ്ഞതു്. ഈ മഹാനാടകത്തിലെ ആദ്യന്തനായകൻ രാജേന്ദ്രപ്രസാദ് ആയിരുന്നു. സൃഷ്ടിപരമായ പ്രവൎത്തനങ്ങൾക്കു് അദ്ദേഹത്തിനു് ഉണ്ടായിരുന്ന കഴിവു് അനന്യാദൃശമാണു്. ഒരു രോഗിയായ പ്രസാദ് നിയമലംഘിച്ചു് ജയിലിൽ പോകുന്നതു് ഗവൎമ്മെന്റിനോടു ചെയ്യുന്ന അനീതിയാണെന്നും ഗവൎമ്മെന്റു് അദ്ദേഹത്തെ ജയിലിൽവെച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ ആരോഗ്യസംരക്ഷണത്തിനുള്ള ഉത്തരവാദിത്വംകൂടി അധികാരികളെ അടിച്ചേല്പിക്കുന്നതു് ഒരു പ്രതിയോഗിയോടു് നീതിചെയ്യുന്നതിനു് വിരുദ്ധമാണെന്നും ഒരിക്കൽ ഗാന്ധിജി രാജേന്ദ്രപ്രസാദിനോടു് പറഞ്ഞിരുന്നു. ഗാന്ധിജിയുടെ ഭാവനാലോകത്തിലെ സൃഷ്ടിപരപ്രവൎത്തനങ്ങൾ വിജയകരമായി നടപ്പിലാക്കുവാൻ പ്രഗല്ഭനായ ഏകവ്യക്തി രാജേന്ദ്രപ്രസാദാണെന്നും അദ്ദേഹം കണ്ടറിഞ്ഞിരുന്നു. എന്നാൽ സമരപ്രവൎത്തനങ്ങളിൽനിന്നു അകന്നു നില്ക്കുവാൻ പ്രസാദ് ഇഷ്ടപ്പെട്ടില്ല. അവസരം ലഭിച്ചപ്പോൾ അദ്ദേഹം നടത്തിയ ദുരിതനിവാരണ നടപടികൾ ഗാന്ധിജിയെ മാത്രമല്ല ഇൻഡ്യയെ മുഴുവൻതന്നെ വിസ്മയിപ്പിച്ചു. രോഗമോ ശാരീരികമായ അവശതയോ വകവെയ്ക്കാതെ ജനങ്ങളുടെ ഇടയിലുള്ള സ്വാധീനശക്തികൊണ്ടും സഹപ്രവൎത്തകരുടെ സ്നേഹാതിരേകംകൊണ്ടും അദ്ദേഹം ബിഹാറിനുവേണ്ടി അനുഷ്ഠിച്ച മനുഷ്യസേവന

ങ്ങൾക്ക് സാഷ്ടാംഗം കൃതജ്ഞത പ്രകടിപ്പിക്കയും ആ മഹനീയസംരംഭത്തിന്റെ അങ്ങേയററം പ്രകീർത്തിക്കുകയും ചെയ്തു.

ദുരിതനിവാരണശ്രമങ്ങൾ കഴിഞ്ഞു് 6 മാസങ്ങൾക്കുള്ളിൽ രാജേന്ദ്രപ്രസാദിനു് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏററവും വൻപിച്ച ഒരു നഷ്ടമാണ് നേരിടേണ്ടിവന്നതു്. ജ്യേഷ്ഠനായ മഹേന്ദ്രപ്രസാദിന്റെ ചരമമായിരുന്നു അതു്. ബാല്യംമുതൽ തന്റെ സന്തത സഹചാരിയും മിത്രവും ഉപദേഷ്ടാവും മാർഗ്ഗദർശകനും അഭ്യുദയകാംക്ഷിയും ആയിരുന്ന ഈ വന്ദ്യഭ്രാതാവിന്റെ അപ്രതീക്ഷിതമായ ചരമം രാജേന്ദ്രബാബുവിനെ നിസ്സഹായനാക്കി. വിദ്യാഭ്യാസകാലത്തു് ഗാർഹികമായ കഷ്ടതയും ധനപരിമിതിയും തന്നിൽനിന്നും മറച്ചുവെച്ചുകൊണ്ടു് 8 വയസ്സുമാത്രം പ്രായക്കൂടുതലുള്ള ഈ ഭ്രാതാവു് ഒരു പിതാവിനെപ്പോലെ തന്നെ വാത്സല്യത്തോടെ വളർത്തിയതും തനിക്കു് നിർബ്ബാധമായി വിദ്യാഭ്യാസസൗകര്യങ്ങൾ നല്കിയ മാതാപിതാക്കന്മാരെപ്പോലും വഞ്ചിച്ചു് വിദേശവിദ്യാഭ്യാസത്തിനു് വേണ്ട ഒത്താശകൾ ചെയ്തതും മററു പല സംഭവങ്ങളും ഒരു ചലച്ചിത്രത്തിലെന്നപോലെ അദ്ദേഹത്തിന്റെ ഹൃദയത്തിൽകൂടി പാഞ്ഞുപോയി. ഔദ്യോഗികമണ്ഡലത്തിൽ താൻ ഉയർന്നു് ശോഭിക്കണമെന്നു് തുടക്കത്തിൽ അഭിലഷിച്ച ഈ സഹോദരൻതന്നെ അനന്തരകാലങ്ങളിൽ തന്റെ ഒരു സഹപ്രവർത്തകനെപ്പോലെ കാൺഗ്രസ്സ് പ്രക്ഷോഭണങ്ങളിൽ സഹകരിച്ചതും യാതൊരു പരാതിയും കൂടാതെ ഗാർഹികമായ ചുമതല വഹിച്ചതും ഒടുവിൽ ക്ലേശങ്ങളുടെയും ഉത്തരവാദിത്വത്തിന്റെയും ഭാരങ്ങൾക്കടിപെട്ടു് അകാലത്തിൽ മൃതിയടഞ്ഞതും അദ്ദേഹത്തെ വിഷണ്ണനാക്കി. മലേറിയാ പിടിപെട്ടു് രോഗം മൂർച്ഛിച്ച നിലയിൽ എത്തിച്ചേർന്ന വിവരം കമ്പിമാർഗ്ഗം അറിവു കിട്ടിയപ്പോൾ അദ്ദേഹം പാഞ്ഞെത്തി മരണംവരെ അദ്ദേഹത്തിന്റെ കിടക്കയുടെ അരികിലിരുന്നു ശുശ്രൂഷിച്ചു. ഒടുവിൽ ഒരു യതിയെപ്പോലെ അദ്ദേഹം നിയതിയുടെ നിശ്ചയത്തിനു് കീഴടങ്ങി ഖേദത്തെ നിയന്ത്രിച്ചു.

മഹേന്ദ്രപ്രസാദ് മരിക്കുമ്പോൾ കുടുംബകാര്യങ്ങൾ വളരെ വിഷമസ്ഥിതിയിലായിരുന്നു. കുടുംബത്തിലെ യുവതികൾ പരിണീതകളായി പുറത്തുപോകുമ്പോൾ കടംവാങ്ങി സ്ത്രീധനം നല്കുകയും യുവാക്കന്മാർ വിവാഹം ചെയ്യുമ്പോൾ ആദർശത്തിന്റെ പേരിൽ സ്ത്രീധനം വാങ്ങാതിരിക്കയും ചെയ്യുന്ന വിചിത്രമായ ഒരു പാരമ്പര്യമാണല്ലോ അദ്ദേഹത്തിന്റെ കുടുംബം സ്വീകരിച്ചിരുന്നതു്. കൂടാതെ മഹേന്ദ്രപ്രസാദ് ആരംഭിച്ച ചില വ്യവസായങ്ങളും തകരാറിലായിരുന്നു. ഭൂമിയിൽ വേണ്ടിടത്തോളം ജോലികൾ ചെയ്യാതിരുന്നതുകൊണ്ടു് കൃഷിയി

ട്ടുടെ ഉള്ള ആദായവും നിലച്ചിരുന്നു. ഒടുവിൽ വഹിക്കുവാൻ സാധ്യമല്ലാത്ത കടങ്ങൾകൊണ്ടു് നിറഞ്ഞ ഏതാനും ഭൂസ്വത്തുക്കൾ മാത്രം അവശേഷിച്ചു. വസ്തുക്കൾ വിററഴിച്ചു് കടങ്ങൾ വീട്ടുകയല്ലാതെ മറെറാരു മാർഗ്ഗവും ഉണ്ടായിരുന്നില്ല. എന്നാൽ വസ്തുക്കളെ അന്യാധീനപ്പെടുത്തുന്ന കാര്യത്തിൽ കുടുംബത്തിലെ സ്ത്രീകൾക്കു് ഉണ്ടായിരുന്ന എതിർപ്പു് ആദരിക്കേണ്ടതായും വന്നുകൂടി.

സഹോദരൻെറ മരണത്തിനുശേഷം ഈ നില തുടർന്നുകൊണ്ടു പോകുവാൻ അനുവദിക്കുകയില്ലെന്നു് രാജേന്ദ്രപ്രസാദ് ഉറച്ചു. കടബാധ്യതകൾ തിട്ടപ്പെടുത്തിയപ്പോൾ വസ്തുക്കൾ അന്യാധീനപ്പെടുത്തുകയല്ലാതെ മററു പോംവഴികളില്ലെന്നു് ബോധ്യമായി. സ്ത്രീകളുടെ—വിശേഷിച്ചു് മൂത്ത സഹോദരിയുടെ ഒഴിപ്പിപ്പില്ലാത്ത എതിർപ്പു് ഒരു വശത്തു്. മറെറാരു വശത്തു് മണിക്കൂർതോറും വർദ്ധിച്ചുകൊണ്ടിരുന്ന ബാധ്യതകൾ. ഇവ രണ്ടിനും പരിഹാരം കണ്ടെത്താതെ അദ്ദേഹം ഉഴലുമ്പോൾ കോടീശ്വരനായ ഒരു കാൺഗ്രസ്സുകാരൻ—ജമനലാൽ ബജാജ് അദ്ദേഹത്തിൻെറ സഹായത്തിനെത്തി. ബജാജ് വസ്തുവകകൾ മുഴുവൻ വിലയ്ക്കുവാങ്ങി കടബാധ്യതകൾ നിശ്ശേഷം തീർത്തു. അതിനുശേഷം കടത്തിൽ ഒരു ഭാഗംവീതം തവണകളായി അടച്ചുതീർക്കുവാനുള്ള വ്യവസ്ഥകളോടെ ആ വസ്തുക്കൾ മുഴുവൻ ബജാജ് രാജേന്ദ്രപ്രസാദിൻെറ ഇളയപുത്രനെ പാട്ടമേല്പിച്ചു. അങ്ങനെ രാജേന്ദ്രപ്രസാദ് തൻെറ ജീവിതത്തിലെ അന്ധകാരനിബിഡമായിരുന്ന ഒരു ജീവിതഘട്ടത്തെ അനായാസേന തരണംചെയ്തു.

---

## അദ്ധ്യായം ഇരുപത്തിരണ്ടു്

# കാൺഗ്രസ്സ് പ്രസിഡൻറ്

ബീഹാർ ഭൂകമ്പത്തിൻെറ കഷ്ടനഷ്ടങ്ങൾ പരിഹരിക്കുവാനുള്ള സുദീർഘയത്നങ്ങൾ അവസാനിച്ചപ്പോൾ കൃതജ്ഞതാനിർഭരമായ രാഷ്ട്രം രാജേന്ദ്രപ്രസാദിനെ അന്നു് ഒരു ഭാരതീയനു് ഏററവും അഭികാമ്യമായിരുന്ന അത്യുന്നതമായ രാഷ്ട്രപതിപദത്തിലേക്കു് ഉയർത്തി സമാദരിച്ചു. 1934-ലെ കാൺഗ്രസ്സ് പ്രസിഡൻറായി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. കാൺഗ്രസ്സ് അതിൻെറ ചരിത്രത്തിൽ ഏററവും ദുസ്സഹമായ ഒരു പ്രതിസന്ധിയെ അഭിമുഖീകരിക്കുകയായിരുന്നു അന്നു്. 1931-നു ശേഷം നിയമവിധേയമായി സമ്മേളിക്കുന്ന ആദ്യത്തെ വാർഷികസമ്മേ

ഉന്മാദിതനായിരുന്നുള്ളു. കടന്നുപോയ 3 വർഷങ്ങൾ എന്തൊക്കെ സ്വർഗ്ഗങ്ങളാണ് കോൺഗ്രസ്സുകാരിൽ ഉദ്ദീപിപ്പിച്ചിരുന്നതെന്ന കാര്യം സങ്കല്പിക്കുവാനേ കഴിയുകയുള്ളു. കോൺഗ്രസ്സിനെ മർദ്ദിച്ച് ശിഥിലീകരിച്ച് നാമാവശേഷമാക്കുവാൻ കഴിവുള്ള എല്ലാ ആയുധങ്ങളും വൈസ്രായി വെല്ലിംഗ്ടൺ പ്രഭു പ്രയോഗിച്ചുനോക്കി. ആയിരക്കണക്കിന് ജനങ്ങളെ തടങ്കലിൽവെച്ചു. വസ്തുവകകൾ കണ്ടുകെട്ടി. കോൺഗ്രസ്സ് കമ്മിറ്റികളെ നിയമവിരുദ്ധമാക്കി; യോഗങ്ങളും പ്രകടനങ്ങളും നിരോധിച്ചു; കോൺഗ്രസ്സ്ഫണ്ട് പിടിച്ചെടുത്തു; ലാത്തിചാർജ്ജുകളും വെടിവെയ്പും നിത്യസംഭവങ്ങളാക്കി. 'കോൺഗ്രസ്സ്' എന്ന പദം ഉച്ചരിക്കുന്നവരെപ്പോലും ബന്ധനസ്ഥരാക്കുവാനുള്ള നിയമങ്ങൾ നിർമ്മിച്ചു.

പക്ഷേ കോൺഗ്രസ്സ് അന്തരിച്ചില്ല. വെല്ലിംഗ്ടൺ പ്രഭുവിന്റെ മർദ്ദനങ്ങൾ കോൺഗ്രസ്സ് സംഘടനയെ ദുർബലപ്പെടുത്തുകയും പ്രവർത്തനങ്ങളെ താൽക്കാലികമായി സ്തംഭിപ്പിക്കുകയും ചെയ്തുവെന്നുള്ളത് ശരിയാണ്. നിയമനിഷേധപ്രസ്ഥാനം എരിഞ്ഞടങ്ങി. രാജ്യത്തിന്റെ വിവിധകോണുകളിൽനിന്ന് അപ്പോഴും ഒറ്റപ്പെട്ട ചില സാഹസകൃത്യങ്ങളുടെ മാറ്റൊലികൾ മുഴങ്ങിക്കൊണ്ടിരുന്നു എങ്കിലും സംഘടിതമായ നിയമലംഘനപ്രവർത്തനങ്ങൾ മിക്കവാറും അവസാനിച്ചിരുന്നു. പക്ഷേ കോൺഗ്രസ്സ് പ്രവർത്തകരുടെ ആത്മവീര്യത്തിന് അപ്പോഴും അല്പമാത്രമെങ്കിലും ഇടിവു തട്ടിയിരുന്നില്ല. ശാരീരികമായ അവശതകൾ അവരുടെ ബാഹ്യശക്തിയെ തളർപ്പിച്ചിരുന്നുവെങ്കിലും രാഷ്ട്രത്തിന്റെ നാഡീചലനം അപ്പോഴും മുഴങ്ങിക്കേൾക്കാമായിരുന്നു.

സൈമൺ അന്വേഷണക്കമ്മറ്റി തയ്യാറാക്കി സമർപ്പിച്ചിരുന്ന റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ബ്രിട്ടീഷ് ഗവർണ്മെന്റ് ഭരണപരിഷ്കാരനിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന വൈറ്റ് പേപ്പർ പ്രസിദ്ധം ചെയ്തു. കോൺഗ്രസ്സിന്റെ അവകാശവാദങ്ങളൊന്നുംതന്നെ അംഗീകരിച്ചിരുന്നില്ലെങ്കിലും സംസ്ഥാനത്തിന്റെ സ്വയംഭരണത്തിൽ പുരോഗതി നിർദ്ദേശിച്ചിരുന്നു. ഗവർണ്ണരുടെ വിശേഷാധികാരത്തിന് വിധേയമായി സംസ്ഥാനങ്ങളിൽ പൂർണ്ണമായ ഉത്തരവാദഭരണം അനുവദിച്ചിരുന്നു. ഗവർണ്ണരുടെ വിശിഷ്ടാധികാരങ്ങൾ ഈ ഉത്തരവാദിത്വത്തെ നശിപ്പിക്കുവാൻ പര്യാപ്തങ്ങളും ആയിരുന്നു. ഒരു ഫെഡറൽ ഗവർണ്മെന്റാണ് വൈറ്റ്പേപ്പറിൽ വിഭാവിതമായിരുന്നത്. നാട്ടുരാജാക്കന്മാരുടെയും വർഗ്ഗസംഘടനകളുടെയും പ്രതിനിധികൾക്ക് ഏതാണ്ട് ഭൂരിപക്ഷം നല്കിക്കൊണ്ടുള്ള കേന്ദ്രനിയമസഭയും വൈസ്രായിയുടെ സ്വേച്ഛാധികാരങ്ങളും സമ്മേളിക്കുമ്പോൾ കേന്ദ്രഗവർണ്മെന്റിന് പഴയ ഏകാധിപത്യം തുടരുവാൻ യാതൊരു പ്രതിബന്ധവും ഉണ്ടായി

ന്നില്ല. ജനാധിപത്യസിദ്ധാന്തങ്ങളുടെ നിഷേധവും ഇൻഡ്യൻ സ്വാതന്ത്ര്യത്തിനുള്ള വൈമുഖ്യവും ആയിരുന്നു കേന്ദ്രസ്ഥായിഭാവം. പോരെങ്കിൽ ഇൻഡ്യയിലെ ഒരു വലിയ വിഭാഗം ജനങ്ങളെ അസംതൃപ്തിപ്പെടുത്തിയിരുന്ന കമ്മ്യൂണൽ അവാർഡും നിലവിൽ ഉണ്ടായിരുന്നു.

എ. ഐ. സി. സി ഒഴിച്ചുള്ള മിക്ക കാൺഗ്രസ്സ് കമ്മറ്റികളെയും ഗവർമ്മെൻറ് നിയമവിരുദ്ധമാക്കിയിരുന്നു. മനുഷ്യജീവിതത്തിൻെറ നാനാമുഖമായ മിക്ക പ്രവർത്തനങ്ങളെയും സ്തംഭിപ്പിക്കുവാൻ വേണ്ടത്ര വൈപുല്യം വില്ലിംഗ്ടൺ പ്രഭുവിൻെറ ആർഡിനൻസിലെ വ്യവസ്ഥകൾക്കുണ്ടായിരുന്നുവെന്ന് സ്റ്റേററ് സിക്രട്ടറിയായിരുന്ന സാർ സാമുവൽ ഹോർ പാർലമെൻറിൽ സമ്മതിക്കുകയുണ്ടായി. ഈ പരിതസ്ഥിതികളിൽ കാൺഗ്രസ്സ് വർക്കിംഗ് കമ്മററി മെയ് മാസത്തിൽ പാറ്റ്നായിൽ സമ്മേളിച്ച് നിയമനിഷേധപ്രസ്ഥാനം പിൻവലിക്കുവാനും നിയമസഭാപ്രവേശനത്തിനുള്ള ഒരുക്കങ്ങളാരംഭിക്കുവാനും ശുപാർശചെയ്യുന്ന പ്രമേയം പാസ്സാക്കി. അത് എ. ഐ. സി. സി അംഗീകരിക്കുകയും ചെയ്തു. എന്നാൽ ഈ തീരുമാനം ഐകകണ്ഠ്യേന ഉള്ളതായിരുന്നില്ല. നിയമലംഘനം നിർത്തിവയ്ക്കുന്നതും നിയമസഭകളിൽ പ്രവേശിക്കുവാൻ അനുവദിക്കുന്നതുമായ പ്രമേയത്തെ കാൺഗ്രസ്സിൻെറ ഒരു ഭാഗമായി അന്ന് സംഘടിച്ചുകഴിഞ്ഞിരുന്ന സോഷ്യലിസ്റ്റുപാർട്ടി ശക്തിയോടെ എതിർത്തു.

സംഘടനാപരമായ ഈ പ്രശ്നങ്ങളെ വിശദീകരിച്ചാൽ തന്നെയും മഹാത്മാഗാന്ധി കാൺഗ്രസ്സിലെ നാലണ വരി നൽകിയുള്ള തൻെറ അംഗത്വംപോലും അവസാനിപ്പിക്കുവാൻ പോകുന്നതായുള്ള ഒരു കിംവദന്തി പ്രചരിച്ചിരുന്നത് നേതാക്കളെയും പിന്നണിപ്രവർത്തകന്മാരെയും സംഭ്രമിപ്പിച്ചിരുന്നു. ഗാന്ധിജി ഈ വിഷയത്തെപ്പററി പരസ്യമായി ഒന്നുംതന്നെ പ്രസ്താവിച്ചിരുന്നില്ലെങ്കിലും ഒരു പത്രലേഖകൻ ഈ വിഷയത്തെപ്പററി പ്രക്ഷോഭജനകമായ ഒരു വാർത്ത പ്രസിദ്ധപ്പെടുത്തി. അതിനുശേഷം താൻ കാൺഗ്രസ്സിൽനിന്നും വേർപെട്ടുപോകുവാൻ ഉള്ള കാരണങ്ങൾ വിവരിച്ചുകൊണ്ടും കാൺഗ്രസ്സിൻെറ ലക്ഷ്യങ്ങളും ഭരണഘടനയും ഭേദഗതി ചെയ്യണമെന്ന് ശുപാർശചെയ്തുകൊണ്ടും ഗാന്ധിജി ദീർഘമായ ഒരു പ്രസ്താവന പുറപ്പെടുവിച്ചതോടുകൂടി അന്നുവരെ ഉള്ള അഭ്യൂഹങ്ങൾ യാഥാർത്ഥ്യമായി മാറി.

കാൺഗ്രസ്സ് നിയമനിഷേധം പിൻവലിച്ചതിനുശേഷവും രണ്ടു മാസങ്ങളോളം ഗവർമ്മെൻറ് തടവുകാരെ വിട്ടയച്ചില്ല. വല്ലഭായിപട്ടേൽ ജവഹർലാൽ നെഹ്റു, അബ്ദുൾ ഗഫർഖാൻ തുടങ്ങിയുള്ളവർ അപ്പോഴും ജയിലിൽതന്നെ ആയിരുന്നു. ഗവർമ്മെൻറിൻെറ നിർ-

ങ്ങളായ ഈ നടപടികൾ ജനങ്ങളുടെ രോഷത്തെ വർദ്ധിപ്പിച്ചു. ഏതായാലും ഒരു ദീർഘ സമരത്തിനുശേഷം തളർന്നു് ബലംക്ഷയിച്ചു് ഇതികർത്തവ്യതാമൂഢരായിത്തീർന്നിട്ടുള്ളവരും ഗാന്ധിജിയുടെ പ്രസ്ഥാനത്തെത്തന്നെ അവിശ്വസിച്ചുതുടങ്ങിയിട്ടുള്ളവരും നിരാശതരും ആത്മവീര്യം നശിച്ചവരുമായ കാൺഗ്രസ്സുകാരുടെ സമ്മേളനമായിരിക്കും ബോംബയിൽ രാജേന്ദ്രപ്രസാദിന്റെ ആദ്ധ്യക്ഷത്തിൽ 1934-ൽ നടക്കുന്ന വാർഷികമെന്നു് കാൺഗ്രസ്സിന്റെ മിത്രങ്ങൾപോലും വിശ്വസിക്കാതിരുന്നില്ല. എന്നാൽ കാൺഗ്രസ്സ് വാർഷികദിനം നിർണ്ണയിക്കപ്പെട്ടതോടുകൂടി രാഷ്ട്രത്തിന്റെ മുഖം വീണ്ടും പ്രസന്നമായി. ബോംബെ സമ്മേളനം വിജയകരമാക്കുവാൻ ഉള്ള എല്ലാം ശ്രമങ്ങളും തിടുക്കത്തിൽ ആരംഭിച്ചു. മൂന്നുവർഷത്തെ നിർജ്ജീവതയ്ക്കുശേഷം ഉയിർത്തെഴുന്നേററ ആ സമ്മേളനം കാൺഗ്രസ്സ്ചരിത്രത്തിലെ അതിപ്രധാനമായ ഒരു സംഭവമായിമാറി.

കാൺഗ്രസ്സ് കമ്മിററികളുടെ നിരോധനം ഗവർമ്മെൻറു് പിൻവലിച്ചു. വല്ലഭായിപട്ടേൽ നെഹ്രു, അബ്ദുൾഗാഫർഖാൻ ഡാക്ടർ മഹമ്മദ് തുടങ്ങിയവർ കാരാഗൃഹത്തിൽനിന്നും വിമുക്തരായി. എങ്കിലും അപ്പോഴും ബഹുശതം കാൺഗ്രസ്സ് പ്രവർത്തകരെ ജയിലുകളിൽവെച്ചുകൊണ്ടിരുന്നതിനു് യാതൊരു നീതിയും ഉണ്ടായിരുന്നില്ല.

രാജേന്ദ്രപ്രസാദ് ഈ പ്രതിസന്ധിഘട്ടത്തെ നേരിടുവാനുള്ള തന്റെ കഴിവുകളെപ്പററി വേണ്ടിടത്തോളം ആത്മപരിശോധന നടത്തിയതിനുശേഷമാണു് പ്രസിഡന്റു് പദം സ്വീകരിച്ചതു്. ഗാന്ധിജിയുടെ ഉപദേശത്തെ ആജ്ഞയായി സ്വീകരിക്കുവാൻ അദ്ദേഹം സന്നദ്ധനായി. എന്നാൽ നിരന്തരമായിതന്നെ അലട്ടിക്കൊണ്ടിരുന്ന രോഗബാധയെപ്പററി എപ്പോഴും അദ്ദേഹം ഉൽകണ്ഠിതനായിരുന്നു. കാൺഗ്രസ്സ് സമ്മേളനത്തെ നിയന്ത്രിക്കുക എന്ന ഗുരുതരമായ കർത്തവ്യം ശാരീരികമായ തകർച്ചകൂടാതെ അനുഷ്ഠിക്കുവാൻ കഴിയുമോ എന്നു് അദ്ദേഹം ആശങ്കിക്കുകയും ചെയ്തു. അദ്ധ്യക്ഷപ്രസംഗം തയ്യാറാക്കുന്ന ജോലി അദ്ദേഹം പൂർത്തിയാക്കിയതു് വർദ്ധാ ആശ്രമത്തിൽവെച്ചായിരുന്നു. ആസന്നമായ രാഷ്ട്രീയസംഭവങ്ങളെപ്പററി അഭിപ്രായങ്ങൾ രൂപവൽക്കരിക്കുവാൻ ഗാന്ധിജിയുമായുള്ള സമ്പർക്കം അദ്ദേഹത്തെ വളരെ സഹായിച്ചിരുന്നു.

ഒരു സ്പെഷ്യൽ ട്രയിനിൽനിന്നും കാൺഗ്രസ്സ് സമ്മേളനത്തിൽ ആദ്ധ്യക്ഷംവഹിക്കുവാൻ ബോംബെയിൽ ഇറങ്ങുമ്പോൾ ആ നഗരം അതിനുമുമ്പ് കണ്ടിട്ടില്ലാത്തവണ്ണം അത്ര വളരെ ഗംഭീരമായ ഒരു

സ്വീകരണമാണ് അദ്ദേഹത്തിന് ലഭിച്ചത്. റയിൽവേസ്റ്റേഷനിൽ തിങ്ങിക്കൂടിയിരുന്ന പുരാവലി അദ്ദേഹത്തെ സ്വാഗതംചെയ്തു. നിരവധി സംഘടനകൾ ഹാരങ്ങളും മംഗളപത്രങ്ങളും മററ് ഉപഹാരവസ്തുക്കളും നൽകി അദ്ദേഹത്തെ ആദരിച്ചു. റയിൽവേസ്റ്റേഷനിൽ നിന്നു നാലുകുതിരകളെ പൂട്ടിയതും രാജോചിതമായി അലങ്കരിച്ചിരുന്നതും ആയ ഒരു വാഹനത്തിൽ പ്രസിഡൻറ് കാൺഗ്രസ്സ് നഗരത്തിലേയ്ക്ക് യാത്രതിരിച്ചു. ഈ യാത്രയിൽ പത്നിയും അദ്ദേഹത്തെ അനുഗമിച്ചിരുന്നു. അദ്ദേഹം അതിനെപ്പററി ആത്മചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇങ്ങനെയാണ്.

“എനിക്ക് ഒരു പത്നിയുണ്ടെന്ന് അന്നേദിവസംവരെ അധികമാരും അറിഞ്ഞിരുന്നില്ല. എന്നോടൊന്നിച്ച് സമ്മേളനങ്ങളിലും മററും സാധാരണയായി അവർ വരുക പതിവില്ല. അന്നു ശ്രീമതി സരോജിനീനായിഡു നിർബന്ധിച്ച് അവരെ കൂട്ടിക്കൊണ്ടുപോന്നില്ലായിരുന്നുവെങ്കിൽ ഒരു പക്ഷെ അവർ മററുള്ളവരോടൊന്നിച്ച് വാസസ്ഥലത്തേക്ക് നേരെ പോകുമായിരുന്നു.”

ഏതായാലും ബോംബയിലെ കാൺഗ്രസ്സ് സമ്മേളനം രാജേന്ദ്രപ്രസാദിന് ഒരു പത്നിയുണ്ടെന്നുള്ള വിവരം ലോകത്തെ മനസ്സിലാക്കി.

കാൺഗ്രസ്സ് നഗരം ആഡംബരസമന്വിതമായി അലങ്കരിച്ചിരുന്നു. പ്രവർത്തകരുടെ ഉന്മേഷവും പ്രസരിപ്പും കാൺഗ്രസ്സ് നഗരത്തിൽ അലതല്ലുന്നത് അദ്ദേഹം കണ്ടു. രാജേന്ദ്രപ്രസാദ് പരിശ്രാന്തനായിരുന്നുവെങ്കിലും സമ്മേളനപരിപാടികളിൽ മുഴുവൻ രോഗശല്യം കൂടാതെതന്നെ പങ്കെടുക്കുവാനും യോഗനടപടികളെ എല്ലാം വിഭാഗങ്ങളുടെയും നേതാക്കന്മാർക്കും സംതൃപ്തിക്ക പര്യാപ്തമാകുംവണ്ണം നിർവഹിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. ബോംബെസമ്മേളനത്തിൻെറ വിജയത്തെപ്പററി കാൺഗ്രസ്സ് ചരിത്രകാരൻ ഇങ്ങനെപറയുന്നു.

“ബോംബെ സമ്മേളനത്തിൻെറ വിജയം പ്രസിഡൻറ് രാജേന്ദ്രപ്രസാദിൻെറ നയചാതുര്യത്തിനും, അക്ഷീണമായ ശ്രമത്തിനും സൂക്ഷ്മനിരീക്ഷണത്തിനും വളരെ കടപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗം രാഷ്ട്രീയസ്ഥിതിഗതികളെ ശാന്തമായി ബാധിക്കുന്ന ഒരു മാതൃകാ പ്രസംഗമായിരുന്നു. ബ്രിട്ടീഷ് ഗവൺമെൻറിനെപ്പററിയുള്ള അദ്ദേഹത്തിൻെറ വിമർശനങ്ങൾ ദീർഘവും നിശിതവുമായിരുന്നു. അതുപോലെതന്നെ കാൺഗ്രസ്സ് പരിപാടികളെപ്പററിയുള്ള അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ 'തെററുദ്ധരണത്തെ സഹായിച്ചു.”

രാജേന്ദ്രപ്രസാദ് അദ്ധ്യക്ഷപ്രസംഗം മുഴുവൻ സമ്മേളനത്തിൽ വായിക്കുകയുണ്ടായില്ല. പ്രസംഗത്തിന്റെ അച്ചടിച്ച പ്രതികൾ വിതരണം ചെയ്തിരുന്നതുകൊണ്ട് അതു് വായിക്കുവാൻ സമയദുർവ്യയം ചെയ്യേണ്ടതില്ലെന്ന് അദ്ദേഹം വിചാരിച്ചു. പ്രസംഗത്തിന്റെ ഏതാനും ഭാഗങ്ങൾ മാത്രം വായിച്ചതിനുശേഷം അദ്ദേഹം കാര്യപരിപാടിയിലെ മറ്റു വിഷയങ്ങളിലേയ്ക്കു് പ്രവേശിച്ചു. അദ്ധ്യക്ഷപ്രസംഗം അവസാനിച്ചിരുന്നതു് ഇങ്ങനെയാണ്:—

> "വളരെ ജനങ്ങൾക്ക് തങ്ങളുടെ ജീവനും മറ്റു സർവ്വസ്വവും നഷ്ടപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. അതിലധികംപേർ സ്വാതന്ത്ര്യസമരത്തിനുവേണ്ടി തങ്ങളുടെ ജീവിതത്തെ അർപ്പണംചെയ്തിട്ടുണ്ട്. നമ്മെ അഭിമുഖീകരിക്കുന്ന ദുർഘടങ്ങൾ നമ്മെ പിന്തിരിപ്പിക്കുകയോ ഭീതിയും പ്രലോഭനങ്ങളും നാം സ്വീകരിച്ചിരിക്കുന്ന മാർഗ്ഗങ്ങളിൽനിന്നും നമ്മെ വ്യതിചലിപ്പിക്കുകയോ ചെയ്യാതിരിക്കട്ടെ! നമ്മുടെ ആയുധങ്ങൾ അനുപമങ്ങളാണ്. ലോകം മുഴുവനും നമ്മുടെ പുരോഗതിയും വൻപിച്ച പരീക്ഷണങ്ങളും വലിയ പ്രതീക്ഷകളോടും താത്പര്യത്തോടും വീക്ഷിച്ചുകൊണ്ടിരിക്കയാണ്. നമ്മുടെ വിശ്വാസങ്ങളിൽ ആത്മാർത്ഥതയും നിശ്ചയങ്ങളിൽ ഉറപ്പും നമുക്ക് ഉണ്ടായിരിക്കട്ടെ. സത്യാഗ്രഹത്തിന് ഊർജ്ജിതമായ പ്രയോഗങ്ങളിൽ താത്കാലികമായ ശിക്ഷയും സംഭവിച്ചേയ്ക്കാം. എന്നാൽ പരാജയം എന്താണെന്ന് അതു് അറിഞ്ഞിട്ടില്ല. അതുതന്നെ ഒരു വൻപിച്ച വിജയമാണ്. ജയിംസ് ലവ്വൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ,
>
> "Truth for ever on the scaffold
> Wrong for ever on the throne
> Yet that scaffold sways the future
> And behind the dawn unknown
> Standeth God within shadow
> Keeping watch above his own."

ബ്രിട്ടീഷ് പാർലമെന്റിന്റെ ഭരണപരിഷ്ക്കാരനിർദ്ദേശങ്ങൾ അടങ്ങിയ വൈറ്റ്പേപ്പർ നിരാകരിച്ചുകൊണ്ടുള്ള പ്രമേയം ദീർഘമായ വാദപ്രതിവാദങ്ങൾക്ക് ഇടം നല്കിയിരുന്നു. മാക്ഡൊണാൾഡിന്റെ കമ്മ്യൂണൽ അവാർഡിനെപ്പറ്റി പ്രമേയത്തിൽ ഒന്നുംതന്നെ പ്രസ്താവിച്ചിരുന്നില്ല. ദേശീയാന്തരീക്ഷത്തെ അനല്പമായി മലിനപ്പെടുത്തിയിരുന്ന വർഗ്ഗീയമത്സരങ്ങളെ വീണ്ടും ഉയർത്തിക്കൊണ്ടുവന്ന

ക്കും അനാശാസ്യമായ സംഭവങ്ങൾക്കും വിമർശനങ്ങൾക്കും വർഗ്ഗീയ കലാപങ്ങൾക്കും ഇടം അനുവദിക്കുകയും ചെയ്യുന്ന ആ പ്രശ്നം പ്രത്യക്ഷമായി പരാമർശിക്കുന്നതുകൊണ്ട് യാതൊരു നേട്ടവും ഉണ്ടാകുവാൻ പോകുന്നില്ലെന്ന് കാൺഗ്രസ്സ്നേതൃത്വം വിശ്വസിച്ചു. പോരെങ്കിൽ വൈറ്റ്പേപ്പറിനെ പൂർണ്ണമായി നിരസിച്ചതോടുകൂടി അതിന്റെ ഒരു ഭാഗം മാത്രമായ കമ്മ്യൂണൽ അവാർഡും നിരസിക്കപ്പെട്ടതായി ത്തന്നെ വ്യാഖ്യാനിക്കണമെന്നും അവർ വാദിച്ചു.

എന്നാൽ പണ്ഡിറ്റ് മദനമോഹനമാളവ്യ ഇതുകൊണ്ട് തൃപ്തനായില്ല. മുസ്ലീംസമുദായത്തിന് കമ്മ്യൂണൽ അവാർഡനുസരിച്ച് ലഭിച്ചിരുന്ന അനർഹമായ പ്രാതിനിധ്യത്തെ എതിർക്കുന്ന ഹിന്ദുക്കൾ വളരെ ഉണ്ടായിരുന്നു. അവരുടെ നേതൃത്വം വഹിച്ചുകൊണ്ട് മാളവ്യ ഒരു ഭേദഗതി ഹാജരാക്കി ഗംഭീരമായ ഒരു പ്രസംഗം ചെയ്തു. വാദപ്രതിവാദങ്ങൾക്കുശേഷം പ്രമേയം വോട്ടിനിടുന്നതിനുമുൻപ് വീണ്ടും പ്രസംഗിക്കുവാൻ അവസരം നല്കണമെന്ന് മാളവ്യ പ്രസിഡന്റിനോട് അപേക്ഷിച്ചു. യോഗനടപടികളനുസരിച്ച് അതിലേക്ക് അദ്ദേഹത്തിന് അവകാശം ഉണ്ടായിരുന്നില്ല. രാജേന്ദ്രപ്രസാദ് വിനയപൂരത്തിലാണെങ്കിലും ദൃഢമായിത്തന്നെ അതിലേക്ക് അനുമതി നിഷേധിച്ചു. സമ്മേളനനടപടികൾ ലൗഡ്സ്പീക്കറിൽക്കൂടി തന്റെ കൂടാരത്തിലിരുന്ന് ശ്രദ്ധിച്ചുകൊണ്ടിരുന്ന ഗാന്ധിജി യോഗം അവസാനിച്ചതിനുശേഷം രാജേന്ദ്രപ്രസാദിനെ കണ്ടപ്പോൾ ചിരിച്ചുകൊണ്ട് ഇങ്ങനെ ചോദിച്ചു. "പണ്ഡിറ്റ്മാളവ്യയെപ്പോലെ അത്യുന്നതനായ ഒരു നേതാവിന് നിങ്ങൾ പ്രസംഗാനുമതി നിഷേധിച്ചു! ഇല്ലേ?"

മാളവ്യജിക്ക് വീണ്ടും പ്രസംഗിക്കുവാൻ അനുമതി നല്കുന്നതു് ദുഷിച്ച കീഴ്‌വഴക്കമായിരിക്കുമെന്നും അങ്ങനെ ചെയ്തിരുന്നുവെങ്കിൽ സഭാനടപടികളുടെ ക്രമത്തിന് വിരുദ്ധമായി മറ്റുള്ളവർക്കും അനുമതി നല്കേണ്ടിവരുമായിരുന്നുവെന്നും കാൺഗ്രസ്സ് അദ്ധ്യക്ഷനെന്ന നിലയിലാണ് അങ്ങനെ ചെയ്യേണ്ടിവന്നതെന്നും രാജേന്ദ്രപ്രസാദ് മറുപടി പറഞ്ഞു. ഇതിനുശേഷം മാളവ്യ കാൺഗ്രസ്സിൽനിന്നു പിരിഞ്ഞുപോയി 'നാഷനലിസ്റ്റ്പാർട്ടി' എന്ന പേരിൽ ഒരു പുതിയ കക്ഷി സംഘടിപ്പിച്ചു.

കാൺഗ്രസ്സുമായുള്ള ബന്ധം ഭേദിക്കുവാനുള്ള ഗാന്ധിജിയുടെ നിശ്ചയവും വലിയ വാദപ്രതിവാദങ്ങൾക്ക് ഇടം നല്കി. ഗാന്ധിജി തന്റെ നിശ്ചയത്തിൽനിന്നും വ്യതിചലിക്കണമെന്ന് പലരും അഭ്യർത്ഥിച്ചു എങ്കിലും തന്റെ നില പുനരാലോചിക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. താൻ കാൺഗ്രസ്സിൽ അംഗമല്ലാതായിത്തീരുന്നു

കൊണ്ടു് യാതൊന്നും നഷ്ടപ്പെടുന്നില്ലെന്നും ഏതവസരത്തിലും ഏതു് പ്രശ്നത്തെപ്പററിയും തന്റെ ഉപദേശങ്ങളും സഹകരണവും കോൺഗ്രസ്സിന്നു് ഉണ്ടായിരിക്കുമെന്നും തന്റെ വിയോഗം കോൺഗ്രസ്സിനെ കൂടുതൽ ശക്തിപ്പെടുത്തുകയല്ലാതെ ദുർബലപ്പെടുത്തുകയില്ലെന്നും ഗാന്ധിജി പ്രസ്താവിച്ചു. സമ്മേളനത്തിന്നു് ഇതുകൊണ്ടു് തൃപ്തിപ്പെടുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല.

രാജേന്ദ്രപ്രസാദ് അദ്ധ്യക്ഷപ്രസംഗത്തിൽ കോൺഗ്രസ്സിൽനിന്നു പിന്മാറുവാനുള്ള ഗാന്ധിജിയുടെ നിശ്ചയത്തിന്നു് പിന്തുണ നല്കിയിരുന്നു. ഗാന്ധിജിയെപ്പോലെ അത്യുന്നതനായ ഒരു നേതാവിന്റെ നിഴലിൽ താരതമ്യേന ഔന്നത്യം കുറഞ്ഞ നായകന്മാർ മിക്കപ്പോഴും ആലോചിക്കുവാനും നിശ്ചയങ്ങൾ എടുക്കുവാനും ഉള്ള ചുമതലകൾ ഗാന്ധിജിക്കു് വിട്ടുകൊടുക്കുന്നതുകൊണ്ടു് തങ്ങളുടെ ഉത്തരവാദിത്വം ശരിയാംവണ്ണം നിർവ്വഹിക്കുന്നില്ലെന്നുള്ള ആക്ഷേപത്തെ ഒഴിവാക്കുവാൻ ഗാന്ധിജിയുടെ നിശ്ചയം സഹായിക്കുമെന്നു് അദ്ദേഹം വിചാരിച്ചു. പലപ്പോഴും ഗാന്ധിജിയുടെ അഭിപ്രായങ്ങളോടും നിശ്ചയങ്ങളോടും വിയോജിക്കുന്നവർപോലും അദ്ദേഹത്തോടുള്ള ഭക്തിയും ബഹുമാനവും കൊണ്ടുമാത്രം അവ ചോദ്യംചെയ്യാതെ അംഗീകരിക്കുന്നതും സാധാരണമായിരുന്നു. കോൺഗ്രസ്സിന്റെ പ്രശ്നങ്ങൾ സ്വയം ചർച്ചചെയ്തു് തീരുമാനങ്ങൾ എടുക്കുവാൻ അതിന്റെ നേതൃത്വത്തിന്നു് ലഭിക്കുന്ന അവസരം ഉപയോഗിക്കുകയും ഗാന്ധിജിയുടെ ഉപദേശങ്ങളെ വേണ്ടപ്പോൾ സ്വീകരിക്കുകയും ചെയ്യുവാൻ കഴിയുന്ന ആ പുതിയ സാഹചര്യം ഫലപ്രദമായി ഉപയോഗിക്കണമെന്നു് അദ്ദേഹം നിർദ്ദേശിച്ചു. ആ പ്രമേയവും അംഗീകരിക്കപ്പെട്ടു.

കോൺഗ്രസ്സിന്റെ ലക്ഷ്യപ്രഖ്യാപനത്തിലും ഭരണഘടനയിലും ഭേദഗതികൾ വരുത്തണമെന്നുള്ള നിശ്ചയവും സമ്മേളനം പാസ്സാക്കി. ഭേദഗതികൾ നിർദ്ദേശിക്കുവാൻ ഒരു കമ്മിററിയെ അധികാരപ്പെടുത്തി.

ബോംബെസമ്മേളനത്തിൽവെച്ചുതന്നെയാണു് ഇദംപ്രഥമമായി കോൺഗ്രസ്സിൽ ഒരു സോഷ്യലിസ്റ്റു് വിഭാഗം രൂപമെടുത്തതു്. ആചാര്യ നരേന്ദ്രദേവിനെ അവർ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു.

കോൺഗ്രസ്സ്സമ്മേളനം അവസാനിച്ചതിനുശേഷം പ്രസിഡന്റു് വർക്കിംഗ്കമ്മിററി സംഘടിപ്പിച്ചു. ആചാര്യകൃപലാനിയെ ആണു് അദ്ദേഹം സിക്രട്ടറിയായി നിയമിച്ചതു്. ബംഗാളിൽനിന്നു് ഒരു അംഗത്തെ കോൺഗ്രസ്സ് വർക്കിംഗ്കമ്മിററിയിൽ എടുക്കാത്തതിനെ സംബന്ധിച്ചു് വലിയ ആക്ഷേപങ്ങൾ ഉണ്ടായി. എന്നാൽ മുഖ്യശക്തി

യുള്ള രണ്ടു കക്ഷികളും ബംഗാൾ കാൺഗ്രസ്സിനെ അപകടപ്പെടുത്തി യിരുന്നു. ഏതെങ്കിലും ഒരു കക്ഷിയിൽനിന്നു് ഒരാളെ വർക്കിംഗ് കമ്മിററിയിൽ നിയമിച്ചു് ഇതരകക്ഷിയുടെ എതിർപ്പിനെ നേരിടുന്ന തിൽനിന്നു് കാൺഗ്രസ്സിനെ രക്ഷിക്കുവാനായി രണ്ടു കക്ഷികളെയും ഒഴിവാക്കുകയാണു് നല്ലതെന്നു് അദ്ദേഹം വിചാരിച്ചു.

ബോംബെ സമ്മേളനം അവസാനിച്ചതോടുകൂടി ഇൻഡ്യ ഒട്ടു വർത്തുന്ന നിയമസഭകളിലേക്കുള്ള തിരഞ്ഞെടുപ്പിന്റെ പ്രചാരണം തുടങ്ങി. വാഗ്ദാനങ്ങളും വെടിവെയ്പും അറസ്റ്റുകളും ശിക്ഷയും പിന്നിട്ടു് തിരഞ്ഞെടുപ്പുപ്രചരണങ്ങളിലെല്ലാം പ്രകടനങ്ങളിലൊക്കെ ഉള്ള പുരോഗതി ഒരു പുതിയ അനുഭവമായിരുന്നു. ജനങ്ങളുടെ ദൃഢമായ അഭിരുചികൾക്കും ആവേശത്തിനും അനുരൂപമായ പ്രവർത്തനങ്ങളായിരുന്നു അവ. തിരഞ്ഞെടുപ്പുപ്രചാരണങ്ങളിൽ പ്രതിയോഗികളെ ഇരുത്തുവാൻ വേണ്ടത്ര ശക്തിയുള്ള യുക്തികളും വാദമുഖങ്ങളും ധാരാളമായി അവർ ഉപയോഗിച്ചിരുന്നു. കാൺഗ്രസ്സ് നേതാക്കന്മാർ ഇൻഡ്യയൊട്ടുക്ക് ഓരോ മുക്കിലും ഓരോ മൂലയിലും സഞ്ചരിച്ചു് പ്രചരണം നടത്തി. പൊതുനിയോജകമണ്ഡലങ്ങളിലെല്ലാം തന്നെ കാൺഗ്രസ്സ് സ്ഥാനാർത്ഥികളെ നിർത്തിയിരുന്നു. മാളവ്യാജിയുടെ നേതൃത്വത്തിൽ സംഘടിപ്പിക്കപ്പെട്ടു കഴിഞ്ഞിരുന്ന നാഷനലിസ്റ്റ് പാർട്ടിയും സ്ഥാനാർത്ഥികളെ നിർത്തി മത്സരിക്കാനുണ്ടായിരുന്നു. കമ്മ്യൂണൽ അവാർഡ് ഒഴിച്ചു് ബാക്കി എല്ലാ കാര്യങ്ങളിലും അവർക്കു് കാൺഗ്രസ്സ് ലക്ഷ്യങ്ങളോടു് ആനുകൂല്യമാണു് ഉണ്ടായിരുന്നതു്.

ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നെടുംതൂണുകളായിരുന്ന ചിലർ ഔദ്യോഗികമായ പിൻതുണയോടും വൈസ്രായിയുടെയും ഗവർണ്ണറന്മാരുടെയും അനുഗ്രഹാശിസ്സുകളോടുംകൂടി തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നുണ്ടായിരുന്നു. അവരിൽ ഒരാളായിരുന്ന സർ. ആർ. കെ. ഷണ്മുഖംചെട്ടി തെക്കെ ഇൻഡ്യയിലെ വാണിജ്യനിയോജകമണ്ഡലത്തിൽ ഒരു സ്ഥാനാർത്ഥിയായി നിന്നിരുന്നു. അദ്ദേഹത്തെ ഒരു കാൺഗ്രസ്സ്സ്ഥാനാർത്ഥി പരാജയപ്പെടുത്തി. ഗവർണ്ണർപദംവരെ ഉയർന്ന സർ. മഹമ്മദ് ഉസ്മാൻ, ബൊബ്ബിലിരാജാവ്, എന്നിങ്ങനെ സാമ്രാജ്യഭക്തന്മാരായിരുന്ന പല സ്ഥാനാർത്ഥികളെയും കാൺഗ്രസ്സ് തിരഞ്ഞെടുപ്പുമത്സരത്തിൽ തോല്പിച്ചു.

തിരഞ്ഞെടുപ്പിന്റെ ഫലങ്ങൾ പുറത്തുവന്നതോടുകൂടി സാമ്രാജ്യഗവർമ്മെന്റ് സംഭ്രാന്തമായിത്തീർന്നു. വിശേഷിച്ചു് തെക്കെ ഇൻഡ്യയിൽ കാൺഗ്രസ്സ് നിയമസഭയിൽ വൻപിച്ച ഭൂരിപക്ഷം നേടി. ബംഗാളിലും കാൺഗ്രസ്സിനു് പ്രശസ്തമായ വിജയം നേടുവാൻ കഴിഞ്ഞു.

കേന്ദ്രനിയമസഭയിൽ അതിന്റെ ഘടനയുടെയും പ്രാതിനിധ്യത്തിന്റെയും സവിശേഷസ്വഭാവംകൊണ്ട് ഭൂരിപക്ഷം ലഭിച്ചില്ലെങ്കിലും ഇതരകക്ഷികളോട് യോജിച്ച് ഗവർമ്മെന്റിനെ പരാജയപ്പെടുത്തുവാൻ വേണ്ടത്ര പ്രാബല്യം കാൺഗ്രസ്സിനു ലഭിച്ചിരുന്നു.

ബോംബെ കാൺഗ്രസ്സ് സമ്മേളനം കഴിഞ്ഞ് രോഗബാധിതനായിട്ടാണ് രാജേന്ദ്രപ്രസാദ് ബിഹാറിലേക്ക് മടങ്ങിയത്. ഡിസംബർ വരെ അദ്ദേഹത്തിന് ശയ്യാവലംബിയായി കഴിച്ചുകൂട്ടേണ്ടിവന്നു. ഇതിനിടയിൽ ഇൻഡ്യയൊട്ടുക്കുള്ള തിരഞ്ഞെടുപ്പ് നടന്നുകഴിഞ്ഞിരുന്നതുകൊണ്ട് അദ്ദേഹത്തിന് ആ സംരംഭങ്ങളിൽ പങ്കെടുക്കുവാൻ കഴിഞ്ഞിരുന്നില്ല.

രോഗവിമുക്തനായതിനുശേഷം കാൺഗ്രസ്സ് പ്രസിഡന്റ് ഇൻഡ്യയൊട്ടുക്ക് ദീർഘമായ ഒരു പര്യടനത്തിനുള്ള പരിപാടികൾ തയ്യാറാക്കി. ആദ്യമായി ഡൽഹി സന്ദർശിക്കുവാനാണ് അദ്ദേഹം നിശ്ചയിച്ചതു്. പുതിയ നിയമസഭ ജനുവരി മാസത്തിൽ ഡൽഹിയിൽ സമ്മേളിക്കുമ്പോൾ രാജേന്ദ്രപ്രസാദും സന്ദർശനത്തിന് എത്തിച്ചേർന്നു. മഹാത്മജിയും അന്ന് ഡൽഹിയിൽ ഉണ്ടായിരുന്നു. ഡൽഹി, കാൺഗ്രസ്സ് പ്രസിഡന്റിന് ഉജ്ജ്വലമായ ഒരു സ്വീകരണം നല്കി. രാജേന്ദ്രപ്രസാദിന്റെ ഡൽഹിസന്ദർശനകാലത്തു് ഹിന്ദുമുസ്ലിം പ്രശ്നപരിഹാരത്തിനുള്ള മറ്റൊരു സമുദ്യമം നടന്നു. അതു് വിജയിച്ചിരുന്നുവെങ്കിൽ ഇൻഡ്യയുടെ ചരിത്രം മാറ്റിയെഴുതപ്പെട്ടേനെയായിരുന്നു. വിജയസാദ്ധ്യത ഇത്ര വളരെ തെളിഞ്ഞിരുന്ന മറ്റൊരു കൂടിയാലോചന ഹിന്ദുമുസ്ലിം പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം അതിനുമുൻപോ പിൻപോ ഒരു ഘട്ടത്തിലും നടന്നിട്ടില്ല.

മാക്ഡൊണാൾഡിന്റെ കമ്മ്യൂണൽ അവാർഡ് ഹിന്ദുക്കളിൽ ഒരു വിഭാഗത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരുന്നു. മുസ്ലിംകളെ സംബന്ധിച്ചിടത്തോളം അവാർഡ് [illegible] തൃപ്തികരം ആയിരുന്നുവെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. ഈ പരസ്പരവിരോധം ഇൻഡ്യയുടെ ഐക്യത്തിനും ദാർഢ്യത്തിനും ഹാനികരമായിരിക്കുമെന്ന് വിശ്വസിച്ചിരുന്ന ഹിന്ദുക്കളും മുസ്ലിങ്ങളും ധാരാളമായി ഉണ്ടായിരുന്നു. അതുകൊണ്ട് ഈ വൈമനസ്യമവസാനിപ്പിച്ച് ഇരുമതസ്ഥർക്കും തൃപ്തികരമായ ഒരു ഒത്തുതീർപ്പ് ഉണ്ടാക്കുവാൻ ഡാക്ടർ അൻസാരി ശ്രമിക്കുകയും ജിന്നയുമായി എഴുത്തുകുത്തുകൾ ആരംഭിക്കയും ചെയ്തിരുന്നു.

ഈ ഘട്ടത്തിൽ ഡൽഹി സന്ദർശിച്ച കാൺഗ്രസ്സ് പ്രവർത്തകസമിതിയിലെ അംഗങ്ങൾ അൻസാരിയുടെ വസതിയിൽവെച്ച് ജിന്നയുമായി ഈ വിഷയത്തെപ്പററി സംഭാഷണം നടത്തി. ഒടുവിൽ

ജിന്നയും കാൺഗ്രസ്സ് പ്രസിഡൻറും തമ്മിൽ സംഭാഷണം തുടരണമെ ന്നു് തീരുമാനിക്കുകയും ചെയ്തു. സർദാർ പട്ടേലും ഗാന്ധിജിയും അൻ സാരിയും രാജേന്ദ്രപ്രസാദിൻെറ സംരംഭത്തെ അനുകൂലിക്കുകയും ഉപ ദേശങ്ങൾകൊണ്ടു് സഹായിക്കയും ചെയ്തിരുന്നു. പ്രസാദ് ഡൽഹി യിൽ പാർത്തു് ഏതാനും ആഴ്ചകളിലേയ്ക്കു് ജിന്നയുമായി ഒരു വർഗ്ഗീയ സന്ധി ഉണ്ടാക്കുവാനുള്ള ആലോചനകൾ തുടന്നു് നടത്തി. ഹൃദയം തുറന്ന ചർച്ചകൾ പരസ്പരബഹുമാനത്തോടുകൂടിയാണു് നടന്നുപോന്ന തുട ന്നു് കൊണ്ടുപോയതു്. ഓരോ ദിവസത്തെ സംഭാഷണത്തിനുശേഷം പ്രസിഡൻറു് സഹപ്രവർത്തകരുമായി ചർച്ചചെയ്യുകയും സംഭാഷണത്തി ൻെറ രേഖകൾ സൂക്ഷിക്കുകയും ചെയ്തിരുന്നു.

രാജേന്ദ്രപ്രസാദും ജിന്നയും തമ്മിൽ നടന്ന സംഭാഷണങ്ങൾ വിജയകരമായി പുരോഗമിച്ചു. മിക്ക കാര്യങ്ങളിലും യോജിപ്പു് ഉണ്ടാക്കുവാനും രണ്ടുപേർക്കും കഴിഞ്ഞു. ഗാന്ധിജി തൊട്ടിലാൻ തുട ങ്ങിയ മഹാപുരുഷന്മാരെപ്പോലും നിശ്ശേഷം നിരാശപ്പെടുത്തിയിട്ടുള്ള മത ഭ്രാന്തരായ ഹിന്ദുക്കളുടേയും മുസ്ലിങ്ങളുടേയും എതിർപ്പുകൾകൊണ്ടു മാത്രം യാതൊരു പരിഹാരവും ഇല്ലാതെ അവശേഷിച്ചിരുന്നതുമായ ഈ സങ്കീർണ്ണപ്രശ്നത്തിനു് ഒരു പോംവഴി കണ്ടെത്തിയതായി ഇൻ ഡ്യയിലെ ജനങ്ങൾ ഒരു നിമിഷനേരത്തേയ്ക്കു് വിശ്വസിച്ചുപോയി. ആ നിലയിൽ പ്രസാദിൻെറ പ്രസിഡൻറു് സ്ഥാനകാലം ഇൻഡ്യാച രിത്രത്തിലെ അവിസ്മരണീയമായ ഒരു ഘട്ടമായിത്തീരുമെന്നു് വിശ്വ സിക്കുവാനുള്ള കാരണങ്ങൾ ഉണ്ടായിരുന്നു.

എന്നാൽ ഒരു നിമിഷംകൊണ്ടു് പ്രത്യാശകൾ തകർന്നു. പ്രസി ഡൻറു് കാൺഗ്രസ്സിനുവേണ്ടി മാത്രമാണു് സംസാരിക്കുന്നതെന്നും മാള വ്യജിയേയും അദ്ദേഹത്തിൻെറ അനുയായികളേയും പോലുള്ള ഹിന്ദു ക്കൾ വർഗ്ഗീയപ്രശ്നത്തെ സംബന്ധിച്ചിടത്തോളം കാൺഗ്രസ്സിനോടു് വി യോജിക്കുന്നവരാണെന്നും ജിന്ന മനസ്സിലാക്കിയിരുന്നു.

മുസ്ലിങ്ങൾ തങ്ങൾക്കു് അന്നു് ഉള്ളിടത്തോളം സ്ഥാനങ്ങൾ കിട്ടുമെന്നു് ഉറപ്പു ലഭിക്കുമെങ്കിൽ പ്രത്യേക ഗണങ്ങളായ നിയോജകമ ണ്ഡലങ്ങളെ ഉപേക്ഷിക്കുവാൻ തയ്യാറാകണമെന്നും പ്രായപൂർത്തി വോട്ട വകാശം ലഭിക്കുന്നതോടെ മുസ്ലിം വോട്ടർമാരുടെ സംഖ്യ വർദ്ധിക്കു മെന്നുള്ളതുകൊണ്ടു് അവരുടെ അന്നുള്ള അവശതകൾ താനേ അപ്രത്യ ക്ഷമാകുമെന്നും രാജേന്ദ്രപ്രസാദ് വാദിച്ചു. ജിന്ന ഈ വാദത്തെ അനു കൂലിച്ചിരുന്നു. എന്നാൽ ഹിന്ദുക്കളും സിക്കുകാരും എതിർപ്പു പ്രകടി പ്പിച്ചു. മുസ്ലിങ്ങൾക്കു് അന്നു് അനർഹമായി ലഭിച്ചിട്ടുള്ള പ്രാതി നിധ്യം കുറവു ചെയ്യാതെ യാതൊരു യോജിപ്പിനും മാളവ്യജി തയ്യാറാ

യില്ല. ഒത്തുതീർപ്പിൽ മാളവ്യജി ഒപ്പുവെയ്ക്കണമെന്ന് ജിന്ന നിർബന്ധിച്ചു. കോൺഗ്രസ്സിനെ വർഗ്ഗപ്രശ്നങ്ങളിൽ എതിർത്തിരുന്ന മാളവ്യജിയുടെയും അനുയായികളുടെയും അനുമതികൂടാതുള്ള ഒത്തുതീർപ്പ് അനന്തരകാലങ്ങളിൽ ഹിന്ദുക്കളുടെ എതിർപ്പിന് വിഷയമാകുമെങ്കിൽ അതിന്റെ നിലനില്പ് അസാധ്യമായിത്തീരുമെന്നായിരുന്നു ജിന്നയുടെ ഭയം. അതുകൊണ്ടാണ് ഉടമ്പടിയിൽ മാളവ്യജി ഒപ്പുവെക്കണമെന്ന് അദ്ദേഹം നിർബന്ധിച്ചത്. മാളവ്യജി അതിന് പാടെ വിസമ്മതിച്ചു. അങ്ങനെ കോൺഗ്രസ്സിനും ലീഗിനും ഹിന്ദുമുസ്ലീം പ്രശ്നത്തെ സംബന്ധിച്ചിടത്തോളം ഒത്തുതീർപ്പുണ്ടാക്കുവാൻ കഴിഞ്ഞുവെങ്കിലും മാളവ്യജിയുടെയും മററു ഹിന്ദുക്കളുടെയും എതിർപ്പുമൂലം സന്ധിക്കുള്ള ആലോചനകൾ വിഫലങ്ങളായി. ഇതിനുശേഷം ജിന്ന തന്റെ നിലപാട് മാററിയതും മുസ്ലീമിങ്ങളുടെ മുഴുവൻ പ്രാതിനിധ്യവും ലീഗിന്റെ പേരിൽ അദ്ദേഹം അവകാശപ്പെട്ടതും കോൺഗ്രസ്സിനെ ഒരു ഹൈന്ദവ സംഘടന മാത്രമായി മുദ്രയടിച്ചതും പിന്നീടുള്ള ചരിത്രസംഭവങ്ങളാണ്.

സമ്മേളനം അവസാനിച്ചതിനുശേഷം രാജേന്ദ്രപ്രസാദ് ഉത്തരേന്ത്യയിൽ യാത്രചെയ്തുകൊണ്ടിരിക്കുമ്പോൾ ക്വെററയിൽ നടന്ന ഭൂകമ്പത്തെപ്പററി കേട്ടറിഞ്ഞു. വിശദാംശങ്ങൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ബീഹാറിലെ ഭൂകമ്പത്തിൽ ഉണ്ടായതുപോലെ തന്നെ ഭീകരമായിരുന്നു ക്വെററയിലെ കഷ്ടനഷ്ടങ്ങളെന്നും അദ്ദേഹം മനസ്സിലാക്കി. ബീഹാറിലെന്നപോലെ അദ്ദേഹം ഒരു ദുരിതനിവാരണക്കമ്മിററി സംഘടിപ്പിച്ചു. ക്വെററ ഒരു പട്ടാളത്താവളമായതുകൊണ്ട് ഗവർണ്മെൻറിന്റെ അനുമതികൂടാതെ ആർക്കും അവിടെ പ്രവേശിക്കുവാൻ സാധ്യമായിരുന്നില്ല. അനുമതികൂടാതെ ഭൂകമ്പത്തെപ്പററി പത്രവാർത്തകൾ പ്രസിദ്ധപ്പെടുത്തുന്നതുപോലും ഗവർണ്മെൻറ് നിരോധിച്ചിരുന്നു. ക്വെററയിൽനിന്ന് അംഗഭംഗപ്പെട്ടവരും മുറിവേററവരും മററു നഷ്ടങ്ങൾ സംഭവിച്ചവരും കൂടി പുറപ്പെട്ടുപോയി കറാച്ചി മുതലായ സ്ഥലങ്ങളിൽ അഭയം പ്രാപിച്ചു. പ്രസാദ് കറാച്ചിയിൽപോയി ഈ അഭയാർത്ഥികളെക്കണ്ട് സംസാരിച്ചപ്പോൾ ജനങ്ങൾക്ക് നേരിടേണ്ടിവന്ന ദുരിതാനുഭവങ്ങളെപ്പററി കേട്ട് അദ്ദേഹത്തിന്റെ ഹൃദയം ദ്രവിച്ചു. ക്വെററയിലെത്തി ദുരിതനിവാരണശ്രമങ്ങൾ തുടങ്ങുവാൻ അദ്ദേഹം ഗവർണ്മെൻറിന്റെ അനുമതിക്ക് വഴി ആരാഞ്ഞു.

“പോകാൻ അനുവാദമില്ല. താങ്കൾ അയച്ച ആക്ഷേപങ്ങൾ ഒരു അന്വേഷണത്തെ അർഹിക്കുന്നതായി ഗവർണ്മെൻറ് കരുതുന്നില്ല” എന്ന് രണ്ടുവരിയിലുള്ള ഒരു മറുപടിയാണ് ഗവർണ്മെൻറി

ൽനിന്നു് കോൺഗ്രസ്സ് പ്രസിഡൻറിനു ലഭിച്ചതു്. അതുകൊണ്ടു് അഭയാർത്ഥികളായ അശരണന്മാരുടെ സംരക്ഷണശ്രമങ്ങൾകൊണ്ടുമാത്രം അദ്ദേഹത്തിനു് തൃപ്തിപ്പെടേണ്ടിവന്നു. അനേകലക്ഷം രൂപ പിരിച്ചെടുത്തു് അഭയാർത്ഥികളുടെ ഇടയിൽ വിതരണം ചെയ്യുവാനല്ലാതെ സ്ഥലം സന്ദർശിച്ചു് ബീഹാറിലെന്നപോലെ നിവാരണ നടപടികൾ നടത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

രാജേന്ദ്രപ്രസാദ് പ്രസിഡൻറായിരുന്ന വർഷത്തിൽ തന്നെയാണു് 1935-ൽ നടന്ന കോൺഗ്രസ്സിൻെറ അർദ്ധശതവത്സരാഘോഷം ആഘോഷിക്കുവാൻ വേണ്ട പ്രാരംഭനടപടികൾ സ്വീകരിക്കേണ്ടിയിരുന്നതു്. പ്രസ്തുതമായ ആഘോഷത്തോടനുബന്ധിച്ചു് കോൺഗ്രസ്സിൻെറ അന്നുവരെയുള്ള ചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിക്കുകയും അതിലേയ്ക്കു് ഡാക്ടർ പട്ടാഭിസീതാരാമയ്യ എഴുതിയുണ്ടാക്കിയിരുന്ന ഇംഗ്ലീഷ് ഗ്രന്ഥത്തെ ആദ്യന്തം രാജേന്ദ്രപ്രസാദ് പരിശോധിച്ചു് അംഗീകരിക്കുകയും ചെയ്തു. ഇംഗ്ലീഷ് ഗ്രന്ഥത്തിൻെറ പരിഭാഷ ഇൻഡ്യയിലെ ഇതര ഭാഷകളിൽ പ്രസിദ്ധപ്പെടുത്തുവാനുള്ള ഭാരം പ്രാദേശിക കോൺഗ്രസ്സ് കമ്മററികളെ ഏല്പിച്ചു.

നാട്ടുരാജ്യങ്ങളിലേയ്ക്കു് കോൺഗ്രസ്സ് പ്രവർത്തനം വ്യാപിപ്പിക്കേണ്ടതില്ലെന്നുള്ള മഹാത്മാഗാന്ധിയുടെ അഭിപ്രായവും ഈ വർഷത്തിൽതന്നെയാണു് അദ്ദേഹം ഒരു പ്രസ്താവന വഴി പ്രസിദ്ധപ്പെടുത്തിയതു്. നാട്ടുരാജ്യങ്ങളിലെ ജനങ്ങൾ സ്വാതന്ത്ര്യബോധത്തോടുകൂടി ദേശസംഘടനകളുണ്ടാക്കി പ്രക്ഷോഭണം കൂട്ടുകയല്ലാതെ കോൺഗ്രസ്സിൻ്റെ ശാഖകൾ സ്ഥാപിച്ചു് പ്രവർത്തനങ്ങളെ വ്യാപിപ്പിക്കുന്നതു് വിഹിതമല്ലെന്നു് അദ്ദേഹം പ്രസ്താവനയിൽ പറഞ്ഞിരുന്നു. ഹരിപുരാ കോൺഗ്രസ്സു് അതിനുശേഷം ആ തരത്തിൽ ഒരു പ്രമേയം പാസ്സാക്കുകയും ചെയ്തു. കോൺഗ്രസ്സ് അനുകമ്പയോടെ നാട്ടുരാജ്യങ്ങളിലെ പ്രവർത്തനങ്ങളെ വീക്ഷിക്കുമെങ്കിലും പ്രക്ഷോഭണങ്ങളുടെയും സംഘടനകളുടെയും ഭാരം ഏറെറടുക്കേണ്ടതില്ലെന്നായിരുന്നു ഗാന്ധിജിയുടെ അഭിപ്രായം. ഈ അഭിപ്രായത്തെ ആദരിച്ചു് കോൺഗ്രസ്സ് പ്രസിഡൻറിൻ്റെ നിലയിൽ അദ്ദേഹം ഒരു പ്രസ്താവന പുറപ്പെടുവിച്ചു് നാട്ടുരാജ്യങ്ങളിലെ കോൺഗ്രസ്സ് പ്രവർത്തനങ്ങളെ വിലക്കി. കോൺഗ്രസ്സിൻെറ ഈ നിലപാടിനെപ്പററി സംഘടനകളിൽപൊതുവേയും നാട്ടുരാജ്യങ്ങളിൽ പ്രത്യേകിച്ചും വലിയ വിമർശനങ്ങൾ ഉണ്ടായെങ്കിലും ഗാന്ധിജി തൻെറ അഭിപ്രായത്തിലുറച്ചുനിന്നു. അടുത്തുതന്നെ മദ്രാസിൽവെച്ചുകൂടിയ എ. ഐ. സി സി പ്രസ്തുതപ്രമേയത്തെ അംഗീകരിക്കുകയും ചെയ്തു.

ഇതിന്റെ ഫലം വളരെവേഗത്തിൽ തെളിഞ്ഞുകണ്ടു. കന്യാകുമാരിമുതൽ ഹിമാലയംവരെയുള്ള നാട്ടുരാജ്യങ്ങളിലെ ജനങ്ങൾ സംസ്ഥാനസംഘടനകൾ ഉണ്ടാക്കി ഈ വെല്ലുവിളി സ്വീകരിച്ചു, സിംഹാസനങ്ങളെ തകിടംമറിച്ച് ജനകീയഭരണം സ്ഥാപിക്കുവാനുള്ള പ്രക്ഷോഭണങ്ങളുടെ പ്രതിധ്വനികൾ നാട്ടുരാജ്യങ്ങളിൽനിന്നുയർന്ന് ഇൻഡ്യയുടെ നാലുകോണുകളിലും ചെന്നലച്ചു.

---

## അദ്ധ്യായം ഇരുപത്തിമൂന്ന്.

# തിരഞ്ഞെടുപ്പ്

1935-ലെ കാൺഗ്രസ്സ് വാർഷികം ലക്നൌവിൽവെച്ച് നടത്തുവാനാണ് നിശ്ചയിച്ചിരുന്നത്. ശ്രീ ജവഹർലാൽ നെഹ്റുവിനെ ആണ് ലക്നൌ സമ്മേളനത്തിലെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തിരുന്നത്. ദീർഘമായ ജയിൽവാസത്തിനുശേഷം പുറത്തുവന്ന് രോഗശാന്തിക്കായി സ്വിറ്റ്സർലൻഡിൽ താമസിച്ചിരുന്ന പത്നിയുടെ ശയ്യക്കരികിൽ പാഞ്ഞെത്തി ആ മഹതിയുടെ അന്ത്യനിമിഷങ്ങൾവരെ സ്നേഹനിർഭരമായ ശുശ്രൂഷകൾ ചെയ്ത് ജീവിതം വീണ്ടെടുക്കുവാനുള്ള വിഫലശ്രമത്തിനുശേഷം ആ മനസ്വിനിയുടെ ചിതാഭസ്മവുമായി ഇൻഡ്യയിൽ തിരിച്ചെത്തിയിരുന്ന അദ്ദേഹം ദുഃഖിതനും പരിശ്രാന്തനും താൽക്കാലികമായെങ്കിലും രാഷ്ട്രീയപ്രവർത്തനത്തിൽ വിമുഖനും ആയി കാണപ്പെട്ടു. എങ്കിലും ഇൻഡ്യയിലെ അന്തരീക്ഷം നെഹ്റുവിനെപ്പോലുള്ള ഒരു ധീരദേശാഭിമാനിയെ ദീർഘകാലം അലസനും പ്രവൃത്തിരഹിതനും ആയിരിക്കുവാൻ അനുവദിക്കുന്ന ഒന്നായിരുന്നില്ല. അദ്ദേഹം ആദ്യം പ്രസിഡന്റ്പദം ഏറ്റെടുക്കുവാൻ വൈമനസ്യം പ്രദർശിപ്പിച്ചുവെങ്കിലും ഗാന്ധിജിയുടെ സമ്മർദ്ദത്തിൽനിന്ന് ഒഴിയുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. ഗാന്ധിജി നെഹ്റുവിന് ഇങ്ങനെ എഴുതി:—"ലക്നൌവിൽ നിങ്ങൾ ഏറ്റെടുക്കുന്ന കാൺഗ്രസ്സാദ്ധ്യക്ഷ്യം ലാഹോറിലെ പ്രസിഡന്റ് പദത്തിൽനിന്നും തികച്ചും വിഭിന്നമായിരിക്കും. എന്റെ അഭിപ്രായത്തിൽ ലാഹോറിലെ ഗതി എത്ര നിലയിലും ഇതിലും സുഗമമായിരുന്നു. എന്നാൽ ലക്നൌവിലെ സ്ഥിതി അതായിരിക്കയില്ല. ആ പരിതഃസ്ഥിതിയെ നേരിടുവാൻ നിങ്ങളെക്കാൾ കൂടുതൽ പ്രാപ്തനായ മറ്റൊരാളെ എനിക്ക് സങ്കല്പിക്കുവാൻപോലും സാദ്ധ്യമല്ല. ആ ഭാരം താങ്ങുവാനുള്ള കെല്പ് നിങ്ങൾക്ക് ഈശ്വരൻ നൽകട്ടെ"!!

ഹാരോയിലും കേംബ്രിഡ്ജിലും വിദ്യാഭ്യാസംചെയ്തു് തിരിച്ചെത്തിയ ഈ യുവാവു് ഒരു ശാസ്ത്രജ്ഞനോ പ്രൊഫസ്സറോ എന്ന നിലയിൽ പ്രഖ്യാതനായിത്തീരുമായിരുന്നു. അല്ലെങ്കിൽ ഒരു സാഹിത്യകാരനോ ചരിത്രകാരനോ എന്ന നിലയിൽ അദ്ദേഹത്തിനു് പ്രശസ്തനാകുവാൻ കഴിയുമായിരുന്നു. ഒരു പ്രമുഖ പിതാവിന്റെ കാലടികൾ തുടർന്നു് അലഹബാദ് ബാറിന്റെ നേതാവായി അചിരേണ ഇൻഡ്യയിലെ ഉയർന്ന ന്യായാസനങ്ങളിൽ ഒന്നിനു് അവകാശിയായിത്തീരുവാനുള്ള സാഹചര്യവും അസുലഭമായിരുന്നില്ല. എന്നാൽ നിയതിയുടെ നിയോഗം മറിച്ചായിരുന്നു. ഇൻഡ്യൻ രാഷ്ട്രീയചക്രവാളത്തിൽ ഉയർന്ന മോഹനദാസ് കർമ്മചന്ദ്ഗാന്ധിഎന്ന അത്ഭുതജ്യോതിസ്സു് ശ്രീ. ജവഹർലാലിന്റെ ശ്രദ്ധയെ സമാകർഷിച്ചു. അദ്ദേഹം ജ്യോതിസ്സിന്റെ ഗതിയെ സൂക്ഷ്മമായി ഗ്രഹിച്ചതിനുശേഷം അതേ മാർഗ്ഗത്തിൽക്കൂടി തന്നെ സഞ്ചരിക്കാൻ നിശ്ചയിച്ചു. ഈ നിശ്ചയം നെഹ്രുവിന്റെ ജീവിതത്തിന്റെ മാത്രമല്ല, സമകാലികഭാരതചരിത്രത്തിന്റെ ഗതിയെ തന്നെയും പരിവർത്തനം ചെയ്യുകയുണ്ടായി. ഗാന്ധിജിയുടെ ആവിർഭാവത്തിനു് മുമ്പുള്ള ഇൻഡ്യയുടെ ദേശീയചരിത്രം ശ്രീ. ജവഹർലാലിനെ ആകൃഷ്ടനാക്കിയില്ല. അദ്ദേഹത്തിന്റെ ചിന്തകളും അഭിലാഷങ്ങളും എപ്പോഴും വാമപക്ഷത്തേയ്ക്കു് ചാഞ്ഞുനിന്നിരുന്നു. തിലകരുടെ പ്രസ്ഥാനവും ഹോംറൂൾപ്രക്ഷോഭണങ്ങളും അദ്ദേഹത്തെ ആകർഷിക്കാതിരുന്നില്ല. എന്നാൽ മിതവാദികളായിരുന്ന ലിബറൽപാർട്ടിയുടെ തണുത്തുറഞ്ഞു് കരുപിടിച്ച നയത്തെ അദ്ദേഹം വെറുത്തിരുന്നു. വികാരശീലനായിരുന്നുവെങ്കിലും ഇൻഡ്യയുടെ ഒരു പുതിയ ചരിത്രത്തെ ഭാവനയിൽക്കൂടിവസ്തുനിഷ്ഠമായി കാണുവാൻ അദ്ദേഹത്തിനു് കഴിഞ്ഞു. ഇൻഡ്യയിൽ നേരിട്ടുകണ്ട ദുസ്ഥിതിയുടെ യാഥാർത്ഥ്യം ഈ ഹൃദയാലുവിനെ അമ്പരപ്പിച്ചു. നഗ്നവും ദരിദ്രവും മർദ്ദിതവും പീഡിതവും ആയ ഒരു ജനതയെ ആണു് അദ്ദേഹം മുൻപിൽ കണ്ടതു് ഗാന്ധിജിയെമാത്രം ഒഴിച്ചാൽ ഇൻഡ്യയിലെ മറ്റേതൊരു നേതാവിനെക്കാളും അധികമായി രാജ്യത്തെ മുഴുവൻ ഒന്നായിക്കാണുവാനും ജനസാമാന്യത്തിന്റെ മൊത്തമായുള്ള അഭിവൃദ്ധിയെപ്പറ്റി ചിന്തിക്കുവാനും അദ്ദേഹത്തിനു് കഴിഞ്ഞിരുന്നു. ഇൻഡ്യയിലെ ജനങ്ങളെ മുഴുവൻ ഒന്നായി പ്രതിനിധാനം ചെയ്തുകൊണ്ടുള്ള മഹാത്മാഗാന്ധിയുടെ ഉന്നതനേതൃത്വവും ആത്മമഹിമയും അടിയുറച്ച സംസ്കാരമുള്ള ഒരു ജനതക്കൊത്തു് ഭരണം ചെയ്യുവാൻ ഉള്ള പ്രശക്തിയും ജവഹർലാലിന്റെ അകമഴിഞ്ഞ ആദരത്തിനു് നിദാനമായിത്തീർന്നു. ഗാന്ധിജിയുടെ നേതൃത്വം സ്വീകരിച്ചു് ഒരു സഹപ്രവർത്തകനായിത്തീരുവാൻ

അദ്ദേഹത്തിനു് വൈഷമ്യം ഉണ്ടായിരുന്നില്ല. ജവഹർലാൽനെഹ്രു ഗാന്ധിജിയുടെ ആദർശങ്ങളും ലക്ഷ്യങ്ങളും പ്രവർത്തനപരിപാടികളും സ്വീകരിച്ചുവെന്നുള്ളതു് ശരിയാണു്. എന്നാൽ യാതൊന്നും ചോദ്യം ചെയ്യാതെയും വ്യവച്ഛേദിച്ചു് കർക്കശമായി വിമർശിക്കാതെയും ഒരടിപോലും അദ്ദേഹംമുന്നോട്ടുവെയ്ക്കുവാൻ തയ്യാറായില്ല. മറ്റുള്ളവർ ഗാന്ധിജിയുടെ സിദ്ധാന്തങ്ങളും വാദമുഖങ്ങളും മാർഗ്ഗദർശനവും കണ്ണടച്ചു് സ്വീകരിച്ചു് അന്ധന്മാരെപ്പോലെ വിശ്വാസത്താൽമാത്രം പ്രേരിതരായി ഗാന്ധിജിയെ അനുഗമിക്കുമ്പോൾ തിരിഞ്ഞുനിന്നു് പരീക്ഷണസമയത്തിൽ അദ്ദേഹം അവയെ പാടേ ചോദ്യം ചെയ്യുകയും വിമർശിക്കുകയുംചെയ്തിരുന്നു. എങ്കിലും ഗാന്ധിമാർഗ്ഗത്തിൽനിന്നും വ്യതിചലിക്കുവാനോ ആ രാഷ്ട്രാചാര്യന്റെ നേതൃത്വം വിട്ടുപിരിയുവാനോ വിഭിന്നമായ പ്രത്യയശാസ്ത്രം സ്വീകരിക്കുവാനോ അദ്ദേഹം ഒരുമ്പെട്ടിരുന്നില്ല. ശ്രീ. ജവഹർലാൽ നെഹ്രുവിന്റെ വ്യക്തിത്വം തുറന്നുകാട്ടുന്ന ഒരു യാഥാർത്ഥ്യമാണു് ഇതു്. "ഉത്കൃഷ്ടമായ സത്യസന്ധത" എന്നാണു് മഹാത്മാഗാന്ധി ഈ സ്വഭാവവൈശിഷ്ട്യത്തെ വ്യപദേശിച്ചതു്. വിമർശനാപരമായ സത്യസന്ധതയും ധാർമ്മികമായ ധീരതയും ആണു് ഈ വൈശിഷ്ട്യത്തിന്റെ ഉറവിടങ്ങൾ.

1934 ൽ കാൺഗ്രസ്സിൽ ഒരു സോഷ്യലിസ്റ്റ് വിഭാഗം രൂപമെടുത്ത കാര്യം ഇതിനുമുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ജവഹർലാൽനെഹ്രുവിനു് ഈ വിഭാഗത്തിന്റെ ആശയങ്ങളോടും അഭിപ്രായങ്ങളോടും അസാധാരണമായ ആനുകൂല്യം ഉണ്ടായിരുന്നു. യഥാർത്ഥത്തിൽ ജവഹർലാൽ നെഹ്രുവിനെ ആണു് ഈ യുവാക്കന്മാർ തങ്ങളുടെ നേതാവായി സ്വീകരിച്ചതു്. നെഹ്രുവിന്റെ കാര്യനിർവ്വഹണപടുതയും വിദൂരവീക്ഷണചാതുരിയും കാൺഗ്രസ്സിനു് അകത്തുള്ള പ്രഭാവശക്തിയും സോഷ്യലിസ്റ്റ് ചിന്താഗതി പ്രചരിപ്പിക്കുവാൻ കൂടുതൽ പ്രയോജകീഭവിക്കുമെന്നു് അവർ വിശ്വസിച്ചിരുന്നു. എന്നാൽ സോഷ്യലിസ്റ്റ് വിഭാഗത്തിന്റെ ആശയങ്ങളോടു് ജവഹർലാൽനെഹ്രുവിനു് ഏറെവും ആനുകൂല്യം ഉണ്ടായിരുന്നുവെങ്കിലും ആ സംഘടനയിൽ ചേരുവാൻ അദ്ദേഹം വിസമ്മതിച്ചതേയുള്ളൂ. ഇൻഡ്യയുടെ ഭാവിഭാഗധേയങ്ങൾ ഗാന്ധിജിയുടെ മാന്ത്രികമായ പ്രഭാവത്തിലാണു് അടിയുറച്ചു നില്ക്കുന്നതെന്നും ആ മഹാത്മാവിന്റെ അപൂർവ്വമായ പ്രേരണയെയും ഹിമവത്സമാനമായ ഉത്തുംഗതയെയും അണുമാത്രമെങ്കിലും താഴ്ത്തുന്ന ഏതൊരു നടപടിയും ഇൻഡ്യയുടെ അഭിലഷിതപ്രാപ്തിയെ വിഘാതപ്പെടുത്തുമെന്നു് അദ്ദേഹം വിശ്വസിച്ചു. കാൺഗ്രസ്സിലെ വലതുപക്ഷങ്ങളുടെ വീക്ഷണകോടിയെ അദ്ദേഹത്തിനു് സ്വീകരിക്കുവാൻ

കഴിഞ്ഞിരുന്നില്ല. ഇൻഡ്യയുടെ രാഷ്ട്രീയ ജീവിതത്തിൽ അന്യാദൃശമായ ത്യാഗവും സേവനങ്ങളുംകൊണ്ട് ലബ്ധകീർത്തികളും ഐതിഹാസികമായ സമരത്തിന്റെ വിജയത്തിനും ലക്ഷ്യപ്രാപ്തിക്കും അനുപേക്ഷണീയരും ആയിരുന്ന അവരോട് വ്യക്തിപരമായി വളരെ അടുത്ത ബന്ധങ്ങളും സൌഹാർദ്ദവും അദ്ദേഹത്തിന് ഉണ്ടായിരുന്നു. എന്നാൽ അവരുടെ ആശയങ്ങളോട് യോജിക്കുവാൻ എപ്പോഴും അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല.

1935-ലെ കാൺഗ്രസ്സ്സമ്മേളനം ഈ യാഥാർത്ഥ്യത്തെ അസന്ദിഗ്ദ്ധമായി വെളിപ്പെടുത്തി. രാജേന്ദ്രപ്രസാദിന് നെഹ്റുവിനെപ്പറ്റിയുണ്ടായിരുന്ന അഭിപ്രായങ്ങൾ ഇവിടെ പ്രസക്തമാണ്. അദ്ദേഹം ആത്മചരിത്രത്തിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു.

“ജവഹർലാൽനെഹ്റു നേരത്തെതന്നെ സോഷ്യലിസ്റ്റ്പക്ഷത്തിലായിരുന്നു. യൂറോപ്പ്യാത്രയ്ക്കുശേഷം അദ്ദേഹത്തിന്റെ വിചാരഗതിക്ക് ശക്തികൂടി. ഞങ്ങൾ ആരും ആ വിഷയം വളരെയൊന്നും മനസ്സിലാക്കിയിരുന്നില്ല. അത് അംഗീകരിച്ചിരുന്നുമില്ല. അപ്പോഴേയ്ക്കും കാൺഗ്രസ്സിൽ സോഷ്യലിസ്റ്റ്പാർട്ടി പിറന്നു കഴിഞ്ഞിരുന്നു. പണ്ഡിറ്റ്ജി ആ പാർട്ടിയിൽ ചേർന്നിരുന്നില്ലെങ്കിലും പല കാര്യങ്ങളിലും അഭിപ്രായങ്ങൾക്ക് ആ പാർട്ടിയുടേതിനോട് യോജിപ്പുണ്ടായിരുന്നു. പല വിഷയങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റേയും എന്റേയും അഭിപ്രായങ്ങൾ വ്യത്യസ്തങ്ങളാണെന്ന് ലക്നൌ യോഗത്തിൽവെച്ച് ഞാൻ മനസ്സിലാക്കി. ഇങ്ങനെ അഭിപ്രായഭേദം ഉണ്ടെങ്കിലും വീക്ഷണത്തെ സംബന്ധിച്ചിടത്തോളം ഞങ്ങൾ ഒരേ അഭിപ്രായക്കാരാണ്. എന്നാൽ പ്രാപ്യസ്ഥാനത്തു് ഞങ്ങൾ എത്തുന്നതു് രണ്ടു വഴികളിൽക്കൂടി ആയിരിക്കാം. ഒരേ കാര്യം പറയാൻ ആഗ്രഹിച്ചാൽതന്നെ അതു് പറയുന്നതു് രണ്ടു ഭാഷകളിലാകാം. ഒരേ വഴിക്കാണ് കടന്നുപോകുന്നതെങ്കിലും യാത്രയ്ക്ക് രണ്ടുതരം വാഹനങ്ങളാകാം സ്വീകരിക്കുക. ഒരേ കാര്യം പ്രസ്താവിക്കുന്നതു് രണ്ടു പശ്ചാത്തലങ്ങളെ അധിഷ്ഠാനപ്പെടുത്തിക്കൊണ്ടാകാം”.

അനന്തരദശയിൽ ഇൻഡ്യയുടെ പ്രസിഡന്റും പ്രധാനമന്ത്രിയും എന്ന നിലകളിൽ ഒരു ദശാബ്ദത്തിലധികകാലം മാതൃഭൂമിയെ സമർത്ഥമായി സേവിച്ച ഈ രണ്ടു രാഷ്ട്രീയനായകന്മാരുടെ അഭിപ്രായഭേദങ്ങളും ആ ഭേദങ്ങൾക്ക് അപ്പുറമായി അന്തർല്ലീനമായിരുന്ന ഹൃദയത്തിന്റെ ഐക്യവും സഹകരണത്തിന്റെ സുശക്തതയും വ്യക്തമാക്കുവാൻ ഈ ഉദ്ധൃതഭാഗം സഹായകമത്രേ.

ബാംബെ കാൺഗ്രസ്സ് സമ്മേളനത്തിൽവെച്ചുതന്നെ മന്ത്രിസഭകൾ സംഘടിപ്പിക്കുന്നതിനെപ്പറ്റി അഭിപ്രായഭേദങ്ങൾ പൊങ്ങിവ

ന്നിരുന്നു. ലക്നൌവിൽ അതു് ഉയരുകയും ചെയ്തു. ഭരണപരിഷ്കാരം തിരസ്കരിച്ച കാൺഗ്രസ്സ് തിരഞ്ഞെടുപ്പിൽ വിജയം വരിച്ചാലും സംസ്ഥാനങ്ങളിൽ ഭരണമേറെറടുക്കുന്ന പ്രശ്നത്തെ സംബന്ധിച്ചിടത്തോളം നിഷേധാഭിപ്രായമാണു് ശ്രീ. നെഹ്റുവിനും സോഷ്യലിസ്റ്റ് പാർട്ടിക്കും ഉണ്ടായിരുന്നതു്. കാൺഗ്രസ്സിലെ വലതുപക്ഷം ആ വിഷയത്തെപ്പററി തീരുമാനം എടുക്കുവാനുള്ള ഘട്ടം എത്തിച്ചേർന്നിട്ടില്ലെന്നുള്ള ഒഴിവുകഴിവുപറഞ്ഞു് വൈമനസ്യത്തോടെ താൽക്കാലികമായി അവസാനിപ്പിച്ചു. അതുപോലെതന്നെ ഇൻഡ്യൻ പ്രശ്നങ്ങളെ ലോകമഹാപ്രശ്നങ്ങളുടെ ഭാഗമായി വീക്ഷിച്ചിരുന്ന ശ്രീ. നെഹ്റു കാൺഗ്രസ്സ് ഒരു വിദേശനയം സ്വീകരിക്കണമെന്നുള്ള വിശാലവീക്ഷണം അന്നുതന്നെ പ്രകടമാക്കിയിരുന്നു. ഇററലി അബിസീനിയായെ ആക്രമിച്ചതിനെപ്പററി പ്രതിഷേധം രേഖപ്പെടുത്തണമെന്നുള്ള ശ്രീ. നെഹ്റുവിന്റെ അഭിപ്രായത്തോടു് "അന്താരാഷ്ട്രീയപ്രശ്നങ്ങളിൽ കാൺഗ്രസ്സ് അഭിപ്രായം പ്രകടിപ്പിക്കുന്നതു കുറച്ചു് സാഹസികമായിപ്പോയേക്കാം" എന്നുള്ള ശങ്കകൊണ്ടു് രാജേന്ദ്രപ്രസാദിനു് യോജിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ അന്താരാഷ്ട്രീയകാര്യങ്ങൾ ശ്രീ. നെഹ്റുവിനു് തന്നെക്കാൾ അറിയാമെന്നു് തനിക്കു് ബോധമുള്ളതുകൊണ്ടു് പ്രസാദ് അദ്ദേഹത്തിന്റെ അഭിപ്രായം സ്വീകരിക്കുവാൻ തയ്യാറായി.

ശ്രീ. ജവഹർലാൽനെഹ്റു, സംഘടിപ്പിച്ച വർക്കിംഗ് കമ്മിററിയിൽ പ്രാമാണികരായ വലതുപക്ഷനേതാക്കന്മാരെ കൂടാതെ നാലു സോഷ്യലിസ്റ്റ് കക്ഷി അംഗങ്ങളെയും ഉൾപ്പെടുത്തിയിരുന്നു. വലതുപക്ഷത്തിനു് ഭൂരിപക്ഷം ഉണ്ടായിരുന്നതുകൊണ്ടു് ആദ്യഘട്ടങ്ങളിൽ സംഘട്ടനാവസ്ഥയൊന്നുംതന്നെ ഉണ്ടായില്ല. പോരെങ്കിൽ ഗാന്ധിജിയുടെ അനുമതിയോടുകൂടി അദ്ദേഹം നിർദ്ദേശിച്ച സോഷ്യലിസ്റ്റംഗങ്ങളെയാണു് നെഹ്റു വർക്കിംഗ് കമ്മിററിയിൽ ഉൾപ്പെടുത്തിയതു്. വലതുപക്ഷത്തിനു് അതുകൊണ്ടു് ഈ നടപടിയെ എതിർക്കുവാൻ കഴിഞ്ഞില്ല.

എന്നാൽ അന്നത്തെ പരിതഃസ്ഥിതികളിൽ സംഘട്ടനങ്ങൾ അനിവാര്യമായിരുന്നു. സോഷ്യലിസ്റ്റ് പക്ഷപാതിയായ പ്രസിഡന്റും നാലു സോഷ്യലിസ്റ്റ് വർക്കിംഗ് കമ്മിററി അംഗങ്ങളും മാത്രം ഉണ്ടായിരുന്ന വർക്കിംഗ് കമ്മിററിയിൽ വലതുപക്ഷക്കാരായ പത്തംഗങ്ങളും ഉണ്ടായിരുന്നെങ്കിലും സോഷ്യലിസ്റ്റാശയഗതിയോടു് അന്നും അനന്തരകാലങ്ങളിലും പൂർണ്ണമായി യോജിക്കുവാൻ കഴിഞ്ഞിട്ടില്ലാത്ത ആ പക്ഷം പല സൂചനകളും അവഗണിച്ചുതുടങ്ങിയതിൽ ആശ്ചര്യപ്പെടുവാൻ ഒന്നുമില്ലല്ലോ! ഏതായാലും ആദ്യമാസങ്ങൾക്കുള്ളിൽ

വിടവുകൾ വളരെ വർദ്ധിച്ചു. വർക്കിംഗ്കമ്മിററിയിലെ വലതുപക്ഷക്കാരായ അഞ്ചംഗങ്ങൾ രാജിവെച്ചു. രാജേന്ദ്രപ്രസാദ്, വല്ലഭായിപട്ടേൽ, സി. രാജഗോപാലാചാരി തുടങ്ങിയവരടങ്ങിയ രാജിസംഘത്തിന്റെ പ്രതിനിധി എന്ന നിലയിൽ രാജേന്ദ്രപ്രസാദ് പ്രസിഡന്റിന് അയച്ച രാജിക്കത്തിൽ ഇങ്ങനെ പറഞ്ഞിരുന്നു.

"പ്രസിഡന്റ് സോഷ്യലിസം പ്രചരിപ്പിക്കുന്നതും അതിന് പ്രാമുഖ്യം നല്കുന്നതും..............കോൺഗ്രസ്സ് അതു് അംഗീകരിച്ചിട്ടില്ലാത്തിടത്തോളം കാലം രാജ്യത്തിന്റെ ഏററവും ഉയർന്നതും ഒന്നാമത്തേതും ആയ ആവശ്യമെന്ന് നാം എല്ലാവരും കരുതുന്ന സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ദേശീയസമരത്തിന്റെ വിജയത്തിനും രാജ്യത്തിന്റെ ഉത്തമ താൽപര്യങ്ങൾക്കും വിരുദ്ധമാകുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. വർക്കിംഗ്കമ്മിററി നിങ്ങളുടെ ഹിതാനുസരണം സംഘടിപ്പിക്കപ്പെട്ടിട്ടുള്ളതല്ലെന്നും അതു് നിങ്ങളെ പിടിച്ചേല്പിച്ചതാണെന്നും നിങ്ങളുടെ ഉത്തമനിശ്ചയത്തിന് വിരുദ്ധമായിട്ടാണ് നിങ്ങൾ അതു് സ്വീകരിച്ചതെന്നും നിങ്ങൾ വിചാരിക്കുകയും പരസ്യമായി പ്രസ്താവിക്കുകയും ചെയ്യുന്നു. എന്നാൽ സംഭവങ്ങളെപ്പററിയുള്ള ഞങ്ങളുടെ കാഴ്ച നിങ്ങളുടേതിന് വിരുദ്ധമാണ്...............ഇന്ന് രാഷ്ട്രത്തിന്റെ തൊട്ടടുത്തു് മുമ്പിൽ ഉള്ള രാഷ്ട്രീയ പ്രവർത്തനങ്ങളെ വിശേഷിച്ചും തിരഞ്ഞെടുപ്പു പരിപാടികളെ സംബന്ധിച്ചിടത്തോളം നിങ്ങളുടെ പ്രചാരണത്തിന്റെ ഫലം ദോഷകരമായിത്തീർന്നിട്ടുണ്ട്."

ഈ രൂക്ഷമായ പ്രതിസന്ധിയിൽ മഹാത്മാഗാന്ധി ഇടപെട്ട് വലതുപക്ഷ നേതാക്കന്മാരെക്കൊണ്ട് രാജി പിൻവലിച്ചതുമൂലം സ്ഥിതിഗതികൾ കൂടുതൽ അധഃപതിക്കുകയുണ്ടായില്ല. പോരെങ്കിൽ സംസ്ഥാനനിയമസഭകളിലേയ്ക്കുള്ള തിരഞ്ഞെടുപ്പ് സമീപിച്ചിരുന്നതുകൊണ്ട് ആഭ്യന്തരമായ വിടവുകൾ പുറത്തില്ലാതെ അടങ്ങുവാൻ എല്ലാവരും ബദ്ധശ്രദ്ധരായിരുന്നു.

1936-ൽ സോഷ്യലിസം വളരെയേറെ തെററിദ്ധരിക്കപ്പെടുകയും വെറുക്കപ്പെടുകയും ചെയ്തിരുന്ന ഒരു പദം ആയിരുന്നതുകൊണ്ട് അന്ന് കോൺഗ്രസ്സിൽ ആ പരിപാടിയുടെ പരസ്യ പ്രഖ്യാപനം, അടങ്ങുവാൻ കഴിയാത്ത വിടവുണ്ടാകുവാൻകൂടി ഇടയാക്കുമായിരുന്നുവെങ്കിലും ഇന്ന് ഭരണം നടത്തുന്ന കോൺഗ്രസ്സ് ഗവർമെന്റിന്റെ പ്രഖ്യാപിതമായ അന്തിമലക്ഷ്യം സോഷ്യലിസമാണെന്നുള്ള വസ്തുത സവിശേഷം ശ്രദ്ധേയമാണ്.

1935 ലെ ഇൻഡ്യൻ ഭരണപരിഷ്കാരം നടപ്പിൽ വന്നതിനുശേഷം പുതിയ ഭരണഘടന അനുസരിച്ചുള്ള നിയമസഭകൾ സംഘടി

പ്പിക്കുവാനുള്ള തിരഞ്ഞെടുപ്പുകൾ 1937 ൽ നടത്തുവാൻ ഗവർമ്മെന്റ് നിശ്ചയിച്ചു. ഭരണഘടനയെ തകർക്കുവാൻ തിരഞ്ഞെടുപ്പുകളിൽ മത്സരിക്കണമെന്ന് കാൺഗ്രസ്സ് നിശ്ചയംചെയ്തിരുന്നുവെങ്കിലും മന്ത്രിസഭകൾ സംഘടിപ്പിക്കുന്ന കാര്യം അപ്പോഴും ഒരു തുറന്ന പ്രശ്നമായി അവശേഷിക്കുകയായിരുന്നു. 1936–ൽ ഫൈസപ്പൂർ എന്ന ഗ്രാമത്തിലാണ് കാൺഗ്രസ്സ്സമ്മേളനം നടത്തുവാൻ ഉറച്ചിരുന്നത്. ശ്രീ. ജവഹർലാൽനെഹ്രു, വീണ്ടും സമ്മേളനാദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടിരുന്നു. ഫൈസപ്പൂർ സമ്മേളനത്തിലും മന്ത്രിസഭകൾ സംഘടിപ്പിക്കുന്ന കാര്യത്തിൽ യാതൊരു തീരുമാനവും ഉണ്ടായില്ല. ശ്രീ. ജവഹർലാൽ നെഹ്രു. ആദ്യം മുതല്ക്കു തന്നെ അതിന് എതിരായിരുന്നുവെങ്കിലും കാൺഗ്രസ്സിലെ ഭൂരിപക്ഷം മന്ത്രിസഭാ സ്വീകരണത്തിന് അനുകൂലമായിരുന്നുവെന്ന് വിശ്വസിക്കുവാൻ കാരണങ്ങൾ ഉണ്ടായിരുന്നു. ഏതായാലും ആ പ്രശ്നത്തെപ്പറ്റി അവസാന തീരുമാനമെടുക്കുവാനുള്ള അധികാരം എ. ഐ. സി. സിക്ക് വിട്ടുകൊടുത്തിട്ട് ഉപസ്ഥിതമായിരുന്ന തിരഞ്ഞെടുപ്പുകളിൽ പങ്കെടുക്കുവാൻ സമ്മേളനത്തിനുശേഷം കാൺഗ്രസ്സ് പ്രവർത്തകർ അവരവരുടെ സംസ്ഥാനങ്ങളിലേയ്ക്ക് തിരിച്ചുപോയി.

പോയകാലങ്ങളിലെ തിരഞ്ഞെടുപ്പുകളെ അപേക്ഷിച്ച് തുലോം വൻപിച്ച ഒരു സമുദ്യമമാണ് 1937 ൽ കാൺഗ്രസ്സിന് നിർവഹിക്കേണ്ടതായിവന്നത്. ഒരു കോടിയിൽ താഴെ വോട്ടറന്മാർ മാത്രമാണ് അന്നുവരെയുള്ള തിരഞ്ഞെടുപ്പുകളിൽ പങ്കെടുത്തിരുന്നതെങ്കിൽ പുതിയ ഭരണഘടനയിലെ വ്യവസ്ഥയനുസരിച്ച് ഏകദേശം 3½ കോടി ജനങ്ങൾക്ക് വോട്ടവകാശം ലഭിച്ചിരുന്നു. രണ്ടായിരത്തോളം പ്രതിനിധികളെ ആണ് ഇൻഡ്യയൊട്ടുക്ക് തിരഞ്ഞെടുക്കേണ്ടതായിരുന്നത്. പഴയകാലങ്ങളിലെന്നപോലെ വോട്ടറന്മാരെ നേരിട്ട് സമീപിച്ച് അവരുടെ ആനുകൂല്യം നേടുകയെന്നുള്ള പദ്ധതി നിശ്ശേഷം ഉപേക്ഷിക്കേണ്ടിവന്നു. രാജ്യവ്യാപകമായ പ്രചാരണങ്ങൾകൊണ്ട് ജനങ്ങളുടെ ആനുകൂല്യം നേടുകയല്ലാതെ സംസ്ഥാനങ്ങളിലെ കാൺഗ്രസ്സ് പ്രവർത്തകരുടെ ശ്രമങ്ങൾകൊണ്ടുമാത്രം തിരഞ്ഞെടുപ്പിൽ വിജയം വരിക്കുക സാധ്യമായിരുന്നില്ല. അതുകൊണ്ട് തിരഞ്ഞെടുപ്പുസംബന്ധിച്ച് സ്ഥാനാർത്ഥികളെ നിശ്ചയിക്കുക, ഫണ്ടുശേഖരിക്കുക, പ്രചാരണം നടത്തുക മുതലായ പരിപാടികളുടെ സംയുക്തമായ നേതൃത്വം കേന്ദ്രസംഘടന ഏറ്റെടുക്കേണ്ടതായിവന്നു. എ. ഐ. സി. സി. ഈ ഭാരം കൈയേറ്റുകൊള്ളുകയും കാൺഗ്രസ്സ് ചരിത്രത്തിൽ ഇദംപ്രഥമമായി ഒരു പാർലമെന്ററിബോർഡിനെ സംഘടിപ്പിക്കുകയും ചെയ്തു. സർദാർ വല്ലഭായി പട്ടേലിന്റെ അദ്ധ്യക്ഷതയിൽ രാജേന്ദ്രപ്രസാദ്, മൌലാനാ അബ്ദുൾകലാം ആസാദ് എന്നിവർ അംഗങ്ങളായി സംഘ

ടിപ്പിക്കപ്പെട്ട ഈ ബോർഡാണ് തിരഞ്ഞെടുപ്പ് പ്രകടന പത്രിക തയ്യാറാക്കിയതു്. ഇൻഡ്യയൊട്ടുക്കുതന്നെ ഒരു നൂതനചൈതന്യം ഉളവാക്കുവാനും ജനങ്ങളുടെ ആവേശഭരിതമായ സഹകരണം സമ്പാദിക്കുവാനും ഈ പ്രമാണംകൊണ്ടു് കഴിഞ്ഞു. നിർദ്ധനരായ കാൺഗ്രസ്സ് സ്ഥാനാർത്ഥികൾക്ക് ധനസഹായം ചെയ്യുകയെന്നുള്ളതു് ബോർഡിന്റെ ചുമതല ആയിരുന്നു. സർദാർ പട്ടേലിന്റെ ശ്രമഫലമായി വേണ്ടിടത്തോളം ധനം ശേഖരിക്കുവാൻ നിഷ്പ്രയാസം കഴിഞ്ഞു.

ബിഹാറിലെ തിരഞ്ഞെടുപ്പു ചുമതലകൾ രാജേന്ദ്രപ്രസാദിലാണ് നിക്ഷിപ്തമായിരുന്നതു്. കാൺഗ്രസ്സിൽ അനുസ്യൂതമായി സേവനം അനുഷ്ഠിച്ചിട്ടുള്ളവരും കർമ്മകുശലതയുള്ളവരും ഏതൊരു പരിതസ്ഥിതിയിലും കാൺഗ്രസ്സിനോടു് കൂറും ഭക്തിയും പ്രദർശിപ്പിക്കുമെന്നുള്ളവരും ആയ സ്ഥാനാർത്ഥികളെ കണ്ടുപിടിക്കുവാനുള്ള ശ്രമത്തിൽ അദ്ദേഹത്തിനു് നൂതനമായ പല അനുഭവങ്ങളും ഉണ്ടായെന്നു മാത്രമല്ല വൈഷമ്യമേറിയ പ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടതായും വന്നു.

ഒരു കാലത്തു് നിസ്വാർത്ഥസേവനത്തിന്റെയും മഹനീയ ത്യാഗത്തിന്റെയും പ്രതിരൂപങ്ങളെന്നപോലെ ശോഭമാനോജ്ജ്വലമായ ചരിത്രം സൃഷ്ടിച്ച പലരും തങ്ങളുടെ സേവനങ്ങളുടെ വിലപേശുവാനുള്ള ഉപാധികളായി എടുത്തു് പ്രയോഗിക്കുവാൻ തുടങ്ങിയെന്നുള്ളതാണ് അദ്ദേഹത്തെ ആദ്യമായി ആശ്ചര്യപ്പെടുത്തിയ വസ്തുത. തിരഞ്ഞെടുക്കപ്പെട്ട സ്ഥാനങ്ങൾ രാജ്യസേവനത്തിനു് കൂടുതൽ പ്രയോജനപ്പെടുമെന്നുള്ളതല്ല പിന്നെയോ യോഗ്യതയും അർഹതയും ഇല്ലെങ്കിലും ആ സ്ഥാനങ്ങളിൽ കടന്നുകൂടുന്നതു് വ്യക്തിപരമായ ഉന്നമനത്തിനു് സഹായിച്ചേക്കുമെന്നുള്ള വിശ്വാസമാണ് പലരേയും ഈ അവകാശവാദങ്ങൾക്ക് പ്രേരിപ്പിച്ചതു്. പക്ഷേ ഈ രണ്ടുമനോഭാവങ്ങളും തമ്മിൽ വേർതിരിച്ചറിയാനുള്ള മാർഗ്ഗങ്ങൾ ഇല്ലാത്തതുകൊണ്ടു് കൂടുതൽ കഴപ്പം നേരിട്ടു. അതുപോലെതന്നെ അന്നു് കാൺഗ്രസ്സിൽ കടന്നുകൂടിയ പലരും തങ്ങളുടെ പ്രചോദനശക്തിയും ധനസമൃദ്ധിയുംകൊണ്ടു് തിരഞ്ഞെടുപ്പുകാലത്തു് കാൺഗ്രസ്സിനു് അപരിത്യാജ്യരായിത്തീർന്നിരുന്നു. രാജേന്ദ്രപ്രസാദിനു് പലപ്പോഴും വിഭിന്നങ്ങളായ അഭിപ്രായഗതികളെ പൊരുത്തപ്പെടുത്തുവാൻ വേണ്ടി തന്റെ ഉന്നതാദർശങ്ങളിൽനിന്നും വ്യതിചലിക്കേണ്ടിവന്നുവോ എന്നുതോന്നി. കാൺഗ്രസ്സ് പ്രസിഡന്റ് പദംകൊതിക്കുന്നവരെ ആ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കരുതെന്നു് ഗാന്ധിജി പലപ്പോഴും പറഞ്ഞിട്ടുള്ളതു് അദ്ദേഹത്തിന്റെ സ്മരണയിൽവന്നു. യഥാർത്ഥസേവനകാംക്ഷികൾ സ്ഥാനമാനങ്ങളെ പ്രതീക്ഷിക്കുകയില്ല. എന്നാൽ ദുർഘടഘട്ടങ്ങളിൽ കർത്തവ്യത്തിൽനിന്നും അവർ പിന്തിരിയുകയും ഇല്ല. വിനയത്തിന്റെയും മഹത്വത്തിന്റെ

ത്വലക്ഷണമാണു് അതു്. എങ്കിലും രാജ്യത്തിനുവേണ്ടി ജീവൻവരെ ബലികഴിക്കുവാൻ സന്നദ്ധരായി മുന്നോട്ടുവന്ന നിസ്വാർത്ഥസേവകരെ അകററി നിർത്തുന്നതെങ്ങനെ? അവരുടെ മനോഭാവങ്ങളെ ചോദ്യം ചെയ്യുന്നതു് ശരിയാണോ? അതുപോലെതന്നെ ഒരു പ്രത്യേകനിയോജകമണ്ഡലത്തിൽ വിജയം കരസ്ഥമാക്കണമെങ്കിൽ കോൺഗ്രസ്സിനോടു് പൂർണ്ണബന്ധമൊ ഇല്ലാത്ത ഒരു യോഗ്യനെ സ്ഥാനാർത്ഥിയായി സ്വീകരിച്ചു മതിയാവൂ. വിജയമാണല്ലോ തിരഞ്ഞെടുപ്പിലെ ലക്ഷ്യം. മററൊരു നിയോജകമണ്ഡലത്തിൽ അവിടെ ഭൂരിപക്ഷമുള്ള സമുദായത്തിലെ ഒരാളെത്തന്നെ നിർത്തി വർഗ്ഗീയമായ അടിസ്ഥാനത്തിൽ തന്നെ വോട്ടുകൾ സമ്പാദിക്കണം. എന്നാൽ കോൺഗ്രസ്സിനു് വർഗ്ഗീയതയില്ല. പക്ഷെ ഫലത്തിൽ ഇതു് വർഗ്ഗീയതയല്ലെങ്കിൽ മറെറന്താണു്? കോൺഗ്രസ്സ് തിരഞ്ഞെടുപ്പുവിജ്ഞാപനം പ്രസിദ്ധപ്പെടുത്തുകയും സ്ഥാനാർത്ഥികളെ നിർത്തുകയും ചെയ്യാൻ ആരവവും പ്രോഗ്രാമും സമർത്ഥമോ കൂടാതെ വോട്ടർമാർ കൃത്യസമയത്തു് പോളിംഗ്ബൂത്തുകളിൽചെന്നു് അവരുടെ വോട്ടുകൾ രേഖപ്പെടുത്തിക്കൊള്ളും സത്യസന്ധരായ ജനസമത്വമായവർ മാത്രം തിരഞ്ഞെടുപ്പിൽ മത്സരിക്കയാണെങ്കിൽ യാതൊരു സംഘട്ടനം ഉണ്ടാകേണ്ടിവരികയില്ലെന്നും ധനം ചെലവഴിച്ചു് വിജയം കരസ്ഥമാക്കുന്നതു് അധർമ്മികമാണെന്നും ഗാന്ധിജി വിശ്വസിച്ചു. പക്ഷെ ഇതു് സാദ്ധ്യമല്ലെന്നു് അനുഭവത്തിൽ ബോദ്ധ്യപ്പെട്ടു. പണം ചെലവഴിക്കാതെ യാതൊരു സഹായവും ആരിൽനിന്നും തിരഞ്ഞെടുപ്പിൽ ലഭിക്കുമായിരുന്നില്ല.

തിരഞ്ഞെടുപ്പിനു് ആരും സ്വയം സ്ഥാനാർത്ഥിത്വം പ്രഖ്യാപിക്കരുതെന്നും അർഹതയുള്ള പ്രതിനിധികളെ തിരഞ്ഞെടുക്കുവാനുള്ള പൂർണ്ണാധികാരം ജനങ്ങൾക്കു് നൽകിയിട്ടു് അവരാൽ തിരഞ്ഞെടുക്കപ്പെടുന്നവർ നിയമസഭയിൽ പ്രവേശിക്കണമെന്നും പാശ്ചാത്യരാഷ്ട്രങ്ങളിലെ തിരഞ്ഞെടുപ്പുരീതികളും പരിപാടികളും ഇങ്ങോട്ടു പകർത്തുന്നതു് നാശത്തിനു വഴിതെളിക്കുകയുള്ളൂ എന്നും ഗാന്ധിജി പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ തിരഞ്ഞെടുപ്പുതന്ത്രപാഠങ്ങളാണു് കോൺഗ്രസ്സിനെ പഠിപ്പിച്ചതു്. കോൺഗ്രസ്സ് അതു് നല്ലവണ്ണം പഠിക്കുകയും ചെയ്തു. ഇന്നു കോൺഗ്രസ്സിന്റെ ഏററവും വലിയ പരീക്ഷണം ആ വഴിക്കുതന്നെയാണു്.

ബിഹാറിലെ തിരഞ്ഞെടുപ്പു പ്രചാരണം രാജേന്ദ്രപ്രസാദിന്റെ നേരിട്ടുള്ള മേൽനോട്ടത്തിലാണു് നടന്നതു്. ബിഹാറിലെ ജനങ്ങളിലും കോൺഗ്രസ്സ് പ്രവർത്തകരിലും അദ്ദേഹത്തിനു് ഉണ്ടായിരുന്ന പ്രേമാദരങ്ങൾ തിരഞ്ഞെടുപ്പിൽ തെളിഞ്ഞുകണ്ടു. സ്ഥാനാർത്ഥികളെ നി

ണ്ണയിക്കുന്നതിനും കാൺഗ്രസ്സ് പ്രവർത്തകരുടെ അവകാശവാദങ്ങളെ ബോധ്യപ്പെടുത്തുന്നതിനും അദ്ദേഹത്തിന് നിഷ്പ്രയാസം കഴിഞ്ഞു. അവശസമുദായങ്ങളെ ഭിന്നിപ്പിച്ച് കാൺഗ്രസ്സ് വിരുദ്ധന്മാരെ സൃഷ്ടിക്കുവാനുള്ള ശ്രമങ്ങളിൽ അവരുടെ ചില നേതാക്കന്മാർക്ക് ചില സംസ്ഥാനങ്ങളിലെങ്കിലും വിജയം കിട്ടിയിരുന്നു. എന്നാൽ ബീഹാറിൽ മത്സരിച്ച 16 അവശസമുദായാംഗങ്ങളും കാൺഗ്രസ്സ് സ്ഥാനാർത്ഥികളായിരുന്നു. അവരിൽ 15 പേർ തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു.

അഖിലേന്ത്യാ തിരഞ്ഞെടുപ്പ് കാൺഗ്രസ്സിന്റെ പൂർണ്ണവിജയത്തിലാണ് കലാശിച്ചത്. പ്രസിഡന്റ് ജവഹർലാൽ നെഹ്റു ഇൻഡ്യയൊട്ടുക്ക് സഞ്ചരിച്ച് നടത്തിയ കൊടുങ്കാറ്റുപ്രചരണം രാഷ്ട്രത്തെ മുഴുവൻ തന്നെ ഇളക്കിമറിച്ചിരുന്നു. അവസാന ഫലങ്ങൾ പുറത്തുവന്നപ്പോൾ ബാംബേ, മദ്രാസ്, സി. പി., യു. പി., ബീഹാർ, ഒറീസാ, ആസാം എന്നീ ഏഴു സംസ്ഥാനങ്ങളിൽ കാൺഗ്രസ്സിന് സുനിശ്ചിതമായ ഭൂരിപക്ഷം ലഭിച്ചു. പഞ്ചാബിലും ബംഗാളിലും കാൺഗ്രസ്സിന് ഭൂരിപക്ഷം ഉണ്ടായിരുന്നില്ല. അതിർത്തിസംസ്ഥാനത്തിൽ ഏറ്റവും അധികം അംഗങ്ങൾ കാൺഗ്രസ്സ് പാർട്ടിയിലാണ് ഉണ്ടായിരുന്നതെങ്കിലും മൊത്തത്തിൽ ഭൂരിപക്ഷം ലഭിച്ചില്ല.

തിരഞ്ഞെടുപ്പിനുശേഷം മന്ത്രിസഭയെ സംഘടിപ്പിക്കുകയെന്നുള്ള പ്രശ്നം പൊന്തിവന്നു. തിരഞ്ഞെടുക്കപ്പെട്ട എല്ലാ കാൺഗ്രസ്സംഗങ്ങളുടെയും ഒരു കൺവെൻഷൻ ഡൽഹിയിൽ വിളിച്ചുകൂട്ടി. തിരഞ്ഞെടുക്കപ്പെട്ടിരുന്നവർ കാൺഗ്രസ്സിനോട് നിരുപാധികമായ ഭക്തിയും കൂറും പ്രതിജ്ഞചെയ്തു. ഭരണഘടനയനുസരിച്ച് ഗവർണ്ണർമാർക്കുണ്ടായിരുന്ന അധികാരവിശേഷങ്ങൾ ഭരണഘടനയെ സ്തംഭിപ്പിക്കുന്നവയും ജനാഭിപ്രായത്തെ നിഷേധിക്കുന്നവയും ആയിരുന്നു. ഗവർണ്ണർമാർ ഈ അധികാരം പ്രയോഗിക്കുകയില്ലെന്ന് ഉറപ്പ് നല്കാത്തിടത്തോളം കാലം കാൺഗ്രസ്സ് മന്ത്രിസഭകളെ സംഘടിപ്പിക്കേണ്ടതില്ലെന്നായിരുന്നു കൺവെൻഷൻ സ്വീകരിച്ച നിശ്ചയം. ഈ വിഷയത്തിൽ ഗവർണ്ണർമാർക്ക് പറയുവാൻ ഉണ്ടായിരുന്ന മറുപടി, ഭരണഘടനയിൽ അവരിൽ നിക്ഷിപ്തമായിട്ടുള്ള അധികാരങ്ങൾ പ്രയോഗിക്കുകയില്ലെന്ന് ഉറപ്പുകൊടുക്കുക സാദ്ധ്യമല്ലെന്നും അത് ഭരണഘടനയെത്തന്നെ നിഷേധിക്കുന്നതിന് തുല്യമാണെന്നും ആയിരുന്നു. കാൺഗ്രസ്സ് മന്ത്രിസഭകളെ സംഘടിപ്പിക്കാൻ ഉദ്യുക്തമായില്ല. എന്നാൽ ഭരണഘടന ഉദ്ഘാടനകാലത്തുതന്നെ തകർന്നുപോകുന്നതും, അതിനെ പ്രയോഗത്തിൽ കൊണ്ടുവരുവാനുള്ള അസാദ്ധ്യത ആരംഭത്തിൽതന്നെ സമ്മതിക്കുന്നതും ഒരു വൻപിച്ച പരാജയം ആയിരിക്കുമെന്ന് ഗവർണ്മെന്റിന് അറിയാമായിരുന്നു.

നിയമസഭയിലെ ഭൂരിപക്ഷകക്ഷിയുടെ നേതാക്കന്മാർ മന്ത്രിസഭകളെ സംഘടിപ്പിക്കുവാൻ വിസമ്മതിച്ചതുകൊണ്ട് ഗവർമ്മെന്റ് മററു ന്യൂനപക്ഷങ്ങളുടെ സഹകരണം അഭ്യർത്ഥിച്ചു. എല്ലാ സംസ്ഥാനങ്ങളിലും സമ്മതമുള്ളവരെ ചേർത്തു് ഗവർമ്മെന്റ് മന്ത്രിസഭകളെ സംഘടിപ്പിച്ചു. എന്നാൽ ഇങ്ങനെ സംഘടിപ്പിക്കപ്പെട്ട മന്ത്രിസഭകൾക്ക് നിയമസഭയിൽ ഭൂരിപക്ഷം ഇല്ലാതിരുന്നതുകൊണ്ട് എന്തു ചെയ്യണമെന്നറിയാതെ ഗവർമ്മെന്റ് വിഷമിച്ചു. ആറു മാസത്തിനകം നിയമസഭകൾ വിളിച്ചുകൂട്ടണമെന്നതു് ഭരണഘടനയനുസരിച്ചു് വിഗണിക്കാൻ സാധ്യമല്ലാത്ത ഒരു വ്യവസ്ഥയായിരുന്നു. നിയമസഭകൾ സമ്മേളിക്കുന്ന നിമിഷത്തിൽ മന്ത്രിസഭകൾ തകർന്നുവീഴുമെന്നു ഗവർമ്മെന്റിനു് അറിയാം. കാൺഗ്രസ്സ്കക്ഷിയിൽനിന്നും ഏതാനും അംഗങ്ങളെ പ്രലോഭിപ്പിച്ചു് പിടിച്ചെടുത്തു് നിയമസഭയിൽ ഭൂരിപക്ഷം ഉണ്ടാക്കുവാൻ കഴിയുമെന്നാണു് ഗവർമ്മെന്റ് വ്യാമോഹിച്ചിരുന്നതു്. അതു് അസാദ്ധ്യമെന്നു് തെളിഞ്ഞതോടുകൂടി ഗവർമ്മെന്റ് അവരുടെ നില പുനഃപരിശോധന ചെയ്യുവാൻ തുടങ്ങി.

ഭരണഘടനയിലെ വകുപ്പുകൾ എടുത്തുകളയുവാൻ ഗവർണ്ണർമാർക്കോ ഇൻഡ്യാഗവർമ്മെന്റിനോ അധികാരമില്ലെങ്കിലും അധികാരവിശേഷം സാധാരണമായ പരിതഃസ്ഥിതിയിൽ ഉപയോഗിക്കയില്ലെന്നു് ഗവർമ്മെന്റ് ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചു. "സാധാരണമായ പരിതഃസ്ഥിതി" വ്യാഖ്യാനത്തിനു് ഇടകൊടുക്കുമെന്നുള്ളതുകൊണ്ട് പാർട്ടി നേതാക്കന്മാർ ഗവർണ്ണർമാരെക്കൊണ്ട് വിശദീകരണം ആവശ്യപ്പെടണമെന്നും വിശദീകരണം തൃപ്തികരമാണെങ്കിൽ മന്ത്രിസഭകൾ സംഘടിപ്പിക്കപ്പെടണമെന്നും കാൺഗ്രസ്സ്വർക്കിംഗ്കമ്മററി സംസ്ഥാനങ്ങളിലെ പാർട്ടി നേതാക്കന്മാർക്ക് നിർദ്ദേശങ്ങൾ അയച്ചുകൊടുത്തു. ഗവർണ്ണർമാരുടെ നിയമഭാഷയിൽ പൊതിഞ്ഞ വിശദീകരണങ്ങൾ അല്പം അവ്യക്തങ്ങളായിരുന്നുവെങ്കിലും ഏതവസരത്തിലും ഭരണഘടനാവ്യവസ്ഥിതിയിൽ അവസാനത്തെ ആയുധമായ രാജിഭീഷണി മന്ത്രിമാർക്ക് എടുത്തു പ്രയോഗിക്കാമായിരുന്നതുകൊണ്ടും നിയമസഭാപാർട്ടി അച്ചടക്കത്തോടെ കാൺഗ്രസ്സിന്റെ പിന്നിൽ ഉറച്ചുനില്ക്കുമെന്ന് വിശ്വാസം ഉണ്ടായിരുന്നതുകൊണ്ടും മന്ത്രിസഭകൾ സംഘടിപ്പിക്കുവാൻ പാർട്ടിനേതാക്കന്മാർ നിശ്ചയിച്ചു. ആ നിശ്ചയത്തെ കാൺഗ്രസ്സ് അംഗീകരിക്കുകയും ചെയ്തു. കാൺഗ്രസ്സിനു് ഭൂരിപക്ഷമുള്ള എല്ലാ സംസ്ഥാനങ്ങളിലും കാൺഗ്രസ്സ് മന്ത്രിസഭകൾ അധികാരത്തിൽ വന്നു. നിയമസഭകൾ സമ്മേളിച്ചപ്പോൾ അസ്സാംസംസ്ഥാനത്തിലും ഗവർണ്ണർ സൃഷ്ടിച്ച മന്ത്രിസഭയെ ഭൂരിപക്ഷം അംഗങ്ങൾ ചേർന്ന് പരാജയപ്പെടുത്തുകയാൽ കാൺഗ്രസ്സ് മന്ത്രിസഭതന്നെ അധികാരത്തിൽ പ്രവേശിച്ചു.

## അദ്ധ്യായം ഇരുപത്തിനാല്

# കാൺഗ്രസ്സ് അധികാരത്തിൽ

രാജേന്ദ്രപ്രസാദ് ബിഹാറിലെ മന്ത്രിസഭയിലോ നിയമസഭയിലോ അംഗമായിരുന്നില്ലെങ്കിലും ഭരണകാര്യങ്ങളിൽ മന്ത്രിസഭ എപ്പോഴും അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ചാണ് പ്രവർത്തിച്ചിരുന്നതു്. സി. രാജഗോപാലാചാരിയൊഴികെ കാൺഗ്രസ്സിലെ അത്യുന്നതന്മാരായ നേതാക്കന്മാർ ആരും തന്നെ നിയമസഭകളിലേയ്ക്കുള്ള തിരഞ്ഞെടുപ്പിൽ മത്സരിച്ചില്ലെങ്കിലും അവർ ഉൾപ്പെട്ട കേന്ദ്ര പാർലമെന്ററി ബോർഡാണ് വിപുലമായ നയങ്ങളും മന്ത്രിസഭകളുടെ പ്രവർത്തനങ്ങളും നിയന്ത്രിച്ചുകൊണ്ടിരുന്നതു്. ആ നിലയിൽ ബിഹാറിലെ ഭരണകാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ ചെലുത്തുവാനും മന്ത്രിസഭയ്ക്കു് ആവശ്യകമായ നിർദ്ദേശങ്ങൾ നല്കുവാനും ഉള്ള കർത്തവ്യം പ്രസാദിനു് ഉണ്ടായിരുന്നു. ഒരു നല്ല ദേശീയപ്രവർത്തകനും വർഗ്ഗീയമായ എല്ലാപ്രചാരണങ്ങളും ചെറുത്തു് കാൺഗ്രസ്സിൽ ആരംഭകാലം മുതല്ക്കുതന്നെ വിശ്വാസപൂർവ്വം ഉറച്ചുനിന്നിരുന്ന ഒരു മുസ്ലീമും ആയ ഡാക്ടർ സെയിദ് മഹമ്മദിനെ മുഖ്യമന്ത്രിപദത്തിലേക്കു് തിരഞ്ഞെടുക്കാത്തതിൽ ചില കേന്ദ്രങ്ങളിൽനിന്നും ആക്ഷേപം ഉണ്ടാകാതിരുന്നില്ല. വർഗ്ഗ്യമായ ഒരു ചിന്താഗതിയാണു് ഈ നിശ്ചയത്തിൽ ആരോപിക്കുവാൻകൂടി ചിലർ ശ്രമിച്ചു. ബിഹാറിൽ ശ്രീകൃഷ്ണസിൻഹയ്ക്കു് ഉണ്ടായിരുന്ന അനിഷേധ്യമായ സ്ഥാനം ഡാക്ടർ മഹമ്മദിനു് ഒരു കാലത്തും ഉണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ പാർട്ടിനേതാവായുള്ള അദ്ദേഹത്തിന്റെ തിരഞ്ഞെടുപ്പിൽ കളങ്കം ചേർക്കുവാനുള്ള ശ്രമങ്ങൾ പരാജയപ്പെട്ടു.

രാജേന്ദ്രപ്രസാദ് ഉറച്ച മതവിശ്വാസമുള്ള ഒരു സനാതനിയായിരുന്നു എന്നു് മുൻപു് പറഞ്ഞിട്ടുണ്ടല്ലോ. ഹൈന്ദവാചാരങ്ങൾ മാത്രമല്ല, അന്ധവിശ്വാസങ്ങൾപോലും അദ്ദേഹം ചിലപ്പോൾ മുറുകെപ്പിടിച്ചിട്ടുള്ളതിനു് ഉദാഹരണങ്ങൾ ഉണ്ടു്. എന്നാൽ അദ്ദേഹം ഒരു വർഗ്ഗ്യവാദിയായിരുന്നില്ല. മുസ്ലീംലീഗിന്റെ നേതാക്കന്മാർപോലും അന്നോ അനന്തരകാലങ്ങളിലോ അങ്ങിനെയൊരു ആരോപണം അദ്ദേഹത്തെപ്പററി ഉന്നയിച്ചിട്ടുമില്ല. അദ്ദേഹത്തിന്റെ ഉത്തമമിത്രങ്ങളിൽ പലരും മുസ്ലീമികളായിരുന്നു. ഒരു ലീഗ്നേതാവായിരുന്ന ആലിഇമാം സത്യാഗ്രഹസമരകാലത്തു് അദ്ദേഹത്തോടു് സഹകരിക്കാൻ തയ്യാറായിരുന്നു. അദ്ദേഹത്തെക്കൊണ്ടു് വിദ്യാരംഭം ചെയ്യിച്ചതു് ഒരു മുസ്ലീം ആണു്. അദ്ദേഹം പ്രാക്ടീസാരംഭിച്ചതു് ഒരു മുസ്ലീം അഡ്വക്കേററിന്റെ ചേംബറിലാണു്. ബിഹാറിൽ അദ്ദേഹം ഒരു കാൺഗ്രസ്സുകാരൻ എന്നനില

യിൽ ഒരു മുസ്ലീമിന്റെ നേതൃത്വത്തിലാണു് പ്രവർത്തനങ്ങൾ ആരംഭിച്ചതു്. ഇവയൊക്കെ ശരിയാണെങ്കിലും ഹിന്ദുക്കൾ തെററിദ്ധരിക്കപ്പെടുമെന്നുള്ള ഭീതികൊണ്ടു് ഒരുകാലത്തും ഹൈന്ദവരുടെ മൌലികമായ അവകാശങ്ങൾ അടിയറവെയ്ക്കുവാൻ അദ്ദേഹം തയ്യാറായിട്ടില്ല.

ഗാന്ധിജി ഇൻഡ്യയുടെ ഐക്യവും ദാർഢ്യവും സുരക്ഷിതമാക്കുവാൻ ഒരു രാഷ്ട്രതന്ത്രജ്ഞനെപ്പോലെ മുസ്ലീങ്ങളുടെ അതിർകടന്ന അവകാശവാദങ്ങൾപോലും അംഗീകരിക്കുവാൻ തയ്യാറായിരുന്നു. ഇൻഡ്യയിലെ ഭൂരിപക്ഷ സമുദായമായ ഹിന്ദുക്കൾ ന്യൂനപക്ഷങ്ങളുടെ അർഹതയില്ലാത്ത അവകാശങ്ങൾപോലും വേണ്ടിവന്നാൽ നിറവേററിക്കൊടുക്കണമെന്നു് അദ്ദേഹം വാദിച്ചിരുന്നു. ഇൻഡ്യ വിഭജിക്കുകയെന്ന ഒരൊററ സംഗതിയൊഴിച്ചു് മുസ്ലീങ്ങൾക്കു് മററു് എല്ലാ സൌജന്യങ്ങളും അനുവദിച്ചു കൊടുക്കുവാൻ അദ്ദേഹത്തിനു് വൈമുഖ്യം ഉണ്ടായിരുന്നില്ല. ശക്തരും ഭൂരിപക്ഷവും ഉള്ളവരും ആയ ഹിന്ദുക്കൾക്കു് മുസൽമാന്മാരുടെ അവകാശവാദങ്ങൾ ഉദാരമായി അംഗീകരിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അതു് ഇൻഡ്യയുടെ നാശത്തിനു് വഴിതെളിക്കുമെന്നു് അദ്ദേഹം മുന്നറിയിപ്പു നല്കിയപ്പോൾ അദ്ദേഹത്തോളം തന്നെ രാഷ്ട്രതന്ത്രജ്ഞതയും വിശാലവീക്ഷണവുമില്ലാതിരുന്ന ഹൈന്ദവനേതാക്കന്മാർ തെററിദ്ധരിക്കുകയാണു് ഉണ്ടായതു്.

മന്ത്രിസഭ സംഘടിപ്പിച്ചതിനുശേഷം അതിന്റെ പ്രവർത്തനങ്ങൾ സുഗമമാക്കുവാൻ രാജേന്ദ്രപ്രസാദ് സദാക്കത്തു് ആശ്രമത്തിൽ വാസം ഉറപ്പിച്ചു. മന്ത്രിമാരും മററു നേതാക്കന്മാരും ഔദ്യോഗികമായിട്ടല്ലെങ്കിലും സദാക്കത്തു് ആശ്രമത്തിൽ സമ്മേളിച്ചാണു് ഭരണകാര്യങ്ങളെപ്പററി സുവ്യാപകമായ നിശ്ചയങ്ങൾ എടുത്തിരുന്നതു്. അങ്ങനെയുള്ള നിശ്ചയങ്ങളിൽ ഒന്നിന്റെ ഫലമാണു് ഈ ഇടക്കാല മന്ത്രിസഭയുടെ ഭരണകാലത്തു് ബിഹാർ നിയമസഭ പാസ്സാക്കിയ ഭൂനിയമം.

സത്യഗ്രഹസമരകാലത്തു് ബിഹാറിൽ ഗവർമെന്റിന്റെ പ്രേരണയുടെ ഫലമായി ജന്മിമാന്മാരുടെ ഒരു സംഘടന നിലവിൽ വന്നിരുന്നു. ഏതാനും കർഷകരെക്കൂടി ഈ സംഘടനയിൽ അംഗങ്ങളാക്കുവാനും ഗവർമെൻറിനു് കഴിഞ്ഞിരുന്നു. നിസ്സാരമായ ചില സൌജന്യങ്ങൾ കർഷകർക്കു് അനുവദിച്ചുകൊടുത്താണു് ഗവർമെൻറു് ഈ സംഘടനയിൽ ചേരുവാൻ അവരെ പ്രലോഭിപ്പിച്ചതു്. ഒരു ഘട്ടത്തിൽ ഈ സംഘടനകൊണ്ടു് കർഷകർക്കു് ഗുണം ലഭിക്കുമെങ്കിൽ അതു് പ്രതിബന്ധിക്കേണ്ടതില്ലെന്നു് കരുതി രാജേന്ദ്രപ്രസാദ് അതിന്റെ ആവിർഭാവത്തെ സ്വാഗതം ചെയ്തിരുന്നു. ഈ ആശംസ അന്നു് വളരെ വിമർശനങ്ങൾക്കു് വിഷയമാകുകയും ചെയ്തു. എന്നാൽ ജന്മിമാരുടെ

കാപട്യം മനസ്സിലാക്കിയ കർഷകർ സഹജാനന്ദ സരസ്വതിയുടെ നേതൃത്വത്തിൽ ഒരു കിസാൻസഭ സംഘടിപ്പിച്ചു. കിസാൻസഭ കാൺഗ്രസ്സിന്റെ ആദർശലക്ഷ്യങ്ങളോടു് യോജിച്ചിരുന്നുവെങ്കിലും തിരഞ്ഞെടുപ്പുകാലത്തു് അവർ സ്ഥാനാർത്ഥികളെ നിർത്തി കാൺഗ്രസ്സിനു് എതിരായി മത്സരിക്കാതിരുന്നില്ല.

എന്തായാലും ഈ ജന്മിത്വപ്രശ്നത്തിനു് കാൺഗ്രസ്സ് ഗവർമ്മെന്റ് പരിഹാരം ഉണ്ടാക്കണമെന്നു് രാജേന്ദ്രപ്രസാദ് ആഗ്രഹിച്ചു. അദ്ദേഹം ജന്മിമാരെയും കർഷകസംഘടനകളുടെ നേതാക്കളെയും ആശ്രമത്തിൽ വരുത്തി സംഭാഷണങ്ങൾ നടത്തി. പല കാര്യങ്ങളിലും വിട്ടിനു കക്ഷികൾക്കു് യോജിക്കുവാൻ കഴിഞ്ഞില്ല. അതിർകടന്ന അവകാശവാദങ്ങൾ ഏതു പക്ഷത്തിൽ നിന്നും ഉണ്ടായാലും രാജേന്ദ്രപ്രസാദ് അവയെ സ്വീകരിക്കാൻ തയ്യാറായില്ല. അന്നത്തെ പരിതഃസ്ഥിതികളിൽ ജന്മിമാരെ നശിപ്പിച്ചു് കർഷകന്റെ സമസ്താവകാശങ്ങൾ അംഗീകരിക്കാനും സാധ്യമായിരുന്നില്ല. എങ്കിലും അദ്ദേഹം തന്റെ ശ്രമങ്ങൾ നിരന്തരമായി തുടർന്നു. ജന്മിമാരെ ദ്രോഹിക്കാതെയും കർഷകരുടെ ന്യായമായ അവകാശങ്ങളെ അനുവദിച്ചും എന്നാൽ പ്രത്യയശാസ്ത്രപരമായ യാതൊരു സമീപനവും കൂടാതെയും രണ്ടു കക്ഷികളെയും അനുരഞ്ജിപ്പിക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞു. അതുകൊണ്ടു് അവരോടു് പരസ്പരം രാജിയാകുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ഒടുവിൽ കരം കുറവു ചെയ്യും വസ്തുവകകളെ കൈകാര്യം ചെയ്യുവാൻ കർഷകനു് അവകാശം നല്കിയും കടിശ്ശിക ഈടാക്കുന്ന കാര്യത്തിൽ കർഷകനെ പീഡിപ്പിക്കാതെ നോക്കിയും സാധനങ്ങളായി കരം തീർക്കുവാൻ അവകാശം നല്കിയും ഒരു ഒത്തുതീർപ്പിൽ എത്തി. ഒത്തുതീർപ്പുവ്യവസ്ഥകൾ അതേപടി അംഗീകരിച്ചു് ഒരു ബില്ലെഴുതിയുണ്ടാക്കി. അടുത്തു കൂടിയ നിയമസഭയിൽ ഹാജരാക്കി പാസ്സാക്കുകയും ചെയ്തു. മറ്റൊരു സംസ്ഥാനത്തിനും സാധിച്ചിട്ടില്ലാത്ത ആദ്യത്തെ നേട്ടമായിരുന്നു ഇതു്. കർഷകനും ജന്മിക്കും തമ്മിലുള്ള സംഘട്ടനങ്ങൾ ഇതുകൊണ്ടു് നിലച്ചില്ലെങ്കിലും താൽക്കാലികമായ ഒരു പരിഹാരം എന്ന നിലയിൽ ഇരുകക്ഷികളും ഇതു് സ്വാഗതം ചെയ്യാതിരുന്നില്ല. ഇതര സംസ്ഥാനങ്ങളിലും ഭൂനിയമമുണ്ടാക്കുവാൻ ചില പ്രാരംഭനടപടികൾ ആരംഭിച്ചിരുന്നുവെങ്കിലും അവയെ നിയമസഭകൾ പാസ്സാക്കുന്നതിനു മുൻപു് രണ്ടാംലോകമഹായുദ്ധം ആരംഭിക്കയും മന്ത്രിസഭകൾ രാജിവെയ്ക്കുകയും ഉണ്ടായി. ശക്തമായ അഭിപ്രായഭേദവും സംഘട്ടനവും ഒഴിവാക്കിയും അതിർകടന്ന അവകാശവാദങ്ങളെ നിരുൽസാഹപ്പെടുത്തിയും ഇരുകക്ഷികളെയും യോജിപ്പിച്ചു് സൗഹാർദ്ദയുക്തമായ ശാന്ത

രിക്ഷത്തിൽ ഏതു വിഷമപ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്തുവാനുള്ള രാജേന്ദ്രപ്രസാദിന്റെ സൌമ്യതയും ജനകമനോഭാവത്തിനും നിഷ്പക്ഷതയ്ക്കും മതിയായ ഒരു ഉദാഹരണമാണ് ഇതു്.

മന്ത്രിസഭകൾ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ബിഹാർ ഗവർണ്മെൻറുമാത്രമല്ല ഇതര സംസ്ഥാന ഗവർമെൻറുകളും രാജേന്ദ്രപ്രസാദിന്റെ സേവനം അഭ്യർത്ഥിക്കയുണ്ടായി. കാൺപൂരിലെ തുണിമില്ലുകളിൽ ഉണ്ടായ തൊഴിലാളി മുതലാളി വിഭിന്നതകളിൽ ഒത്തുതീർപ്പുണ്ടാക്കുവാൻ യു. പി. ഗവർമെൻറ് നിയമിച്ച മദ്ധ്യസ്ഥ കമ്മിററിയിലെ അംഗം എന്ന നിലയിൽ അദ്ദേഹത്തിനു് പ്രവർത്തിക്കേണ്ടിവന്നു. എന്നാൽ അനാരോഗ്യം കൊണ്ടു് ആ കമ്മിററിയുടെ ജോലി പൂർണ്ണമാക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞില്ല. അതിനുശേഷം ബിഹാറിലെ തൊഴിലാളിക്കമ്മിററിയുടെ അംഗമെന്നനിലയിൽ അവിടത്തെ അന്വേഷണങ്ങളിൽ അദ്ദേഹം പങ്കെടുത്തു. ബിഹാറിലെ തൊഴിലാളികളുടെ ജീവിതനിലവാരം ഉന്നമിപ്പിക്കുവാനും തൊഴിൽ വ്യവസ്ഥകൾ അഭിവൃദ്ധിപ്പെടുത്തുവാനും ആണ് ഗവർമെൻറ് ഇങ്ങിനെ ഒരു കമ്മിററിയെ സംഘടിപ്പിച്ചതു്. ജംഷഡ്പൂരിലെ ലോകപ്രസിദ്ധമായ ടാറാകമ്പിനിയിലെ തൊഴിലാളികളുടെ നില താരതമ്യേന വളരെ മെച്ചപ്പെട്ടതായിരുന്നു. എന്നാൽ കൽക്കരിഖനികളിലെ തൊഴിലാളികളുടെ സ്ഥിതി വളരെ ദയനീയവും ആയിരുന്നു. അന്വേഷണങ്ങളുടെ ഫലമായി ഇവരുടെ നില അല്പമൊക്കെ അഭിവൃദ്ധിപ്പെടുത്തുവാനും അദ്ദേഹത്തിനു് കഴിഞ്ഞു.

ബിഹാറിലെ ഏററവും മുഖ്യപ്രശ്നം കരിമ്പുകൃഷിക്കാരുടേതായിരുന്നു. ഇൻഡ്യയിൽ ഏററവും കൂടുതൽ പഞ്ചസാരമില്ലുകൾ പ്രവർത്തിച്ചിരുന്നതു് ബിഹാറിലും യു. പി. യിലും ആണു്. പഞ്ചസാരമില്ലുകൾ സ്ഥാപിക്കപ്പെടുന്നതിനു മുൻപു് കർഷകർതന്നെ കരിമ്പു് അവരവരുടെ ചക്കകളിൽ ആട്ടി ശർക്കരയുണ്ടാക്കി വില്പന നടത്തിയിരുന്നു. എന്നാൽ അന്നു് ആവശ്യമുള്ളതിലധികം കരിമ്പുകൃഷിചെയ്യുവാൻ അവർ ഒരുമ്പെട്ടിരുന്നില്ല. മില്ലുകൾ സ്ഥാപിക്കപ്പെട്ടതോടുകൂടി കരിമ്പിന്റെ ആവശ്യകത വർദ്ധിക്കുകയുണ്ടായി. കർഷകർ അവരുടെ ചക്കകളെ ഉപേക്ഷിച്ചു് വൻപിച്ച തോതിൽ കരിമ്പുകൃഷിയാരംഭിക്കുകയും ഉത്പന്നങ്ങളെ പഞ്ചസാരമില്ലുകൾക്കു് വില്ക്കുകയും ചെയ്യുന്ന പതിവു് ആരംഭിച്ചു. എന്നാൽ പഞ്ചസാരമില്ലുകൾ കരിമ്പു വാങ്ങാതായാൽ കർഷകർക്കു പട്ടിണിയെ നേരിടേണ്ടിവരുമെന്നു് തീർച്ചയാണു്. മില്ലുകൾ യോജിച്ചു് കരിമ്പിന്റെവില കുറയ്ക്കുവാനും ആ നിലയിൽ കർഷകരെ ചൂഷണം ചെയ്യുവാനും തുടങ്ങിയതോടുകൂടി കരിമ്പുകൃഷിക്കാർ ഉത്പ

ന്നങ്ങൾക്ക് ന്യായമായ വിലകിട്ടാതെ ദാരിദ്ര്യത്തിലും ഋണബാധ്യത
കളിലും പെട്ട് നട്ടം തിരിയുവാൻ തുടങ്ങി. കരിമ്പിന് വില നിർ
ണ്ണയിക്കുവാനുള്ള അധികാരം ഗവർമ്മെൻറിനു് ഉണ്ടായിരുന്നു. കരിമ്പ്
കൂടുതലായി കൃഷിചെയ്യപ്പെട്ടിരുന്നതുകൊണ്ട് പഞ്ചസാരമില്ലുകൾക്ക്
വേണ്ടതിൽ കവിഞ്ഞ വിളവുകൾകൊണ്ട് കമ്പോളംനിറഞ്ഞു. എന്നുമാ
ത്രമല്ല പഞ്ചസാരയുടെ വില കുറവു ചെയ്യുവാൻപോലും മില്ലുടമകൾ
നിർബന്ധിതരായിത്തീർന്നു. ഈ ഘട്ടത്തിലാണ് കാൺഗ്രസ്സ് ഗവർ
മ്മെൻറുകൾ അധികാരത്തിൽ വന്നതു്. രാജേന്ദ്രപ്രസാദ് ഇടപെട്ട്
ഈ വിഷമത പരിഹരിക്കുവാൻ ബീഹാറിലും യു. പി. യിലും ഉള്ള
ഗവർമ്മെൻറുകളോട് ആലോചന നടത്തി. ഈ ആലോചനയുടെ ഫ
ലമായി കരിമ്പിൻെറ മാത്രമല്ല, പഞ്ചസാരയുടെ വിലയും നിർണ്ണയി
ക്കുവാൻ ഉള്ള അധികാരം ഗവർമ്മെൻറ് നിയമനിർമ്മാണംമൂലം കരി
സ്ഥമാക്കി. ഫാക്ടറികളുടെ ഒരു സിൻഡിക്കേററ് സംഘടിപ്പിച്ച്
വ്യവസായശാലകൾ നിയന്ത്രിക്കുവാനുള്ള അധികാരം അതിന് വിട്ടു
കൊടുത്തു. സിൻഡിക്കേററിൽ ചേരാത്തമില്ലുകൾക്ക് പഞ്ചസാര ഉണ്ടാ
ക്കുവാനുള്ള ലൈസൻസ് നിഷേധിച്ചു. പഞ്ചസാരയുടെ വില ക്ലിപ്ത
പ്പെടുത്തിയതോടുകൂടി കർഷകന് ന്യായമായ വില ലഭിക്കുകയും ചെ
യ്തു. എന്നാൽ വ്യവസായശാലകൾ നിയന്ത്രിക്കുന്ന നിയമം മററു സംസ്ഥാ
നങ്ങളിൽ ഇല്ലാതിരുന്നതുകൊണ്ട് ഏതാനുംചിലമില്ലുകൾ ബീഹാറി
ലെ വ്യവസായശാലകൾ പൊളിച്ച് മററു സംസ്ഥാനങ്ങളിലേക്ക് മാ
റിപ്പോയി.

1938-ലെ കാൺഗ്രസ്സ് സമ്മേളനം സുഭാഷ് ചന്ദ്രബോസിൻെറ
ആദ്ധ്യക്ഷത്തിൽ ഹരിപുരാ എന്ന സ്ഥലത്ത് സമ്മേളിച്ചു. ഈ സമ്മേള
നം ആരംഭിക്കുന്നതിനുമുൻപ് ഗവർണറന്മാരും മന്ത്രിമാരും തമ്മിൽ
ഒരു സംഘട്ടനം കഴിഞ്ഞിരുന്നു. ആൻഡമാൻസ് ദ്വീപിൽ താമസിച്ചി
രുന്ന ഇൻഡ്യക്കാരായ തടവുകാരെ ഒട്ടുവളരെപ്രക്ഷോഭണങ്ങൾക്കുശേഷം
ഗവർമ്മെൻറ് ഇൻഡ്യയിലുള്ള ജയിലുകളിലേക്ക് മാററിപ്പാർപ്പിച്ചിരു
ന്നു. കാൺഗ്രസ്സ് ഗവർമ്മെൻറുകൾ അധികാരത്തിൽ വന്നതിനുശേഷം
ഈ തടവുകാരെ വിട്ടയയ്ക്കുവാനുള്ള നടപടികൾ ചിലപ്രാവിൻസുകളി
ലെ മന്ത്രിമാർ സ്വീകരിച്ചു. അധികാരവിശേഷം പ്രയോഗിച്ച് ഗവർ
ണറന്മാർ ഈ നടപടികളെ പ്രതിബന്ധിച്ചു. ബീഹാറിലേയും യു. പി.
യിലേയും മന്ത്രിസഭകൾ ഗവർണറുടെ അവിഹിതമായ ഈ ഇടപെട
ലിനെയും വാഗ്ദാനലംഘനത്തെയും പ്രതിഷേധിച്ച് രാജി സമർ
പ്പിച്ചുകൊള്ളുവാൻപാർലിമെൻററിബോർഡ് അനുമതിനല്കി. മന്ത്രി
സഭകൾ രാജിവെച്ചു. ഗവർമ്മെൻറ് ആദ്യം രാജിഭീഷണികൾകാര്യമാ

കയറിയിരുന്നില്ല. എന്നാൽ കാൺഗ്രസ്സ് സ്വനിശ്ചയത്തിൽ ഉറച്ചുനിന്നതോടുകൂടി ഗവർണ്ണറന്മാർ കീഴടങ്ങി. അങ്ങനെ ആൻഡമാൻസ് തടവുകാർ മോചിതരായി.

ഹരിപുര കാൺഗ്രസ്സ് സമ്മേളനത്തിൽ രാജേന്ദ്രപ്രസാദ് സംബന്ധിച്ചിരുന്നില്ല. അദ്ദേഹം രോഗബാധിതനായി കിടപ്പിലായിരുന്നു. കാൺപൂർ തൊഴിലാളിക്കലഹത്തിലെ ശ്രമങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോഴും അതിനുശേഷം പാററ്ന എ. ഐ. സി. സി. യോഗത്തിൽവെച്ചും ഉണ്ടായ കഠിനമായ ആയാസത്തിന്റെ ഫലമായി അദ്ദേഹത്തിന് ഇടയ്ക്കിടയ്ക്ക് ബോധക്ഷയം ഉണ്ടായിക്കൊണ്ടിരുന്നു. ചികിത്സയ്ക്കുവേണ്ടി അദ്ദേഹം ഗൃഹത്തിലേയ്ക്ക് മടങ്ങി. ഡാക്ടറന്മാരുടെ ശ്രമത്താൽ അദ്ദേഹത്തിന്റെ രോഗബാധ അല്പം ശമിച്ചുവെങ്കിലും കാസരോഗത്തിന്റെ കെടുതികൾ അദ്ദേഹത്തെ അത്യധികം വിഷമിപ്പിച്ചിരുന്നതുകൊണ്ട് പാററ്ന ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. രോഗം ഇടവിട്ട് കൂടുകയും കുറയുകയും ചെയ്തുകൊണ്ടിരുന്നതല്ലാതെ പൂർണ്ണമായ ശരീരസുഖം തിരിച്ചു കിട്ടിയില്ല. എങ്കിലും രോഗത്തിന് അല്പം ശാന്തി ലഭിച്ചതോടുകൂടി അദ്ദേഹം നാസിക്കിലേയ്ക്ക് പാർപ്പുമാററി. മി. ബിർലാ അദ്ദേഹത്തിന്റെ ഉപയോഗത്തിനായി നാസിക്കിലുള്ള തന്റെ കെട്ടിടം വിട്ടുകൊടുത്തു. നാസിക്കിൽ പാർത്തപ്പോൾ ദേവരാജബ്രഹ്മചാരി എന്നൊരു മഹാപണ്ഡിതന്റെ ഉപദേശം അനുസരിച്ച് രോഗശാന്തിക്കായി അല്പകാലം യോഗാഭ്യാസം പരിശീലിച്ചു. എന്നാൽ ഉടൻതന്നെ ബാംബേയ്ക്കു പോകേണ്ടിവന്നതുകൊണ്ട് ആ ഉപായം ഉപേക്ഷിക്കേണ്ടതായി വന്നു. ബാംബേയിൽവെച്ച് ന്യൂമോണിയാ പിടിപെട്ട് അദ്ദേഹം കിടപ്പിലായി. ജർമ്മനിയിൽനിന്ന് ഒളിച്ചോടിപ്പോന്നിരുന്ന ഒരു യൂതൻ ഡാക്ടറുടെ ചികിത്സയിൽ അല്പകാലം കഴിച്ചുകൂട്ടി എങ്കിലും രോഗം വർദ്ധിച്ചതല്ലാതെ കുറയുന്ന ലക്ഷണമൊന്നും കണ്ടില്ല. ഡാക്ടർ ഗിൽഡർ പിന്നീട് ചികിത്സാഭാരം കൈയേററു. പക്ഷെ രോഗം ശമിച്ചില്ല. ഗാന്ധിജി ചികിത്സയ്ക്കായി അദ്ദേഹത്തെ വാർദ്ധായിലേക്ക് ക്ഷണിച്ചു. വാർദ്ധായിലെ പ്രകൃതിചികിത്സകൊണ്ടും ഫലമൊന്നും ഉണ്ടായില്ല. ഒടുവിൽ ഡാക്ടർ ബാനർജി വാർദ്ധായിൽ എത്തി ചികിത്സയാരംഭിച്ചു. ക്രമേണ രോഗം കുറഞ്ഞു തുടങ്ങിയെങ്കിലും ഏതാനും കാലംകൂടി അദ്ദേഹം വാർദ്ധായിൽതന്നെ കഴിച്ചുകൂട്ടി.

1939-ലെ കാൺഗ്രസ്സ് സമ്മേളനം ത്രിപുരിയിലാണ് നടന്നത്. സുഭാഷ്ബോസിന്റെ പ്രാബല്യം അവസാനിച്ചതുകൊണ്ട് അടുത്തവർഷത്തെ പ്രസിഡണ്ടായി അബ്ദുൽകലാം ആസാദിന്റെ പേർ

നിർദ്ദേശിക്കപ്പെട്ടു. സുഭാഷ് ചന്ദ്രബോസ് ഈ നിശ്ചയത്തിനു കീഴ
ടങ്ങാതെ വീണ്ടും തന്റെ സ്ഥാനാർത്ഥിത്വം പ്രഖ്യാപിച്ചു. അബ്ദുൽ
കലാം ആസാദ് ഒരു മത്സരത്തിനു തയ്യാറില്ലാതിരുന്നതുകൊണ്ടു് തന്റെ
സ്ഥാനാർത്ഥിത്വം പിൻവലിക്കുകയാണ് ഉണ്ടായതു്. കാൺഗ്രസ്സിലെ
വലതുപക്ഷനേതൃത്വം പിൻതിരിപ്പനാണെന്നും ഭരണഘടനയെ തകർക്കണ
മെന്നു് പ്രമേയം പാസ്സാക്കിയതിനുശേഷം ബ്രിട്ടീഷ് ഗവർമ്മെൻറി
നോടു് സംഖ്യംചെയ്തു് ഫെഡറേഷൻ സ്വീകരിക്കുവാൻ വെമ്പുന്ന വല
ക്കന്മാരും ആണെന്നായിരുന്നു സുഭാഷ്ബോസിന്റെ അഭിപ്രായം. അ
ദ്ദേഹം ഇതു് പരസ്യമായി പ്രഖ്യാപിക്കുവാനും മടിച്ചിരുന്നില്ല. എന്താ
യാലും ഗാന്ധിജിയുടെ അനുമതിയോടുകൂടി വലതുപക്ഷനേതൃത്വം പ
ട്ടാഭിസീതാരാമയ്യായെ പ്രസിഡൻറ് സ്ഥാനാർത്ഥിയായി നിർദ്ദേശിച്ചു.
ഡാക്ടർ പട്ടാഭിയെ തിരഞ്ഞെടുക്കണമെന്നു് അഭ്യർത്ഥിക്കുന്ന ഒരു പ്രസ്താ
വന രാജേന്ദ്രപ്രസാദ് പ്രസിദ്ധപ്പെടുത്തി. കാൺഗ്രസ്സിന്റെ അന്നു
വരെയുള്ള ചരിത്രത്തിൽ ഇദംപ്രഥമമായി പ്രസിഡന്റുപദം ഒരു
തിരഞ്ഞെടുപ്പുമത്സരംവഴി നിർണ്ണയിക്കേണ്ടി വന്നു. സുഭാഷ് ചന്ദ്ര
ബോസ് ബഹുഭൂരിപക്ഷത്തോടെ തിരഞ്ഞെടുക്കപ്പെട്ടു. കാൺഗ്രസ്സിന്റെ
ഔദ്യോഗികവിഭാഗത്തിനു് ലഭിച്ച ആദ്യത്തെ പ്രഹരമായിരുന്നു
ഇതു്.

ഗാന്ധിജി കാൺഗ്രസ്സിലെ അംഗം ആയിരുന്നില്ലെങ്കിലും അ
ദ്ദേഹത്തിന്റെ അഭിപ്രായവും നിർദ്ദേശവും അനുസരിച്ചാണ് പട്ടാഭി
സ്ഥാനാർത്ഥിത്വം പ്രഖ്യാപിച്ചതെന്നും രാജേന്ദ്രപ്രസാദ്, സർദാർ പ
ട്ടേൽ തുടങ്ങിയ നേതാക്കന്മാർ ആ നിർദ്ദേശത്തെ അനുകൂലിച്ചിരുന്നെന്നും
വ്യക്തമായിരുന്നു. അതുകൊണ്ടു് ബോസിന്റെ വിജയം വലതുപക്ഷനേതൃ
ത്വത്തോടുള്ള ആദ്യത്തെ വെല്ലുവിളി ആയിരുന്നു. പ്രവർത്തകകമ്മിററി
യിലെ ഭൂരിപക്ഷം വലതുപക്ഷത്തിൽപെട്ടവരായതുകൊണ്ടു് സ്വാഭാ
വികമായിത്തന്നെ അവർ ഈ തിരഞ്ഞെടുപ്പിനെ അനുഭാവത്തോടു
കൂടിയല്ല വീക്ഷിച്ചതു്. ത്രിപുരാസമ്മേളനത്തിന്റെ സബ്ജക്റ്റ്
കമ്മററിയിലേയ്ക്കു് പ്രമേയങ്ങൾ പുതിയ പ്രസിഡന്റും പഴയ വർക്കിംഗ്
കമ്മിററി അംഗങ്ങളും ചേർന്നാണ് തയ്യാറാക്കേണ്ടിയിരുന്നതു്. എ
ന്നാൽ പ്രവർത്തകക്കമ്മിററിയിലെ ഭൂരിപക്ഷം ബോസിനു് എതിരായി
രുന്നു. പഴയ കാവൽഭടന്മാർ (old guard) എന്നാണ് അദ്ദേഹം അ
വരെ വിളിച്ചിരുന്നതു്. ഭൂരിപക്ഷത്തോടുകൂടി തിരഞ്ഞെടുക്കപ്പെട്ടിരുന്ന
ബോസിന്റെ മിക്ക അഭിപ്രായങ്ങളോടും വൈരുദ്ധ്യം ഉണ്ടായിരുന്ന
ഈ കമ്മററി തയ്യാറാക്കുന്ന പ്രമേയങ്ങൾ ബോസിനു് സ്വീകാര്യമായി
രിക്കാനിടയില്ലെന്നുള്ള കാരണം എടുത്തുകാണിച്ചു് വർക്കിംഗ്കമ്മി

റ്റിയിലെ വലതുപക്ഷം അംഗങ്ങൾ രാജിസമർപ്പിച്ചില്ല. കൂടുതൽ പ്രതിസന്ധികൾ ഉണ്ടാകരുതെന്നുള്ള സദുദ്ദേശ്യത്തോടുകൂടിയാണ് തങ്ങൾ രാജിവച്ചതെന്ന് ഒരു വിശദീകരണവും അവർ നല്കിയിരുന്നു. ജവഹർലാൽ നെഹ്റുവും വർക്കിംഗ്കമ്മിറ്റിയിലെ മറ്റൊരു അംഗവും സുബാഷിന്റെ ജ്യേഷ്ഠസഹോദരനായിരുന്ന ശരച്ചന്ദ്രബോസും വർക്കിംഗ് കമ്മറ്റിയിൽനിന്നു രാജിവെച്ചില്ല.

സുബാഷ് ചന്ദ്രബോസ് കാൺഗ്രസ്സിലെ വലതുപക്ഷനേതാക്കന്മാരുടെ ഹിതത്തിന് വിപരീതമായി തിരഞ്ഞെടുപ്പിൽ ജയിച്ചതിനെയോ വർക്കിംഗ്കമ്മിറ്റിയിലെ ഉന്നതന്മാരായ നേതാക്കന്മാർ രാജിവെച്ചതിനെയോ രാജിയെ സാധൂകരിക്കുവാനും വിമർശിക്കുവാനും ഇരുപക്ഷങ്ങളിൽനിന്നും പുറപ്പെട്ട വാദമുഖങ്ങളേയോ പരാമർശിച്ച് വിധി പ്രസ്താവിക്കേണ്ടതായിട്ടില്ലല്ലോ! മഹാത്മാഗാന്ധിയെ ധിക്കരിച്ച ഒരു നേതാവ്—അദ്ദേഹം ആരായിരുന്നാലും അന്നത്തെ കാലഘട്ടത്തിൽ ജനങ്ങൾക്ക് സമ്മതനായിത്തീരുക സാദ്ധ്യമായിരുന്നില്ല. കാൺഗ്രസ്സ് സംഘടനയ്ക്ക് ഗാന്ധിജിയുടെ നേതൃത്വം എത്ര വളരെ അപരിത്യാജ്യമായിരുന്നുവെന്ന് വ്യക്തമാണ്. എന്നാൽ ശ്രീ നെഹ്റുവിന്റെ വ്യക്തിത്വം ഉള്ള ഒരു നേതാവിന് ഒരിക്കലും ഗാന്ധിഭക്തന്മാരോടോ ഗാന്ധിവിരോധികളോടോ യോജിച്ചുനിന്ന് പ്രവർത്തിക്കുവാൻ സാദ്ധ്യമായിരുന്നില്ല. ഗാന്ധിജിയെപ്പറ്റിയുള്ള മതിപ്പിലും ബഹുമാനത്തിലും അദ്ദേഹത്തിന്റെ നിർഭയമായ പരിപാടികളിൽ ഉണ്ടായിരുന്ന വിശ്വാസത്തിലും ശ്രീ. നെഹ്റു മറ്റാരുടെയും പിന്നിൽ ആയിരുന്നില്ല. എന്നാൽ ഗാന്ധിജിയുടെ തെറ്റുകൾ എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നവയെ സാധൂകരിക്കുവാനോ അഭിപ്രായഭിന്നതകളെ ബഹുമാനത്തിന്റെയും ആദരത്തിന്റെയും പേരിൽ ബലികഴിക്കുവാനോ അദ്ദേഹം തയ്യാറില്ലായിരുന്നു. അതുകൊണ്ടുതന്നെ വലതുപക്ഷനേതൃത്വത്തോട് ചേർന്ന് വർക്കിംഗ് കമ്മിറ്റിയിൽനിന്നും രാജിവയ്ക്കണമെന്ന് അദ്ദേഹത്തിന് തോന്നിയില്ല. കാൺഗ്രസ്സിലെ ആഭ്യന്തരമായ ഭിന്നിപ്പുകളെയും വ്യക്തിവൈരങ്ങളെയും അദ്ദേഹം വെറുത്തിരുന്നു. ഒരു വിവാദപുരുഷൻ എന്ന നിലയിൽ സുബാഷ് ബോസിനെയെന്നപ്പോലെ പ്രസിഡന്റ് പദത്തിൽനിന്ന് കാൺഗ്രസ്സ് അദ്ദേഹത്തെ തിരസ്കരിക്കുന്നതിനുമുമ്പ് അദ്ദേഹംതന്നെ വർക്കിംഗ്കമ്മിറ്റിയെ വിട്ടുപിരിയുകയായിരുന്നു.

ഏതായാലും കാൺഗ്രസ്സിലെ ഭിന്നിപ്പുകൾ ത്രിപുരിയിൽ വച്ച് അതിന്റെ പരമകോടിയിൽ എത്തിയിരുന്നു. ശയ്യാവലംബിയായിട്ടാണ് ബോസ് ത്രിപുരിയിൽ എത്തിയത്. കാൺ

ഗ്രസ്സ് പ്രസിഡൻറിൻെറ കർത്തവ്യങ്ങൾ നിർവഹിക്കാൻപോലും അദ്ദേഹം അശക്തനായിരുന്നു. പ്രസിഡൻറിൻെറ അസാന്നിധ്യത്തിലും രോഗാവസ്ഥയിലും വർക്കിംഗ്കമ്മിററി അംഗങ്ങളുടെ രാജി സ്വീകരിക്കുവാനാവുമായിരുന്നില്ല. ഏതായാലും കാൺഗ്രസ്സ് സമ്മേളനത്തിനുമുൻപ് വാർദ്ധായിൽചേർന്ന് വർക്കിംഗ്കമ്മിററി പ്രമേയങ്ങളെഴുതിയുണ്ടാക്കിയിരുന്നില്ല. പ്രസിഡൻറിനു ഭൂരിപക്ഷമുണ്ടെന്നു സങ്കല്പിക്കാവുന്ന കാൺഗ്രസ്സ് അദ്ദേഹത്തിനു് വിശ്വാസമില്ലാത്തവരും പ്രതിലോമവാദികളും എന്നദ്ദേഹം മുദ്രയടിച്ചിട്ടുള്ളവരും എഴുതിയുണ്ടാക്കുന്ന പ്രമേയങ്ങൾ അംഗീകരിക്കുമെന്നു പ്രതീക്ഷിക്കാവുന്നതല്ലല്ലോ!

ഈ ഘട്ടത്തിൽതന്നെയാണു് രാജ്കോട്ടിൽ മഹാത്മാഗാന്ധി ഉപവാസസത്യഗ്രഹം ആരംഭിച്ചിട്ടു്. അതുകൊണ്ടു് ഇൻഡ്യയുടെ മാത്രമല്ല, ലോകത്തിൻെറ തന്നെ മുഴുവൻ ശ്രദ്ധയും ത്രിപുരിയിൽനിന്നു് രാജ്കോട്ടിലേക്കു് തിരിഞ്ഞു.

ഏതായാലും ബോസിനു് പ്രവർത്തകക്കമ്മിററിയിലോ എ. ഐ. സി. സിയിലോ ഹാജരാകാൻ കഴിയാതെവണ്ണം രോഗം വർദ്ധിച്ചതുകൊണ്ടു് കാൺഗ്രസ്സ് നടപടികൾ വിഘ്നം കൂടാതെ നടത്തുവാൻ രാജിവച്ച വർക്കിംഗ് കമ്മിററിതന്നെ പ്രമേയങ്ങൾ എഴുതി ഉണ്ടാക്കേണ്ടിവന്നു. ഗാന്ധിജിയുടെ വിശ്വാസവും അനുമതിയും ഉള്ള ഒരു പ്രവർത്തകക്കമ്മിററി സംഘടിപ്പിക്കുവാൻ പ്രസിഡൻറിനെ അനുശാസിക്കുന്ന ഒരു പ്രമേയമാണു് വർക്കിംഗ്കമ്മററി തയ്യാറാക്കിയതു്. പ്രസിഡൻറും ഒരു പ്രമേയം തയ്യാറാക്കിയിരുന്നു; ബ്രിട്ടീഷ്ഗവർമ്മെൻറിനു് അന്ത്യശാസനം നൽകി ബഹുജനസമരം ആരംഭിക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ പ്രമേയത്തിൻെറ ഉള്ളടക്കം. വർക്കിംഗ് കമ്മററിപ്രമേയത്തെ സമ്മേളനം അംഗീകരിച്ചു. പ്രസിഡൻറിൻെറ പ്രമേയം നിരസിക്കപ്പെട്ടു.

വർക്കിംഗ് കമ്മിററിയുടെ പ്രമേയം അനുസരിച്ച് സുഭാഷ് ചന്ദ്രബോസ് വർക്കിംഗ് കമ്മററിയെ സംഘടിപ്പിക്കുവാൻ സന്നദ്ധനായിരുന്നില്ല. വളരെ അസുഖകരങ്ങളായിരുന്ന പരിതഃസ്ഥിതികളിൽ കാൺഗ്രസ്സ് സമ്മേളനം അവസാനിച്ചു. കൂക്കുവിളികളും ബഹളങ്ങളും കൊണ്ടു് സമ്മേളനം അലങ്കോലപ്പെടുത്തുവാനുള്ള ശ്രമങ്ങളും നടന്നു. എന്നാൽ ബഹളക്കാരുടെ സംഖ്യ ചുരുങ്ങിയിരുന്നതുകൊണ്ടു് അവർ പ്രതീക്ഷിച്ച ഫലം ഉണ്ടായില്ല. ഗാന്ധിജിയുടെ അനുമതിയോടുകൂടി വർക്കിംഗ് കമ്മററിയെ നിയമിക്കാൻ വിസമ്മതിച്ച ബോസ് 6 ആഴ്ചകൾക്കുശേഷം പ്രസിഡൻറുപദം രാജിവച്ചു.

പുതിയ പ്രസിഡൻറിനെ തിരഞ്ഞെടുക്കുവാൻ എ. ഐ. സി. സി. കൽക്കത്തായിൽ സമ്മേളിച്ചു. രാജേന്ദ്രപ്രസാദിനെയാണു് ആ സ്ഥാനത്തേയ്ക്കു് നിർദ്ദേശിക്കപ്പെട്ടിരുന്നതു്. എന്നാൽ അദ്ദേഹം അതിനു വിസമ്മതിച്ചു. അന്നത്തെ ദുർഘട പ്രതിസന്ധിയിൽ ആദ്യന്തമായ വിരോധികളുടെയും കക്ഷികളുടെയുമിടയ്ക്കു് വൻപിച്ച ഉത്തരവാദിത്വമുള്ള ആ പദം ഏറെറടുക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. പ്രത്യേക കലഹങ്ങളിൽ നിന്നു് ഒഴിഞ്ഞുനിൽക്കുവാനും വിവാദപരമായ സംഘട്ടനങ്ങളോടു് ബന്ധപ്പെടാതിരിക്കുവാനും ആണു് അദ്ദേഹം അഭിലഷിച്ചതു്. എന്നാൽ ഗാന്ധിജി പ്രസിഡൻറുപദം സ്വീകരിക്കുവാൻ അദ്ദേഹത്തെ നിർബന്ധിച്ചു ആ നിർബന്ധത്തെ നിഷേധിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ബാബു രാജേന്ദ്രപ്രസാദ് വീണ്ടും പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടു.

ത്രിപുരയിൽ പൊട്ടിപ്പുറപ്പെട്ട ബഹളങ്ങളും കലാപങ്ങളും അടുത്തുനടന്ന കൽക്കത്തായിലെ എ. ഐ. സി. സി സമ്മേളനത്തിലും തലപൊക്കാതിരുന്നില്ല. രാജേന്ദ്രപ്രസാദ് പ്രസംഗിക്കുവാൻ എഴുന്നേററപ്പോൾ ഹാളിൽ ബഹളങ്ങളും കൂക്കുവിളികളും ആരംഭിച്ചു. കലാപങ്ങൾ ശമിക്കുന്നതുവരെ അദ്ദേഹം അവിടെത്തന്നെ നിന്നു. ഒടുവിൽ കോലാഹലങ്ങൾ ശമിച്ചപ്പോൾ ചുരുക്കം ചില കാര്യങ്ങൾ നിർവഹിച്ചിട്ടു് യോഗം പിരിച്ചുവിട്ടു എ. ഐ. സി. സി അവസാനിച്ചപ്പോൾ ഉണ്ടായ സംഭവങ്ങൾ രാജേന്ദ്രപ്രസാദ് ഇങ്ങനെ രേഖപ്പെടുത്തുന്നു —

"അവിടെനിന്നും പോകുന്ന സമയത്തു് ചില വാളൻറിയർമാർ എൻെറ രക്ഷക്കായി നാലുഭാഗത്തും നടന്നിരുന്നു. അവരിൽ ഒന്നുരണ്ടു പേർ രക്ഷയുടെ പേരും പറഞ്ഞു് എൻെറ ഉടുപ്പു് പിടിച്ചുവലിക്കുവാൻ തുടങ്ങി. അപ്പോഴേക്കു് വേറെ ചിലർ രക്ഷിക്കാനെത്തി. എനിക്കു് പരുക്കൊന്നും പററിയില്ല. എന്നാൽ ഉടുപ്പിൻെറ ബട്ടൺ പൊട്ടിപ്പോയി. എന്നെ വണ്ടിയിൽ കയററി വാസസ്ഥലത്തിൽ എത്തിച്ചു. ഞാൻ ആരോടും പറഞ്ഞില്ല"

അന്നുരാത്രി, പുതുതായ സംഘടിപ്പിച്ച വർക്കിംഗ്കമ്മററിയിൽ അംഗമായി ചേർന്നിരുന്ന ബിധൻ ചന്ദ്രറായിയുടെ വീട്ടിൽ ചിലർ കയറിച്ചെന്നു് ശകാരിക്കുകയും സാധനങ്ങൾ തല്ലിത്തകർക്കുകയും ചെയ്തുവത്രെ. പുതിയ വർക്കിംഗ്കമ്മററിയിൽ അംഗമാകുവാൻ ശ്രീ. നെഹ്റു വിസമ്മതിച്ചു. അങ്ങനെ എ. ഐ. സി. സി. യുടെ കൽക്കത്താസമ്മേളനം അവസാനിച്ചു. എന്നാൽ ഈ നാടകത്തിൻെറ ഭരതവാക്യം ഇതായിരുന്നില്ല.

സുഭാഷ്ബോസിന്റെ അനുയായികൾ മററു കോൺഗ്രസ്സ് വിമർശകരോടു ചേർന്ന് മന്ത്രിസഭയുടെ പ്രവർത്തനങ്ങളേയും മന്ത്രിമാരേയും പരുഷമായി വിമർശിക്കുവാൻ തുടങ്ങി. കോൺഗ്രസ്സുകാർ മന്ത്രിസഭകളെ പരസ്യമായി വിമർശിക്കരുതെന്നും അവയുടെ പ്രവർത്തനങ്ങളെപ്പററി പരാതികൾ ഉള്ളവർ അവ പാർലിമെന്ററി ബോർഡിൽ സമർപ്പിച്ച് പരിഹാരം നേടണമെന്നും എ. ഐ. സി. സി. ഒരു പ്രമേയം അംഗീകരിച്ചു. ഇതിനുശേഷവും സുഭാഷ്ബോസ് മന്ത്രിസഭകളെപ്പററിയുള്ള തന്റെ പരുഷമായ വിമർശനങ്ങൾ തുടർന്നു. രാജേന്ദ്രപ്രസാദ് പ്രസിഡണ്ടെന്ന നിലയിൽ അച്ചടക്ക നടപടികൾ എടുക്കാതിരിക്കുവാൻ കാരണം കാണിക്കണമെന്ന് അദ്ദേഹത്തോട് ആവശ്യപ്പെട്ടു. ബോസിന്റെ വിശദീകരണത്തെ വർക്കിംഗ് കമ്മററി പരിശോധിക്കുകയും അതു തൃപ്തികരമല്ലെന്നു കണ്ട് അദ്ദേഹത്തെ ഏതാനും കാലത്തേക്ക് കോൺഗ്രസ്സിൽനിന്നും സസ്പെന്റു ചെയ്യുകയും ഉണ്ടായി.

അതിനുശേഷം ബോസ് 'ഫോർവേഡ് ബ്ലോക്ക്' എന്ന പേരിൽ സ്വകീയമായ ഒരു രാഷ്ട്രീയ കക്ഷിയെ സംഘടിപ്പിച്ചു.

---

## അദ്ധ്യായം ഇരുപത്തിഅഞ്ച്.

# രണ്ടാംലോക മഹായുദ്ധം

**കോ**ൺഗ്രസ്സ് മന്ത്രിമാർ ഭരണഭാരമേറെറടുക്കുന്നതോടുകൂടി ഒരു നൂതനയുഗം ഇൻഡ്യയിൽ ആരംഭിക്കുമെന്ന് ജനങ്ങൾ വിശ്വസിച്ചിരുന്നു. കർഷകരും തൊഴിലാളികളും തങ്ങളുടെ ജീവിതത്തിൽ വിപ്ലവാത്മകമായ പരിവർത്തനം ഉണ്ടാകുമെന്നും പ്രതീക്ഷിച്ചു. രാഷ്ട്രീയ തടവുകാർ മുഴുവൻ വിട്ടയയ്ക്കപ്പെട്ടു. ഇൻഡ്യയിൽ അതിനുമുൻപ് ഒരിക്കലും അറിയപ്പെട്ടിട്ടില്ലാത്തവണ്ണം പൌരാവകാശങ്ങൾ പുനഃസ്ഥാപിക്കപ്പെട്ടു. കോൺഗ്രസ്സ്മന്ത്രിമാർ വിശ്രമരഹിതമായി രാജ്യക്ഷേമത്തെ [illegible] പ്രവർത്തിക്കുകയും ചെയ്തു. എന്നാൽ പഴയ സിവിൽ സർവ്വീസിന്റെ സഹകരണമാണ് അവർക്ക് ആശ്രയിക്കേണ്ടതായി വന്നത്. അതിൽ ഭൂരിഭാഗവും പുതിയ മന്ത്രിസഭകളോട് യാതൊരു പ്രതിപത്തിയും ഇല്ലാത്തവരായിരുന്നു. ഒന്നിലധികം തവണ ഗവർണ്ണർമാരുമായുള്ള അഭിപ്രായഭേദംമൂലം കോൺഗ്രസ്സ് മന്ത്രിസഭകൾ രാജി

ഭീഷണി മുഴക്കേണ്ടിവന്നു. ഈ പരിതഃസ്ഥിതികളിൽ വല്ലതുമൊന്നും ചെയ്യുവാൻ മന്ത്രിസഭകൾക്ക് കഴിഞ്ഞില്ല. അതിന്റെ ഫലമായി രാജ്യമൊട്ടുക്ക് വീണ്ടും അസംതൃപ്തി വർദ്ധിച്ചുകൊണ്ടിരുന്നു.

കോൺഗ്രസ്സിൽതന്നെ ഈ അഭിപ്രായഭേദങ്ങൾ വളർന്നു. ത്രിപുര കോൺഗ്രസ്സിലെ കുഴപ്പങ്ങൾക്കുള്ള നിദാനം ഇതായിരുന്നില്ലെങ്കിലും സുഭാഷ് ചന്ദ്രബോസിന്റെ കർക്കശമായ വിമർശനങ്ങൾക്ക് ശ്രാവ്യമായിത്തീരാൻ വലതുപക്ഷനേതാക്കളുടെ യാഥാസ്ഥിതിക മനോഭാവത്തെപ്പററി അപ്പോഴും കോൺഗ്രസ്സിലെ ഒരു വിഭാഗം അസംതൃപ്തരായിരുന്നു. പ്രാദേശിക സ്വയംഭരണം എത്രതന്നെ ഫലപ്രദമായി നടത്തുവാൻ മന്ത്രിമാർക്ക് കഴിഞ്ഞിരുന്നാലും രാഷ്ട്രത്തിന്റെ അന്തിമലക്ഷ്യത്തിൽ എത്തിച്ചേരുവാൻ വിപ്ലവാത്മകമായ ഒരു സമരം ആവശ്യമായിവരുമെന്നായിരുന്നു വിമർശകരുടെ വാദം. അതിവേഗം രാജ്യത്തെ സന്നദ്ധമാക്കുകയെന്നുള്ളതിൽ കവിഞ്ഞ് മറെറാന്നുംതന്നെ സംസ്ഥാന ഗവർമ്മെൻറുകൾ നിർവ്വഹിക്കാമെന്ന് വിചാരിക്കുന്നതും അതിലെല്ലാം പണിപ്പെടുന്നതും വ്യർത്ഥമാണെന്ന് അവർ അഭിപ്രായപ്പെട്ടു.

കോൺഗ്രസ്സ് ഗവർമ്മെന്റുകൾ അവയുടെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ടുതന്നെ അടിസ്ഥാന വിദ്യാഭ്യാസം ഏർപ്പെടുത്തുവാനും കോളെജ് വിദ്യാഭ്യാസം പരിഷ്കരിക്കുവാനും നിരക്ഷരത്വം നിർമ്മാർജ്ജനം ചെയ്യുവാനും വല്ലതുമൊക്കെ ചെയ്തിരുന്നു. എന്നാൽ സാമ്രാജ്യഗവർമ്മെന്റിനെ ഇൻഡ്യയിൽനിന്നും ബഹിഷ്കരിക്കുവാനുള്ള കോൺഗ്രസ്സിന്റെ മോഹം അപ്പോഴും അവശേഷിച്ചിരുന്നുവെന്നുള്ളത് ശരിയാണ്. അധികാരലബ്ധിയോടുകൂടി കോൺഗ്രസ്സിനുള്ളിൽ ആഭ്യന്തരകലാപങ്ങൾ ക്രമേണ വർദ്ധിച്ചുകൊണ്ടിരുന്നു. മന്ത്രിസഭകൾക്കുപോലും ഐക്യത്തോടുകൂടി പ്രവർത്തിക്കുവാൻ ചില സംസ്ഥാനങ്ങളിൽ കഴിഞ്ഞിരുന്നില്ല. സെൻട്രൽ പ്രോവിൻസിലെ മന്ത്രിസഭ മുഴുവൻതന്നെ ഉടച്ചുവാർക്കേണ്ടിവന്നു. മുഖ്യമന്ത്രിയും സഹമന്ത്രിമാരും തമ്മിലുള്ള വ്യക്തിവിദ്വേഷങ്ങളും അഭിപ്രായഭേദങ്ങളും അധികാരമത്സരങ്ങളും വളർന്നുവളർന്ന് കോൺഗ്രസ്സ് പാർലിമെൻററിബോർഡിന്റെ അനുമതിക്കുപോലും കാത്തുനില്ക്കാതെ സി. പി.യിലെ മുഖ്യമന്ത്രിഖരെ രാജി സമർപ്പിക്കുകയും ഒരു രാത്രികൊണ്ട് മറെറാരു മന്ത്രിസഭ സംഘടിപ്പിക്കുകയും ഉണ്ടായി. പാർലിമെൻററി ബോർഡ് ഇടപെട്ട് ഈ മുഖ്യമന്ത്രിയെക്കൊണ്ടുതന്നെ പുതിയ മന്ത്രിസഭയെ പിരിച്ചുവിടുവിക്കുകയും മറെറാരു നേതാവിനെ തിരഞ്ഞെടുക്കുവാൻ പാർലമെൻററി പാർട്ടിയെ വിളിച്ചുകൂട്ടുകയും ചെയ്തു. ഖരെ മുഖ്യമന്ത്രിപദത്തിൽനിന്ന് നിഷ്കാസിതനായിത്തീരുകയും രവിശങ്കർ ശുക്ല മുഖ്യമന്ത്രിയായി തിരഞ്ഞെടുക്കപ്പെടുകയും ഉണ്ടായി. ആസാ

മിറ്റിയും [illegible] കലഹങ്ങൾ വർദ്ധിച്ചുകൊണ്ടിരുന്നു. ഒറീസ്സയി ലെ മുഖ്യമന്ത്രി വിശ്വനാഥദാസിന് എതിരായി അദ്ദേഹത്തിന്റെ പ്രതിയോഗിയും മുഖ്യമന്ത്രിസ്ഥാനകാംക്ഷിയും ആയിരുന്ന പണ്ഡിററ് നീലകണ്ഠദാസിന്റെ പ്രേരണയിൽ പല ആരോപണങ്ങൾ പൊങ്ങിവന്നു. വ്യക്തിപരമായ വിപ്രതിപത്തിയും വിദ്വേഷമനോഭാവവും മാന്യതയുടെ സീമകളെ അതിലംഘിച്ചു. വിശ്വനാഥദാസിന്റെ യശസ്സിനു കളങ്കംചേർക്കുന്ന പല ആരോപണങ്ങളും ഉന്നയിക്കപ്പെട്ടു. രാജേന്ദ്രപ്രസാദിനാണ് അന്ന് പ്രസിഡന്റെന്നനിലയിൽ ഈ ആരോപണങ്ങളെപ്പററി അന്വേഷണം നടത്തേണ്ടിവന്നതു്.

ആരോപണങ്ങളുടെ ഗുരുപ്രാധാന്യമായ സ്വഭാവംകൊണ്ട് അന്വേഷണത്തിൽ അവ തെളിയിക്കപ്പെട്ടില്ലെങ്കിൽ ആരോപണകർത്താവിന്റെ പേരിൽ നടപടിയെടുക്കേണ്ടിവരുമെന്നദ്ദേഹം മുന്നറിവു നല്കി. അന്വേഷണത്തിൽ ആരോപണങ്ങൾ തെളിഞ്ഞില്ല. അതിനുശേഷം നീലകണ്ഠദാസ് സുഭാഷ് ബോസിന്റെ കക്ഷിയിൽ ചേർന്നു.

രാജേന്ദ്രപ്രസാദിന്റെ രണ്ടാമത്തെ പ്രസിഡന്റ് ഉദ്യോഗകാലം ഇവിടെ അവസാനിച്ച് ബിഹാർ സംസ്ഥാനത്തിൽ താൻ മുഴുവനാക്കാതെ വിട്ടിരുന്ന പരിപാടികളെപ്പററിപ്പോലും പ്രസിഡന്റായിരുന്ന കാലത്ത് അന്വേഷിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. തനിക്ക് ഏറ്റവും അഭിലഷിതമായ സൃഷ്ടിപരമായ സൽപ്രവർത്തനംകൂടി ഉപേക്ഷിക്കേണ്ടതായി വരമാറ് കോൺഗ്രസ്സിലെ പിളർപ്പുകളും വൈരുദ്ധ്യവും സംഘട്ടനവും അദ്ദേഹത്തിന്റെ മുഴുവൻ സമയവും അപഹരിച്ചുകളഞ്ഞു.

ഈ ഘട്ടത്തിലാണ് രണ്ടാമത്തെ ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതു്. ഏതാനും വർഷങ്ങളായി യൂറോപ്പ് പുകഞ്ഞു പൊരുന്ന ഒരു അഗ്നിപർവ്വതത്തിന്റെ മുകളിൽ സ്ഥിതിചെയ്യുകയായിരുന്നു. അതുകൊണ്ട് ഒരു ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെടുകയാണെങ്കിൽ എന്തൊരു നയമാണ് ഇൻഡ്യ സ്വീകരിക്കേണ്ടതെന്ന പ്രശ്നം എപ്പോഴും കോൺഗ്രസ്സിന്റെ ദൃഷ്ടിയിൽ ഉണ്ടായിരുന്നു. യുദ്ധം തുടങ്ങിയ ഉടൻ ഇൻഡ്യയിലെ ജനങ്ങളുടെ ഹിതം അറിയാതെയും, നിയമസഭയോടോ സംസ്ഥാനഗവർമെന്റുകളോടോ ആലോചിക്കുകപോലും ചെയ്യാതെയും സാമ്രാജ്യഗവർമെന്റ് ഇൻഡ്യയെ ഒരു യുദ്ധരാജ്യമായി പ്രഖ്യാപിച്ചു. ഇതു നിന്ദ്യമായ ഒരു അവഹേളനം സഹിക്കുകയെന്നല്ലതു് സങ്കല്പിക്കുവാൻപോലും സാദ്ധ്യമായിരുന്നില്ല. അതുകൊണ്ട് കോൺഗ്രസ്സ് വർക്കിംഗ്കമ്മററി സമ്മേളിച്ച് കോൺഗ്രസ്സിന്റെ ഭൂതവർത്തമാനനയങ്ങളെയും ഭാവിപ്രതീക്ഷകളെയും സമഗ്രമായി പ്രതിപാ

ദിച്ചുകൊണ്ടും ബ്രിട്ടീഷ്ഗവർമ്മെന്റിന്റെ യുദ്ധലക്ഷ്യങ്ങളെ വിശദമാ
യി പ്രഖ്യാപിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടും സുദീർഘമായ ഒരു
പ്രസ്താവന പുറപ്പെടുവിച്ചു. ശ്രീ. ജവഹർലാൽ നെഹ്റു ആയിരുന്നു ഈ
മനോഹരമായ പ്രമാണത്തിന്റെ രചയിതാവ്. ഫാസിസത്തോടു
കാൺഗ്രസ്സിന് യാതൊരു ഒത്തുതീർപ്പും ഉണ്ടായിരുന്നില്ല. നേരെ
മറിച്ച് യൂറോപ്പിലെ സാമ്രാജ്യശക്തികൾ ഹിററ്ലറുടെ കൈയ്യേ
റ്റങ്ങളുടെയും ആക്രമണങ്ങളുടെയും മുൻപിൽ തലകുനിച്ച്പിന്മാ
റുമ്പോൾ കാൺഗ്രസ്സ് അസന്ദിഗ്ദ്ധമായ സ്വരത്തിലും കർക്കശമായ
ഭാഷയിലും ജർമ്മനിയുടെ നടപടികളെ ഭർത്സിച്ചിരുന്നു. ഇൻഡ്യയെ
വാരിക്കൂട്ടി അടിമത്തത്തിൽ സൂക്ഷിക്കുന്ന ബ്രിട്ടന്റെ സാമ്രാ
ജ്യശക്തിയെയും കാൺഗ്രസ്സ് ഇതേനിലയിൽ എതിർത്തിരുന്നു. അതു
കൊണ്ട് സാമ്രാജ്യഭരണം അവസാനിപ്പിക്കുവാനാണോ ഈ യുദ്ധം?
ഇൻഡ്യയുടെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ അടങ്ങിയ ഒരു
കാൺസ്റ്റിറ്റ്യുവന്റ് അസംബ്ലിക്ക് ഇൻഡ്യൻ ഭരണഘടന എഴു
തിയുണ്ടാക്കുവാൻ അവകാശം ഉണ്ടായിരിക്കുമോ? കേന്ദ്രഗവർമ്മെന്റിൽ
ജനാധിപത്യവ്യവസ്ഥിതി ഏർപ്പെടുത്തുവാൻ എന്തു നടപടികളാണ്
ഗവർമ്മെന്റു ഉടനടി സ്വീകരിക്കുവാൻ പോകുന്നതു്? ഈ പ്രശ്നങ്ങൾ
ക്കാണ് സാമ്രാജ്യഗവർമ്മെന്റ് വിശദീകരണം നല്കേണ്ടതെന്ന്
പ്രസ്താവനയിൽ ആവശ്യപ്പെട്ടിരുന്നു.

ബ്രിട്ടീഷ് ഗവർമ്മെന്റിന്റെ മറുപടി നിരാശാജനകമായ
ഒന്നായിരുന്നു. യുദ്ധലക്ഷ്യങ്ങൾ വിശദീകരിക്കുവാനോ ജനപ്രതിനിധി
കളെ കേന്ദ്രഭരണം ഏല്പിച്ചുകൊടുക്കുവാനോ ബ്രിട്ടൺ തയ്യാറായിരു
ന്നില്ല. ഗാന്ധിജിയും വൈസ്രോയിയും തമ്മിൽ വർക്കിംഗ്കമ്മററി
യുടെ സമ്മേളനത്തിനു മുൻപുതന്നെ ഒരു കൂടിക്കാഴ്ച നടന്നിരുന്നു.
അതിനുശേഷം അദ്ദേഹം ആദ്യം ചെയ്ത പ്രസ്താവനയിൽ ഇംഗ്ലണ്ടി
നോട് സഹാനുഭൂതി പ്രകടിപ്പിക്കുകയും ബ്രിട്ടന്റെ വൈഷമ്യത്തെ
ഇൻഡ്യയുടെ നേട്ടങ്ങൾക്കുവേണ്ടി വിനിയോഗിക്കരുതെന്ന് അഭിപ്രായ
പ്പെടുകയുംചെയ്തിരുന്നു. ഇതിനെത്തുടർന്നാണ് വർക്കിംഗ്കമ്മിററിപ്രസ്താ
വന പുറപ്പെടുവിച്ചതു്. വർക്കിംഗ്കമ്മററി സമ്മേളനത്തിനുശേഷം കാ
ൺഗ്രസ്സ് പ്രസിഡന്റെന്ന നിലയിൽ രണ്ടുതവണ രാജേന്ദ്രപ്രസാദ് അ
ന്ന് വൈസ്രോയിയായിരുന്ന ലിൻലിത്ഗോ പ്രഭുവിനെ കണ്ട് സംഭാ
ഷണം നടത്തി. ആദ്യത്തെ തവണ ജവഹർലാൽ നെഹ്റു അദ്ദേഹത്തോ
ടൊന്നിച്ചുണ്ടായിരുന്നു. പിന്നീട് വൈസ്രോയി ഇൻഡ്യയിലെ രാഷ്ട്രീയ
കക്ഷികളുടെ നേതാക്കന്മാരെ ക്ഷണിച്ചുവരുത്തി സംഭാഷണം നടത്തി.
ഗാന്ധിജിയും രാജേന്ദ്രപ്രസാദും ജിന്നയും ഒന്നിച്ചാണ് രണ്ടാം പ്രാവശ്യം

വൈസ്രായിയെ കണ്ടു്. വൈസ്രായിയെപ്പററി തനിക്കു് ഉണ്ടായ അഭിപ്രായങ്ങൾ ജവഹർലാൽനെഹ്രു, തന്റെ മനോഹരമായ ശൈലിയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

“സ്ഥൂലിച്ച ശരീരവും, സാവധാനം ചലിക്കുന്ന ഹൃദയവും, പാറപോലത്തെ കട്ടിയും, പാറപോലെ തന്നെയുള്ള അചേതനത്വവും, പഴയ മട്ടിലുള്ള പ്രഭുക്കന്മാരുടെ ഗുണങ്ങളും ദോഷങ്ങളും എല്ലാം തികഞ്ഞ അദ്ദേഹം സത്യസന്ധതയോടും ഉദ്ദേശ്യശുദ്ധിയോടും ഈ കെട്ടുകൾ അഴിക്കുവാൻ ഒരു ശ്രമം ചെയ്തുനോക്കി. എന്നാൽ അദ്ദേഹത്തിന്റെ പരിമിതികൾ വളരെ ആയിരുന്നു. അദ്ദേഹത്തിന്റെ മനസ്സു് പഴയ മാർഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുകയും എല്ലാ പുതുമകളിൽനിന്നും ഒഴിഞ്ഞുമാറുകയും ചെയ്തു. അദ്ദേഹം ഉൾപ്പെടുന്ന ഭരണകർത്താക്കളുടെ പാരമ്പര്യം അദ്ദേഹത്തിന്റെ വീക്ഷണകോടിയെ നിയന്ത്രിച്ചിരുന്നു. അദ്ദേഹത്തെ ചുററിപ്പററിയിരുന്ന സിവിൽസർവ്വീസിന്റെ കണ്ണുകളിലും കാതുകളിലും കൂടിയാണു് അദ്ദേഹം കാര്യങ്ങൾ ഗ്രഹിച്ചുപോന്നതു്. സാമൂഹികവും രാഷ്ട്രീയവും ആയ മൗലിക പരിവർത്തനങ്ങളെപ്പററി വ്യവഹരിക്കുന്നവരെ അദ്ദേഹം അവിശ്വസിച്ചു. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെയും അതിന്റെ ഇൻഡ്യയിലെ പ്രതിനിധികളുടെയും ഉൽകൃഷ്ടമായ കർത്തവ്യത്തെപ്പററി മഹിതമായ അഭിനന്ദനം പ്രദർശിപ്പിക്കാത്തവരെ അദ്ദേഹം ഇഷ്ടപ്പെട്ടില്ല”.

വൈസ്രായിയുമായുള്ള സംഭാഷണം പരാജയപ്പെട്ടതോടുകൂടി രാഷ്ട്രത്തിന്റെ വാദങ്ങൾ നിയമസഭകൾ വഴി ലോകത്തോടു് പ്രഖ്യാപിച്ചതിനുശേഷം രാജി സമർപ്പിക്കാനുള്ള നിർദ്ദേശം എ. ഐ. സി. സി മന്ത്രിസഭകൾക്കു നൽകി. 1939-നവംബർ മാസത്തിൽ മന്ത്രിസഭകൾ രാജിവച്ചു. ഭരണഘടനയെ ഗവർമെന്റു് സസ്പെൻഡ് ചെയ്തു. വൈസ്രായിയുടെയും ഗവർണ്ണർമാരുടെയും ഏകാധിപത്യഭരണം ഇൻഡ്യയിൽ പുനഃസ്ഥാപിതമായി. ഇൻഡ്യയിൽ പുകഞ്ഞുകൊണ്ടിരുന്ന അഗ്നിപർവ്വതം സംസ്ഥാനങ്ങളിലെ അധികാരലബ്ധിയുടെ ഫലമായി നിർവാണമായിക്കഴിഞ്ഞെന്നായിരിക്കണം ബ്രിട്ടീഷ്ഗവർമെന്റു് തെററിദ്ധരിച്ചതു്. എന്നാൽ സംഭവങ്ങളുടെ പ്രവാഹത്തെ താൽകാലത്തേക്കു് നിലപ്പിക്കുക മാത്രമാണു് കാൺഗ്രസ്സ് ചെയ്തതു്. ഭൂമിയുടെ അന്തർഭാഗത്തുനിന്നു് വീണ്ടും ഇരമ്പലിന്റെ പ്രതിധ്വനികൾ ഉന്നലച്ചു. കാൺഗ്രസ്സിന്റെ നിലയെപ്പററി രാജേന്ദ്രപ്രസാദ് തന്റെ വ്യക്തിപരമായ അഭിപ്രായം ഇങ്ങനെ രേഖപ്പെടുത്തുന്നു.—

“യുദ്ധത്തിൽ ബ്രിട്ടന്റെ പരാജയം ഞാൻ ഇഷ്ടപ്പെടുകയായിരുന്നില്ല. ഒരു ജർമ്മൻ വിജയം ഒരിക്കലും എനിക്കു് സ്വീകാര്യവുമായി

ണനില്ല. ദുർബലരാഷ്ട്രങ്ങൾ നിലനിൽക്കുവാൻ അനുവദിക്കുകയി ല്ലെന്ന് ഹിററ്ലർ വ്യക്തമാക്കിയതു് എന്നെ വേദനിപ്പിച്ചിരുന്നു. ഇൻഡ്യയുടെ അവകാശവാദങ്ങളെ നിഷേധിക്കുന്ന ബ്രിട്ടനോട് എനിക്കുള്ള കോപം ഏറെക്കുറെ ശമിപ്പിക്കുവാൻ ഇതിന് കഴിഞ്ഞിരുന്നു. ജർമ്മനിയെ തോല്പിച്ച് ഈ ദുസ്ഥിതിയെ അവസാനിപ്പിക്കുവാൻ ബ്രിട്ടന് കൂട്ടുനിൽക്കുന്നത് ഇൻഡ്യയുടെ കടമയാണെന്നും എനിക്ക് തോന്നി. ഈ വിചാരങ്ങൾ എന്നെ മഥനം ചെയ്ത് അവശനാക്കിയിരുന്നുകൊണ്ട് ഒരു പ്രസ്താവനയിലൂടെ അത് വെളിപ്പെടുത്താതിരിക്കുവാൻ എനിക്കു കഴിഞ്ഞില്ല. മററു പല കാൺഗ്രസ്സുകാർക്കും ഈ അഭിപ്രായം ഉണ്ടായിരുന്നുവെന്നും ഞാൻ അറിഞ്ഞിരുന്നു. ബ്രിട്ടീഷ് ഗവർമെൻറിന്റെ ദൌർബല്യവും ഇൻഡ്യയോടുള്ള നീതിവിരുദ്ധമായ പെരുമാററവും എത്രതന്നെ ആയിരുന്നാലും ജർമ്മനിയുടെ ആക്രമണങ്ങൾ ഞങ്ങളെ അമ്പരിപ്പിച്ചിരുന്നതുകൊണ്ട് ബ്രിട്ടീഷ്സാമ്രാജ്യവാദികളുടെ നടപടികളെ ഒരു നിമിഷനേരത്തേക്ക് ഞങ്ങൾ വിസ്മരിച്ചു. അതുകൊണ്ട് ബ്രിട്ടന്റെ ദുരന്തം ഇൻഡ്യയുടെ അവസരമായി ഞങ്ങൾ സ്വാഗതം ചെയ്യുമെന്ന ആരോപണം സത്യരഹിതമാണ്.

ഹിററ്ലർ തന്റെ വൻപിച്ച സൈനികശക്തികൊണ്ട് യൂറോപ്പിലെ രാജ്യങ്ങൾ ഒന്നൊന്നായി കീഴടക്കി. ഏപ്രിൽമാസത്തിൽ നാർവീജിയൻ രാജ്യങ്ങൾ ആക്രമിക്കപ്പെട്ടു. മെ മാസത്തിൽ ഹാളൻഡും ബൽജിയവും കീഴടങ്ങി. ജൂൺമാസത്തിൽ ഫ്രാൻസിന്റെ പ്രതിരോധം തകർന്നു. പാരിസ് ഹിററ്ലറുടെ ചവിട്ടടികളിൽ കിടന്ന് പുളഞ്ഞു. ജപ്പാനെ തൃപ്തിപ്പെടുത്തുവാൻ ഇൻഡ്യയും ചൈനയുംകൂടി ബന്ധിക്കുന്ന റോഡ് അടച്ചിടുവാൻ ബ്രിട്ടൺ നിർബന്ധിതമായി. പക്ഷേ ബ്രിട്ടന്റെ സാമ്രാജ്യവ്യാമോഹം അപ്പോഴും അവസാനിച്ചിരുന്നില്ല. ലോകം മുഴുവൻ തന്നിൽ തകർന്നുവീഴുമ്പോഴും, ബ്രിട്ടനിലെ സാമ്രാജ്യവാദികൾ കൈവശമുള്ള സമ്പത്ത് എന്നന്നേക്കും സൂക്ഷിക്കാമെന്ന് വ്യാമോഹിച്ചു. യുദ്ധപുരോഗതി നൂതനമായ പ്രശ്നങ്ങളെ ഉദ്ഭവിപ്പിച്ചുകൊണ്ടിരുന്നു. കാൺഗ്രസ്സ് ഈ സ്ഥിതിഗതികളിൽ സ്വീകരിക്കേണ്ട നിലപാടിനെപ്പററി, വർക്കിംഗ്കമ്മിററി ബോംബേയിൽ സമ്മേളിച്ച് ആലോചനകൾ നടത്തി. ബ്രിട്ടീഷ്ഗവർമെൻറ് അവരുടെ യുദ്ധാനന്തരലക്ഷ്യം ഇൻഡ്യയുടെ പൂർണ്ണസ്വാതന്ത്ര്യമാണെന്ന് പ്രഖ്യാപിക്കുകയും താൽക്കാലികമായി കേന്ദ്രത്തിൽ ജനപ്രതിനിധികളുടെ ഗവർമെൻറ് സംഘടിപ്പിച്ച് അധികാരം കൈയ്മാറുകയും ചെയ്യുമെങ്കിൽ ഇൻഡ്യ ബ്രിട്ടന്റെ യുദ്ധയത്നങ്ങളോട് ഹൃദയപൂർവ്വം സഹകരിക്കുന്നതാണെന്ന് അഖിലേന്ത്യാ കാൺഗ്രസ്സ്കമ്മിററി ഒരു പ്രമേയം അംഗീകരിച്ചു.

ഇതു് ഗാന്ധിജിയുടെ വിശ്വാസപ്രമാണങ്ങൾക്കു് വിരുദ്ധമായിരുന്നു. അദ്ദേഹം തന്റെ അക്രമരാഹിത്യസിദ്ധാന്തങ്ങളിൽ ഉറച്ചുനിന്നു, ബാഹ്യമായ ആക്രമണങ്ങൾക്കും ആഭ്യന്തരകലാപങ്ങൾക്കും എതിരായുള്ള അക്രമരാഹിത്യം സ്വതന്ത്രഭാരതത്തിൽ ഫലപ്രദമാകയില്ലെന്നു് തീർച്ചയാണു്. അതുകൊണ്ടു് അക്രമരാഹിത്യത്തിന്റെ ശരിയായ സിദ്ധാന്തങ്ങൾ ഈ ഘട്ടത്തിൽ കാൺഗ്രസ്സ് നേതൃത്വത്തെ അലട്ടിയില്ല. എന്നാൽ ഗാന്ധിജി അക്രമരാഹിത്യത്തെപ്പററിയുള്ള കാൺഗ്രസ്സിന്റെ നിലപാടു് വ്യക്തമാക്കണമെന്നു് ആവശ്യപ്പെട്ടു. ബ്രിട്ടീഷ് ഗവർമ്മെൻറിനു് എതിരായുള്ള സ്വാതന്ത്ര്യസമരത്തിൽ അക്രമരാഹിത്യം അതിനു് മുൻപെന്നപോലെ തന്നെ മേലിലും ഒരു ഉറച്ച നയം ആയിരിക്കണമെന്നുള്ളതിനെപ്പററി കാൺഗ്രസ്സ് നേതാക്കന്മാരുടെ ഇടയിൽ യാതൊരഭിപ്രായഭേദവും ഉണ്ടായിരുന്നില്ല. എന്നാൽ സ്വതന്ത്രഭാരതത്തെ അങ്ങനെയൊരു പ്രതിജ്ഞയിൽ കെട്ടിയിടുവാൻ സാദ്ധ്യമായിരുന്നില്ല.

ഗാന്ധിജിയുടെ അക്രമരാഹിത്യം എല്ലാ കാലത്തേക്കും എല്ലാ ദേശത്തേക്കും ഉള്ള ഒന്നായിരുന്നു. തന്റെ അടിയുറച്ച വിശ്വാസങ്ങളെ താൽകാലികമായ ലാഭങ്ങൾക്കുവേണ്ടി ബലികഴിക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. മഹാത്മാഗാന്ധി നേതൃത്വമേറെടുത്തതിനുശേഷം ഉള്ള കാൺഗ്രസ്സ് ചരിത്രത്തിൽ ഇദംപ്രഥമമായി അദ്ദേഹത്തിന്റെ വിശ്വാസങ്ങൾ ഒരു വഴിക്കും വർക്കിംഗ്കമ്മിററിയുടെ അഭിപ്രായങ്ങൾ മറെറാരു വഴിക്കും തിരിഞ്ഞു. ഗാന്ധിജി കാൺഗ്രസ്സിനോടുള്ള ബന്ധം അവസാനിപ്പിക്കുവാൻ നിശ്ചയിച്ചു. ഇതിന്റെ അർത്ഥം ഗാന്ധിജിയുടെ ഉപദേശങ്ങളും മാർഗ്ഗദർശനവും കാൺഗ്രസ്സിനു് നഷ്ടപ്പെടുമെന്നായിരുന്നില്ല. കാൺഗ്രസ്സുമായുള്ള അദ്ദേഹത്തിന്റെ ചിരകാലബന്ധം അങ്ങനെ വേർപെടുത്താവുന്ന ഒന്നായിരുന്നില്ലതാനും. എന്നാൽ അക്രമരാഹിത്യം നിരുപാധികമായ ഒരു വിശ്വാസപ്രമാണമായി അദ്ദേഹം സ്വീകരിച്ചിരുന്നു. അതുകൊണ്ടുതന്നെ അദ്ദേഹത്തിനു് കാൺഗ്രസ്സിന്റെ താൽകാലികലാഭങ്ങൾക്കുവേണ്ടിയുള്ള ഈ ആദർശവ്യതിയാനം സ്വീകാര്യമായിരുന്നില്ല. ആ നിലയിൽ കാൺഗ്രസ്സും ഗാന്ധിജിയും തമ്മിലുള്ള ആദ്യത്തെ ഈ വേർപാടു് ഒരു യുഗത്തിന്റെ അവസാനവും മറെറാരു യുഗത്തിന്റെ ആരംഭവും ആയിരുന്നു. അക്രമരാഹിത്യത്തിൽ ഗാന്ധിജിയോളംതന്നെ വിശ്വാസം ഉണ്ടായിരുന്ന രാജേന്ദ്രപ്രസാദും വർക്കിംഗ്കമ്മിററിയുടെ അംഗത്വം രാജിവെച്ചുവെങ്കിലും സഹപ്രവർത്തകരുടെ സമ്മർദ്ദത്തിന്റെ ഫലമായി രാജി പിൻവലിച്ചു് വീണ്ടും ആ സ്ഥാനം അദ്ദേഹത്തിനു് സ്വീകരിക്കേണ്ടിവന്നു.

കാൺഗ്രസ്സിൻെറ പ്രമേയങ്ങൾക്കും പ്രസ്താവനകൾക്കും വൈസ്രായിയിൽനിന്നും മറുപടി ലഭിച്ചു. ഏതാനും ജനപ്രതിനിധികളെക്കൂടി ഉൾപ്പെടുത്തി അദ്ദേഹത്തിൻെറ എക്സിക്യൂട്ടിവ് കൌൺസിൽ വികസിപ്പിക്കാമെന്നു മാത്രമായിരുന്നു അതിൻെറ ഉള്ളടക്കം. യുദ്ധം അവസാനിച്ചതിനുശേഷവും ഇൻഡ്യയിലെ വിവിധവിഭാഗങ്ങളുടെ അംഗീകാരമില്ലാതെ മൌലികമായ യാതൊരു ഭേദഗതികളും ഭരണപരിഷ്കാരത്തെ സംബന്ധിച്ചിടത്തോളം സാധ്യമല്ലെന്നുകൂടി മറുപടിയിൽ എടുത്തു പറഞ്ഞിരുന്നു. ഇൻഡ്യയിലെ ന്യൂനപക്ഷങ്ങൾക്കോ രാജാക്കന്മാർക്കോ ഇൻഡ്യയുടെ ഭരണപരമായ ഏതൊരു പുരോഗതിയും തടസ്സപ്പെടുത്തുവാനുള്ള അവകാശം വ്യവസ്ഥാപിതമായി അനുവദിക്കുന്നതായിരുന്നു വൈസ്രായിയുടെ പ്രഖ്യാപനത്തിൻെറ ചുരുക്കം.

അഖിലേന്ത്യാ കാൺഗ്രസ്സ്കമ്മിററിയുടെ സഹായവാഗ്ദാനപ്രമേയം പിൻവലിക്കപ്പെട്ടു. അടുത്തുതന്നെ ബിഹാറിൽ രാംഗ്ര എന്ന സ്ഥലത്തു് ചേർന്ന കാൺഗ്രസ്സ് സമ്മേളനം സത്യാഗ്രഹം ആരംഭിക്കുവാനുള്ള നിശ്ചയമെടുക്കുകയും സമരം ആരംഭിക്കുവാനും നിയന്ത്രിക്കുവാനും ഉള്ള അധികാരം ഗാന്ധിജിക്കു നല്കുകയും സർവസൈന്യാധിപൻ എന്ന നിലയിൽ ആ ഭാരം അദ്ദേഹം ഏറെറടുക്കുകയും ഉണ്ടായി. ഈ ഘട്ടത്തിൽ രാംഗ്ര സമ്മേളനത്തെപ്പററിക്കൂടി ഒരു വാക്കു പറയേണ്ടതുണ്ടു്. മാർച്ച്മാസത്തിലാണ് സമ്മേളനം നടന്നതു്. ഉപസ്ഥിതമായിരുന്ന സ്വാതന്ത്ര്യസമരത്തിൻെറ പ്രതിധ്വനികൾ സമ്മേളനസ്ഥലത്തു് മുഴങ്ങിയിരുന്നു. ഒരു കാട്ടുപ്രദേശമായിരുന്നു സമ്മേളനസ്ഥലമായി തിരഞ്ഞെടുത്തിരുന്നതു്. അപ്പരിസരങ്ങൾകൊണ്ടു് ഉത്സാഹശാലികളായ കാൺഗ്രസ്സ്പ്രവർത്തകർ കാടുകൾവെട്ടിത്തെളിച്ചു് മനോഹരമായ ഒരു നഗരമായി ആ പ്രദേശത്തെ രൂപാന്തരപ്പെടുത്തിയിരുന്നു. പ്രതിനിധികൾക്കും നേതാക്കന്മാർക്കും പാർപ്പാനുള്ള കുടിലുകൾകൊണ്ടു് ആ പ്രദേശം നിറഞ്ഞു. വെള്ളത്തിനു് പമ്പുകൾ ഘടിപ്പിച്ചു. ആ കാട്ടുപ്രദേശത്തു് വൻപിച്ചതോതിലുള്ള ഒരുക്കം കൂട്ടുവാൻ കാൺഗ്രസ്സ്പ്രവർത്തകർ ഉത്സാഹത്തോടെ പ്രവർത്തിച്ചുകൊണ്ടിരുന്നു. കാൺഗ്രസ്സിൻെറ ആഭിമുഖ്യത്തിൽ സാധാരണ നടത്താറുള്ള ഗംഭീരമായ പ്രദർശനവും ഏർപ്പാടു ചെയ്തു. ചരിത്രകാരന്മാർ ബിഹാറിൻെറ അന്നുവരെ ഉള്ള കാൺഗ്രസ്സ് പ്രവർത്തനങ്ങളുടെ ചരിത്രം എഴുതി അച്ചടിച്ചു് വിതരണംചെയ്തു. ചിത്രകാരന്മാർ തങ്ങളുടെ മനോഹരമായ കലാസൃഷ്ടികൾ കാൺഗ്രസ്സ് നഗരത്തിൽ പ്രദർശിപ്പിച്ചിരുന്നു.

രാജേന്ദ്രപ്രസാദാണു് സ്വാഗതസംഘാധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതു്. അദ്ദേഹം വളരെ ക്ലേശങ്ങൾ സഹിച്ചു് ബിഹാ

റിന്റെ പുരാതന ചരിത്രത്തെയും ആധുനിക പ്രശ്നങ്ങളേയും ക്രോഡീകരിച്ച് ഗംഭീരമായ ഒരു സ്വാഗതപ്രസംഗം എഴുതിതയ്യാറാക്കി മൌലനാ അബ്ദുൽകലാം ആസാദാണ് സമ്മേളനാധ്യക്ഷനായി വരിക്കപ്പെട്ടിരുന്നതു്. അദ്ദേഹം യഥാകാലം വന്നുചേൎന്നു. ചിട്ടയൊപ്പിച്ചുള്ള ഗംഭീരമായ ഒരു സ്വീകരണവും അദ്ദേഹത്തിനു് നല്കി. എ. ഐ. സി. സി. യും വിഷയ നിൎണ്ണയക്കമ്മിറ്റിയും രണ്ടു ദിവസങ്ങൾ മുൻപുതന്നെ സമ്മേളിച്ച് ആലോചനകൾ ആരംഭിച്ചു. പ്രമേയങ്ങൾ എഴുതി തയ്യാറാക്കപ്പെട്ടു. ആ കാട്ടുപ്രദേശം ജനപ്പെരുപ്പമുള്ള ഒരു വൻപിച്ച നഗരംതന്നെയായി മാറി.

കാൺഗ്രസ്സ് സമ്മേളനദിനം പുലൎന്നു. ടിക്കറ്റുകൾ മുഴുവൻ വിറ്റഴിഞ്ഞു. അഞ്ചുലക്ഷം പേൎക്കാണു് സമ്മേളനം കൂടുവാൻ ഏൎപ്പാടുചെയ്തിരുന്നതു്. അദ്ധ്യക്ഷനെ സമ്മേളനസ്ഥലത്തേക്കു ആനയിക്കുവാനുള്ള ഘോഷയാത്ര ആരംഭിക്കേണ്ട സമയമായി. ഇതിനിടയ്ക്കു് ആകാശം ഇരുണ്ടു. കാൎമേഘങ്ങൾ അങ്ങുമിങ്ങും കാറ്റിൽ ഇളകിക്കൊണ്ടിരുന്നു. ഭയങ്കരമായ ഇടിയും മിന്നലും ആരംഭിച്ചു. മഴ ഉഗ്രമായി പെയ്യുവാൻ തുടങ്ങി. കോരിച്ചൊരിഞ്ഞിരുന്ന മഴയുടെ ഫലമായി കാൺഗ്രസ്സ് നഗരം ജലംകൊണ്ടു് നിറഞ്ഞു് ഓളം തല്ലുവാൻ തുടങ്ങി. മഴ അടങ്ങുമെന്നു് ആശിച്ചും അദ്ധ്യക്ഷന്റെ ആഗമനത്തെ പ്രതീക്ഷിച്ചും സമ്മേളനപ്പന്തലിലെ ജനങ്ങൾ മഴ നനഞ്ഞുകൊണ്ടു് അവിടെ കാത്തിരുന്നു. എന്നാൽ മഴയുടെ ശക്തി വൎദ്ധിച്ചതല്ലാതെ കുറയുന്ന യാതൊരു ലക്ഷണവും ഉണ്ടായിരുന്നില്ല. സമ്മേളനപ്പന്തലിൽ പ്ലാറ്റ്ഫാറംവരെ വെള്ളം പൊങ്ങി. അതുവരെ അദ്ധ്യക്ഷനെ പ്രതീക്ഷിച്ചു് പന്തലിൽ ഇരുന്നിരുന്ന ജനങ്ങൾ അവിടം വിട്ടുപോകുവാൻ തുടങ്ങി. ഉച്ചഭാഷിണികൾ നിശ്ശബ്ദമായി. ഘോഷയാത്ര വേണ്ടെന്നു് വെയ്ക്കുകയല്ലാതെ നിൎവ്വാഹം ഉണ്ടായിരുന്നില്ല. മഴപെയ്തുകൊണ്ടിരിക്കുമ്പോൾ തന്നെ അദ്ധ്യക്ഷൻ പ്ലാറ്റ്ഫാറത്തിൽ കയറി ഇരിപ്പുറപ്പിച്ചു. രാജേന്ദ്രപ്രസാദ് രണ്ടു സെക്കൻഡുകൊണ്ടു് നാലുവാചകങ്ങളിൽ തന്റെ സ്വാഗതപ്രസംഗം അവസാനിപ്പിച്ചു. എഴുതിതയ്യാറാക്കി അച്ചടിച്ചിരുന്ന ദീൎഘപ്രസംഗം പുറത്തു് ഇറക്കേണ്ടതായിവന്നില്ല. അദ്ധ്യക്ഷൻ നാലഞ്ചുവാക്കുകൾപറഞ്ഞു് ഉപക്രമപ്രസംഗം നടത്തി. അന്നത്തെ സമ്മേളനവും അതോടുകൂടി അവസാനിച്ചു.

കുടിലുകൾ മഴയെ ചെറുത്തു നിന്നതുകൊണ്ടു് പ്രതിനിധികൾ ഒരുവിധം രാത്രി കഴിച്ചുകൂട്ടി. അടുത്തദിവസം മഴപെയ്തില്ല. അതുകൊണ്ടു് പന്തലിനപ്പുറത്തു് പതാക ഉയൎത്തുവാൻ വേണ്ടി നാട്ടിയിരുന്ന സ്തംഭത്തിന്റെ കൽത്തറയിൽ അദ്ധ്യക്ഷൻ ഇരുന്നു് യോഗനടപടികൾ

ആരംഭിച്ചു. പ്രതിനിധികൾ ചുററും കൂടിനിന്നു് വാദപ്രതിവാദങ്ങളിൽ പങ്കുകൊണ്ടു. പുഴയിൽ വെള്ളം പൊങ്ങിയതുകൊണ്ടു് പൈപ്പ് സിസ്റ്റം നിശ്ശേഷം നിരുപയോഗമായിത്തീർന്നതിനാൽ അന്നുതന്നെ പ്രതിനിധികൾ അവരുടെ നാട്ടുകളിലേക്കു് മടങ്ങി. ഗാന്ധിജിയും ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

കാൺഗ്രസ്സ് മന്ത്രിസഭകളുടെ രാജികൊണ്ടു് ഏററവും കൂടുതൽ നേട്ടങ്ങളുണ്ടായതു് മുസ്ലീംലീഗിനാണു്. 1937 ലെ തിരഞ്ഞെടുപ്പിൽ എല്ലാ സംസ്ഥാനങ്ങളിലും മുസ്ലീംലീഗ് നിശ്ശേഷം പരാജയപ്പെട്ടിരുന്നു. കഷ്ടിച്ചു് അഞ്ചുശതമാനം വോട്ടുകൾമാത്രമാണു അവക്കു് ലഭിച്ചിരുന്നതു്. കാൺഗ്രസ്സ്, സഹകരണം നിഷേധിക്കുകയും മന്ത്രിസഭകൾ രാജിവെയ്ക്കുകയും ഉണ്ടായതോടുകൂടി വൈസ്രായി മുസ്ലീംലീഗിനെ മേല്ക്കുമേൽ ആശ്രയിക്കുവാൻ തുടങ്ങി. കാൺഗ്രസ്സിന്റെ അതിരു കടന്ന അവകാശവാദങ്ങളെ മുസ്ലീംലീഗിന്റെ കടുത്ത വർഗ്ഗീയതയെ മറയായിപ്പിടിച്ചു് പ്രതിബന്ധപ്പെടുത്താമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. കാൺഗ്രസ്സിൽ നിന്നു പുറത്തുപോയതിനുശേഷം ഇംഗ്ലണ്ടിൽ വക്കീൽവൃത്തിയാരംഭിച്ചു് പൊതുപ്രവർത്തനങ്ങളിൽ നിന്നു് വിരമിച്ചിരുന്ന ജിന്ന ഇൻഡ്യയിലേക്കു തിരിച്ചു വന്നിരുന്നു. ബ്രിട്ടിഷ് സാമ്രാജ്യശക്തിയുടെ നിഴലിൽ അല്പകാലംകൊണ്ടു് ജിന്ന ഗാന്ധിജിക്കു് തുല്യനായ ഒരു അഖിലേന്ത്യാ നേതാവായി ഉയന്നു. അധികാരകൈമാററം (Transfer of power) എന്ന ഗ്രന്ഥത്തിൽ മി. വി. പി. മേനവൻ ജിന്നയുടെ ഭാഷയിൽതന്നെ ഈ ഉയർച്ചയെപ്പററി ഇങ്ങനെ രേഖപ്പെടുത്തുന്നു:—"യുദ്ധാരംഭത്തിനുശേഷം എന്നോടുള്ള ഗവർമ്മെൻറിന്റെ ബന്ധത്തിനു് വ്യവസ്ഥാപിതമായ ഒരു മാററംതന്നെ സംഭവിച്ചു. ഗാന്ധിജിയെപ്പോലെ തന്നെ എന്നെയും ഗവർമ്മെൻറു് പരിഗണിക്കുവാൻ തുടങ്ങി. എനിക്കു കയററം നല്കി, ഗാന്ധിജിയുടെ നിലയിലേക്കു് ഉന്നമിപ്പിച്ചതിൽ ഞാൻ ആശ്ചര്യപ്പെട്ടു."

ജിന്നയും വൈസ്രായിയും തമ്മിലുള്ള വേഴ്ച കൂടുതൽ ദൃഢപ്പെട്ടു. ജിന്നയുടെ അവകാശവാദങ്ങൾക്കു് വൈസ്രായി കൂടുതൽ പരിഗണന നല്കി. മുസ്ലീംലീഗിന്റെ അനുമതി കൂടാതെ യാതൊരു ഭരണപരിഷ്കാരപുരോഗതിയും ഇൻഡ്യയിൽ ഉണ്ടാകുന്നതല്ലെന്നുള്ള ഒരു പ്രഖ്യാപനം മുസ്ലീംലീഗ് വക്കിംഗ്കമ്മിററി ഗവർമ്മെൻറിനോടു് ആവശ്യപ്പെട്ടു. കാൺഗ്രസ്സ് മന്ത്രിസഭകൾ രാജിവെച്ചതിൽ ആഹ്ലാദം പ്രകടിപ്പിക്കുവാൻ ഡിസംബർ 22 ഒരു വിമോചനദിനമായി കൊണ്ടാടണമെന്നു് മുസ്ലീംലീഗ് വക്കിംഗ്കമ്മിററി ഇൻഡ്യയൊട്ടുക്കുള്ള മുസ്ലീങ്ങളോടാവശ്യപ്പെട്ടു. കാൺഗ്രസ്സ് ഭരണത്തിൻ കീഴിൽ മുസ്ലീ

ങ്ങൾക്കു് നേരിടേണ്ടിവന്ന അപമാനവും അനീതിയും മർദ്ദനവും വിവരിച്ചുകൊണ്ടു് പീർപ്പൂർ കമ്മിററി റിപ്പോർട്ടെന്നപേരിൽ ഒരു പ്രമാണം പ്രസിദ്ധീകരിക്കപ്പെട്ടു. ഈ റിപ്പോർട്ടിലെ ആരോപണങ്ങൾ അടിസ്ഥാനരഹിതങ്ങളായതുകൊണ്ടു് ഫെഡറൽ കോർട്ടിലെ ചീഫ്ജസ്റ്റിസിനെക്കൊണ്ടോ മററാരെങ്കിലും നിഷ്പക്ഷന്യായാധിപനെക്കൊണ്ടോ അവയെപ്പററി അന്വേഷണം നടത്തിക്കുവാൻ കാൺഗ്രസ്സ് കേന്ദ്രഗവർണ്മെൻറിനെ വെല്ലുവിളിച്ചു. ഈ വെല്ലുവിളി സ്വീകരിക്കപ്പെട്ടില്ല. വൈസ്രോയിയും ഗവർമ്മെൻറും മൌനം ദീക്ഷിച്ചതേയുള്ളു.

ഈ സന്ദർഭം ഉപയോഗിച്ചു് മുസ്ലീംലീഗിനെ വളർത്തി കാൺഗ്രസ്സിനു് എതിരായ ഒരു മഹാശക്തിയായി സംഘടിപ്പിക്കാമെന്നു് ബ്രിട്ടീഷ് ഭരണാധികാരികൾ വിശ്വസിച്ചു. അവർ അതിൽ ഏറെക്കുറെ വിജയിക്കുകയും ചെയ്തു. മുസ്ലീംലീഗിൻെറ വാദങ്ങളെ ഗവർമ്മെൻറു് അംഗീകരിക്കുകയും ന്യൂനപക്ഷങ്ങളുടെ സമ്മതികൂടാതെ ഭരണപരിഷ്കാര പുരോഗതി ഉണ്ടാകുകയില്ലെന്നു് വാഗ്ദാനം നല്കുകയും ചെയ്തിരുന്നു. യുദ്ധത്തിനുശേഷം ഫെഡറൽ പദ്ധതിപോലും പുനഃപരിശോധന ചെയ്യാമെന്നു് ഗവർമ്മെൻറു് ഏല്ക്കുകയും ചെയ്തു. മുസ്ലീംലീഗാവശ്യപ്പെട്ടതും ഈ തരമായ ഒരു പ്രഖ്യാപനം ആയിരുന്നു. അവസാനമായി മുസ്ലീംലീഗിൻെറ വാർഷിക സമ്മേളനം ലാഹോറിൽ സമ്മേളിച്ചു് ഐകകണ്ഠ്യമായി ഇൻഡ്യ വിഭജിച്ചു് പാക്കിസ്ഥാൻ എന്നൊരു മുസ്ലീം സംസ്ഥാനം സ്ഥാപിച്ചുകിട്ടണമെന്നുള്ള അവകാശ പ്രമേയം പാസാക്കി. ഹിന്ദുക്കളും മുസ്ലീങ്ങളും രണ്ടു വംശങ്ങളായതുകൊണ്ടു് വെവ്വേറെ രാഷ്ട്രങ്ങൾ സൃഷ്ടിക്കണമെന്നും ഇൻഡ്യയുടെ വടക്കുകിഴക്കും വടക്കുപടിഞ്ഞാറും മുസ്ലീങ്ങൾക്കു് ഭൂരിപക്ഷം ഉള്ള സംസ്ഥാനങ്ങൾ കൂട്ടിച്ചേർത്തു പാക്കിസ്ഥാൻ എന്നപേരിൽ ഒരു പുതിയ മുസ്ലീം രാഷ്ട്രം സ്ഥാപിക്കണമെന്നും ആയിരുന്നു ലാഹോർ സമ്മേളനം ആവശ്യപ്പെട്ടതു്. പാക്കിസ്ഥാൻ വാദം ഇവിടെ ആവിർഭവിക്കുകയും അന്തിമഘട്ടങ്ങളിൽ അതൊരു യഥാർത്ഥ്യമായി പരിണമിക്കുകയും ഉണ്ടായി.

---

## അദ്ധ്യായം ഇരുപത്തിആറു്

# ക്വിററ് ഇൻഡ്യാ

ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ യുദ്ധയത്നങ്ങളെ പ്രതിബന്ധപ്പെടുത്തുന്ന യാതൊരു നടപടിയും അന്നുവരെ കാൺഗ്രസ്സ് സ്വീകരിച്ചിരുന്നില്ല. എന്നാൽ കാൺഗ്രസ്സിൻെറ ഈ നയം ദൌർബല്യത്തിൻെറ

ഒരു ലക്ഷ്യമായിട്ടാണ് ഗവർണ്മെന്റു് കരുതിയതു്. കാൺഗ്രസ്സിന്റെ സഹകരണ വാഗ്ദാനങ്ങൾ ഒന്നൊന്നായി നിരസിക്കപ്പെട്ടു. രാജ്യ സമ്മേളനത്തിനുശേഷം ഗവർണ്മെന്റിനു് എന്തെങ്കിലും മാനസാന്തരമുണ്ടാകുവാൻ കഴിയുമോ എന്നു പരീക്ഷിക്കുവാൻ ഗാന്ധിജി വൈസ്രായിയുമായി സമ്പർക്കം പുലർത്തുകയുണ്ടായെങ്കിലും എല്ലാ അനുരഞ്ജനമാർഗ്ഗങ്ങളും പരാജയപ്പെടുകയാണു് ഉണ്ടായതു്. ഒടുവിൽ ഗാന്ധിജി വൈസ്രോയിക്കു് ഇങ്ങനെ എഴുതി:—"കാൺഗ്രസ്സു് വനാന്തരത്തിൽ അലഞ്ഞുതിരിയണമെന്നതു് ഞാൻ കാംക്ഷിക്കുന്നില്ല.................എന്നാൽ ഇന്നത്തെ പ്രതിസന്ധിഘട്ടത്തിൽ ചക്രവർത്തിയുടെ ഗവർണ്മെന്റിനെ വിഷമിട്ടപ്പെടുത്താതിരിക്കുവാൻ വേണ്ടി ഞാൻ തന്നെ വളർത്തിക്കൊണ്ടിരിക്കുന്ന ഒരു വൻപിച്ച സംഘടനയുടെ നാശം നിസ്സഹായനായി നോക്കിക്കൊണ്ടു നില്ക്കുവാൻ എനിക്കു് സാധ്യമല്ല. അസ്ഥാനത്തുള്ള ഒരു ധർമ്മനീതി നിലനിർത്തുവാൻ ഒന്നു പിടയ്ക്കാൻപോലും തയ്യാറാകാതെ അവർദ്ദുചെയ്യപ്പെടുവാൻ ഞാൻ കാൺഗ്രസ്സിനെ അനുവദിച്ചു വെന്ന ആരോപണത്തിനു് ഇടം അനുവദിക്കുന്നതു് വിഹിതമല്ലല്ലോ! ഈ ചിന്തയാണു് ഇന്നു് എന്നെ കാർന്നു തിന്നുകൊണ്ടിരിക്കുന്നതു്." അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മിറ്റി സമ്മേളിച്ചു് യുദ്ധയത്നങ്ങളോടു് നിസ്സഹകരിക്കുവാൻ ജനങ്ങളെ ആഹ്വാനം ചെയ്തു. വീണ്ടും ഒരു മാസത്തിനുശേഷം വർക്കിംഗ്കമ്മററി വാർധയിൽ സമ്മേളിച്ചു് വ്യക്തിസത്യഗ്രഹം ആരംഭിക്കുവാൻ നിശ്ചയിച്ചു. കൂട്ടമായുള്ള നിയമനിഷേധം വിദേശീയയുദ്ധത്തിന്റെ അവസരത്തിൽ ആക്രമണത്തിനു് വഴിതെളിച്ചേക്കുമെന്നുള്ള ഭീതിയാണു് ആദ്യഘട്ടത്തിൽ സമരം വ്യക്തിസത്യഗ്രഹരൂപത്തിൽ അവതരിപ്പിക്കുവാൻ ഗാന്ധിജിയെ പ്രേരിപ്പിച്ചതു്. അതുകൊണ്ടു് ഗാന്ധിജി തിരഞ്ഞെടുക്കുന്ന ഏതാനും വ്യക്തികൾ മാത്രം സത്യഗ്രഹം ആരംഭിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ നിശ്ചയം. കൂട്ടം കൂട്ടമായി ജനങ്ങൾ നിയമനിഷേധം നടത്തിയില്ലെങ്കിലും തിരഞ്ഞെടുക്കപ്പെടുന്ന ചില വ്യക്തികൾ ഇൻഡ്യയെ പ്രതിനിധാനം ചെയ്യുമെന്നുള്ളതുകൊണ്ടു് രാഷ്ട്രത്തിന്റെ പ്രതിഷേധം ലോകത്തെ മനസ്സിലാക്കാമെന്നു് അദ്ദേഹം വിഭാവനംചെയ്തു.

ആചാര്യവിനോബാഭാവെയെ ആണു് ഗാന്ധിജി വ്യക്തിസത്യഗ്രഹം ആരംഭിക്കുവാൻ തിരഞ്ഞെടുത്തതു്. അന്നുവരെ പ്രായേണ അപ്രശസ്തനെന്നല്ല അജ്ഞാതനായി കഴിഞ്ഞുകൂടിയ ഈ സാത്വികൻ ആദ്യത്തെ ദിവസം നിയമം ലംഘിച്ചു് അറസ്റ്റു് വരിച്ചു. ഈ മുറയ്ക്കു് ദിവസവുമെന്നവണ്ണം ഇൻഡ്യയൊട്ടുക്കു് വ്യക്തിസത്യഗ്രഹം നടന്നുകൊണ്ടിരുന്നു. വളരെപ്പേർ അറസ്റ്റു് ചെയ്യപ്പെടുകയുംചെയ്തു. വ്യക്തിസത്യഗ്ര

ത്തിൽ പങ്കെടുക്കുവാൻ രാജേന്ദ്രപ്രസാദ് അഭിലാഷം പ്രകടിപ്പിച്ചു. എന്നാൽ ഒരു നിത്യരോഗിയായിരുന്ന അദ്ദേഹം ഗവർമ്മെൻറിന് ഒരു ഭാരമായിരിക്കുമെന്നുള്ള പഴയ ഗാന്ധിസിദ്ധാന്തത്തെ ആധാരമാക്കിത്തന്നെ ഗാന്ധിജി അനുമതി നല്കിയില്ല.

കാൺഗ്രസ്സിലെ ഉന്നതന്മാരായ നേതാക്കന്മാർ ഓരോരുത്തരായി അറസ്റ്റ്‌വരിച്ചു. ഏതു ഘട്ടത്തിലും ഈ പ്രസ്ഥാനം ഒരു കൂട്ടസത്യാഗ്രഹമായി മാററുവാൻ കഴിയുമായിരുന്നുവെങ്കിലും ഗാന്ധിജി അതിന് വിസമ്മതിച്ചു. രാജേന്ദ്രപ്രസാദ് മുഴുവൻ സമയവും വാർദ്ധായിൽ ഉണ്ടായിരിക്കണമെന്ന് ഗാന്ധിജി ആവശ്യപ്പെട്ടു. വ്യക്തിസത്യാഗ്രഹകാലഘട്ടത്തിൽ മുഴുവൻ സമയവും അദ്ദേഹം അവിടെത്തന്നെ കഴിച്ചുകൂട്ടി.

യൂറോപ്പിൽ സഖ്യകക്ഷികളുടെ പരാജയം തുടർന്നുകൊണ്ടിരുന്നു. ജപ്പാൻ സഖ്യകക്ഷികൾക്ക് എതിരായി യുദ്ധപ്രഖ്യാപനം ചെയ്തു. പേൾ തുറമുഖത്തിൽ ഉണ്ടായിരുന്ന കപ്പലുകൾ മുഴുവൻ യാതൊരു മുന്നറിവുംകൂടാതെ ജപ്പാൻ കുത്തിക്കൂട്ടി നശിപ്പിച്ചതിനുശേഷം അമേരിക്ക സഖ്യകക്ഷികളുടെ വശത്തുചേർന്ന് യുദ്ധപ്രഖ്യാപനം ചെയ്തു. ജപ്പാന്റെ സൈനികശക്തിയും ദ്രുതഗതിയിൽ ഉള്ള മുന്നേററവും ജാവാ, മലയാ, സിംഗപ്പൂർ, ബർമ്മ മുതലായ രാജ്യങ്ങളിൽ അവർക്ക് സിദ്ധിച്ച വിജയവും ബ്രിട്ടന്റെ ദയനീയമായ പരാജയങ്ങളും ഇൻഡ്യയുടെ രാജ്യരക്ഷ പാടെ അപകടത്തിലാക്കിയിരുന്നു. ഏതവസരത്തിലും ഇൻഡ്യ പിടിച്ചടക്കുവാൻ ഒരു ശ്രമം ജപ്പാൻ നടത്തുമെന്നും ആ ആക്രമണം ഏതാണ്ട് ഉപസ്ഥിതമാണെന്നും തെളിഞ്ഞതോടുകൂടി സഖ്യകക്ഷികളുടെ പരിഭ്രാന്തി വർദ്ധിച്ചു. ഇതിനിടയ്ക്ക് യൂറോപ്പിൽ ഹിററ്ലർ റഷ്യയെ ആക്രമിച്ചുകൊണ്ട് അമേരിക്കയെപ്പോലെതന്നെ റഷ്യയും ഹിററ്ലറെ നശിപ്പിക്കുവാൻ സഖ്യപക്ഷത്തിൽ അണിനിരന്നു. എങ്കിലും ജർമ്മനി എല്ലാ പ്രതിരോധങ്ങളും തകർത്ത് മാസ്ക്കോ ലക്ഷ്യമാക്കി മുന്നേററം തുടർന്നു. 1942-ൽ യുദ്ധത്തിന്റെ അന്തിമവിജയം ജർമ്മനിക്കും ജപ്പാനും ആയിരിക്കുമെന്ന ആശങ്കകൾ ലോകത്തെ നടുക്കിയിരുന്നു.

ചർച്ചിൽ ഇംഗ്ലണ്ടിൽ പ്രധാനമന്ത്രിപദം ഏററുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന് ഇൻഡ്യയുടെ സ്വാതന്ത്ര്യവാദത്തോടുള്ള എതിർപ്പ് യാതൊരു ഒത്തുതീർപ്പിനുമിടം അനുവദിക്കുന്നതായിരുന്നില്ല. എങ്കിലും ഫ്രാൻസിന്റെ പതനവേളയിൽ ഫ്രഞ്ച് ജനതയ്ക്ക് ഇംഗ്ലീഷ് പൌരത്വം നല്കുവാൻ ബ്രിട്ടൺ തയ്യാറാണെന്നുള്ള വിപ്ലവകരമായ ആശയത്തിന്റെ ജനയിതാവായ ഈ രാജ്യതന്ത്രജ്ഞൻ ഇൻഡ്യൻ പ്രശ്നത്തെ അതിന്റെ പൂർണ്ണപ്രകാശത്തിൽ കണ്ട് പ്രതിവിധി നിർദ്ദേശിക്കുമെന്ന് ചിലർ ആശിക്കാതിരുന്നില്ല. പക്ഷെ ഇതൊന്നും സംഭവി

ച്ചില്ല. എന്നാൽ അന്നത്തെ പ്രതിസന്ധിഘട്ടത്തിൽ ഇൻഡ്യയിൽ സ്വതന്ത്രഭാവം വളൎത്തുകയും ഇൻഡ്യയുടെ സഹകരണം നേടുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമാണെന്നു് അദ്ദേഹത്തിനു തോന്നാതിരുന്നില്ല. ചർച്ചിൽ സർ. സ്റ്റാഫോർഡ് ക്രിപ്സിനെ ചില യുദ്ധകാലപരിഷ്കാരനിർദ്ദേശങ്ങളും ഏല്പിച്ചു് കോൺഗ്രസ്സിന്റെ സഹകരണം നേടുവാൻ ഇൻഡ്യയിലേക്കു് നിയോഗിച്ചു. യുദ്ധത്തിൽ ജേതാക്കളായിരുന്നുകൊണ്ടു് അമേരിക്ക ബ്രിട്ടന്റെ ഇൻഡ്യാനയത്തെ സൂക്ഷ്മമായി വീക്ഷിച്ചിരുന്നുവെന്നു് വ്യക്തമാണു്. ഒരുപക്ഷേ ക്രിപ്സിന്റെ ദൗത്യത്തിൽ അമേരിക്കയും പിന്നണിയിൽ പ്രവർത്തിച്ചിരിക്കണമെന്നു് സങ്കല്പിക്കുന്നതിലും തെറ്റില്ല.

ക്രിപ്സ് 1942 മാർച്ച് 25-ാംനു ഇൻഡ്യയിൽ എത്തി. ഇൻഡ്യയിലെ രാഷ്ട്രീയസ്തംഭനം പരിഹരിക്കുവാൻ യുദ്ധകാലപരിതഃസ്ഥിതികളിൽപോലും ബ്രിട്ടനുള്ള ഉൽക്കണ്ഠയെപ്പറ്റി ലോകത്തെ ധരിപ്പിക്കുവാൻ ആവശ്യകമായ എല്ലാ പ്രചരണകോലാഹലങ്ങളോടുംകൂടിയാണു് ബ്രിട്ടീഷ് ക്യാബിനറ്റ് അദ്ദേഹത്തെ ഇൻഡ്യയിലേയ്ക്കു് അയച്ചിരുന്നതു്. ഇൻഡ്യയുടെ ഭാവിപദവിയെപ്പറ്റിയും ഭരണകാര്യങ്ങളിൽ ജനങ്ങൾക്കു് ഫലപ്രദമായ നിയന്ത്രണാധികാരം നല്കുവാൻ ഉടനടി നടപ്പിലാക്കേണ്ട പരിഷ്കാരങ്ങളെപ്പറ്റിയും മറ്റും അവകാശവാദങ്ങളോടും കോൺഗ്രസ്സ് പുറപ്പെടുവിച്ചിരുന്നതു്. കോൺഗ്രസ്സ് ഒരു രാഷ്ട്രീയകക്ഷിമാത്രമല്ല, ഇൻഡ്യയുടെ ശബ്ദമാണെന്നു് ഈ വാദങ്ങൾ ഉന്നയിച്ചതിലുള്ളതും വ്യക്തമായിരുന്നു.

ക്രിപ്സ് കൊണ്ടുവന്നിരുന്ന നിർദ്ദേശങ്ങൾ ഇവിടെ വിവരിക്കേണ്ടതായിട്ടില്ല. ഇൻഡ്യയുടെ അവകാശവാദങ്ങളെ ഏറ്റവും സഹാനുഭൂതിയോടെ വീക്ഷിച്ചിരുന്ന ക്രിപ്സിനേക്കാൾ കൂടുതൽ സമ്മതനായ ഒരു രാജ്യതന്ത്രജ്ഞനെ ബ്രിട്ടീഷ് ഗവർമ്മെന്റിനു് നിയോഗിക്കുവാൻ സാധ്യമായിരുന്നില്ല. ഇൻഡ്യൻ നേതാക്കന്മാരുമായി അദ്ദേഹം മുൻകാലങ്ങളിൽതന്നെ മൈത്രീബന്ധം ഉറപ്പിച്ചിരുന്നു. വർദ്ധിച്ച പ്രതീക്ഷകളോടുകൂടിയാണു് ജനങ്ങൾ അദ്ദേഹത്തിന്റെ ആഗമനം പ്രതീക്ഷിച്ചതു്. ക്രിപ്സ് ഇൻഡ്യൻ നേതാക്കന്മാരെ വെവ്വേറെയുമായി സംഭാഷണങ്ങൾ നടത്തി. ഈ സംഭാഷണം മൂന്നാഴ്ചയോളം നീണ്ടുനിന്നു. മൌലാനാ ആസാദും ജവഹർലാൽനെഹ്റുവും ആണു് കോൺഗ്രസ്സിനുവേണ്ടി ക്രിപ്സുമായി സംഭാഷണം നടത്തിയതു്. വർക്കിംഗ് കമ്മിറ്റി അംഗങ്ങൾ ഇക്കാലമത്രയും ഡൽഹിയിൽ പാർത്തു. അവിഭക്തഭാരതത്തിനുവേണ്ടിയുള്ള കോൺഗ്രസ്സ്‌വാദവും രാഷ്ട്രത്തെ വിഭജിക്കുവാനുള്ള മുസ്ലീംലീഗിന്റെ വാദവും തമ്മിൽ പൊരുത്തപ്പെടുത്തുന്ന

ള്ള നിർദ്ദേശമാണ് ക്രിപ്സ് നേതാക്കന്മാരുടെ മുമ്പിൽ സമർപ്പിച്ചത്. യുദ്ധാനന്തരം സ്വാതന്ത്ര്യം ലഭിച്ചതിനുശേഷം ഇൻഡ്യയിൽനിന്ന് മുസ്ലീം ഭൂരിപക്ഷമുള്ള സംസ്ഥാനങ്ങൾക്ക് വേണമെങ്കിൽ പിരിഞ്ഞു പോകുവാൻ അനുമതിനല്കുന്ന വ്യവസ്ഥകൾ ഈ നിർദ്ദേശങ്ങളിൽ ഉൾപ്പെട്ടിരുന്നു. എന്നാൽ ആലോചനകൾ തകർന്നത് ഈ ദീർഘകാല പദ്ധതിയെ ആധാരമാക്കി ആയിരുന്നില്ല. ക്രിപ്സുമായുള്ള ആദ്യസംഭാഷണങ്ങളിൽ ജനപ്രതിനിധികളെ ഉൾപ്പെടുത്തി വൈസ്രോയി സംഘടിപ്പിക്കുന്ന എക്സിക്യൂട്ടിവ് കൌൺസിൽ ഒരു ക്യാബിനെററുനുപോലെ കൂട്ടുത്തരവാദിത്വത്തോടുകൂടി പ്രവർത്തിക്കുമെന്ന് സൂചിപ്പിക്കുന്ന ചില പ്രസ്താവനകൾ ഉണ്ടായിരുന്നു. ഇത് ഒരു സന്ധിക്ക് വഴി തെളിക്കുമെന്നുള്ള പ്രതീക്ഷകൾക്ക് അവസാനനിമിഷംവരെ ഇടനൽകിയിരുന്നു. എന്നാൽ അന്ത്യഘട്ടങ്ങളിൽ ക്യാബിനെററ്, കൂട്ടുത്തരവാദിത്വം എന്നു തുടങ്ങിയ പദങ്ങൾപോലും ഉച്ചരിക്കുവാൻ ക്രിപ്സ് തയ്യാറായില്ലെന്നു മാത്രമല്ല, ജനപ്രതിനിധികൾ അടങ്ങിയ പുതിയ എക്സിക്യൂട്ടീവ് കൌൺസിലിന്റെ സംഘടനയുടെ ശേഷവും അധികാരങ്ങൾ വൈസ്രോയിയിൽ മാത്രം നിക്ഷിപ്തമായിരിക്കുമെന്ന് അദ്ദേഹം വ്യക്തമാക്കുകയും ചെയ്തു. പ്രതിരോധവും സൈനികതീരുമാനവും സംബന്ധിച്ച കാര്യങ്ങളുടെ പേരിൽ വൈസ്രോയിക്ക് പ്രയോഗിക്കുവാൻ കഴിയാത്ത അധികാരങ്ങളൊന്നും ഉണ്ടായിരുന്നില്ല. കോൺഗ്രസ്സ് ക്രിപ്സ് നിർദ്ദേശങ്ങളെ തിരസ്കരിച്ചു. മുസ്ലീംലീഗും അവയെ സ്വീകരിക്കുകയുണ്ടായില്ല. ക്രിപ്സ് തിരിച്ചുപോയി. വൈസ്രോയിയും സിവിൽസിയൻ ഉദ്യോഗസ്ഥന്മാരും ഇൻഡ്യയിലും, ചർച്ചിൽ ഇംഗ്ലണ്ടിലും ക്രിപ്സിന്റെ കൈയ്കൾ ബന്ധിച്ചതുകൊണ്ടാണ് ദൌത്യം പരാജയപ്പെട്ടതെന്ന് പൊതുവേ വിശ്വസിക്കപ്പെട്ടു. അമേരിക്കൻസ്ഥാനാപതി അവസാനനിമിഷത്തിൽ സന്ധിക്കുള്ള കൂടിയാലോചനകൾ തകരാതിരിക്കുവാൻ ചില ശ്രമങ്ങൾ ചെയ്യാതിരുന്നില്ല. പക്ഷേ അതും വിഫലപ്പെടുകയേയുള്ളു. ഗാന്ധിജി ഈ ഘട്ടത്തിൽ മുഴുവൻ ഡൽഹിയിൽ ഉണ്ടായിരുന്നു. "പോസ്റ്റ്ഡേററഡ് ചെക്ക്" എന്നാണ് അദ്ദേഹം ക്രിപ്സ് നിർദ്ദേശങ്ങളെ വിശേഷിപ്പിച്ചത്. സന്ധിസംഭാഷണങ്ങളുടെ പരാജയത്തെ അദ്ദേഹം മുൻകൂട്ടിക്കാണുകയും ചെയ്തിരുന്നു. വിധിനിർണ്ണായകമായ ഒരു സമരം കൊണ്ടല്ലാതെ ഇൻഡ്യയുടെ സ്വാതന്ത്ര്യം നേടുക സാധ്യമല്ലെന്ന് അദ്ദേഹം മനസ്സിലാക്കി.

1942-ആഗസ്റ്റ് മാസം 7 ാം നു- അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററി ബോംബെയിൽ സമ്മേളിച്ച് സുപ്രസിദ്ധമായ "ക്വിറ്റ്ഇൻഡ്യാ" പ്രമേയം പാസ്സാക്കി. ഇൻഡ്യയ്ക്ക് സ്വാതന്ത്ര്യം അനുവദിച്ചു

കൊണ്ടു് ബ്രിട്ടീഷ് ഭരണം ഉടനടി അവസാനിപ്പിക്കണമെന്നാണു് ഈ പ്രമേയം മുഖ്യമായി ആവശ്യപ്പെട്ടതു്. ബ്രിട്ടൻ ഇൻഡ്യ വിടുന്നതോടു കൂടി ജനപ്രതിനിധികളുടെ ഒരു ഗവർമെൻറു് താത്കാലികമായി സംഘടിച്ചു് സഖ്യകക്ഷികളോടു് സഖ്യം സ്ഥാപിച്ചു് സൈനികശക്തി വർദ്ധിപ്പിച്ചു് പ്രതിരോധം സംഘടിപ്പിക്കണമെന്നും പ്രമേയം ഉറപ്പു നല്കി. ഈ അവകാശവാദങ്ങൾ ഉടനടി അംഗീകരിക്കുവാൻ സാധ്യമല്ലെങ്കിൽ യുദ്ധവിരുദ്ധപ്രചരണം നടത്തുവാനുള്ള മൌലികമായ പൌരാവകാശം അനുവദിച്ചു കിട്ടുന്നതുകൊണ്ടു് കാൺഗ്രസ്സ് താത്കാലികമായി തൃപ്തിപ്പെട്ടുകൊള്ളാമെന്നും പ്രമേയത്തിൽ പ്രസ്താവിച്ചിരുന്നു. കൂടാതെ ഈ പ്രമേയത്തിലെ നിർദ്ദേശം ഗവർമെൻറു് നിരസിക്കുകയാണെങ്കിൽ മഹാത്മാഗാന്ധിയുടെ പൂർണ്ണമായ നേതൃത്വത്തിലും നിയന്ത്രണത്തിലും കാൺഗ്രസ്സ് സംഘടിത സത്യാഗ്രഹം ആരംഭിക്കുന്നതാണെന്നു് പ്രമേയം മുന്നറിയിപ്പു നല്കി. 8-ാം- ഏ. ഐ. സി. സി. ഈ പ്രമേയത്തെ സർവാത്മനാ അംഗീകരിച്ചു. 9-ാം- തീയതി പുലരുന്നതിനുമുൻപു് ഗവർമെൻറു് മഹാത്മാഗാന്ധിയെയും വർക്കിംഗ് കമ്മറ്റി അംഗങ്ങളെയും അറസ്റ്റുചെയ്തു് ഏതോ അജ്ഞാത സ്ഥലത്തേക്കു് കൊണ്ടുപോയെന്നുള്ള വാർത്ത പത്രങ്ങൾവഴി പുറത്തുവന്നു.

നമുക്കു് രാജേന്ദ്രപ്രസാദിനെ അനുഗമിക്കാം. അദ്ദേഹം ക്വിററ് ഇൻഡ്യാ പ്രമേയം അംഗീകരിക്കപ്പെട്ട ബോംബെ സമ്മേളനത്തിൽ ഹാജരായിരുന്നില്ല. രോഗബാധിതനായി അദ്ദേഹം കിടപ്പിലായിരുന്നു. ഗാന്ധിജി വിഭാവനം ചെയ്തിരുന്ന നിയമനിഷേധപരിപാടികൾ എന്തുതന്നെ അദ്ദേഹം വെളിപ്പെടുത്തിയിരുന്നില്ല. പ്രമേയം പാസ്സാക്കുന്നതിനു മുൻപു് പരിപാടികളെപ്പററി ആലോചിക്കുവാൻ തനിക്കു് സാധ്യമല്ലെന്നായിരുന്നു അദ്ദേഹം പ്രസ്താവിച്ചതു്. ആഗസ്റ്റ് 8-ാം- പാസ്സാക്കിയ പ്രമേയത്തിനുശേഷവും വൈസ്രോയിയെ കണ്ടു് സംഭാഷണം നടത്തുവാൻ അനുമതിക്കു് അദ്ദേഹം അഭ്യർത്ഥിച്ചിരുന്നതുകൊണ്ടു് ആ കൂടിക്കാഴ്ചയ്ക്കു ശേഷം അല്ലാതെ അറസ്റ്റുകൾ നടക്കുവാനിടയില്ലെന്നും അഭ്യൂഹിക്കപ്പെട്ടിരുന്നു. അതിനു മുൻപുതന്നെ രാജേന്ദ്രപ്രസാദ് ബിഹാറൊട്ടുക്കു് മറെറാരു പര്യടനം നടത്തി ജനങ്ങളുടെ ആത്മവീര്യം ഉണർത്തുകയും രാജ്യത്തിനുവേണ്ടി ജീവൻ തന്നെയും ബലികഴിക്കുവാൻ ജനങ്ങൾ സന്നദ്ധരാകേണ്ടകാലം ആസന്നമായിരിക്കുന്നുവെന്നു് അവരെ ഉദ്ബോധിപ്പിക്കുകയും ചെയ്തതിനുശേഷം രോഗബാധിതനായിട്ടാണു് അദ്ദേഹം ഗൃഹത്തിൽ മടങ്ങിയെത്തിയതു്.

ഗാന്ധിജി തന്റെ ഏ. ഐ. സി. സി. യിലെ പ്രസംഗം അവസാനിപ്പിച്ചതു്—"പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക" എന്ന

മുദ്രാവാക്യം ഉച്ചരിച്ചുകൊണ്ടായിരുന്നു. "ഞാൻ നിങ്ങൾക്കു് ഒരു മന്ത്രം ഉപദേശിക്കുന്നു. അതു വളരെ ചെറുതാണു്. നിങ്ങൾ അതു നിങ്ങളുടെ ഹൃദയത്തിൽ പതിക്കുക. നിങ്ങളുടെ ഓരോ ശ്വാസവും ആ മന്ത്രം ഉച്ചരിക്കട്ടെ! പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക ഇതാണു് മന്ത്രം. ഒന്നുകിൽ നാം ഇൻഡ്യയെ സ്വതന്ത്രയാക്കും. അല്ലെങ്കിൽ ആ യത്നത്തിൽ മരിക്കും. നമ്മുടെ അടിമത്തം നിലനില്ക്കുന്നതു് കാണുവാൻ നാം ജീവിച്ചിരിക്കുകയില്ല. ഇതായിരിക്കട്ടെ നിങ്ങളുടെ പ്രതിജ്ഞ!"

അറസ്റ്റിനുമുൻപു് ഗാന്ധിജി തന്റെ സിക്രട്ടറി പ്യാരിലാലിന്റെ പക്കൽ ഒരു സന്ദേശം ഏല്പിച്ചിരുന്നു. "അക്രമരഹിതനായ ഓരോ സ്വാതന്ത്ര്യഭടനും പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക എന്ന മുദ്രാവാക്യം ഒരു കടലാസ്സിൽ എഴുതി തന്റെ വസ്ത്രങ്ങൾക്കിടയിൽ സൂക്ഷിക്കട്ടെ! സത്യാഗ്രഹസമരത്തിൽ അവർ മരിക്കുകയാണെങ്കിൽ അക്രമരാഹിത്യത്തിൽ വിശ്വസിക്കാത്തവരിൽ നിന്നും അവരെ തിരിച്ചറിയുവാൻ സാധ്യമായിരിക്കും."

പക്ഷെ ഇവയൊന്നും തന്നെ ജനങ്ങൾ അറിഞ്ഞിരുന്നില്ല. അറസ്റ്റിനുശേഷം ഗവർമെൻറിന്റെ പ്രചരണത്തിലൂടെയല്ലാതെ ഗാന്ധിജിയുടെ നിർദ്ദേശങ്ങളെന്തായിരുന്നുവെന്നു് യഥാർത്ഥമായി ധരിക്കുവാൻ ജനങ്ങൾക്കു് സാധ്യമല്ലെന്നുള്ള നില വന്നുചേർന്നു. വർക്കിംഗ്കമ്മിററി അംഗങ്ങളെ അറസ്റ്റുചെയ്തതിനുശേഷം ഗവർമെൻറു് പുറപ്പെടുവിച്ച പ്രസ്താവനയിൽ റെയിൽവേയിൽ നശിപ്പിക്കുക ടെലിഗ്രാഫ്കമ്പികൾ മുറിക്കുക തുടങ്ങിയ വിധ്വംസകപ്രവർത്തനങ്ങളെ തടയുവാൻവേണ്ടിയാണു് ഗാന്ധിജിയെയും വർക്കിംഗ്കമ്മിററിയംഗങ്ങളെയും അറസ്റ്റുചെയ്തതു് എന്നു പറഞ്ഞിരുന്നു. പച്ചപ്പൊളിയായിരുന്നു ഇതെങ്കിലും അടുത്ത പ്രഭാതത്തിലെ പത്രങ്ങളിൽ ജനങ്ങൾ വായിച്ചു് ധരിച്ച പരിപാടികൾ ഇവ മാത്രമായിരുന്നു. കാൺഗ്രസ്സു് നേതാക്കന്മാർ ഒന്നടങ്കം ബന്ധനസ്ഥരായിരുന്നതുകൊണ്ടു് അതു് നിഷേധിക്കുവാനോ യഥാർത്ഥ്യം ജനങ്ങളെ ധരിപ്പിക്കുവാനോ കഴിഞ്ഞില്ല. കാററുവിതച്ചു് ഗവർമെൻറു് കൊടുങ്കാററു് കൊയ്യുകയായിരുന്നുവെന്നു് അധികാരികൾ പിന്നീടാണു മനസ്സിലാക്കിയതു്. ഗവർമെൻറിന്റെ ദുഷ്പ്രചാരണങ്ങളിലും വ്യാജവാർത്താപ്രസിദ്ധീകരണങ്ങളിലും നിന്നാണു് ജനങ്ങൾ നിയമനിഷേധപരിപാടികൾ തിരഞ്ഞെടുത്തതു്. ഒരുപക്ഷെ കാൺഗ്രസ്സു് പരിപാടികൾതന്നെയാണവയെന്നും ജനങ്ങൾ ധരിച്ചിരിക്കണം. അതിന്റെ ഫലം വിനാശകരവും ആയിരുന്നു.

9-ാംനു- പ്രഭാതത്തിൽ പാററ്നാ ഡിസ്ട്രിക്ററ് മജിസ്ട്രേട്ട് രാജേന്ദ്രപ്രസാദിന്റെ വസതിയിൽ എത്തി അദ്ദേഹത്തെ അറസ്റ്റു

ചെയ്തു. എന്നാൽ രോഗബാധിതനായ അദ്ദേഹം ശയ്യാവലംബിയായിരുന്നതുകൊണ്ട് അദ്ദേഹത്തെ ഏതു ജയിലിലാണ് പാർപ്പിക്കേണ്ടതെന്നതിനെപ്പററി അധികാരികൾ ആലോചന നടത്തി. ഗാന്ധിജിയെ പൂനായിൽ "ആഗാഖാൻ" കൊട്ടാരത്തിലാണ് താമസിപ്പിച്ചിരുന്നത്. വർക്കിംഗ് കമ്മററി അംഗങ്ങളെ അഹമ്മദ് നഗർ ഫോർട്ടിലേയ്ക്കാണ് കൊണ്ടുപോയതെന്ന് പിന്നീട് വെളിപ്പെട്ടു. രാജേന്ദ്രപ്രസാദിനും വർക്കിംഗ് കമ്മററി അംഗമെന്ന നിലയിൽ അവിടെ ഒരു മുറി ഒഴിച്ചിട്ടിരുന്നു. എന്നാൽ അദ്ദേഹത്തെ അപ്പോഴത്തെ രോഗാവസ്ഥയിൽ അത്ര ദൂരം യാത്രചെയ്യിക്കുന്നത് വിപത്കരമായിരിക്കുമെന്ന് ഡാക്ടർമാർ അഭിപ്രായപ്പെട്ടു. ഡാക്ടർമാരുടെ പരിശോധനയ്ക്കുശേഷം അദ്ദേഹത്തെ ബാങ്കിപ്പൂർ ജയിലിലേക്കാണ് കൊണ്ടുപോയത്.

രാജേന്ദ്രപ്രസാദിന്റെ അറസ്റ്റുവിവരം സംസ്ഥാനമെങ്ങും വ്യാപിച്ചതോടുകൂടി ജനങ്ങളുടെ അമർഷം കാട്ടുതീപോലെ പടർന്നു. ജനങ്ങൾ കൂട്ടം കൂട്ടമായി സിക്രട്ടേറിയേററിന്റെ പടിക്കലേക്ക് ഘോഷയാത്രയായി നീങ്ങി. പോലീസുകാർ വെടിവെച്ചതിന്റെ ഫലമായി ഒൻപതാളുകൾ മരിച്ചു. ഒട്ടനവധി ജനങ്ങൾക്ക് മുറിവേററു. നഗരം പ്രക്ഷുബ്ധമായി. ടെലിഗ്രാഫ് ടെലിഫോൺ കമ്പികൾ മുറിക്കപ്പെട്ടു. മററു ഡിപ്പാർട്ടുമെന്റുകളുമായുള്ള ബന്ധം ഇങ്ങനെ നശിപ്പിക്കപ്പെട്ടതുമൂലം പുറത്ത് നടന്ന സംഭവങ്ങളൊന്നും അധികാരികൾക്കുപോലും അറിയാൻ കഴിഞ്ഞില്ല. പോലീസ് യുവാക്കന്മാരെ അറസ്റ്റുചെയ്ത് അടുത്തദിവസം പാററ്നാജയിലിൽ അടച്ചു. എന്നാൽ അവരെ പാർപ്പിക്കുവാൻ അവിടെ സ്ഥലം ഉണ്ടായിരുന്നില്ല. അവർ ജയിൽ വളപ്പിൽ അലഞ്ഞുനടന്നു. ഇവരിലധികംപേരും വിദ്യാർത്ഥികളായിരുന്നു. ജയിലധികാരികൾ എന്തു ചെയ്യണമെന്നറിയാതെ സംഭ്രമിച്ചു. ഒടുവിൽ അവർ രാജേന്ദ്രപ്രസാദിനെ സമീപിച്ച് യുവാക്കന്മാരെ നിയന്ത്രിച്ചില്ലെങ്കിൽ ജയിലിനകത്തുപോലും വെടിവെയ്പുണ്ടാകുമെന്ന് അറിയിച്ചു.

രാജേന്ദ്രപ്രസാദ് രോഗബാധകൊണ്ട് പരിക്ഷീണനായിരുന്നുവെങ്കിലും യുവാക്കന്മാരെ വരുത്തി ജയിലിലെ അച്ചടക്കം ലംഘിക്കരുതെന്ന് ഉപദേശിച്ചു. താത്കാലികമായി വിദ്യാർത്ഥികൾ ശാന്തരായിയെങ്കിലും നേതാക്കന്മാരുടെ കണ്ണിൽനിന്നും മറയുമ്പോൾ പഴയ ബഹളങ്ങൾ പൂർവ്വാധികം ശക്തിയോടെ ആരംഭിക്കുകയായി. റോഡിൽ സഞ്ചരിക്കുന്നവരെ ടെലഫോൺകമ്പികൾ മുറിക്കുവാനും റയിൽവെ ലയിനുകൾ തകർക്കുവാനും അവർ ആഹ്വാനം ചെയ്തു. ഒടുവിൽ അധികാരികൾ ഈ യുവാക്കന്മാരിൽ നല്ലൊരു വിഭാഗത്തെ മൂന്നമയിൽ ദൂര

ള്ളള മറ്റൊരു ജയിലിലേക്ക് അയയ്ക്കുവാൻ നിശ്ചയിച്ചു. മൂന്നു ലോറികൾ വരുത്തി വിദ്യാർത്ഥികളോട് അതിൽ കയറുവാൻ അധികാരികൾ ആവശ്യപ്പെട്ടു. ഏതാനും യുവാക്കന്മാർ രണ്ടു ലോറികളിൽ കയറി. ഈ സമയത്ത് ജയിൽനടയിൽ തടിച്ചുകൂടിയിരുന്ന ജനപ്രവാഹം എല്ലാനിയന്ത്രണങ്ങളുംവിട്ട് മുന്നോട്ടു തള്ളിക്കയറി യുവാക്കന്മാരെ ലോറികളിൽ നിന്നും പിടിച്ചിറക്കി രക്ഷപ്പെടുത്തി. അതിനുശേഷം അവർ ഈ വാഹനങ്ങളെ തീവെച്ച് നശിപ്പിച്ചു. അല്പസമയത്തിനുള്ളിൽ ഒരു വലിയ സംഘം പോലീസും പട്ടാളവും വന്നുചേർന്നു. അവരുടെ അകമ്പടിയോടുകൂടി ശേഷിച്ചിരുന്ന യുവാക്കന്മാർ യാത്രതിരിച്ചു.

ബീഹാറിൽ അക്രമപരമായ പ്രക്ഷോഭണം ശക്തിപ്പെട്ടു. റയിൽവേ സർവ്വീസ് ദീർഘകാലത്തേക്ക് നിർത്തിവെയ്ക്കേണ്ടിവന്നു. ഒരിടത്തും ടെലിഗ്രാഫ് പ്രവർത്തനം നടന്നിരുന്നില്ല. റയിൽപാളങ്ങൾ നശിപ്പിക്കപ്പെട്ടു. സ്റ്റേഷനുകൾ ആക്രമിച്ച് പിടിച്ച് തീവെച്ചു നശിപ്പിച്ചു. പോലീസ്സ്റ്റേഷനുകളെ ജനങ്ങൾ കൈയ്‌വശപ്പെടുത്തി, പോലീസുകാരെ ആട്ടിപ്പായിച്ചു. പോലീസിനും പട്ടാളത്തിനും സുഗമമായി കടന്നുചെല്ലാൻ കഴിയാതിരുന്ന എല്ലാ പ്രദേശങ്ങളിലും ഭരണംതന്നെ സ്തംഭിച്ചുപോയി.

1942-ലെ പ്രക്ഷോഭണം സംബന്ധിച്ച് ഇൻഡ്യയൊട്ടുക്ക ഉണ്ടായ നാശങ്ങളെപ്പറ്റി ഇൻഡ്യാഗവർമ്മെൻറ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള സ്ഥിതിവിവരക്കണക്കുകൾ ശ്രദ്ധേയങ്ങളാണ്. 25 തീവണ്ടിയാഫീസുകൾ തീവെന്തു നശിച്ചു. 550 പോസ്റ്റാഫീസുകൾ തകർത്തു. 3500 സ്ഥലങ്ങളിൽ ടെലിഫോണും ടെലഗ്രാഫും കമ്പികൾ മുറിക്കപ്പെട്ടു. 70 പോലീസ്സ്റ്റേഷനുകളും 85 ഗവർമ്മെൻറു കെട്ടിടങ്ങളും തീവെച്ചു നശിപ്പിക്കപ്പെട്ടു. 11 പട്ടാളക്കാർ മരിച്ചു. 7 പേർക്ക് പരിക്കുപറ്റി. 31 പോലീസുകാർ മരിക്കുകയും ഒട്ടുവളരെപ്പേർക്ക് പരിക്കേല്ക്കുകയും ഉണ്ടായി.

ഗവർമ്മെൻറ് ക്രൂരവും ഭീകരവുമായ നടപടികൾകൊണ്ടാണ് ഈ വിധ്വംസകപ്രവർത്തനങ്ങളെ നേരിട്ടത്. ബ്രിട്ടനിലും അമേരിക്കയിലും നിന്ന് ഒട്ടുവളരെ ഭടന്മാർ പ്രതിരോധകാര്യങ്ങൾക്കായി ഇൻഡ്യയിൽ പാർത്തിരുന്നു. ഇത്ര വളരെ പട്ടാളക്കാർ ഒരു സമയത്ത് ഇതിനുമുൻപ് ഒരിക്കലും ഇൻഡ്യയിലുണ്ടായിരുന്നിട്ടില്ല. ലഹളകൾ അമർച്ചചെയ്യുവാൻ പട്ടാളം നിയുക്തമായതോടുകൂടി പ്രഖ്യാപിതമല്ലെങ്കിലും ഫലത്തിൽ ക്രൂരവും അപ്രഖ്യാപിതവും ആയ ഒരു പട്ടാളഭരണം ബീഹാറിൽ നടപ്പിലായി. പോലീസും പട്ടാളവും എത്തിച്ചേരുന്നതുവരെയല്ലാതെ ഈ വിപ്ലവകാരികൾക്ക് അക്രമമാർഗ്ഗത്തിലൂടെ അധികാര

ശക്തിയെ ചെറുത്തു നില്ക്കുവാൻ കഴിഞ്ഞിരുന്നില്ല. യഥാർത്ഥത്തിൽ ഈ അക്രമസമരം പൊളിയുകയല്ലാതെ ശത്രുതാപൂർണ്ണമായിരുന്നില്ല. ബീഹാറിനെപ്പോലുള്ള സംസ്ഥാനങ്ങളിൽ ഗതാഗതമാർഗ്ഗം കുറവായിരുന്നതുകൊണ്ടും കാടും മലകളും അപ്രാപ്യങ്ങളായിരുന്നതുകൊണ്ടും വിപ്ലവകാരികൾക്കു കൂടുതൽ കാലം ചെറുത്തുനില്ക്കാൻ കഴിഞ്ഞു. വയലുകളിലും വനസീമകളിലും കൂടികടന്നു പൊരുതിയിരുന്ന പോലീസിനെയും പട്ടാളത്തിനെയും ജനങ്ങൾ ചെറുത്തുനിന്നു് ഭയപ്പെടുത്തി. പോരെങ്കിൽ മഴക്കാലമായിരുന്നതുകൊണ്ടു് പട്ടാളക്കാരുടെയും മോട്ടോർ വണ്ടികളുടെയും ഗതാഗതം സ്വാഭാവികമായിത്തന്നെ തടയപ്പെട്ടു.

ഈ നില തുടർന്നുകൊണ്ടുപോകുക സാധ്യമായിരുന്നില്ല. ചില പ്രദേശങ്ങളിൽ അഞ്ചും ആറും മാസങ്ങളിലേക്ക് ഭരണം നിശ്ശേഷം തകരുകയും ജനപ്രതിനിധികൾ അധികാരമേറ്റെടുക്കുകയും ചെയ്തിരുന്നുവെങ്കിലും ഒടുവിൽ പട്ടാളവും പോലീസും ആ പ്രദേശങ്ങളിൽ വീണ്ടും കടന്നുചെന്നു് ഭീകരഭരണം ആരംഭിച്ചു. ആരെയും ഞെട്ടിക്കുന്ന മർദ്ദനങ്ങൾക്കും വൈതാനിത്യതനങ്ങൾക്കും നിരപരാധരായ ജനങ്ങൾപോലും ഇരയാകേണ്ടിവന്നു. ജനങ്ങളെ കാണുന്നിടത്തുവെച്ചു് തോക്കൊഴിച്ചു് ചുട്ടുകരിക്കുക ഗ്രാമങ്ങൾ മുഴുവൻ പാടേ നിർമ്മാർജ്ജനം ചെയ്യുക, സ്വകാര്യ ഭവനങ്ങൾ തീവെച്ചു നശിപ്പിക്കുക, ജനങ്ങളെ നിസ്സാരമായ കാരണങ്ങൾ കാണിച്ചു് തടങ്കലിൽ വെയ്ക്കുക, ലാക്കപ്പിനകത്തും പുറത്തുംവെച്ചു ക്രൂരമായി മർദ്ദിക്കുക, കൊലപാതകങ്ങൾ ചുമത്തി കൂട്ടം കൂട്ടമായി ആളുകളെ തൂക്കിലിടുക ഇങ്ങനെ പോകുന്നു ഗവർമെൻറിന്റെ മർദ്ദന പരിപാടികൾ. ആദ്യത്തെ ഏതാനും ദിവസങ്ങൾക്കുള്ളിൽതന്നെ പോലീസിന്റെയും പട്ടാളത്തിന്റെയും അക്രമങ്ങൾമൂലം 600 ആളുകൾ കൊല്ലപ്പെട്ടു. ഡൽഹിയിൽമാത്രം 11 ഉം, 12-ാം തീയതികളിൽ 47 സ്ഥലങ്ങളിൽ വെടിവെയ്പു നടന്നു. കൽക്കട്ടായിലും സി. പി. യിലും നടന്ന മർദ്ദനങ്ങൾ ഇൻഡ്യയിലെ ജനങ്ങളെ ഞെട്ടിച്ചു. 4 ഉദ്യോഗസ്ഥന്മാരെ കൊലപ്പെടുത്തിയതിനു് പ്രതികാരമായി ചിമൂർ എന്ന ഗ്രാമംതന്നെ ഒരു മരുഭൂമിയായി രൂപാന്തരപ്പെടുത്തി. അറുപതിലധികം സ്ത്രീകളെ ബലാത്സംഗം ചെയ്തു. ഭാരിച്ച സംഖ്യകൾ ജനങ്ങളിൽനിന്നു പിഴയായി ഈടാക്കി.

മിഡ്നാപ്പൂർ ഡിസ്ട്രിക്റ്റിൽ നാലുമാസം മുഴുവൻ ജനങ്ങളുടെ ഭരണമാണ് നടന്നതു്. അതിനുശേഷം പട്ടാളം ഡിസ്ട്രിക്റ്റ് തിരിച്ചു പിടിക്കുമ്പോൾ 1028 പേർ അവിടെ കൊല്ലപ്പെട്ടതായും 3215 ആളുകൾ മർദ്ദനമേറ്റു് അവശരായിത്തീർന്നതായും കണക്കുകൾ എടുത്തിട്ടുണ്ടു്. 90 ലക്ഷം രൂപയാണത്രേ പിഴയായി ഈടാക്കിയതു്. 1942-

ർഷസമരത്തിൽ ജനപക്ഷത്തുനിന്നു് എന്തക്രമങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും ഉദ്യോഗസ്ഥന്മാരെയോ ബ്രിട്ടീഷ്കാരെയോ കൊലപ്പെടുത്തിയ സംഭവങ്ങൾ വളരെ അപൂർവ്വമായിരുന്നു. ജീവൻ നഷ്ടപ്പെടുത്തുന്നതുമാത്രമാണു് അക്രമമെന്നും വസ്തുവകകൾ നിർജ്ജീവവസ്തുക്കളായതുകൊണ്ടു് അവയെ നശിപ്പിക്കുന്ന സമരം അക്രമരഹിതമാണെന്നും ജനങ്ങൾ വിശ്വസിച്ചിരുന്നിരിക്കാം. ടെലിഗ്രാഫ് കമ്പികൾക്കും, തീവണ്ടി ആഫീസുകൾക്കും, പോലീസ് സ്റ്റേഷനുകൾക്കും ജീവൻ ഇല്ലാത്തതുകൊണ്ടു് അവ നശിപ്പിക്കാമെന്നവർ ധരിച്ചിരിക്കണം. അറസ്റ്റുകൾ ആരംഭിക്കുന്നതിനു മുൻപുതന്നെ ഈ പ്രശ്നം ഗാന്ധിജിയുടെ സമക്ഷം എത്തിയിരുന്നു. ടെലിഗ്രാഫ്കമ്പികളും മറ്റു് അചേതനവസ്തുക്കളും നശിപ്പിക്കുന്നതു് അക്രമമായിരിക്കുമോ എന്ന ചോദ്യത്തിനു് അതിന്റെ ഭവിഷ്യത്തുക്കളും ഉദ്ദേശ്യവും കണക്കിലെടുത്തുകൊണ്ടു് മാത്രമേ വിധികല്പിക്കുവാൻ സാധ്യമായിരിക്കയുള്ളു എന്നു് ഒരു സംഭാഷണമദ്ധ്യേ അദ്ദേഹം മറുപടി പറഞ്ഞിരുന്നു. എന്നാൽ ഈ പ്രശ്നം പിന്നീടു് ചർച്ചാവിഷയമായില്ല.

എന്തായാലും ജനപക്ഷത്തുനിന്നു് സംഘടിതമായ കൊലപാതകശ്രമങ്ങൾ ഉണ്ടായെന്നു് തെളിയിക്കുവാൻ യാതൊരു ലക്ഷ്യങ്ങളുമുണ്ടായിരുന്നില്ല. ഗവർമ്മെന്റിന്റെ ഭരണംപോലും സ്തംഭിച്ചു് അരാജകത്വവും വിധ്വംസകപ്രവർത്തനങ്ങളും ഒരു വശത്തും ഭീകരമായ പോലീസ്മർദ്ദനങ്ങൾ മറുവശത്തും നടമാടിയിരുന്ന കാലങ്ങളിൽപോലും സമുദായത്തിലെ മനുഷ്യശത്രുക്കളെന്നു മുദ്രകുത്തി കൊള്ളയും കവർച്ചയും നടത്തുകയും ജനങ്ങളെ മറുവിധത്തിൽ പീഡിപ്പിക്കുകയും ചെയ്തിട്ടുള്ളതിനു് ഒരു ഉദാഹരണം പോലും ഉണ്ടായിരുന്നില്ല.

ഗവർമ്മെന്റു പക്ഷത്തുനിന്നുണ്ടായ ഭീകരമായ അക്രമങ്ങളെല്ലാം കാൺഗ്രസ്സ് നേതൃത്വത്തെ മുഴുവൻ ജയിലിലടച്ചു് വായ്മൂടിക്കെട്ടി ഗവർമ്മെന്റു് ഒരു മഹാസംഘടനയെ എതിരായി നടത്തിക്കൊണ്ടിരുന്ന വ്യാജപ്രചാരണങ്ങളെല്ലാം പ്രതിഷേധിച്ചു് മഹാത്മാഗാന്ധി 1943 ഫെബ്രുവരിമാസത്തിൽ അദ്ദേഹത്തിന്റെ 21 ദിവസത്തെ ഉപവാസം ജയിലിൽവെച്ചാരംഭിച്ചു. രാജ്യത്തുണ്ടായ അക്രമങ്ങൾക്കുള്ള പൂർണ്ണമായ ഉത്തരവാദിത്വം അദ്ദേഹം ഗവർമ്മെന്റിന്റെ ചുമലിൽ തള്ളുകയും അതു മറയ്ക്കുവാൻവേണ്ടി അർദ്ധസത്യങ്ങളും തനിവ്യാജങ്ങളും പ്രചരിപ്പിച്ചു് കാൺഗ്രസ്സിനെ ലോകദൃഷ്ടിയിൽ അവഹേളിക്കുവാൻവേണ്ടി ഉന്നയിക്കുന്ന ആരോപണങ്ങളെ നിഷേധിക്കുകയും ആയിരുന്നു അദ്ദേഹത്തിന്റെ ഉപവാസലക്ഷ്യം. പ്രായക്കൂടുതൽകൊണ്ടു് ഈ ഉപവാസത്തെ അതിജീവിക്കുവാൻ അദ്ദേഹത്തിനു് കഴിയുകയില്ലെന്നു് പൊതു

വെ വിശ്വസിക്കപ്പെട്ടിരുന്നു. ഉപവാസകാലത്തു് അദ്ദേഹത്തിന്റെ ശരീരസ്ഥിതി വളരെ അധഃപതിക്കുകയും ഒരു ഘട്ടത്തിൽ മരണസീമയെപ്പോലും സമീപിക്കുകയും ചെയ്തുവെങ്കിലും ഗവർണ്മെൻറു കുലുങ്ങിയില്ല. അദ്ദേഹത്തിന്റെ മരണവാർത്തപോലും കർണ്ണാകർണ്ണികയാ ഇൻഡ്യയൊട്ടുക്കു് പ്രചരിച്ചുകൊണ്ടിരുന്നു. എങ്കിലും അപകടഘട്ടത്തെ തരണംചെയ്തു് അദ്ദേഹം ഉപവാസം വിജയകരമായി പര്യവസാനിപ്പിച്ചു.

ജയിലിൽവെച്ചുതന്നെ ഗാന്ധിജിയുടെ സിക്രട്ടറിയും സന്തതസഹചാരിയും ആയിരുന്ന മഹാദേവദേശായി ചരമമടഞ്ഞു. അല്പകാലത്തിനുശേഷം ധർമ്മപത്നി കസ്തൂരിബായിഗാന്ധിയും ഇഹലോകവാസം വെടിഞ്ഞു. ഗാന്ധിജിയെ ഞെട്ടിപ്പിക്കുകയും എന്നെന്നേയ്ക്കും ദുഃഖനിമഗ്നനാക്കുകയും ചെയ്ത രണ്ടു സംഭവങ്ങളായിരുന്നു ഇവ. പക്ഷെ അദ്ദേഹം ധീരതയോടെ ഈ അത്യാഹിതങ്ങളെ അഭിമുഖീകരിച്ചു. ബ്രിട്ടീഷ് സാമ്രാജ്യത്തെ ഇൻഡ്യയിൽനിന്നു തുരത്തി സ്വാതന്ത്ര്യം പിടിച്ചുപറ്റുവാനുള്ള ദൃഢനിശ്ചയത്തിൽ അദ്ദേഹം ഉറച്ചുനിന്നു. ഗാന്ധിജിയ്ക്കു് നേരിടേണ്ടിവന്ന ക്രൂരമായ ഈ പരീക്ഷണങ്ങളും ഹൃദയഭേദകമായ ദുരന്തങ്ങളും രാജേന്ദ്രപ്രസാദിനെ മറ്റാരെക്കാളും അധികമായി സന്തപിപ്പിച്ചിരുന്നു.

രാജേന്ദ്രപ്രസാദ് ഒരു രോഗിയായിട്ടാണു് ജയിൽജീവിതത്തിൽ ഭൂരിഭാഗവും കഴിച്ചുകൂട്ടിയതു്. എങ്കിലും എപ്പോഴും അദ്ദേഹം ശയ്യാവലംബിയായിരുന്നില്ല. [illegible] പുസ്തകപാരായണവുമായി അദ്ദേഹം സമയം സഫലമാക്കി. കൂടാതെ ജയിൽപ്പുള്ളികൾക്കു് കോടതികളിൽ ബോധിപ്പിക്കുവാൻ അപ്പീലുകൾ എഴുതിക്കൊടുക്കുന്ന ഒരു ജോലിയും അദ്ദേഹം സ്വയം ഏറ്റെടുത്തു. തെളിവുകളും ന്യായസാധുത്വവും കൂടാതെ കേവലം രാഷ്ട്രീയവിരോധവും പോലീസിന്റെ അഴിമതിയുംമൂലം ദീർഘകാലത്തേക്കു് ശിക്ഷിക്കപ്പെട്ടു് ജയിലിൽ കഴിഞ്ഞുകൂടിയിരുന്ന പല നിരപരാധികളേയും ഈ ജയിൽജീവിതകാലത്തു് പരിചയപ്പെടുവാൻ അദ്ദേഹത്തിനു് കഴിഞ്ഞു. അവരോടുള്ള സമ്പർക്കംകൊണ്ടു് ആ നിരാശ്രയരുടെ ഘോരമായ അനുഭവങ്ങൾ മനസ്സിലാക്കുവാനും കോടതികളിൽ അവർക്കു് നേരിടേണ്ടിവന്ന അനീതികൾ നേരിട്ടു് അറിയുവാനും അദ്ദേഹത്തിനു് അവസരം ലഭിച്ചു. ഇങ്ങനെ ജയിലിൽ അടയ്ക്കപ്പെട്ടിട്ടുള്ളവരുടെ ചരിതങ്ങളെ ക്ഷമയോടുകൂടി കേൾക്കുവാനും അവരുടെ കേസുകളിലെ പ്രമാണങ്ങൾ പരിശോധിക്കുവാനും ഉയർന്ന കോടതികളിൽ ഹാജരാക്കുവാൻ അപ്പീൽ ഹർജികൾ എഴുതിക്കൊടുക്കുവാനും അദ്ദേഹം വളരെ സമയം ചെലവുചെയ്തു.

ഈ പ്രവൎത്തനങ്ങൾ നിഷ്ഫലമായില്ല. എത്രയോ സുപ്രധാനങ്ങളായ കേസുകളിൽ ന്യായാധിപന്മാരുടെ ധൎമ്മബോധമുണൎത്തുവാനും അനീതികളെ പരിഹരിക്കുവാനും നിരപരാധരെ രക്ഷപ്പെടുത്തുവാനും അദ്ദേഹത്തിന്' കഴിഞ്ഞു. വധശിക്ഷ വിധിക്കപ്പെട്ടിരുന്ന ഒരു കേസിൽ ഗവർണ്ണർ മാപ്പുഹർജി പരിശോധിച്ചതിനുശേഷം പ്രതിക്ക്' മാപ്പു നല്കി. മറ്റൊന്നിൽ കോടതി അപ്പീൽ ഹർജി പരിശോധിച്ച്' പ്രതിയെ വിട്ടയക്കുവാൻ ഉത്തരവു പുറപ്പെടുവിച്ചു.

ഒരു ഘട്ടത്തിൽ അദ്ദേഹത്തെ സന്ദർശിച്ച ജയിൽ കമ്മിറ്റി ജയിൽവിട്ട്' ഇറങ്ങുവാൻ അദ്ദേഹം ആഗ്രഹിക്കുന്നുണ്ടോ എന്നൊരു ചോദ്യം അപ്രതീക്ഷിതമായി അദ്ദേഹത്തോടു ചോദിക്കുകയുണ്ടായി. മറ്റേതു രാഷ്ട്രീയ തടവുകാരനെക്കാളും ജയിലിൽ ഉള്ളിടത്തോളം താൻ വിമോചനം കാംക്ഷിക്കുകയില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അതുപോലെ തന്നെ ബിഹാറിലെങ്ങും മലേറിയ പകർന്നുപിടിച്ച്' വലിയ കെടുതികളും നഷ്ടങ്ങളും ഉണ്ടാക്കിയപ്പോൾ ദുരിതനിവാരണപ്രവൎത്തനങ്ങൾക്ക്' രാജേന്ദ്രപ്രസാദിനെ മോചിപ്പിക്കണമെന്ന്' ഒരു പത്രപ്രക്ഷോഭണം പുറത്ത്' ആരംഭിച്ചു. അത്' മുളയിൽത്തന്നെ നുള്ളിക്കളയുവാൻ പ്രസാദ്' മുൻകൈയെടുത്ത്' പ്രവർത്തിച്ചു.

ജയിലിൽവെച്ചുതന്നെയാണ്' രാജേന്ദ്രപ്രസാദ്' ബംഗാൾക്ഷാമത്തെപ്പറ്റി കേട്ടത്'. ബ്രിട്ടിഷ്' ഗവർമ്മെന്റിന്റെ ആക്ഷേപാർഹമായ അനാസ്ഥയും അക്ഷന്തവ്യമായ കഴിവുകേടുംമൂലം ജനങ്ങൾ പട്ടിണികിടന്ന്' മരിച്ചുകൊണ്ടിരിക്കുന്നുവെന്നും ആയിരക്കണക്കിന്' മുതിൎന്നവരുടെ ശവശരീരങ്ങൾ തെരുവുകളിൽ കുന്നുകൂടിക്കിടക്കുന്നുവെന്നും ഉള്ള പത്രവാൎത്തകൾ അദ്ദേഹത്തെ സ്തബ്ധചിത്തനാക്കി. ജയിലിലെ നിസ്സഹായാവസ്ഥയിൽ യാതൊന്നും ചെയ്യുവാനുള്ള കഴിവില്ലായ്മയെപ്പറ്റി അദ്ദേഹം ഖേദിച്ചു. പത്രങ്ങളിൽ വന്നുകൊണ്ടിരുന്ന വാൎത്തകളും ചിത്രങ്ങളും ഹൃദയമുള്ളവരെ ഞെട്ടിച്ച്' സ്തംഭിപ്പിക്കുന്നവയായിരുന്നു. ഗവർമ്മെന്റിനോട്' കോപവും തന്റെ നിസ്സഹായാവസ്ഥയെപ്പറ്റിയുള്ള ഖേദവും അദ്ദേഹത്തെ അലട്ടി. പക്ഷേ ജയിലിൽ ഇരുന്നുകൊണ്ട്' യാതൊന്നും ചെയ്യുക സാധ്യമായിരുന്നില്ല. ബിഹാറിലെ ജനങ്ങൾ മിച്ചം ഭക്ഷണസാധനങ്ങൾ മുഴുവൻ ബംഗാളിലേക്ക്' അയച്ചുകൊടുക്കണമെന്ന്' ഒരു പ്രസ്താവന തയ്യാറാക്കി പത്രപ്രകാശനത്തിന്' ജയിലധികാരികളെ ഏല്പിച്ചു. പക്ഷേ ഗവർമ്മെന്റ്' അത്' പ്രസിദ്ധപ്പെടുത്തുവാൻ അനുമതി നല്കിയില്ല.

ഗവർമ്മെന്റിന്റെ സംഘടിതമായ സൈനികശക്തിക്ക്' എതിരായുള്ള മറ്റെല്ലാ വിധ്വംസകപ്രവൎത്തനങ്ങളും എന്നപോലെ

1942 ലെ ജനകീയവിപ്ലവവും എത്തിത്തുടങ്ങി. സൈനികശക്തി കൊണ്ടും ക്രൂരമായ മർദ്ദനംകൊണ്ടും കാലം കുറെ കഴിഞ്ഞതിനുശേഷമാണെങ്കിലും വിപ്ലവത്തെ അമർച്ചചെയ്യുവാൻ ഗവർമ്മെൻറിന് കഴിഞ്ഞു. ഭീകരമായ മർദ്ദനത്തിൻെറ മുൻപിൽ ജനങ്ങൾ നിസ്സഹായരും നിശ്ശസ്ത്രരും ആയിരുന്നു. പ്രതിയോഗികളുടെ ആയുധശക്തിയെ ഫലപ്രദമായി ചെറുക്കുവാനുള്ള സമരസന്നാഹങ്ങൾ ഇല്ലാത്ത ജനങ്ങളുടെ അക്രമസംരംഭങ്ങളുടെ പരിണാമമെന്തായിരിക്കുമെന്ന് കാണിക്കാൻകൂടി ഈ സംഭവങ്ങൾ തെളിച്ചു കാട്ടി.

ഇൻഡ്യയ്ക്ക് ഇതു് ഒരു പാഠമായിരുന്നുവെങ്കിലും അതിനെക്കാൾ വലിയൊരു പാഠം 1942 ലെ സംഭവങ്ങൾ ബ്രിട്ടീഷ് ഗവർമ്മെൻറിനും നല്കാതിരുന്നില്ല. വിപ്ലവം അമർച്ചചെയ്യപ്പെട്ടു എങ്കിലും അതിൽനിന്നും മുഴങ്ങിയ മുന്നറിവുകൾ അങ്ങനെ വിഗണിക്കാവുന്നവ ആയിരുന്നില്ല. ഒന്നാമതു സംഗതികൾ സൂര്യപ്രകാശംപോലെ തെളിഞ്ഞുകാണാമായിരുന്നു. ഇൻഡ്യയിലെ ജനങ്ങൾ ഒന്നടങ്കം സംഘടിതമായിനിന്നുകൊണ്ടു് രാജ്യമൊട്ടുക്ക് അക്രമപരമായ ഒരു വിപ്ലവം ആരംഭിക്കുമെങ്കിൽ സാമ്രാജ്യശക്തിയെ പോലീസിനും പട്ടാളത്തിനും ഫലപ്രദമായി നേരിടുവാൻ കഴിയുകയില്ലെന്നായിരുന്നു ആദ്യത്തെ പാഠം. ബ്രിട്ടനിൽനിന്നും അമേരിക്കയിൽനിന്നും ജപ്പാനെ ചെറുക്കുവാൻ ഒരു വൻപിച്ച സൈന്യം ഇൻഡ്യയിൽ പാളയമടിച്ചു കിടക്കുന്നുണ്ടായിരുന്നു. എങ്കിലും രാജ്യത്തിൻെറ ഏതാനും ഭാഗങ്ങളിൽ മാത്രം പൊട്ടിപ്പുറപ്പെട്ട വിധ്വംസകശക്തികളെപ്പോലും അമർച്ച ചെയ്യുവാൻ ക്ഷിപ്രസാദ്ധ്യമല്ലെന്ന് ഗവർമ്മെൻറ് മനസ്സിലാക്കി. ആറേഴുമാസത്തേക്ക് ഇൻഡ്യയിൽ ചില ഭാഗങ്ങളിൽ ഗവർമ്മെൻറിൻെറ ഭരണംപോലും നിശ്ശേഷം അസ്തമിച്ചുപോയി. ഗതാഗതസൗകര്യമുള്ളിടത്തു് പട്ടാളത്തെയും പോലീസിനെയും എത്തിക്കുവാൻ കഴിഞ്ഞിരുന്നു. എന്നാൽ ബീഹാറിലുള്ള മിക്ക ഗ്രാമങ്ങളിലും അതു് സാധ്യമായിരുന്നില്ല. വേണമെങ്കിൽ ഇൻഡ്യയിലുള്ള മിക്ക ഉദ്യോഗസ്ഥന്മാരെയും തടിക്ക് കശാപ്പുചെയ്യുവാൻ ജനങ്ങൾക്ക് കഴിഞ്ഞേനെ! പക്ഷെ അവർ അതു് ചെയ്തില്ല. താരതമ്യേന അക്രമരഹിതമെന്നവർ വിശ്വസിച്ച വസ്തുവകകളുടെ ധ്വംസനംകൊണ്ടുമാത്രം തൃപ്തിപ്പെട്ടിരുന്നു. വിപ്ലവകാരികൾ പിടിച്ചെടുത്ത പ്രദേശങ്ങൾ തിരിച്ചുപിടിക്കുവാൻ മാസങ്ങൾതന്നെ ചിലപ്പോൾ വേണ്ടിവന്നു.

ഇത്രയും ശരിയാണെങ്കിൽ ഭാവിയെപ്പറ്റി ചിലതൊക്കെ പ്രവചിക്കാവുന്നതേയുള്ളു. സംഘടിതമായ ഒരു ഇൻഡ്യൻ വിപ്ലവത്തെ ഒരു രീതിയിലും അമർച്ചചെയ്യുവാൻ ഭാവിയിൽ ബ്രിട്ടന് കഴിഞ്ഞെന്നു്

വരികയില്ല. രണ്ടാംലോകമഹായുദ്ധം കഴിഞ്ഞു് പുറത്തുവരുന്ന ബ്രിട്ടൻ എത്ര വലിയ ഒരു സൈന്യം ഇൻഡ്യയിൽ സൂക്ഷിച്ചാലും ജനകീയ വിപ്ലവത്തിന്റെ മുൻപിൽ അതു് നിഷ്പ്രയോജനമായിത്തീരുമായിരുന്നു. ഒരു ഒന്നാംകിട ലോകമഹാശക്തിയെന്ന നിലയിൽ യുദ്ധത്തിൽ ഏർപ്പെട്ട ബ്രിട്ടൻ ആ തീച്ചൂളയിൽനിന്നും പുറത്തു വരുമ്പോൾ എത്ര ദുർബലമായ ഒരു രാഷ്ട്രമായിരിക്കുമെന്നു് ആരുംതന്നെ സങ്കല്പിക്കാതായിരുന്നു. അതുകൊണ്ടു് 1942-ലെ വിപ്ലവത്തിൽപോലും സൈനികശക്തികൊണ്ടു് ബ്രിട്ടനു് ജനകീയരോഷത്തെ അമർച്ചചെയ്യുവാൻ നേരിടേണ്ടിവന്ന വൈഷമ്യം സാമ്രാജ്യശക്തിയുടെ കണ്ണുകൾ തുറപ്പിച്ചിരിക്കുമെന്നു് തീർച്ചയാണു്. യുദ്ധാനന്തര കാലഘട്ടത്തിൽ എത്രയോ കൂടുതൽ പ്രക്ഷുബ്ധമായ ഒരു ഇൻഡ്യയെ നേരിടേണ്ടിവരുമെന്നും 40 കോടിയിലധികം ജനങ്ങളെ സൈനികശക്തികൊണ്ടമർത്തിവെച്ചുകൊണ്ടിരിക്കുവാൻ ഭാവിയിൽ ബ്രിട്ടനു് കഴികയില്ലെന്നും വ്യക്തമായിരുന്നു. അതുകൊണ്ടു് ഇൻഡ്യൻ സ്വാതന്ത്ര്യത്തിന്റെ ശത്രുവും ഒരൊന്നാംതരം സാമ്രാജ്യവാദിയും ആയിരുന്ന ചർച്ചിൽപോലും ഈ യാഥാർത്ഥ്യം മനസ്സിലാക്കി ഇൻഡ്യയുമായി എന്തെങ്കിലും ഒത്തുതീർപ്പുണ്ടാക്കി വിദ്വേഷവഹ്നിയെ ശമിപ്പിക്കുവാൻ വേവൽപ്രഭുവിനെ വൈസ്രായിയായി നിയമിച്ചു് ഇൻഡ്യയിലേക്കു് നിയോഗിച്ചു.

---

## അദ്ധ്യായം ഇരുപത്തിഏഴു്.

# സ്വാതന്ത്ര്യലബ്ധിക്കുമുൻപു്

സാമ്രാജ്യഗവർണ്മെന്റിനു മാത്രമല്ല, ചർച്ചിലിനുപോലും ബോധം ഉദയം ചെയ്തതുപോലെ തോന്നി. യുദ്ധം അവസാനിച്ചിരുന്നില്ലെങ്കിലും, ജർമ്മനിയുടെ പരാജയത്തോടുകൂടി ജപ്പാന്റെ തകർച്ച സുനിശ്ചിതമായിത്തീർന്നു. രണ്ടാംലോക മഹായുദ്ധത്തിന്റെ ദാരുണമായ യാതനകളിൽനിന്നും വിജയശ്രീലാളിതമായി പുറത്തുവന്ന ബ്രിട്ടൻ അടിമരാജ്യങ്ങളെ കൂടുതൽ മുറുക്കത്തിൽ ബന്ധിക്കുകയല്ലാതെ അവയ്ക്കു സ്വാതന്ത്ര്യം നല്കുകയെന്ന കാര്യം സങ്കല്പിക്കുവാൻകൂടി കഴിയാത്ത ഒന്നായിരുന്നു എങ്കിലും അതാണു് സംഭവിച്ചതു്. യുദ്ധം ജർമ്മനിയെ മാത്രമല്ല, ബ്രിട്ടനെയും അതിൽ പങ്കെടുത്ത മിക്ക രാജ്യങ്ങളെയും തകർത്തു് ദുർബലമാക്കിയിരുന്നു. സഖ്യകക്ഷികളുടെ വിജയം കേവലം പൊള്ളയായ ഒരു വിജയംമാത്രം ആയിരുന്നു. സാമ്രാജ്യത്തെവെച്ചു പുലർത്തുവാനും അടക്കി ഭരിക്കുവാനും ഉള്ള ശക്തി ബ്രിട്ടനു് എന്നെന്നേക്ക

മായി നഷ്ടപ്പെട്ടിരുന്നു. അതുകൊണ്ടു് ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തെ പ്പററി നൂതനമായ ഒരു വീക്ഷണകോടി കൈയ്ക്കൊള്ളുവാൻ വേണ്ടി യായിരുന്നു വേവൽപ്രഭുവിന്റെ നിയമനം.

വേവൽപ്രഭു ഇൻഡ്യയിൽ എത്തി വൈസ്രോയിപദം ഏറെറടുത്തതിനുശേഷം കാൺഗ്രസ്സ് വർക്കിംഗ്കമ്മിററി അംഗങ്ങളെ ജയിലിൽനിന്നും വിട്ടയച്ചു. അല്പകാലം മുൻപുതന്നെ ആരോഗ്യപരമായ കാരണങ്ങളാൽ ഗാന്ധിജിയെ മോചിപ്പിച്ചിരുന്നു. വർക്കിംഗ്കമ്മിററി അംഗങ്ങളെ മോചിപ്പിക്കുന്നതിനുമുൻപു് ഇൻഡ്യയുടെ ഭാവിഭരണഘടന തയ്യാറാക്കുവാൻ ഇൻഡ്യാക്കാർക്കു് അവകാശം നല്കുന്നതാണെന്നും കമാൻഡർ ഇൻചീഫിന്റെ സ്ഥാനമൊഴിച്ചു് ഉടനെ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൌൺസിലിലെ എല്ലാ സ്ഥാനങ്ങളും ഇൻഡ്യയിലെ രാഷ്ട്രീയ കക്ഷിനേതാക്കന്മാരെമാത്രം ഉൾപ്പെടുത്തി പുനഃസംഘടിപ്പിക്കുന്നതാണെന്നും ഒരു പ്രഖ്യാപനം ബ്രിട്ടീഷ് ഗവർണ്മെൻറു് പുറപ്പെടുവിച്ചിരുന്നു. എക്സിക്യൂട്ടീവ് കൌൺസിലിൽ സവർണ്ണഹിന്ദുക്കളുടെയും മുസ്ലീമിങ്ങളുടെയും സംഖ്യ തുല്യമായിരിക്കുമെന്നും ഈ പ്രഖ്യാപനത്തിൽ എടുത്തു പറഞ്ഞിരുന്നു.

എക്സിക്യൂട്ടീവ് കൌൺസിൽ പുനഃസംഘടിപ്പിക്കുന്നതിനെപ്പററി ആലോചിക്കുവാൻ വൈസ്രോയി രാഷ്ട്രീയ കക്ഷിനേതാക്കന്മാരുടെ ഒരു സമ്മേളനം 1945 ജൂലായ് 14-ാംതീയതി സിംലായിൽ വിളിച്ചുകൂട്ടി. കാൺഗ്രസ്സിന്റെ നിർദ്ദേശമനുസരിച്ചു് സംസ്ഥാനങ്ങളിലെ രാജിവെച്ച മുഖ്യമന്ത്രിമാരെയും മുസ്ലീമിങ്ങൾക്കു് ഭൂരിപക്ഷമുള്ള സംസ്ഥാനങ്ങളിൽ അപ്പോഴും മുഖ്യമന്ത്രിമാരായി തുടർന്നിരുന്നവരെയും ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ ക്ഷണിച്ചിരുന്നു. ഗാന്ധിജിയെയും ജിന്നയെയും കൂടാതെ കേന്ദ്ര അസംബ്ളിയിലെ വിവിധ രാഷ്ട്രീയകക്ഷി നേതാക്കന്മാരും സമ്മേളനത്തിലേക്കു് ക്ഷണിക്കപ്പെട്ടിരുന്നു. വൈസ്രോയി പ്രഖ്യാപനത്തിന്റെ ചുരുക്കം സമ്മേളനത്തെ അറിയിക്കുകയും എക്സിക്യൂട്ടീവ് കൌൺസിലിലേക്കു് നിയമിക്കപ്പെടുന്ന അംഗങ്ങൾക്കു് മുൻകാലങ്ങളിലെ കൌൺസിലന്മാർക്കു് ഉണ്ടായിരുന്ന എല്ലാ അധികാരങ്ങളും പ്രയോഗിക്കുവാൻ അവകാശം ഉണ്ടായിരിക്കുമെന്നു് പ്രസ്താവിക്കുകയും ചെയ്തു. വൈദേശികം, ആഭ്യന്തരം, പ്രതിരോധം എന്നീ വകുപ്പുകൾപോലും ഇദംപ്രഥമമായി ഇൻഡ്യൻ പ്രതിനിധികൾക്കു് വിട്ടുകൊടുക്കുമെന്നായിരുന്നു ഈ പ്രഖ്യാപനംകൊണ്ടു് വ്യക്തമായതു്. ഹിന്ദുക്കൾക്കും മുസ്ലീമിങ്ങൾക്കും പുറമെ അവശസമുദായങ്ങൾക്കുകൂടി എക്സിക്യൂട്ടീവ് കൌൺസിലിൽ പ്രാതിനിധ്യം നല്കുവാൻ വ്യവസ്ഥ ഉണ്ടായിരുന്നു.

മുസ്ലിംലീഗിന്റെ അംഗീകാരമില്ലാത്ത ഏതൊരു മുസ്ലിമിനെയും വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ ഉൾപ്പെടുത്തുന്നതിനെ ജിന്ന എതിർത്തു. വൈസ്രോയിയുടെ നിർദ്ദേശം അനുസരിച്ച് കാൺഗ്രസ്സിന് മുസ്ലിമിങ്ങളെ ലിസ്റ്റിൽ ഉൾപ്പെടുത്തുവാൻ അവകാശം ഉണ്ടായിരുന്നു. എന്നാൽ ഇൻഡ്യയിലെ എല്ലാ മുസ്ലിമിങ്ങളുടെയും പ്രാതിനിധ്യം അവകാശപ്പെടുകയും, കാൺഗ്രസ്സ് കേവലം ഒരു ഹിന്ദുസംഘടന മാത്രമാണെന്ന് ശഠിക്കുകയും ചെയ്തിരുന്ന ജിന്നയ്ക്ക് ഈ നിർദ്ദേശം സ്വീകാര്യമായിരുന്നില്ല. രാഷ്ട്രീയ കക്ഷിനേതാക്കന്മാരോട് പ്രതിനിധികളുടെ പേരുകൾ സമർപ്പിക്കുവാൻ വൈസ്രോയി ആവശ്യപ്പെട്ടു. കാൺഗ്രസ്സ് സമ്മതിച്ചു. എന്നാൽ ജിന്ന ഈ നിർദ്ദേശത്തെ നിരാകരിക്കുകയും പേരുകൾ സമർപ്പിക്കുവാൻ വിസമ്മതിക്കുകയും ചെയ്തു. കൂടിയാലോചനകൾ തകർന്നതായി പ്രഖ്യാപിക്കുകയല്ലാതെ വൈസ്രോയിക്ക് മററു പോംവഴിയൊന്നുംതന്നെ ഉണ്ടായിരുന്നില്ല.

ഈ തകർച്ച രാജേന്ദ്രപ്രസാദിൽ ഉണ്ടാക്കിയ പ്രതികരണവും ഇവിടെ പ്രസ്താവ്യമാണ്. കാൺഗ്രസ്സ് എക്സിക്യൂട്ടീവ് കൗൺസിൽ അംഗങ്ങളുടെ സ്ഥാനങ്ങളിലേക്ക് സമർപ്പിച്ചിരുന്ന ലിസ്റ്റിൽ രാജേന്ദ്രപ്രസാദിന്റെ പേരും ഉൾപ്പെടുത്തിയിരുന്നു. അദ്ദേഹം ആ സ്ഥാനം ഏല്ക്കുവാൻ വിസമ്മതിച്ചുവെങ്കിലും ഒടുവിൽ മഹാത്മാഗാന്ധിയുടെ നിർബ്ബന്ധത്തിന് കീഴടങ്ങി. എന്നാൽ മുസ്ലിംലീഗിന്റെ നിഷേധഫലമായി ആലോചനകൾ തകർന്നപ്പോൾ എക്സിക്യൂട്ടീവ് അംഗങ്ങളുടെ ലിസ്റ്റിൽനിന്ന് താത്കാലികമായെങ്കിലും രക്ഷകിട്ടിയതുകൊണ്ട് അദ്ദേഹം സമാശ്വസിക്കുകയാണ് ഉണ്ടായത്.

സിംലാ കാൺഫറൻസിനുശേഷം അല്പകാലത്തിനുള്ളിൽ ബ്രിട്ടീഷ് പാർലിമെന്റിലേക്കുള്ള പൊതുതിരഞ്ഞെടുപ്പ് നടന്നു. യാഥാസ്ഥിതികകക്ഷി തിരഞ്ഞെടുപ്പിൽ പരാജയപ്പെടുകയും ലേബർപാർട്ടി ബഹുഭൂരിപക്ഷത്തോടെ അധികാരത്തിൽ വരികയുംചെയ്തു. ഇൻഡ്യയ്ക്ക് സ്വാതന്ത്ര്യം നല്കുവാൻ ലേബർപാർട്ടി പ്രതിജ്ഞാബദ്ധരായിരുന്നു. ലേബർപാർട്ടി അധികാരത്തിൽ വന്നതിനുശേഷം മൂന്നു ക്യാബിനററംഗങ്ങൾ അടങ്ങിയ ഉന്നതാധികാരക്കമ്മീഷൻ ഇൻഡ്യ സന്ദർശിച്ച് ഇവിടത്തെ പ്രതിനിധികളുമായി തൃപ്തികരമായ ഒരു ഒത്തുതീർപ്പ് ഉണ്ടാക്കുവാൻ നിയുക്തമായി.

ഇൻഡ്യയെ സംബന്ധിച്ചിടത്തോളം സംഭവബഹുലമായ ഒരു കാലഘട്ടമായിരുന്നു ഇത്. മലയായിൽവെച്ച് ജപ്പാൻ തടവുകാരായി പിടിച്ചിരുന്ന ഇൻഡ്യൻ പട്ടാളത്തിലെ മൂന്നുദ്യോഗസ്ഥന്മാർ (ഒരു

ഹിന്ദുവും ഒരു മുസ്ലീമും ഒരു സിക്കും) സുബാഷ് ചന്ദ്രബോസ് സംഘടിപ്പിച്ച വിമോചനസേനയിൽ ചേർന്നു് ബ്രിട്ടീഷ് ഗവർമ്മെൻറിനു് എതിരായുള്ള യുദ്ധത്തിൽ പങ്കെടുത്തിരുന്നു. യുദ്ധാനന്തരം തടവുകാരാക്കപ്പെട്ട ഇവരെ ബ്രിട്ടീഷ് ചക്രവർത്തിയോടു് യുദ്ധംചെയ്തുവെന്നു കുററം ചുമത്തി റെഡ്ഫോർട്ടിൽ വിസ്തരിക്കുകയുണ്ടായി. ഇൻഡ്യയെ മുഴുവൻ പ്രക്ഷുബ്ധമാക്കിയ ഒരു സംഭവമായിരുന്നു ഇതു്. കാൺഗ്രസ്സ് ഈ ദേശാഭിമാനികളുടെ വ്യവഹാരം നടത്തുവാനുള്ള ചുമതല ഏറെറടുത്തു. രാജ്യമൊട്ടുക്ക് ഇവരെ വിട്ടയയ്ക്കണമെന്നുള്ള മുറവിളികൾ മുഴങ്ങി. അവരുടെ ശരീരത്തിലെ ഒരു രോമമെങ്കിലും സ്പർശിക്കുകയാണെങ്കിൽ അതിൻെറ പ്രത്യാഘാതങ്ങൾ ഗുരുതരമായിരിക്കുമെന്നു ശ്രീ. നെഹ്റു,വിനെപ്പോലുള്ള നേതാക്കൾ താക്കീതുനല്കി. കോടതിയിൽ പ്രതിഭാഗത്തേക്കു് ഗൌൺധരിച്ചു് ഹാജരായിരുന്ന വക്കീലന്മാരിൽ ഒരാൾ ശ്രീ. ജവഹർലാൽ നെഹ്റു,വായിരുന്നു. "മാതൃഭൂമിയെ അടിമത്തത്തിൽനിന്നും വിമോചിപ്പിക്കുവാൻ യുദ്ധംചെയ്യുമ്പോൾ മറെറാരു ഭക്തിയും കൂറും പ്രതിബന്ധമായിരിക്കരുതെന്നു് മനസ്സാക്ഷിയെ വില്ക്കാതെ നിങ്ങൾക്കു എങ്ങനെ പറയുവാൻ കഴിയു"മെന്നാണ് പ്രതികളുടെ പ്രധാനപ്പെട്ട അഡ്വക്കേററായിരുന്ന ബുല്ലാഭായിദേശായി കോടതിയിൽ ചോദിച്ചതു്. പ്രതികളെ കോടതി ശിക്ഷിച്ചു. എന്നാൽ കമാൻഡർ ഇൻചീഫിൻെറ ഉത്തരവനുസരിച്ചു് ശിക്ഷ ഇളവുചെയ്തു് അവരെ വിട്ടയച്ചു.

ഇതിനെത്തുടർന്നു് ബോംബേയിൽ ഇൻഡ്യൻ നാവികസൈന്യത്തിലെ 3000 ജീവനക്കാർ പണിമുടക്കി. ബ്രിട്ടീഷ്കാരും ഇൻഡ്യക്കാരും ആയ ജീവനക്കാർ തമ്മിലുള്ള വിവേചനമാണു് അവർ ഇതിലേക്കു് കാരണമായി പ്രസ്താവിച്ചതു്. കൽക്കട്ടാ, ഡൽഹി, മദ്രാസ്, കറാച്ചി മുതലായ സ്ഥലങ്ങളിലേക്കും ഈ പണിമുടക്കു് വ്യാപിക്കുകയും ഇൻഡ്യൻ നാവികന്മാർ 20 കപ്പലുകൾ ബോംബേയിൽ പിടിച്ചടക്കുകയും ചെയ്തതോടുകൂടി ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ അസ്തിവാരം ഇൻഡ്യയിൽ ഇളകുന്നതുപോലെ തോന്നി. ഒടുവിൽ സർദാർ പട്ടേൽ ഇടപെട്ടു് ഈ പ്രക്ഷോഭണം അവസാനിപ്പിച്ചു. അതിനു മുൻപുതന്നെ ബോംബേയിലെ പ്രകടനക്കാർ അക്രമപ്രസക്തരായിത്തീർന്നിരുന്നു. പോലീസ് വെടിവെച്ചു. 187 ആളുകൾ മരിക്കുകയും ആയിരത്തിലധികം ജനങ്ങൾക്കു് പരുക്കേല്ക്കുകയും ഉണ്ടായി.

1946-ൽ കേന്ദ്രസഭയിലേക്കും പ്രാദേശിക നിയമസഭകളിലേക്കും ഉള്ള തിരഞ്ഞെടുപ്പുകൾ നടന്നു. ഈ തിരഞ്ഞെടുപ്പ് വരാൻ പോകുന്ന സംഭവങ്ങളെപ്പററി ചില സൂചനകൾ നല്കാതിരുന്നില്ല. കാൺഗ്രസ്സ് സംസ്ഥാനങ്ങളിലെല്ലാം തന്നെ ബഹുഭൂരിപക്ഷത്തോടുകൂടി

പാർട്ടി സ്ഥാനാർത്ഥികൾ തിരഞ്ഞെടുക്കപ്പെട്ടിരുന്നു. എന്നാൽ അതിനുമുൻപുള്ള തിരഞ്ഞെടുപ്പിൽ കഷ്ടിച്ച് 5 ശതമാനം മാത്രം വോട്ടുകൾ ലഭിച്ചിരുന്ന മുസ്ലിംലീഗ് 1946 ലെ തിരഞ്ഞെടുപ്പിൽ കേന്ദ്രസമിതിയിലേക്കുള്ള 30 സ്ഥാനങ്ങളും പിടിച്ചടക്കി. അതുപോലെ പ്രാദേശിക നിയമസഭകളിലും മിക്ക മുസ്ലിംസ്ഥാനങ്ങളും അവർക്കുതന്നെ ലഭിച്ചു. കാൺഗ്രസ്സ് മുസ്ലിമിങ്ങൾ മിക്ക നിയോജകമണ്ഡലങ്ങളിലും പരാജയപ്പെട്ടു. 1942-ലെ സമരകാലത്ത് കാൺഗ്രസ്സ് മന്ത്രിസഭകൾ രാജിവെച്ച് ഗവർമ്മെൻറുമായി സംഘട്ടനം ആരംഭിക്കുമ്പോൾ വൈസ്രായി ലിൻലിത്ഗോപ്രഭു സഹകരണത്തിനുവേണ്ടി മുസ്ലിംലീഗിനെ ആശ്രയിച്ചതും ജിന്ന മുക്തഹസ്തനായും നിരുപാധികമായും പിൻതുണ നല്കിയതും വായനക്കാർ ഓർമ്മിക്കുമല്ലോ! ജിന്ന തനിക്ക് ലഭിച്ച അവസരം അശേഷം പാഴാക്കിയില്ല. കാൺഗ്രസ്സിൻെറ രാഷ്ട്രീയരംഗത്തിൽനിന്നുള്ള പിന്മാററവും നേതൃത്വത്തിന്റെ ദീർഘകാലത്തെ ജയിൽവാസവും ജിന്നയ്ക്ക് തൻെറ വർഗ്ഗീയപ്രചാരണങ്ങൾക്കും സംഘടനാശ്രമങ്ങൾക്കും ശക്തിവർദ്ധിപ്പിച്ച് മുസ്ലിം കേന്ദ്രങ്ങളിൽ കാൺഗ്രസ്സിന് ഉണ്ടായിരുന്ന ശക്തി നിശ്ശേഷം ശിഥിലപ്പെടുത്തുന്നതിന് അവസരം നല്കി. ഫലത്തിൽ അദ്ദേഹത്തിന് സാമ്രാജ്യഗവർമ്മെൻറിന്റെ പൂർണ്ണപിന്തുണയും ഇതിലേയ്ക്ക് ലഭിച്ചു. ഒരു രാഷ്ട്രീയതന്ത്രശാലിയും നിയമജ്ഞനും പ്രചാരണവിദഗ്ദ്ധനും ആയിരുന്ന ജിന്ന "ഇസ്ലാം അപകടത്തിൽ" എന്ന മുദ്രാവിളി മുഴക്കുകയും ഭിന്നിച്ചുനിന്ന എല്ലാ മുസ്ലിം വിഭാഗങ്ങളെയും ഒരു കൊടിയുടെ കീഴിൽ സംഘടിപ്പിക്കുകയും ചെയ്തു. തന്റെ ശക്തിയെപ്പററി അദ്ദേഹം തികച്ചും ബോധവാനായിരുന്നതുകൊണ്ടാണ് ജയിൽ വിമോചനത്തിനുശേഷം ഗാന്ധിജിയുമായി നടന്ന സന്ധിസംഭാഷണങ്ങളിൽ യാതൊരു ഒത്തുതീർപ്പിനും അദ്ദേഹം സന്നദ്ധനാകാതിരുന്നത്. സന്ധിസംഭാഷണങ്ങളുടെ പരാജയവും, തൻെറ ശക്തിയിലുള്ള വിശ്വാസവും, കാൺഗ്രസ്സിനോടുള്ള പകയും പാക്കിസ്ഥാൻ ലക്ഷ്യത്തിൽ എത്തിച്ചേരുവാനുള്ള സാദ്ധ്യതയും അദ്ദേഹത്തെ കൂടുതൽ ഉദ്ധതനും അഹങ്കാരിയും ആക്കിത്തീർത്തിരുന്നു. അതിനുശേഷം മുസ്ലിംലീഗുമായി സന്ധി ഉണ്ടാക്കുവാനുള്ള എല്ലാ സംരംഭങ്ങളും പരാജയപ്പെടുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല.

തിരഞ്ഞെടുപ്പുകൾക്കുശേഷം എട്ടു സംസ്ഥാനങ്ങളിൽ കാൺഗ്രസ്സ് മന്ത്രിസഭകൾ അധികാരത്തിൽ വന്നു. പഞ്ചാബിൽ അപ്പോഴും മുസ്ലിംലീഗിന് ഭൂരിപക്ഷം ഇല്ലാതിരുന്നതുകൊണ്ട് ഒരു സംയുക്തഗവർമ്മെൻറ് ഭരണം ഏറെറടുത്തു. സിൻധിലും ബംഗാളിലും

മുസ്ലിംലീഗിനും മററു കക്ഷികൾക്കും ബലം തുല്യമായിരുന്നതുകൊണ്ടു് ഇംഗ്ലീഷുകാരായ നിയമസഭാംഗങ്ങളുടെ സഹകരണത്തോടുകൂടി ലീഗ് ഭരണമേറെറടുത്തു.

ലേബർ ഗവർമെൻറ്, ഇൻഡ്യയിലെ സ്തംഭനാവസ്ഥ പരിഹരിച്ച് രാഷ്ട്രീയകക്ഷികളുടെ സഹകരണത്തോടുകൂടി ഒരൊത്തുതീർപ്പ് ഉണ്ടാക്കുവാൻ കഴിയുമെങ്കിൽ അതിനായും, അതു് സാധ്യമല്ലെങ്കിൽ ഒത്തുതീർപ്പില്ലാതെതന്നെ പ്രശ്നപരിഹാരം ഉണ്ടാക്കുവാനായും നിയോഗിച്ചിരുന്ന ലാർഡ് പെതിക്ലാറൻസ്, സർ സ്റ്റാഫോർഡ് ക്രിപ്സ്, എ. വി. അലക്സാണ്ടർ—എന്നീ മൂന്നു ക്യാബിനററംഗങ്ങൾ അടങ്ങിയ ഉന്നതാധികാരക്കമ്മീഷൻ ഇൻഡ്യ സന്ദർശിച്ചു. കമ്മീഷൻെറ നിയമനത്തോടുകൂടിത്തന്നെ ന്യൂനപക്ഷങ്ങളുടെ അവകാശസംരക്ഷണത്തിനു് കഴിവുള്ളതു മുഴുവൻ ഗവർമെൻറു ചെയ്യുമെന്നും എന്നാൽ രാഷ്ട്രീയ പുരോഗതി തടയുവാൻ ന്യൂനപക്ഷങ്ങളെ അനുവദിക്കുന്നതല്ലെന്നും ബ്രിട്ടീഷ് പ്രധാനമന്ത്രി മി. ക്ലെമൻറ് ആററ്ലി പ്രഖ്യാപിച്ചിരുന്നു. അതുപോലെതന്നെ ബ്രിട്ടീഷ് കാമൺവെൽത്തിൽ ചേരുവാനോ പുറത്തു പോകുവാനോ ഇൻഡ്യയ്ക്കു് അവകാശം ഉണ്ടായിരിക്കുമെന്നും പ്രഖ്യാപനത്തിൽ പറഞ്ഞിരുന്നു. 1946 മാർച്ച്മാസം 24-ാം തീയതിയാണു് ഉന്നതാധികാരക്കമ്മീഷൻ ഇൻഡ്യയിൽ വന്നുചേർന്നതു്. കമ്മീഷൻ ഇൻഡ്യൻ നേതാക്കന്മാരെ പ്രത്യേകം സന്ദർശിച്ചു് ഗാഢമായ ആലോചനകൾ നടത്തി. അതിനുശേഷം സിംലയിൽ ഒരു കാൺഫറൻസ് വിളിച്ചുകൂട്ടി വീണ്ടും ചർച്ചകൾ നടത്തി. എന്നാൽ ഒരു ഒത്തുതീർപ്പ് അസാധ്യമായിരുന്നതുകൊണ്ടു് കമ്മീഷൻ തങ്ങളുടെ പദ്ധതിയെ പ്രഖ്യാപിച്ചു.

ഇത്രയും സങ്കീർണ്ണമായിരുന്ന ഈ പദ്ധതി പ്രയോഗത്തിൽ വരാതിരുന്നതുകൊണ്ടു് അതിനെപ്പററി കൂടുതൽ വിവരങ്ങൾക്കു് ഈ ജീവചരിത്രത്തിൽ പ്രസക്തിയില്ല. എന്നാൽ വൈസ്രോയിയുടെ കൌൺസിൽ 1935-ലെ ഭരണഘടനയെ അനുസരിച്ചുകൊണ്ടുതന്നെയാണു് സംഘടിതമായതെങ്കിലും ഇൻഡ്യയിലെ രാഷ്ട്രീയകക്ഷികളുടെ പ്രതിനിധികളെ മാത്രം ഉൾപ്പെടുത്തി പുനഃസംഘടിപ്പിക്കുന്ന വ്യവസ്ഥ വളരെ പ്രാധാന്യമുള്ള ഒന്നായിരുന്നു. അധികാരം നിയമപരമായി വൈസ്രോയിക്കുതന്നെ ആയിരിക്കുമെങ്കിലും കഴിവുള്ളിടത്തോളം ഒരു ക്യാബിനററ് എന്ന നിലയിൽ അതു് പ്രവർത്തിക്കുമെന്നു് പ്രഖ്യാപനം ഉറപ്പുനല്കി.

പാക്കിസ്ഥാൻ വാദം നിഷേധിക്കപ്പെട്ടിരുന്നുവെങ്കിലും മുസ്ലീം സംസ്ഥാനങ്ങളെ ഉൾപ്പെടുത്തി പ്രത്യേക ഗ്രൂപ്പുകളായി

തീരിച്ചിരുന്നതുകൊണ്ടു് പാക്കിസ്ഥാന്റെ ബീജം ലീഗിനു് ഈ പദ്ധതിയിൽ ദൃശ്യമായിരുന്നു.

കാൺഗ്രസ്സ് പ്രവർത്തകക്കമ്മിററി സമ്മേളിച്ചു് ഈ പദ്ധതിയെക്കുറിച്ചു് ചർച്ചചെയ്യുകയും ചില നൂതനവ്യാഖ്യാനങ്ങളോടുകൂടി അതിനെ അംഗീകരിക്കുകയും ചെയ്തു.

ലീഗ്പദ്ധതിയെ ആദ്യന്തം വിമർശിച്ചുവെങ്കിലും അവസാനമായി അതിനെ അംഗീകരിച്ചുകൊണ്ടുള്ള പ്രമേയമാണു് പാസാക്കിയതു്.

മന്ത്രിസഭ സംഘടിപ്പിക്കുവാനുള്ള ഒത്തുതീർപ്പാലോചനകൾ പരാജയപ്പെട്ടതുകൊണ്ടു് കമ്മീഷൻ വൈസ്രായിയോടു് ആലോചിച്ചു് 5 സവർണ്ണഹിന്ദുക്കളും 5 മുസ്ലീമിങ്ങളും രണ്ടു ഹരിജൻ കാൺഗ്രസ്സ് പ്രതിനിധികളും ഒരു സിക്കും ഒരു ക്രിസ്ത്യനും ഒരു പാർസിയും ഉൾപ്പെടെ 14 അംഗങ്ങളുള്ള ഒരു മന്ത്രിസഭ ഉണ്ടായിരിക്കുമെന്നു് പ്രഖ്യാപിച്ചു. ശ്രീ. ജവഹർലാൽനെഹ്രു, മന്ത്രിസഭയുടെ ലിസ്റ്റ് സമർപ്പിച്ചു. അതിൽ വൈസ്രായി ചില മാററങ്ങൾ വരുത്തി.

ഇക്കാലത്തുതന്നെ ജിന്നയും വൈസ്രായിയും തമ്മിൽ സംഭാഷണങ്ങൾ നടന്നുകൊണ്ടിരുന്നു. മുസ്ലീംലീഗിനെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി ജിന്നയുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുവാൻ വൈസ്രായി തയ്യാറായിരുന്നു. അവയിലൊന്നു് ലീഗ് മന്ത്രിമാരുടെ ഭൂരിപക്ഷാനുമതി കൂടാതെ ഗവർമ്മെൻറു് പ്രധാനമായ യാതൊരു തീരുമാനവും എടുക്കയില്ലെന്നുള്ള രഹസ്യമായ ഉറപ്പായിരുന്നു. ഈ വാർത്തയെ പത്രങ്ങൾ പ്രസിദ്ധംചെയ്തു. കൂടാതെ കാൺഗ്രസ്സ്കമ്മി യാതൊരു മുസ്ലീമിന്റെയും പേരു് മന്ത്രിസഭയിലേക്കു് നിർദ്ദേശിക്കരുതെന്നു് ഒരു നിരോധനവും വൈസ്രായി കാൺഗ്രസ്സിനു് അയച്ചുകൊടുത്തു.

കാൺഗ്രസ്സ് ഇതിനുശേഷം താത്കാലിക ഗവർമ്മെൻറിനെ സംഘടിപ്പിക്കുവാനുള്ള പദ്ധതിയെ നിരാകരിച്ചു. എന്നാൽ ഭരണഘടന തയ്യാറാക്കുവാനുള്ള ദീർഘകാലപദ്ധതി കാൺഗ്രസ്സ് അംഗീകരിക്കയാണുണ്ടായതു്. ബ്രിട്ടീഷ് ക്യാബിനററംഗങ്ങൾ മടങ്ങിപ്പോയി. ഗവർമ്മെൻറു് രൂപവത്കരിക്കാനുള്ള പദ്ധതി പരാജയപ്പെട്ടതുകൊണ്ടു് വൈസ്രായി ഉദ്യോഗസ്ഥന്മാർ അടങ്ങിയ ഒരു താത്കാലികഗവർമ്മെന്റു് രൂപവത്കരിച്ചു. കാൺഗ്രസ്സ്, മന്ത്രിസഭയിൽ ചേരുവാൻ വിസമ്മതിച്ചതുകൊണ്ടു് ലീഗിനെമാത്രം ഉൾപ്പെടുത്തി വൈസ്രായി ഗവർമ്മെൻറിനെ രൂപവത്കരിക്കുമെന്നാണു് ജിന്ന വിശ്വസിച്ചിരുന്നതു്. എന്നാൽ ആ പ്രത്യാശ തകർന്നപ്പോൾ ലീഗ് കമ്മിററിവീണ്ടും സമ്മേളിച്ചു് തങ്ങളുടെ ആദ്യത്തെ അംഗീകാരം അംഗീകാരമല്ലെന്നു് ഒരു വ്യാഖ്യാനം പുറപ്പെടുവിച്ചു. അതിലേക്കു് അവർ ഉന്നയിച്ചകാരണം കാൺ

ഗ്ഗ് സ്വകീയമായ വ്യാഖ്യാനംകൊണ്ടു് ഭരണഘടനാ സമിതിയെ പൊളിക്കുവാൻ വേണ്ടിയാണു് നിലകൊള്ളുന്നതെന്ന വാദം ആയിരുന്നു. ഇതിനുശേഷം ഭരണഘടനാസമിതിയിലേക്കുള്ള തിരഞ്ഞെടുപ്പു് നടന്നു. മുസ്ലീമിങ്ങൾ തങ്ങളുടെ പ്രത്യേക നിയോജകമണ്ഡലങ്ങൾവഴി ഭൂരിപക്ഷം ലീഗംഗങ്ങളെത്തന്നെ തിരഞ്ഞെടുത്തു. തിരഞ്ഞെടുപ്പിനുശേഷം ലീഗ് കൌൺസിൽ, യോഗംചേർന്നു് കമ്മീഷൻ പദ്ധതിയെ പാടെ നിരാകരിച്ചു. അതിനുശേഷം കാൺഗ്രസ്സിനും ഗവർമ്മെൻറിനും എതിരായി ഒരു പുതിയ പ്രക്ഷോഭണം സംഘടിപ്പിക്കുകയും ബ്രിട്ടീഷ് ഗവർമ്മെൻറു് നല്കിയിരുന്ന ബഹുമതികളെ നേതാക്കന്മാർ തിരിച്ചയച്ചു കൊടുക്കുകയും ചെയ്തു. ക്ഷമ നശിച്ച വൈസ്രോയി ലീഗിനെ ഒഴിവാക്കി മന്ത്രിസഭയെ സംഘടിപ്പിക്കുവാൻ നിശ്ചയിക്കുകയും പണ്ഡിററ് ജവഹർലാൽ നെഹ്റുവിനെ അതിലേക്കു് ക്ഷണിക്കുകയും ചെയ്തു. ഇടക്കാലഗവർമ്മെൻറിൽ ചേരുവാൻ മുസ്ലിംലീഗ് ക്ഷണിക്കപ്പെടുകയുണ്ടായെങ്കിലും അവർ ആ ക്ഷണം നിരസിച്ചു.

കാൺഗ്രസ്സ് മന്ത്രിമാർ അധികാരത്തിൽ പ്രവേശിക്കുന്നതിനു് അല്പദിവസംമുൻപു് ജിന്നാ മുസ്ലീമിങ്ങളുടെ അവകാശങ്ങൾ അനുവദിച്ചു കിട്ടുവാൻ ഒരു പ്രത്യക്ഷ സമരപരിപാടി ആരംഭിക്കുന്നതിനു് ഇൻഡ്യയൊട്ടുക്കുള്ള മുസ്ലീമിങ്ങളെ ആഹ്വാനം ചെയ്തു. വിദ്വേഷജനകവും വിഷലിപ്തവും വർഗ്ഗവൈരത്തെ ഊതി വീർപ്പിക്കുന്നതും ആയിരുന്ന ഒരു പ്രചാരണമാണു് അദ്ദേഹം ആരംഭിച്ചതു്. ആഗസ്റ്റ് 16-ാം തീയതി ഒരു പ്രത്യക്ഷസമരദിനമായി ആചരിക്കുവാൻ അദ്ദേഹം മുസ്ലീമിങ്ങളോടു് ആവശ്യപ്പെട്ടു. വ്യവസ്ഥാപിത മാർഗ്ഗങ്ങൾ ലീഗ് കൈയ്‌വിട്ടുവെന്നും മുസ്ലീമിങ്ങളുടെ അവകാശവാദങ്ങൾ നിഷേധിക്കുന്നതു് കൈയ്യുംകെട്ടി നോക്കിയിരിക്കുവാൻ സാദ്ധ്യമല്ലെന്നും അദ്ദേഹം പ്രസ്താവിച്ചു. ജിന്ന വെടിമരുന്നിൽ തീക്കനലെറിഞ്ഞു് പൊട്ടിത്തെറിക്കൽ കാത്തിരിക്കുന്നതുപോലെ തോന്നി. ബംഗാളിലെയും സിൻധിലെയും ലീഗ് മന്ത്രിസഭകൾ ആഗസ്റ്റ് 16-ാം തീയതി പൊതുഒഴിവു ദിവസമായി പ്രഖ്യാപിച്ചു. എല്ലാ കടകളും വ്യവസായശാലകളും മററുതൊഴിൽ കേന്ദ്രങ്ങളും അടച്ചു പൂട്ടുവാൻ ഗവർമ്മെൻറു്മന്ദിരങ്ങളിൽനിന്നും കല്പന പുറപ്പെട്ടു. ആഗസ്റ്റ് 16-ാംതീയതി കൊള്ളയും കവർച്ചയും കൊലപാതകങ്ങളും കൽക്കട്ടയിൽ ആരംഭിച്ചു. അനേകായിരം ആളുകൾ കൊല്ലപ്പെടുകയും അനേകം ഭവനങ്ങൾ തീവെച്ചു നശിപ്പിക്കപ്പെടുകയും ഉണ്ടായി. നാലുദിവസങ്ങൾ തുടർച്ചയായി നീണ്ടുനിന്ന ഈ കൊള്ളയും കൊലയും കൊണ്ടു് കൽക്കട്ടയിലെ നഗരവീഥികൾ രക്തപങ്കില

മാഴിക്കിനിന്നവെങ്കിലും മുസ്ലീംലീഗ് ഗവർമ്മെന്റ് അതിനെ അമർച്ച ചെയ്യുവാൻ ചെറുവിരൽപോലും ഉയർത്തിയില്ല.

ആദ്യസംഘട്ടനങ്ങളിൽ അപ്രതീക്ഷിതമായ ആക്രമണങ്ങൾക്ക് വിധേയരായി മരിച്ചവരിൽ അധികവും ഹിന്ദുക്കളായിരുന്നു. അതിനുശേഷം ഹിന്ദുക്കളും സംഘടിച്ച് കൊലയും കൊള്ളയും ആരംഭിച്ചു. അവർ മുസ്ലീം സങ്കേതങ്ങളിൽ കടന്നുചെന്ന് മുസ്ലീമിങ്ങളെ സ്ത്രീപുരുഷഭേദമെന്യേ തോക്കിനും വാളിനും കഠാരിക്കും ഇരയാക്കി. നാലഞ്ചുദിനങ്ങൾ റോഡുകളിൽ ശവങ്ങൾ കുമിഞ്ഞു കിടന്നിട്ടും അവയെ എടുത്തുമാറ്റുവാൻ പോലും ആരും കൂട്ടാക്കിയില്ല. ഓടകളിലും മറ്റു വെളിസ്ഥലങ്ങളിലും കിടന്ന് അഴുകിയ ജഡങ്ങളെ കഴുകനും പരുന്തും കൊത്തിവലിച്ച് പട്ടണം മുഴുവൻ തന്നെ ദുർഗ്ഗന്ധകലുഷമാക്കിത്തീർത്തു. കത്തിയെരിയുന്ന വീടുകൾ നഗരത്തിലെ സാധാരണമായ ഒരു കാഴ്ചയായിത്തീർന്നു. ഹിംസ്രമൃഗങ്ങളെക്കാൾ ഹീനരായിത്തീർന്ന ജനങ്ങൾ സ്ത്രീകളെയും കുട്ടികളെയും കൊന്ന് ഹുഗ്ലിനദിയിൽ എറിഞ്ഞുകളഞ്ഞു. മൃതശരീരങ്ങൾ നദിയുടെ കരകളിൽ അടിഞ്ഞുകയറി. ചെംഗിസ്ഖാന്റെയും നാദർഷായുടെയും കാലത്തിനുശേഷം ഇത്രത്തോളം ഭീകരമായ കൂട്ടക്കൊലകൾ എങ്ങും നടന്നിരിക്കാൻ ഇടയില്ല.

ലോകത്തിലെ പത്രങ്ങൾ മുഴുവൻ ഈ ഭീകരസംഭവങ്ങളെ കഠിനമായ ഭാഷയിൽ ഭർത്സിക്കയുണ്ടായെങ്കിലും ലീഗ് നേതാക്കൾ കുലുങ്ങിയില്ല. ഡാൺ തുടങ്ങിയ മുസ്ലീംപത്രങ്ങൾ ഈ വാർത്തകൾ പ്രസിദ്ധപ്പെടുത്തുകപോലും ഉണ്ടായില്ല.

1946 - സെപ്റ്റംബർ 2-ാം തിയ്യതി ഇടക്കാല ഗവർമ്മെന്റ് സംഘടിപ്പിക്കപ്പെട്ടു. ഭക്ഷ്യവകുപ്പിന്റെയും കൃഷിവകുപ്പിന്റെയും ചാർജ്ജാണ് മന്ത്രിസഭയിൽ രാജേന്ദ്രപ്രസാദിന് നീക്കിവെച്ചത്. വളരെ വൈമനസ്യത്തോടെയാണെങ്കിലും അദ്ദേഹം മന്ത്രിസഭയിൽ ചേർന്നു.

മുസ്ലീംലീഗിനെ മന്ത്രിസഭയിൽ ഉൾപ്പെടുത്തുവാൻ വേവൽപ്രഭു പല ശ്രമങ്ങളും നടത്തി. കാൺഗ്രസ്സും ലീഗും തമ്മിൽ ഒത്തുതീർപ്പ് ഉണ്ടാക്കുവാൻ വീണ്ടും ശ്രമങ്ങൾ നടന്നെങ്കിലും ഫലിച്ചില്ല. ജിന്ന വേവൽപ്രഭുവുമായി നേരിട്ട് പരസ്പരധാരണയുണ്ടാക്കി മന്ത്രിസഭയിൽ ചേരുവാനുള്ള സമ്മതി പ്രകടിപ്പിച്ചു. മന്ത്രിസഭയിൽ നിന്ന് അകന്നുനില്ക്കുന്നത് മൂഢതയാണെന്ന് വൈകിയവേളയിലെങ്കിലും അദ്ദേഹത്തിന് ബോധ്യപ്പെട്ടു. ക്യാബിനറ്റ് മിഷൻ പദ്ധതിയെ ലീഗ് പൂർണ്ണമായി നിരസിച്ചതുകൊണ്ട് അവരെ മന്ത്രിസഭയിലുൾപ്പെടുത്തുന്ന പ്രശ്നത്തെപ്പററി നെഹ്രു വൈസ്രായിയുമായി എഴുത്തുകുത്തു നടത്തി. പദ്ധതിയെ ലീഗ് അംഗീകരിച്ചിട്ടുണ്ടെന്നു വൈസ്രായി മറു

പടി നല്കി; എന്നാൽ അധികാരത്തിൽ പ്രവേശിച്ചതിനു ശേഷം ലീഗ് വീണ്ടും പദ്ധതിയെ നിരസിച്ചതായി പ്രഖ്യാപിച്ചു. ഒരു ക്യാബിനറ്റായി പ്രവർത്തിക്കാമെന്നുപോലും തങ്ങൾ സമ്മതിച്ചിട്ടില്ലെന്ന് അവർ വ്യക്തമാക്കി. ക്യാബിനറ്റ് സമ്മേളനങ്ങളിൽ പങ്കെടുക്കുവാനുള്ള ക്ഷണവും അവർ നിരസിച്ചു. വൈസ്രോയിയുടെ എക്സിക്യുട്ടീവ് കൌൺസിലിലെന്നപോലെ വ്യക്തിപരമായ അധികാരപ്രമത്തോടും കൂട്ടുത്തരവാദിത്വം കൂടാതെയും ആണ് അവർ ഭരണം നടത്തിയതു്.

മുസ്ലീംലീഗ് മന്ത്രിസഭയിൽ പ്രവേശിച്ചതിന്റെ ഫലമായി വർഗ്ഗീയകലാപങ്ങൾ ശമിക്കുമെന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്നുവെങ്കിലും അതു് സംഭവിച്ചില്ല. കൽക്കട്ടായിലെ കൂട്ടക്കൊലയ്ക്കുശേഷം കിഴക്കേ ബംഗാളിലെ ഒരു മുസ്ലീം ഭൂരിപക്ഷപ്രദേശമായ നൌഖാലിയിൽ വർഗ്ഗീയകലാപം പടർന്നുപിടിച്ചു. ഒട്ടനവധി ഹിന്ദുക്കൾ കൊല്ലപ്പെട്ടു. നൌഖാലിയിൽനിന്നുള്ള ദാരുണവാർത്തകൾ ബീഹാറിൽ പ്രചരിച്ചതോടുകൂടി അവിടത്തെ ഹിന്ദു ഭൂരിപക്ഷം ക്ഷുബ്ധരായിത്തീർന്ന് മുസ്ലീമിങ്ങൾ പാർക്കുന്ന പ്രദേശങ്ങളെ ആക്രമിച്ച് ഒട്ടനവധി നിരാശ്രയരും നിരപരാധരും ആയ മുസ്ലീമിങ്ങളെ വധിക്കുകയും അവരുടെ ഗൃഹങ്ങളെ തീവെച്ചു നശിപ്പിക്കുകയും ചെയ്തു. മഹാത്മാഗാന്ധി മരണപര്യന്തമായ ഉപവാസം പ്രഖ്യാപിക്കുന്നതുവരെയും, മന്ത്രിസഭാംഗങ്ങളായ നെഹ്രു, പട്ടേൽ തുടങ്ങിയവർ ബീഹാർ സന്ദർശിച്ച് കർശനമായ പോലീസ് നടപടികൾ ആരംഭിക്കുന്നതുവരെയും ഈ ദുരവസ്ഥ തുടർന്നിരുന്നു.

മഹാത്മാഗാന്ധിയുടെ നൌഖാലി സന്ദർശനം, നഗ്നപാദനായുള്ള ആ മഹാത്മാവിന്റെ ദീർഘപര്യടനം, ദുഃഖിതരുടെ കണ്ണുനീർ തുടയ്ക്കുവാനുള്ള ആ കരുണാമൂർത്തിയുടെ പരിപാടികൾ ഇവയൊന്നും ഈ ഗ്രന്ഥത്തിൽ വിവരിക്കുക സാദ്ധ്യമല്ലല്ലോ! പാക്കിസ്ഥാൻ അനുവദിച്ചു കൊടുക്കുന്നതുവരെ ഈ കൊലയും കൊള്ളയും തുടരുമെന്നുള്ള ഒരു വിശ്വാസം നേതാക്കന്മാരിൽ വളർന്നുകൊണ്ടിരുന്നു. വർഗ്ഗീയസംഘട്ടനങ്ങളെ ഒഴിവാക്കുക അസാദ്ധ്യമെന്നുള്ള നില വന്നുകൂടി. ഒരു പ്രദേശത്തു് ഭൂരിപക്ഷമുള്ള മുസ്ലീമിങ്ങൾ ഹിന്ദുക്കളെ ആക്രമിക്കുകയും മറ്റൊരു വശത്തു് ഹിന്ദുഭൂരിപക്ഷം മുസ്ലീമങ്ങളെ ആക്രമിക്കയും അങ്ങനെ ഈ ആഭ്യന്തര കലാപം ഇൻഡ്യയൊട്ടുക്ക് പടർന്നു പിടിക്കുകയും ചെയ്യുന്ന ഇരൂപം ഉള്ള ഭവിഷ്യത്തുകൾ ആരെയും ഞെട്ടിപ്പിക്കുന്നവയായിരുന്നു. ദേശീയനേതാക്കന്മാർ ഏതു പരിശോധന നടത്തി ഒരു പോംവഴി കണ്ടുപിടിക്കുവാൻ ഉത്സുകരായിത്തീർന്നു.

കൂടാതെ, കേന്ദ്രഗവർമ്മെൻറിന്റെ പ്രവർത്തനം തന്നെ മുസ്ലീംലീഗിന്റെ നിസ്സഹകരണംമൂലം സ്തംഭിച്ചുപോയിരുന്നു. ബ്രിട്ടീഷ് ഗവർമ്മെൻറ് ഇൻഡ്യൻ സ്ഥിതിഗതികളെ സശ്രദ്ധം വീക്ഷിക്കുന്നുണ്ടായിരുന്നു. ഇൻഡ്യയിലെ സാമുദായികാസമത്വം ലേബർ ഗവർമ്മെൻറിനെ അസ്വാസ്ഥമാക്കി. വൈസ്രായി സ്ഥിതിഗതികളെ നിയന്ത്രിച്ചിരുന്ന രീതിയും തൃപ്തികരമല്ലെന്ന് അവർക്ക് ബോദ്ധ്യമായി. ബ്രിട്ടീഷ് ഗവർമ്മെൻറ് വേവൽ പ്രഭുവിനെ തിരിച്ചു വിളിക്കുകയും ലോർഡ് മൌണ്ട്ബാററനെ ഇൻഡ്യയിലെ അവസാനത്തെ വൈസ്രോയിയായി നിയമിച്ചുകൊണ്ട് ഉത്തരവുകൾ പുറപ്പെടുവിക്കുകയും ചെയ്തു. കൂടാതെ 1948 ജൂൺമാസത്തോടുകൂടി ഭരണാധികാരം ഇൻഡ്യക്ക് കൈമാറും എന്നുള്ള പ്രഖ്യാപനവും ബ്രിട്ടീഷ് ക്യാബിനററ് പുറപ്പെടുവിച്ചു. മൌണ്ട്ബാററൻപ്രഭു ഇൻഡ്യയിൽവന്ന് വൈസ്രായി പദം ഏറെറടുത്തതിനുശേഷം സ്വതസിദ്ധമായ ബുദ്ധിവൈഭവത്തോടും രാജ്യതന്ത്രജ്ഞതയോടും സ്ഥിതിഗതികളെ ഗ്രഹിക്കുകയും ലണ്ടനിലേക്ക് തിരിച്ചുപോയി ഇൻഡ്യയിലെ അന്തരീക്ഷത്തിന്റെ സ്ഫോടകാവസ്ഥ ബ്രിട്ടീഷ് ഗവർമ്മെൻറിനെ വ്യക്തമായി ധരിപ്പിക്കുകയും ചെയ്തു.

മൌണ്ട്ബാററന്റെ പ്രത്യാഗമനം ചരിത്രം സൃഷ്ടിച്ച ഒന്നായിരുന്നു. ഇൻഡ്യക്ക് അധികാരം കൈമാറുവാനുള്ള തീയതി പിന്നോട്ടു നീക്കി 1947 ആഗസ്റ്റ് മാസത്തിൽ തന്നെ അതു് നിർവ്വഹിക്കുവാനുള്ള പദ്ധതിയുമായിട്ടാണ് അദ്ദേഹം തിരിച്ചുവന്നതു്. ഇൻഡ്യൻ നേതാക്കന്മാരോട് ആലോചിച്ച് ഒരു പുതിയ പദ്ധതി അദ്ദേഹം തയ്യാറാക്കി ജനങ്ങളുടെമുൻപിൽ സമർപ്പിച്ചു. അതു സ്വീകരിക്കുവാൻ ജവഹർലാൽനെഹ്റു ജനങ്ങളോട് അഭ്യർത്ഥിച്ചു. ഇൻഡ്യാ, പാകിസ്ഥാൻ എന്നിങ്ങനെ രണ്ടു രാഷ്ട്രങ്ങൾ സൃഷ്ടിക്കുന്ന വിഭജനപദ്ധതിയായിരുന്നു അതു്.

1947 ഏപ്രിൽ മാസത്തിൽ ചെയ്ത ഒരു പ്രസംഗത്തിൽ ശ്രീ. നെഹ്റു, പാകിസ്ഥാനിൽ ചേരുവാൻ ആഗ്രഹിക്കാത്ത പ്രദേശങ്ങളെ ഉപേക്ഷിക്കുവാൻ തയ്യാറാണെങ്കിൽ മുസ്ലീംലീഗിന് പാകിസ്ഥാൻ നല്കാവുന്നതാണ് എന്ന് പ്രസ്താവിച്ചിരുന്നു.

ഏപ്രിൽ 28-ാം തീയതി രാജേന്ദ്രപ്രസാദ് കാൺസ്റ്റിറ്റ്യുവന്റസംബ്ലിയുടെ പ്രസിഡണ്ടെന്ന നിലയിൽ സഭയിൽ ഇങ്ങനെ പ്രസ്താവിച്ചു—"ഇൻഡ്യയിലെ വിവിധ സംസ്ഥാനങ്ങളുടെയും നാട്ടുരാജ്യങ്ങളുടെയും യൂണിയൻ അനുവദിച്ചുകൊണ്ടുള്ള ക്യാബിനററ് മിഷന്റെ 1946 മെ 16-ാം തീയതിയിലെ പ്രഖ്യാപനത്തെ നാം സ്വീകരിച്ചുവെങ്കിലും എല്ലാ സംസ്ഥാനങ്ങളും യൂണിയനിൽ ഉൾപ്പെട്ടില്ലെന്നുവരാം. നിർഭാഗ്യവശാൽ അതു് സംഭവിക്കുകയാണെങ്കിൽ ഒരു ഭാഗത്തിന്റെ മാത്രം

ഭരണഘടനകൊണ്ടു് നാം തൃപ്തിപ്പെടേണ്ടിവരും. അങ്ങനെയായാൽ രാജ്യത്തിന്റെ എല്ലാ ഭാഗങ്ങൾക്കും ഒരേതരത്തിലും ബാധകമാകുന്നതെന്നും ഒരു ഭാഗത്തെയും അതിനു് സമ്മതമില്ലാത്ത ഭരണഘടന അടിച്ചേല്പിക്കരുതെന്നും നമുക്കു് നിർബന്ധിക്കാവുന്നതും നിർബന്ധിക്കേണ്ടതുമാണു്. ഇതു് ചില സംസ്ഥാനങ്ങളുടെ തന്നെ വിഭജനത്തിനു് ഇടവരുത്തിയേക്കാം. ഇതിലേക്കു് നാം തയ്യാറായിരിക്കയും അതു സംഭവിച്ചാൽ ഈ വിഭജനത്തിന്റെ അടിസ്ഥാനത്തിൽ അസംബ്ലി ഒരു ഭരണസംവിധാനം തയ്യാറാക്കുകയും വേണം!”

ഇൻഡ്യ വിഭജിക്കപ്പെട്ടു. ബംഗാളും പഞ്ചാബും വിഭജിക്കപ്പെട്ടു. ഹിന്ദുക്കൾക്കും സിക്കുകാർക്കും ഭൂരിപക്ഷമുള്ള പ്രദേശങ്ങൾ ഇൻഡ്യയിലും മുസ്ലിംഭൂരിപക്ഷപ്രദേശങ്ങൾ പാക്കിസ്ഥാനിലും ലയിച്ചു. ഇൻഡ്യ വിഭജിക്കുവാനുള്ള നിശ്ചയത്തെ ഗാന്ധിജി അനുകൂലിച്ചില്ലെങ്കിലും അദ്ദേഹം കോൺഗ്രസ്സ് നിശ്ചയത്തെ എതിർത്തില്ല. പ്രാർത്ഥനായോഗത്തിൽ നേതാക്കന്മാരുടെ നിശ്ചയത്തെ അനുകൂലിക്കുവാൻ അദ്ദേഹം ജനങ്ങളെ ഉൽബോധിപ്പിച്ചു. രാജേന്ദ്രപ്രസാദിനെസംബന്ധിച്ചിടത്തോളമാണെങ്കിൽ അദ്ദേഹത്തിന്റെ സൂക്ഷ്മമായ ബുദ്ധിശക്തി വിഭജനമല്ലാതെ മറ്റു പോംവഴിയൊന്നുംതന്നെ ഇല്ലെന്നു് അദ്ദേഹത്തെ ആശ്വസിപ്പിച്ചു. കീരിയും പാമ്പും എന്നപോലെ പരസ്പരം ശത്രുതയിൽ വർത്തിക്കുന്ന രണ്ടു കക്ഷികൾ തമ്മിൽ കേന്ദ്രഗവർമ്മെന്റിൽ ഒന്നിച്ചു പ്രവർത്തിക്കുക അസാദ്ധ്യമാണെന്നു് അദ്ദേഹം കണ്ടു. കേന്ദ്രഗവർമ്മെന്റിൽ കോൺഗ്രസ്സ് വിഭാഗത്തിന്റെ ഏതൊരു നിശ്ചയത്തെയും ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ പ്രതിബന്ധപ്പെടുത്തുവാൻ ലീഗ് മന്ത്രിമാർക്കു് കഴിഞ്ഞിരുന്നു. പോരെങ്കിൽ രാജ്യമൊട്ടുക്കു് വർദ്ധിച്ചുകൊണ്ടിരുന്ന വർഗ്ഗ്യവിദ്വേഷവും സംഘട്ടനങ്ങളും കൊലയും കൊള്ളിവെയ്പും കവർച്ചയും അവസാനിപ്പിക്കുവാനുള്ള ഏകമാർഗ്ഗം വിഭജനമാണെന്നും അദ്ദേഹത്തിനു ബോധ്യപ്പെട്ടു.

ഇൻഡ്യയുടെ സമ്പത്തുകൾ രണ്ടു രാഷ്ട്രങ്ങൾക്കായി പകുത്തുകൊടുക്കുവാൻ സംഘടിപ്പിക്കപ്പെട്ട വിഭജനക്കമ്മിററിയിൽ രാജേന്ദ്രപ്രസാദ് ഒരു അംഗമായിരുന്നു. സർദാർ പട്ടേൽ മറെറാരു അംഗവും, വൈസ്രായി കമ്മിററിയുടെ ചെയർമാനുമായിരുന്നു. ജിന്നയും ലിയാക്കത്തു് അലിഖാനും ആയിരുന്നു ലീഗിന്റെ പ്രതിനിധികൾ. വളരെ ക്ലേശകരമായ ഒരു ജോലിയായിരുന്നു ഇതു്. ഏററവും കുറഞ്ഞസമയംകൊണ്ടു് ഇൻഡ്യയെപ്പോലെ വൻപിച്ച ഒരു രാഷ്ട്രത്തിന്റെ സ്വത്തുകൾ നീതിപൂർവ്വം വിഭജിക്കുകയെന്ന കാര്യം സങ്കല്പത്തിനുപോലും അതീതമാണു്. ബർമ്മ ഇൻഡ്യയിൽനിന്നു് വേർപെടുത്തപ്പെട്ടപ്പോൾ ഏതാനും

വർഷങ്ങൾ കൊണ്ടാണു് വിഭജന ജോലികൾ പൂർത്തിയാക്കിയതു്. ഏതാനും ആഴ്ചകൾ കൊണ്ടാണു് ഇൻഡ്യ വിഭജിക്കേണ്ടിയിരുന്നതു്. ആഗസ്റ്റ് 15 നു മുൻപുതന്നെ വിഭജനം പൂർത്തിയാക്കുവാൻ കമ്മിറ്റിക്കു കഴിഞ്ഞു. ലാർഡ് മൌണ്ട്ബാറ്റനെപ്പോലെ വൈദ്യുതവേഗത്തിൽ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു ഭരണാധികാരിയുടെ നിയന്ത്രണത്തിൽ നീതിപൂർവകമായി വിഭജനം പൂർത്തിയാക്കുവാൻ കമ്മിറ്റിക്കു കഴിഞ്ഞു.

വിഭജനത്തെ തുടർന്നുണ്ടായ ഭീകരമായ സംഭവങ്ങളും കൂട്ടക്കൊലയും ഇവിടെ പ്രതിപാദിക്കേണ്ടതില്ലല്ലോ. മനുഷ്യർ യുഗാന്തരങ്ങളായി വച്ചു പുലർത്തിപ്പോന്നിട്ടുള്ള പാരമ്പര്യങ്ങളും സംസ്കാരവും വിസ്മരിച്ച് കേവലം വർഗ്ഗീയമായ വൈരാഗ്യവും പകയും ആളിക്കത്തിക്കുന്ന രാഷ്ട്രീയ ദുഷ്പ്രചാരണങ്ങളെ അധിഷ്ഠാനമാക്കി ഹിന്ദുക്കളും മുസ്ലിങ്ങളും തമ്മിൽ വടക്കേ ഇൻഡ്യയിൽ നടത്തിയ ഭീഷണമായ സംഘട്ടനങ്ങളുടെയും സംഹാരത്തിന്റെയും ഭീകരചരിത്രം ഇൻഡ്യയുടെ സൽയശസ്സിന് എന്നും കളങ്കം ചേർക്കുന്നതായിരിക്കും. വിഭജനത്തിന് നിശ്ചയിക്കപ്പെട്ടിരുന്ന ആഗസ്റ്റ് 15 നു മുൻപുതന്നെ ഇൻഡ്യയുടെയും പാകിസ്ഥാനിന്റെയും അതിർത്തികളിൽ പട്ടാളക്കാരെ അണിനിരത്തിയിരുന്നുവെങ്കിലും ആ പട്ടാളങ്ങളുടെ തന്നെ കൃത്യവിലോപംകൊണ്ട് യാതൊരു സംരക്ഷണവും ഇരുവശങ്ങളിലേക്കും ഒളിച്ചോടിപ്പോയിരുന്ന സാധുജനങ്ങൾക്ക് ലഭിച്ചില്ല. ആഗസ്റ്റ് 15 സമീപിക്കുംതോറും ഇരുവശങ്ങളിലുമുള്ള മതഭ്രാന്തന്മാരുടെ വൈരനിര്യാതനബുദ്ധിക്ക് മൂർച്ചകൂടുകയും ന്യൂനപക്ഷങ്ങളെ നിശ്ശേഷം കൊന്നൊടുക്കുവാനുള്ള അവരുടെ ആവേശം വർദ്ധിക്കുകയും ഉണ്ടായി. പടിഞ്ഞാറെ പാകിസ്ഥാനിലെ ഹിന്ദുക്കളിൽ ഒരു നല്ലവിഭാഗത്തെ കൊലപ്പെടുത്തിയിരുന്നു. ശേഷിച്ചഹിന്ദുക്കൾ ഇൻഡ്യയിലേക്ക് ഒളിച്ചോടി രക്ഷപ്പെട്ടു. അവരുടെ വസ്തുവകകൾ കവർച്ചചെയ്യപ്പെടുകയും അവശേഷിച്ചവയെ ഗവർമെന്റ് പിടിച്ചെടുക്കുകയും ഉണ്ടായി. അവയുടെ ഉടമകൾക്ക് ഇന്നും പരിഹാരം ലഭിച്ചിട്ടില്ല. പടിഞ്ഞാറൻ പഞ്ചാബിലെ അക്രമങ്ങൾ കിഴക്കൻ ബംഗാളിലും തുല്യനിലയിൽ ആവർത്തിക്കപ്പെട്ടു.

ഈ ക്രൂരവിക്രിയകൾ ഹിന്ദുസംസ്ഥാനമായ ബീഹാറിലും ഇൻഡ്യയുടെ തലസ്ഥാനനഗരിയായ ഡൽഹിയിലും ഭയങ്കരമായ പ്രത്യാഘാതങ്ങൾ ഉണ്ടാക്കി. ബംഗാളിലെ അക്രമങ്ങൾക്കും കൂട്ടക്കൊലകൾക്കും പരിഹാരം ഉണ്ടാക്കുവാൻ മൌണ്ട്ബാറ്റൻപ്രഭുവിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ ഒരു ഏക വ്യക്തി അവിടെ അതിർത്തി സേനയായി പ്രവർത്തിച്ചിരുന്നു. പഞ്ചാബതിർത്തികളിൽ ഒരു വൻപിച്ച സൈന്യ

കഴിയാത്ത കാര്യങ്ങൾ ബംഗാളിൽ ഗാന്ധിജി ഏകനായി നിർവഹിച്ചു. ഡൽഹിയിൽ അക്രമങ്ങൾ പൊട്ടിപ്പുറപ്പെട്ടതോടുകൂടി അദ്ദേഹം അങ്ങോട്ട് തിരിച്ചുപോയി.

---

## അദ്ധ്യായം ഇരുപത്തിഎട്ട്

## കേന്ദ്രമന്ത്രി—കോൺഗ്രസ്സ് പ്രസിഡൻറ്

1946 സെപ്റ്റംബർമാസം 2-ാം തീയതി രാജേന്ദ്രപ്രസാദ് വേവൽ പ്രഭുവിൻെറ കാബിനററിൽ ഭക്ഷണം, കൃഷി, എന്നീ വകുപ്പുകളുടെ മന്ത്രിയായി ചാർജെടുത്തു. പാററ്നായിൽ മുൻസിപ്പൽ പ്രസിഡൻറിൻെറ നിലയിൽ വളരെ ചെറിയ തോതിൽമാത്രം ഭരണകാര്യങ്ങളോടദ്ദേഹത്തിന് അതിനു മുൻപ് സമ്പർക്കമുണ്ടായിരുന്നിട്ടുണ്ടെങ്കിലും വിസ്തൃതമായ ഒരു രാഷ്ട്രത്തിൻെറ ഭരണഭാരം വഹിക്കുന്ന ഒരു ഗവർമ്മെൻറിൻെറ എത്രയും വകുപ്പുകൾ നിയന്ത്രിക്കുന്ന കർത്തവ്യത്തിനതിനോടു യാതൊരു താദാത്മ്യവുമുണ്ടായിരിക്കയില്ലെന്നദ്ദേഹത്തിനറിയാമായിരുന്നു. വിശേഷിച്ചും അദ്ദേഹമേറെറടുത്ത വകുപ്പുകൾ കൈകാര്യം ചെയ്യുകയെന്നുള്ളത് അന്നത്തെ പരിതസ്ഥിതികളിൽ ഏററവും ദുഷ്കരമായിരുന്നു. ഭക്ഷണപ്രശ്നത്തെ സംബന്ധിച്ചിടത്തോളം ഇൻഡ്യയന്ന് ഒരു പരീക്ഷണഘട്ടത്തെ അഭിമുഖീകരിക്കുകയായിരുന്നു. ഒരു വിപൽസന്ധി ഏതൊരു ഘട്ടത്തിലും ആസന്നമാകുകയും ഒരു പക്ഷേ പട്ടിണിമരണങ്ങൾതന്നെ വിപുലമായ തോതിൽ രാജ്യത്തു സംഭവിക്കയും ചെയ്യുമായിരുന്നുവെങ്കിലും അതും ആശ്ചര്യപ്പെട്ടതായിരുന്നില്ല.

കൽക്കട്ടയിലുണ്ടായ പട്ടിണി മരണങ്ങളെപ്പററിയുള്ള ഹൃദയഭേദകമായ വാർത്തകൾ അപ്പോഴും ഇൻഡ്യയൊട്ടുക്കു മുഴങ്ങുന്നുണ്ടായിരുന്നു. യുദ്ധപരിതസ്ഥിതികൾ ബർമ്മായിൽനിന്നുള്ള അരിയുടെ വരവു നിലപ്പിച്ചതോടുകൂടി ബംഗാളിലെ കള്ളക്കച്ചവടക്കാർ അരി പൂഴ്ത്തിവയ്ക്കുവാൻ തുടങ്ങിയതുകൊണ്ടും ദുർലഭമായിത്തീർന്ന ഭക്ഷണസാധനങ്ങൾ പട്ടാള ആവശ്യങ്ങൾക്കായി ഗവർമ്മെൻറ് മുൻകൂട്ടിവാങ്ങി കരുതൽ ചെയ്യുന്നതുകൊണ്ടും ആഹാരസാധനങ്ങൾ കമ്പോളങ്ങളിൽനിന്നു നിശ്ശേഷം അപ്രത്യക്ഷമായി. ഏകദേശം അൻപതു ലക്ഷം ജനങ്ങൾ ഈ ഹൃദയശൂന്യതയുടെ ഫലമായി ചത്തൊടുങ്ങിയതായി അനൗദ്യോഗിക കണക്കുകൾ പറയുമ്പോൾ 15 മുതൽ 20 ലക്ഷം വരെ ജനങ്ങൾ മരിച്ചിരിക്കാമെന്ന് ഗവർമ്മെൻറ് കണക്കുകൾതന്നെ സമ്മതിക്കുന്നുണ്ട്. അനാഥരും ഹതഭാഗ്യരുമായ ജനങ്ങൾ തെരുവുകളിൽ ചത്തുവീണു കുന്നുകൂടി

കിടക്കുമ്പോൾപോലും അന്ന് ഇൻഡ്യയിലെ വൈസ്രോയിപദം വഹിച്ചിരുന്ന ലിൻലിത്ഗോ പ്രഭുവിന് കൽക്കട്ട സന്ദർശിക്കണമെന്നോ പട്ടിണിക്ക് എന്തെങ്കിലും പരിഹാരം കാണണമെന്നോ തോന്നിയില്ലത്രെ. അതിനുശേഷം വൈസ്രോയി പദമേറെറടുത്ത വേവൽപ്രഭു കൽക്കട്ട സന്ദർശിക്കയും ദുരിതനിവാരണ ശ്രമങ്ങൾക്ക് പട്ടാളത്തിൻെറ സഹകരണം ആവശ്യപ്പെടുകയുമുണ്ടായി. കൽക്കട്ടായിലെ സ്ഥിതിഗതികൾ ഈ ഘട്ടത്തിലും വേണ്ടപോലെ വെളിപ്പെടുത്തപ്പെട്ടിരുന്നില്ല. അതുകൂടാതെ ഇൻഡ്യയുടെ നാനാഭാഗങ്ങളിലും ഈ ഭക്ഷണ ദാരിദ്ര്യവിപത്തു പൊട്ടിപ്പുറപ്പെട്ടേക്കുമെന്നും പട്ടിണിമരണങ്ങൾ സംഭവിച്ചേക്കുമെന്നും വിശ്വസിക്കുവാൻ മതിയായ കാരണങ്ങളുണ്ടായിരുന്നു.

ഗവർമ്മെൻറ് ആഹാരസാധനങ്ങളുടെ ദൌർലഭ്യംമൂലം ഭാഗികമായുള്ള റേഷനിംഗ് നടപ്പിൽ വരുത്തിയിരുന്നു. ഭക്ഷ്യധാന്യങ്ങളുടെ വിതരണത്തിലും കൈമാററത്തിലും കർശനമായ നിയന്ത്രണങ്ങളും നിലവിലുണ്ടായിരുന്നു. കർഷകരിൽനിന്നു മിച്ചംവരുന്ന ധാന്യങ്ങൾ വിലയ്ക്കുവാങ്ങി ഭക്ഷണസാധനദൌർലഭ്യമുണ്ടായിരുന്ന പ്രദേശങ്ങളിലയച്ചുകൊടുത്താണ് ഈ പദ്ധതി നടപ്പിലാക്കിയതു്. ഏകദേശം ഇൻഡ്യയിലെ നാലിലൊന്നു ജനങ്ങൾ റേഷൻ ധാന്യങ്ങൾ വാങ്ങിയാണ് ആഹാരാവശ്യങ്ങൾ നിർവഹിച്ചിരുന്നതു്. ഗവർമ്മെൻറു വാങ്ങുന്ന ധാന്യങ്ങൾ റേഷൻ കടകൾവഴി ജനങ്ങൾക്ക് വിതരണം ചെയ്തുകൊണ്ടിരുന്നു. എന്നാൽ ഈ റേഷൻകടകൾതന്നെ മിക്കപ്പോഴും ധാന്യങ്ങളില്ലാതെ ഒഴിഞ്ഞുകിടന്നതുകൊണ്ട് ഉപഭോക്താക്കൾക്കതുകൊണ്ട് കാര്യമായ പ്രയോജനമൊന്നുമുണ്ടായിരുന്നില്ല. ഇരുപതുലക്ഷം ടൺ അരിയാണ് പ്രതിവർഷം യുദ്ധാരംഭത്തിനു മുമ്പ് ബർമ്മയിൽനിന്ന് ഇൻഡ്യയിലേക്കിറക്കുമതി ചെയ്തിരുന്നതെന്നും ഇൻഡ്യ അന്നും ഭക്ഷ്യക്കമ്മിയുള്ള ഒരു രാജ്യമായിരുന്നു എന്നും പ്രകൃതിയുടെ പ്രാതികൂല്യംകൊണ്ടും ജലസേചന പദ്ധതികളുടെ അഭാവംമൂലവും കൃഷിനാശം ഇൻഡ്യയിൽ നിത്യസംഭവമായിരുന്നു എന്നും പറയുമ്പോൾ ഭക്ഷ്യപ്രശ്നം ഭരണാധികാരികളെ എത്രമാത്രമലട്ടിയിരുന്നു എന്നൂഹിക്കാവുന്നതാണല്ലോ! ഇതോടുകൂടി ഭരണം നടത്തിയിരുന്ന സാമ്രാജ്യഗവർമ്മെൻറിൻെറ അനാസ്ഥയും കഴിവുകേടും ജീവിത കാരുണ്യമില്ലാത്ത നടപടികളും സമ്മേളിച്ചപ്പോൾ കൽക്കട്ടായിലെ സംഭവങ്ങളെപ്പററി ആശ്ചര്യപ്പെടുവാനൊന്നുമുണ്ടായിരുന്നില്ല.

പത്തോ പന്ത്രണ്ടോ ഔൺസ് ധാന്യങ്ങൾ മാത്രമാണ് ഒരാൾക്ക് പ്രതിദിനം ലഭിക്കുവാനവകാശമുണ്ടായിരുന്നതു്. മനുഷ്യൻെറ ആരോഗ്യസംരക്ഷണത്തിന് ഇതു് മതിയാകുമായിരുന്നില്ല. ഭക്ഷണക്കമ്മി

വിപുലമായ തോതിലുള്ള തെക്കേ ഇൻഡ്യയിലെ മിക്ക നഗരങ്ങളും പട്ടണങ്ങളും ഗ്രാമങ്ങൾ തന്നെയും ഈ റേഷൻ കടകളെ ആശ്രയിച്ചാണു് കഴിഞ്ഞുകൂടിയതു്. കൂടാതെ ഭക്ഷണവും കൃഷിയും വകുപ്പുകൾ സംസ്ഥാനഗവർമെന്റുകളുടെ കീഴിലായിരുന്നു. ബ്രിട്ടിഷ് ഭരണകാലത്തു് വൈസ്രായിക്കധികാരമുണ്ടായിരുന്നു എങ്കിലും സംസ്ഥാനങ്ങളെ നിയന്ത്രിക്കുന്നതിനോ ധാന്യവിതരണത്തിലും വിലയിലും ഐകരൂപ്യമേർപ്പെടുത്തുന്നതിനോ കേന്ദ്രഗവർമെന്റു് മുതിർന്നിരുന്നില്ല. ചില സംസ്ഥാനങ്ങൾ എപ്പോഴും ധാന്യവില ക്ലിപ്തപ്പെടുത്തുവാനുള്ള കേന്ദ്രനിശ്ചയത്തെ എതിർത്തുകൊണ്ടിരുന്നു. ഒടുവിൽ വിലനിശ്ചയം കാലാകാലങ്ങളിൽ ഭേദഗതിചെയ്യാമെന്നുള്ള ഒരു രാജിപദ്ധതി കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിൽ സ്വീകരിച്ചു. യാതൊരു നിയന്ത്രണവുമില്ലാതെ സംസ്ഥാനങ്ങൾക്കു് ധാന്യങ്ങളെ സംബന്ധിച്ചിടത്തോളം കച്ചവടസ്വാതന്ത്ര്യമനുവദിച്ചതിന്റെ ക്രൂരമായ ഭവിഷ്യത്തുകളായിരുന്നു, 1943 ലെ കൽക്കട്ടായിലെ ഭക്ഷ്യക്ഷാമവും പട്ടിണിമരണങ്ങളും. ഇതിനുശേഷമാണു് ഭക്ഷ്യധാന്യ ശേഖരണവും നിയന്ത്രണവും കർശനമായി നടപ്പിലാക്കുവാൻ ഗവർമെന്റു തീരുമാനിച്ചതു്.

ഇങ്ങനെ ഒട്ടനവധിപ്രശ്നങ്ങൾക്കു് ഒന്നിച്ചു് പോംവഴികാണേണ്ട ഒരു ഘട്ടത്തിലാണു് രാജേന്ദ്രപ്രസാദ് ഈ വകുപ്പുകളുടെ ചാർജ്ജെടുത്തതു്. കഴിവുള്ളിടത്തോളം ഭക്ഷണസാധനങ്ങൾ രാജ്യത്തിനകത്തു തന്നെ ശേഖരിക്കയും ബാക്കി വിദേശങ്ങളിൽ നിന്നു് വരുത്തുകയും ആയിരുന്നു പ്രായോഗികമായി സ്വീകരിക്കാവുന്ന കഴിയുമായിരുന്ന ഏക പദ്ധതി. എങ്കിൽ തന്നെയും 10-12 ഔൺസു ധാന്യങ്ങളല്ലാതെ വിതരണം ചെയ്യുക അസാധ്യമായിരുന്നു. ഇതുപോലെതന്നെ സംസ്ഥാനങ്ങൾക്കാവശ്യമുള്ളതരം ധാന്യങ്ങൾ നൽകുകയെന്നുള്ളതും ക്ഷിപ്രസാധ്യമായിരുന്നില്ല. അരിഭക്ഷിക്കുന്നവർ ഗോതമ്പുകൊണ്ടും ഗോതമ്പുഭക്ഷിക്കുന്നവർ അരികൊണ്ടും തൃപ്തിപ്പെടേണ്ടിവന്നിരുന്നു. ഈ സ്ഥിതിക്കു് ഭേദമുണ്ടാകുവാൻ രണ്ടുവർഷം കഴിഞ്ഞു് മന്ത്രിപദമൊഴിയുന്നതുവരെയും രാജേന്ദ്രപ്രസാദിനു കഴിഞ്ഞില്ലെന്നദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടു്.

ചിലപ്പോൾ കൈവശമുള്ള ധാന്യങ്ങൾ രണ്ടു ദിവസത്തേയ്ക്കു മാത്രമേ തികയുകയുള്ളൂ എന്നും ഉടനടി ഭക്ഷണസാധനങ്ങൾ എത്തിച്ചില്ലെങ്കിൽ കൊടിയ അത്യാഹിതങ്ങൾ സംഭവിക്കുമെന്നു് ഒരു സംസ്ഥാനമറിയിക്കും. ഉടനെ അങ്ങോട്ടു് ഭക്ഷണസാധനങ്ങൾ എത്തിച്ചുകൊടുക്കാനുള്ള ശ്രമങ്ങളാരംഭിക്കുന്നു. മറ്റു ചിലപ്പോൾ ഒരു മിച്ച സംസ്ഥാനം വിലനിയന്ത്രണത്തിനെതിരായുള്ള പ്രക്ഷോഭണമാരംഭിക്കയായി. ഉടൻ വിലനിർണ്ണയം സംബന്ധിച്ച വസ്തുതകൾ പുനഃപരിശോധന ചെ

ളുകയായി. ഏതായാലും രാജ്യത്തുള്ള ഭക്ഷണധാന്യങ്ങളുടെ വിളവു വർദ്ധിപ്പിക്കുന്നതുകൊണ്ടല്ലാതെ ഭക്ഷ്യപ്രശ്നത്തിനു പരിഹാരമാർഗ്ഗം കണ്ടെത്തുക അസാദ്ധ്യമെന്നു രാജേന്ദ്രപ്രസാദിനു ബോദ്ധ്യംവന്നു. അതിനാലാണ് അദ്ദേഹം ജനങ്ങളെ പ്രോത്സാഹിപ്പിക്കുവാനും കർഷകന് ആവശ്യമായ സഹായങ്ങൾ ചെയ്തുകൊടുക്കുവാനുമുള്ള പദ്ധതികളാസൂത്രണം ചെയ്തുകൊണ്ടിരുന്നു. രാജേന്ദ്രബാബു ബിഹാറിലെ ഒരു കർഷകകുടുംബത്തിലാണ് ജനിച്ചതെന്ന് സ്വയമഭിമാനിച്ചിരുന്നു. ചമ്പാരൻ സത്യാഗ്രഹകാലം മുതൽ സ്വാതന്ത്ര്യസമരപ്രസ്ഥാനങ്ങളിലൂടെ രാജ്യത്തിന്റെ നട്ടെല്ലായ കർഷകരോട്, കൂടിക്കഴിയുവാനും അവരുടെ പ്രശ്നങ്ങൾ മനസ്സിലാക്കുവാനുമദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ഈ അനുഭവപരിജ്ഞാനം ഒരു കൃഷിവകുപ്പ് മന്ത്രിയെന്ന നിലയിൽ അദ്ദേഹത്തിന്റെ എല്ലാ വീക്ഷണകോടികളിലും ഭാവനയിലും പ്രതിഫലിച്ചിരുന്നു. ഒരുപക്ഷേ പ്രസാദിനെക്കാൾ കൂടുതൽ പ്രാപ്തനായ ഒരു കൃഷിവകുപ്പുമന്ത്രിയെ കോൺഗ്രസ്സ് സംഘടനയിൽ തന്നെ കണ്ടെത്തുവാൻ കഴിയുമായിരുന്നോ എന്നതു സംശയമാണ്.

"കൂടുതൽ ഭക്ഷണസാധനങ്ങൾ ഉല്പാദിപ്പിക്കുക" എന്ന കർഷകരോടുള്ള ഉപദേശം ഒരു മുദ്രാവാക്യംതന്നെയായി മാറി. അദ്ദേഹം രാജ്യമൊട്ടുക്ക് പര്യടനം നടത്തി സംസ്ഥാനമന്ത്രിമാരെയും നാട്ടുരാജ്യ ഭരണാധികാരികളെയും നേരിട്ടുകണ്ട് തന്റെ വീക്ഷണകോടി അവരെ മനസ്സിലാക്കുകയും ഭക്ഷ്യോല്പാദനത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തണമെന്നുപദേശിക്കയും ചെയ്തു.

ഈ ഘട്ടത്തിലാണ് ഗാന്ധിജി ഒരു ബോംബ്ഷെൽ സമുദായമദ്ധ്യത്തിൽ വലിച്ചെറിഞ്ഞതു്. ഭക്ഷ്യനിയന്ത്രണത്തിന്റെ ദുഷിച്ച വശങ്ങളെപ്പററി അദ്ദേഹം കൂലംകഷമായി ചിന്തിച്ചുകൊണ്ടിരുന്നു. മററെന്തിനെക്കാളുമുപരിയായി സ്വാർത്ഥശീലനായ മനുഷ്യനെ അതെങ്ങിനെ അധഃപതിപ്പിക്കുന്നു എന്നദ്ദേഹം കണ്ടു മനസ്സിലാക്കി. ഭക്ഷണസാധനങ്ങൾ മറവുചെയ്തും പൂഴ്ത്തിവച്ചും കള്ളക്കച്ചവടം നടത്തിയും ജനങ്ങളുടെ ദാരിദ്ര്യവും നിസ്സഹായതയും ചൂഷണംചെയ്തും പണം സമ്പാദിക്കാനുള്ള അമിതലാഭേച്ഛുക്കളായ കച്ചവടക്കാരുടെ നികൃഷ്ടപ്രവണതകളെ ഭക്ഷ്യധാന്യനിയന്ത്രണം പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു എന്നദ്ദേഹം മനസ്സിലാക്കി. രാജ്യമൊട്ടുക്കുള്ള അത്യാഗ്രഹികളും മനുഷ്യശത്രുക്കളുമായ ഈ കച്ചവടക്കാർ നിയമങ്ങളുടെയും നിയന്ത്രണങ്ങളുടെയും മറവിൽ നിർബാധമായി നടത്തിവന്നിരുന്ന വ്യാജവ്യാപാരം സമുദായമദ്ധ്യത്തിലുണ്ടാക്കിയിരുന്ന ധാർമ്മികമായ അധഃപതനവും തന്മൂലം ജനങ്ങളനുഭവിക്കേണ്ടിവന്ന നാശനഷ്ടങ്ങളും

ഗാന്ധിജിയെ വേദനിപ്പിച്ചിരുന്നു. ഭക്ഷ്യധാന്യനിയന്ത്രണവ്യവസ്ഥകളാണ് ഈ നികൃഷ്ടാവസ്ഥ ഉണ്ടാക്കിയിട്ടുള്ളതെന്ന് അദ്ദേഹം വിശ്വസിച്ചു. അതുകൊണ്ടു ദീർഘമായ ആലോചനകളുടെയും ഇരുവശങ്ങളെയും പററി മററുള്ളവരുമായി നടത്തിയ ചർച്ചകളുടെയും ഫലമായി അസന്നിഗ്ദ്ധമായ ഒരു നിഗമനത്തിലദ്ദേഹം എത്തിച്ചേർന്നിരുന്നു. ഭക്ഷ്യനിയന്ത്രണനിയമങ്ങൾ നിശ്ശേഷം പിൻവലിച്ച് ആഹാരസാധനങ്ങളെ സംബന്ധിച്ചിടത്തോളമെങ്കിലും സ്വാതന്ത്ര്യവാണിജ്യം പുനഃസ്ഥാപിക്കണമെന്നായിരുന്നു അതു്. അദ്ദേഹം പ്രാർത്ഥനായോഗങ്ങളിൽ ഈ ആശയം പരസ്യമായി പ്രകടിപ്പിക്കയും ചെയ്തു. കേന്ദ്രത്തിലും സംസ്ഥാനങ്ങളിലുമുള്ള ഭരണാധികാരികളെ ഈ നിർദ്ദേശമമ്പരപ്പിച്ചു.

ആവശ്യത്തിനുള്ളിടത്തോളം ഭക്ഷണസാധനങ്ങൾ വിളയിക്കുവാൻ കഴിവില്ലാത്ത ഒരു രാജ്യത്തിന് ആഹാരപ്രശ്നത്തെ സംബന്ധിച്ചിടത്തോളം എല്ലാ ജനങ്ങളോടും സാമാന്യനീതി ചെയ്യുവാൻ നിയന്ത്രണമല്ലാതെ മററു മാർഗ്ഗമാണുള്ളതെന്നവർ ചോദിച്ചു. ഭക്ഷ്യനിയന്ത്രണം പിൻവലിക്കയാണെങ്കിൽ അതു് മിച്ചധാന്യം കൈവശമുള്ളവർക്ക് വലിയ ആനുകൂല്യമായിരിക്കുമെങ്കിലും കമ്മി സംസ്ഥാനങ്ങളിൽ പട്ടിണിമരണംതന്നെ നേരിടേണ്ടിവരുമെന്നും അവർ ആശങ്കിച്ചു. ധനശാസ്ത്രജ്ഞന്മാരുടെയും അഭിപ്രായം ഇതുതന്നെയായിരുന്നു. രാജ്യം സ്വയം പര്യാപ്തമല്ലാതിരിക്കയും വിദേശങ്ങളിൽനിന്ന് ആവശ്യാനുസരണം ഭക്ഷ്യധാന്യങ്ങൾ ലഭിക്ക സാദ്ധ്യമല്ലാതിരിക്കയും ചെയ്യുന്ന പരിതസ്ഥിതികളിൽ ഈ നിഗമനം അങ്ങിനെ പുച്ഛിച്ചു വാദമുഖങ്ങൾകൊണ്ടോ അത്ര നിഷ്പ്രയാസം ഖണ്ഡിക്കയും സാദ്ധ്യമായിരുന്നില്ല. പക്ഷേ ഗാന്ധിജി ഈ വാദങ്ങൾക്കോരോന്നിനും യുക്തിയുക്തമായ മറുപടികൾ പറഞ്ഞു സ്വാഭിപ്രായത്തിലുറച്ചുനിന്നു. ഭക്ഷ്യകാര്യമന്ത്രിയെന്നനിലയിൽ ഈ വിഷയത്തിലേററവും വലിയ ഉത്തരവാദിത്വം രാജേന്ദ്രപ്രസാദിനായിരുന്നു. അദ്ദേഹം എല്ലാ ദിവസവും ഗാന്ധിജിയെ സന്ദർശിച്ച് സംഭവവികാസങ്ങളെ അറിയിക്കുകയും ഭക്ഷണപ്രശ്നമുൾപ്പെടെ മറെറല്ലാ വിഷയങ്ങളെപ്പററിയും ചർച്ച നടത്തുകയും പതിവായിരുന്നു. രാജേന്ദ്രപ്രസാദിനും നിയന്ത്രണം നീക്കുന്ന വിഷയത്തിൽ ഗാന്ധിജിയുടെ അഭിപ്രായങ്ങളോടു യോജിക്കുവാൻ കഴിഞ്ഞിരുന്നു. ഗാന്ധിജിയുടെ വീക്ഷണകോടി സ്വീകരിക്കാനും അദ്ദേഹം തയാറായിരുന്നു. എന്നാൽ ക്യാബിനററിൽ ഈ വിഷയത്തെപ്പററി അഭിപ്രായഐക്യമുണ്ടായിരുന്നില്ല. പോരെങ്കിൽ അന്നു രാജ്യമുണ്ടായിരുന്ന വിഷമഘട്ടത്തിൽ ഉടനടി നിയന്ത്രണം നിർത്തലാക്കുന്നതു് ആത്മഹത്യാപരമായിരിക്കുമെന്നും അവർ വിചാരിച്ചു. ഉദ്യോഗത്തിൽ പ്രവേ

ശിച്ചതിനുശേഷം ഒരു വർഷം പൂർത്തിയാകാറായിട്ടും ഈ വിഷയത്തെപ്പററി ഖണ്ഡിതമായ തീരുമാനമെടുക്കുവാനോ നിയന്ത്രണം നിർത്തലാക്കുവാനോ അദ്ദേഹത്തിനു കഴിഞ്ഞില്ല. എങ്കിലും മഹാത്മാഗാന്ധിയുടെ നിർദ്ദേശത്തോടു് അദ്ദേഹം കരുതലെടുത്തുതുടങ്ങി. നിയന്ത്രണം നിർത്തലാക്കുന്നതുകൊണ്ടു് പ്രതിയോഗികൾ ചൂണ്ടിക്കാണിക്കുന്ന വിഷമഘട്ടങ്ങൾ അനിർവാര്യങ്ങളല്ലെന്നദ്ദേഹത്തിനു തോന്നി. പക്ഷേ കേന്ദ്രവകുപ്പിലെ ഉദ്യോഗസ്ഥന്മാരും കമ്മിസംസ്ഥാനങ്ങളിലെ കാൺഗ്രസ്സ് മന്ത്രിമാർപോലും ഗാന്ധിജിയുടെ നിർദ്ദേശം നടപ്പിലാക്കിയാൽ അതൊരത്യാഹിതമായിരിക്കുമെന്നു പ്രസ്താവിക്കാൻ മടിച്ചിരുന്നില്ല. നിയന്ത്രണത്തിനെ എതിർക്കാത്തവർകൂടി അതിനെ പരസ്യമായി അനുകൂലിക്കാനും ധൈര്യപ്പെട്ടില്ല. ഏതായാലും രാജേന്ദ്രപ്രസാദ് ഒരു പരീക്ഷണമെന്നനിലയിൽ എണ്ണയിലുള്ള നിയന്ത്രണം നീക്കുവാൻ നിശ്ചയിച്ചു. പല സ്ഥലങ്ങളിലും ആഹാരകാര്യങ്ങൾക്കുപയോഗിക്കുന്ന എണ്ണ ലഭിക്കുന്നില്ലെന്നും കിട്ടുന്നിടത്തുതന്നെ അന്യായമായ വില കൊടുക്കേണ്ടിവരുന്നെന്നും പരാതികളുണ്ടായിക്കൊണ്ടിരുന്നു. നിയന്ത്രണം നീക്കിയതോടുകൂടി എണ്ണ കമ്പോളങ്ങളിൽ ധാരാളമായി ലഭിക്കാൻ തുടങ്ങി. പക്ഷേ വില ഗവർമ്മെൻറ് അന്നുവരെ നിർണ്ണയിച്ചിരുന്നതിൽ വളരെ കവിഞ്ഞിരുന്നു. എന്നാൽ ഈ വർദ്ധനവു് അന്നുവരെ കരിഞ്ചന്തയിൽ കൊടുക്കേണ്ടിവന്നിരുന്ന വിലയിൽ കൂടുതലായിരുന്നില്ല. എണ്ണ പൂഴ്ത്തിവച്ചിരുന്നവർ അതു പുറത്തെടുത്തു നിയന്ത്രണം നീങ്ങിയതുകൊണ്ടു് ഗവർമ്മെൻറ് നിശ്ചയിച്ചിരുന്ന വിലയിൽ കൂടി വില്പനയാണുണ്ടായതു്. ഇതു ഭക്ഷ്യധാന്യങ്ങളെ സംബന്ധിച്ചും ഉടനെ സ്വീകരിക്കാവുന്ന ഒരു പരിഹാരമായിരുന്നില്ല. അതിലേയ്ക്കു കൂടുതൽ ആലോചനകൾ ആവശ്യമായിരുന്നു. കൂടാതെ എണ്ണയിലെന്നപോലെ ഭക്ഷണസാധനങ്ങളിലെ നിയന്ത്രണനീക്കം മന്ത്രിയെന്ന നിലയിൽ സ്വന്തം ഉത്തരവാദിത്വത്തിൽ മാത്രം നടപ്പിലാക്കുവാനദ്ദേഹം ധൈര്യപ്പെട്ടില്ല.

ഒടുവിൽ ഈ സന്ദേഹങ്ങൾക്കു പരിഹാരമായി ഒരന്വേഷണകമ്മിററിയെ നിയമിക്കുവാനദ്ദേഹം നിശ്ചയിച്ചു. ഭക്ഷ്യനിലയെപ്പററി അന്വേഷിച്ചു് എന്തു നടപടി സ്വീകരിക്കണമെന്നു് ഗവർമ്മെൻറിനെ ഉപദേശിക്കാൻ നിയുക്തമായ ഈ കമ്മററിതന്നെ ഭക്ഷ്യധാന്യ ഉല്പാദനം വിതരണം എന്നീ പ്രശ്നങ്ങളെപ്പററിയും അന്വേഷിക്കണമെന്നു് ആവശ്യപ്പെട്ടിരുന്നു. വിതരണം എപ്പോഴും നിയന്ത്രണത്തോടു ബന്ധപ്പെട്ടിരുന്നതുകൊണ്ടു് ഇതാവശ്യമായിരുന്നു. നിയന്ത്രണം ക്രമേണ നിർത്തലാക്കണമെന്നു ഏതെങ്കിലും പ്രദേശത്തു് ഭക്ഷ്യക്ഷാമമുണ്ടായാൽ

ആ പ്രദേശത്തേയ്ക്കു് ഉടനെ ധാന്യങ്ങൾ എത്തിച്ചുകൊടുക്കണമെന്നും ഗവർമെൻറു് അവ ശേഖരിച്ചു് കരുതലിൽ വയ്ക്കണമെന്നും ആയിരുന്നു കമ്മീററിയുടെ റിപ്പോർട്ടു്. ഈ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ക്രമേണ നിയന്ത്രണം പിൻവലിക്കുവാനുള്ള നിർദ്ദേശത്തിനു് ക്യാബിനററിൽനിന്നും അനുമതി നേടുന്നതിനും അദ്ദേഹത്തിനു കഴിഞ്ഞു. മഹാത്മാഗാന്ധി അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ക്യാബിനററംഗങ്ങളെ അറിയിക്കുകയും നിയന്ത്രണത്തിന്റെ എല്ലാ വശങ്ങളെയുംപററി അവരോടു ചർച്ച നടത്തുകയും ചെയ്തിരുന്നു. കൂടാതെ സംസ്ഥാനമന്ത്രിമാരോടും അദ്ദേഹം ഇതിനെപ്പററി വിശദമായ ആലോചനകൾ നടത്തിയിരുന്നു. ഇങ്ങിനെ എല്ലാ ഭിന്നാഭിപ്രായക്കാരുടേയും അധികാരസ്ഥാനങ്ങളുടെയും ആനുകൂല്യം ലഭിച്ചു കഴിഞ്ഞതോടുകൂടി നിയന്ത്രണം നിർത്തലാക്കുന്ന നിർദ്ദേശം നടപ്പിലാക്കുവാനുള്ള കർത്തവ്യം ഭക്ഷ്യമന്ത്രി എന്ന നിലയിൽ രാജേന്ദ്രപ്രസാദിനാണുണ്ടായിരുന്നതു്. പക്ഷെ അതു സംഭവിച്ചില്ല. അദ്ദേഹം ആ ഘട്ടത്തിൽ ക്യാബിനററിൽനിന്നു രാജി വയ്ക്കേണ്ടിവന്നു.

ഭക്ഷ്യധാന്യനിയന്ത്രണം എടുത്തു കളഞ്ഞതും വീണ്ടും ഏർപ്പെടുത്തുവാൻ ഗവർമെൻറു നിർബന്ധിതമായതും അനന്തരസംഭവങ്ങളാണു്. മനുഷ്യസ്വഭാവം കണക്കിലെടുക്കാതുള്ള സാമ്പത്തിക ശാസ്ത്രത്തിന്റെ പരാജയമായിരുന്നു ആദ്യത്തെ നിയന്ത്രണനീക്കൽ.

1946-ൽ മീററിൽ നടന്ന കാൺഗ്രസ്സു് സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതു് ആചാര്യകൃപലാനി ആയിരുന്നു. ഇക്കാലത്തു് കേന്ദ്രത്തിലും കാൺഗ്രസ്സിനു ഭൂരിപക്ഷമുള്ള സംസ്ഥാനങ്ങളിലും കാൺഗ്രസ്സുമന്ത്രിമാർ അധികാരമേറെടുക്കയും കാൺഗ്രസ്സിലെ അത്യുന്നതന്മാരായ നേതാക്കന്മാർ ഇൻഡ്യയുടെ ഭാഗധേയം നിർണ്ണയിക്കുന്ന ഭരണകർത്താക്കളായി മാറുകയും ചെയ്തതോടുകൂടി കാൺഗ്രസ്സു് പ്രസിഡന്റിന്റെ പദവി, അന്നുവരെ അതെത്രതന്നെ ഉന്നതവും അഭികാമ്യവുമായിരുന്നു എങ്കിലും താരതമ്യേന ഇടിഞ്ഞു് അപ്രധാനമായിത്തീരുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. നിഹ്റുവിനേയും സർദാർ പട്ടേലിനെയുംപോലെ കാൺഗ്രസ്സു് സംഘടനയിൽ ഉറച്ച സ്വാധീനശക്തിയും അദ്വിതീയമായ ഔന്നത്യവുമുണ്ടായിരുന്ന നേതാക്കന്മാർ തീരുമാനങ്ങളെടുക്കുന്നതും നയപരിപാടികൾ രൂപവൽക്കരിക്കുന്നതും കാൺഗ്രസ്സു് പ്രസിഡന്റിന്റെ അറിവോ അനുമതിയോ കൂടാതെ ആയിരിക്കരുതെന്നു് വിലക്കുവാനോ നിർബന്ധിക്കുവാനോ സാധാരണഗതിയിൽ രണ്ടാംകിടയിലുള്ള നേതാക്കന്മാർക്കു് അവർ കാൺഗ്രസ്സു് പ്രസിഡന്റന്മാർ തന്നെയായാലും കഴിയു

മായിരുന്നില്ല. പോരെങ്കിൽ ഭരണകാര്യങ്ങൾ സംബന്ധിച്ചുള്ള നിശ്ച
യങ്ങളും നയപ്രവർത്തനങ്ങളും പാർലമെൻറിനോടുത്തരവാദപ്പെട്ട
മന്ത്രിമാരുടെ കർത്തവ്യമായി മാറിയതോടുകൂടി പാർലിമെൻറിനോ
നിയമസഭകൾക്കോ തുല്യമായ അംഗീകൃത ജനപ്രാതിനിധ്യമില്ലാത്ത
സംഘടനയ്ക്കും അതിൻെറ ഔദ്യോഗികനായകന്മാർക്കും നേരിട്ടു ഭരണ
കാര്യങ്ങളിലിടപെടുവാൻ അധികൃതമായ അവകാശം നഷ്ടപ്പെടുകയ
ല്ലാതെ നിർവ്വാഹമില്ല.

അന്നുവരെ കാൺഗ്രസ്സ് പ്രസിഡൻറ് ഇൻഡ്യയുടെ രാഷ്ട്രപതി
എന്ന നിലയിലാണ് ആദരിക്കപ്പെട്ടുപോന്നത്. ആ നില ഇടിഞ്ഞ
തോടുകൂടി വ്യക്തിപ്രഭാവവും ആത്മാഭിമാനബോധവുമുള്ള ചിലർക്കെങ്കിലും
നിത്യവുമെന്നപണ്ണം അനുഭവപ്പെട്ടുകൊണ്ടിരുന്ന വിഗണന സഹിച്ചു
കൊണ്ട് തൽസ്ഥാനങ്ങളിൽ ഇരുവാൻ വൈമനസ്യമുണ്ടാകുകയെന്നുള്ളതു
സ്വാഭാവികമാണ്. കാൺഗ്രസ്സ് സംഘടനയാണ് മന്ത്രിമാർക്ക് അവ
രുടെ മന്ത്രിത്വത്തിനർഹതയുണ്ടാക്കിയിരുന്നതെന്നുള്ളതുകൊണ്ട് അവർ
കാൺഗ്രസ്സിൻെറ ആജ്ഞാവാഹകരായിരിക്കണമെന്നുള്ളവാദം തത്വ
ത്തിൽശരിയാണ്. എന്നാൽ കാൺഗ്രസ്സിൻെറ മാത്രമല്ല ജനസാമാന്യ
ത്തിൻെറ മുഴുവൻതന്നെ പ്രാതിനിധ്യം തിരഞ്ഞെടുപ്പുവഴി നേടികഴിഞ്ഞി
ട്ടുള്ള നായകന്മാരിൽ താരതമ്യേന അനധികൃതവും ഭാഗികവും മാത്ര
മായ പ്രാതിനിധ്യമുള്ള സംഘടനയുടെ നിയന്ത്രണം ഏർപ്പെടുത്തുന്നത്
ജനാധിപത്യ സിദ്ധാന്തങ്ങളനുസരിച്ചുതന്നെ അവ്യവസ്ഥാപിതമായി
രിക്കുമെന്നുള്ളതും തീർച്ചയാണ്. തത്വത്തിൽ പാർലിമെൻറും സംഘ
ടനയുമാണ് ഒരു ഗവർമ്മെൻറിനെ നിയന്ത്രിക്കുന്നതെങ്കിലും അനുഭവ
ത്തിൽ എപ്പോഴും ഭരണകർത്താക്കൾ പാർട്ടി ഭൂരിപക്ഷംവഴി പാർലി
മെൻറിനേയും സംഘടനയേയും നിയന്ത്രിക്കയാണ് ജനാധിപത്യത്തി
ലെ സാധാരണ കീഴ്വഴക്കം.

എന്തായാലും ആചാര്യകൃപലാനി ഗവർമ്മെൻറിൻെറ പല
ചെയ്തികളെപ്പററിയും അസംതൃപ്തനായിരുന്നു. കാൺഗ്രസ്സ് പ്രസിഡ
ൻറന്നനിലയിൽ ഭരണസംബന്ധമായ കാര്യങ്ങളിലെ നയപ്രവർത്ത
നത്തിൽപോലും തനിക്കർഹതയുള്ള പരിഗണന ലഭിക്കുന്നില്ലെന്നും
മന്ത്രിമാർ യാതൊന്നിനെപ്പററിയും സംഘടനയോടാലോചിക്കപോലും
ചെയ്യുന്നില്ലെന്നും അദ്ദേഹത്തിനു പരാതികളുണ്ടായിരുന്നു. അദ്ദേഹ
ത്തിൻെറ പരാതികൾ കാബിനററ് കേന്ദ്രങ്ങൾ വേണ്ടത്ര ബഹുമാനി
ക്കയുണ്ടായില്ല. അദ്ദേഹം പ്രസിഡൻറുപദം രാജിവെയ്ക്കുവാൻ നിശ്ചയിച്ചു.
ഡൽഹിയിൽ സമ്മേളിച്ച വർക്കിംഗ്കമ്മിററിയോഗത്തിലോ അഖിലേ
ന്ത്യാകാൺഗ്രസ്സ് കമ്മററിയിലോ ഈ വിഭിന്നതകൾക്ക് ഒരൊത്തു

തീർപ്പ് സാദ്ധ്യമല്ലാതെ പോയതുകൊണ്ടു് കൃപലാനി രാജി സമർപ്പിക്കയും അതംഗീകരിക്കപ്പെടുകയും ചെയ്തു.

ആരെയാണു് അടുത്ത കാൺഗ്രസ്സ് പ്രസിഡൻറായി നിർദ്ദേശിക്കേണ്ടതെന്ന പ്രശ്നം ആലോചനാവിഷയമായി. കാൺഗ്രസ്സ് നേതൃത്വത്തെ വല്ലാതെ വിഷമിപ്പിച്ച ഒരു പ്രശ്നമായിരുന്നു അതു്. സ്വാഭാവികമായിത്തന്നെ നേതാക്കന്മാർ ഗാന്ധിജിയുടെ അഭിപ്രായമറിയുവാനാണ് ആദ്യം ശ്രമിച്ചതു്. അദ്ദേഹം ജയപ്രകാശനാരായണനെയോ ആചാര്യ നരേന്ദ്രദേവിനെയോ പ്രസിഡൻറായി തിരഞ്ഞെടുക്കണമെന്നഭിപ്രായപ്പെട്ടു. അവർ രണ്ടുപേരും കാൺഗ്രസ്സിലെ സോഷ്യലിസ്റ്റ് വിഭാഗത്തിന്റെ നേതാക്കന്മാരായിരുന്നു. എന്നാൽ നിഷ്കാമമായ ജനസേവനം കളങ്കരഹിതമായ സ്വഭാവശുദ്ധി ഇവ രണ്ടുമല്ലാതെ കാൺഗ്രസ്സിലെ അത്യുന്നതമായ സ്ഥാനമലങ്കരിക്കുവാൻ മററു പരിഗണനകൾ ഗാന്ധിജി കണക്കിലെടുത്തിരുന്നില്ല. കാൺഗ്രസ്സിലെ പ്രത്യയശാസ്ത്ര വിഭിന്നതകളോ ഗ്രൂപ്പ് മത്സരങ്ങളോ ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ കലുഷപ്പെടുത്തിയതുമില്ല. ഇൻഡ്യൻ രാഷ്ട്രീയരംഗത്തു് ഒരുപക്ഷെ മറെറതൊരു നേതാവിനും തുല്യമായോ ഒരു പക്ഷെ അതിലധികമായോ ഉള്ള സ്വഭാവപരിശുദ്ധിയും സേവനചരിത്രവും അഭിപ്രായദാർഢ്യവും നിസ്വാർത്ഥതയുമുള്ള രണ്ടുനേതാക്കന്മാരായിരുന്നു ഇവരെന്ന കാര്യം നിരാക്ഷേപമാണു്. എന്നാൽ പാർട്ടിഭരണം ആരംഭിച്ചുകഴിഞ്ഞിരുന്ന ഇൻഡ്യയിൽ പലപ്പോഴും ഭരണകർത്താക്കളെ വിമർശിക്കുകയും ഗവർമെൻറിന്റെ ജനക്ഷേമകരമല്ലാത്ത നടപടികളെ എതിർക്കുകയും പാർട്ടി അച്ചടക്കത്തിനു വിരുദ്ധമായി ചിലപ്പോഴൊക്കെ പ്രവർത്തിക്കുകയും ചെയ്തിരുന്ന ഈ രണ്ടു നേതാക്കന്മാരെയും കാൺഗ്രസ്സിന്റെ തലപ്പത്ത് അവരോധിക്കുവാൻ മററു നേതാക്കന്മാർക്കും മന്ത്രിമാർക്കും സമ്മതമായിരുന്നില്ല. ആചാര്യന്മായുണ്ടായ സംഘട്ടനങ്ങളിൽ പതിവിട്ടു ഗുരുതരമായ ഭിന്നതകൾ ഇതുകൊണ്ടുണ്ടാകുമെന്നും അവർ വിശ്വസിച്ചു. അതുകൊണ്ടു് ഗാന്ധിജിയുടെ നിർദ്ദേശം തിരസ്കരിക്കപ്പെട്ടു.

മി. നെഹ്റുവും പട്ടേലും കൂടിയാലോചിച്ച് പ്രസിഡന്റുപദം രാജേന്ദ്രപ്രസാദിനെ ഏല്പിക്കുന്നതു് എന്തുകൊണ്ടും ആശാസ്യമായിരിക്കുമെന്നഭിപ്രായപ്പെട്ടു. അന്നത്തെ പരിതസ്ഥിതികളിൽ എല്ലാ വിഭാഗങ്ങളുടെയും ആദരവിനും പ്രീതിക്കും പാത്രമായ പ്രസാദിനു മാത്രമേ കാൺഗ്രസ്സിനെ ശൈഥില്യത്തിൽനിന്നു രക്ഷിക്കുവാൻ കഴിയുള്ളു എന്നായിരുന്നു അവരുടെ വാദം. രാജേന്ദ്രപ്രസാദ് അന്നു ഭക്ഷ്യകാർഷികമന്ത്രിയായിരുന്നു. കാൺസ്റ്റിററ്യുവന്റ് അസംബ്ലി പ്രസിഡന്റായി അദ്ദേഹം

തന്നെ തിരഞ്ഞെടുക്കപ്പെടുമെന്നു വിശ്വസിക്കപ്പെട്ടിരുന്നു. ഈ ഭാരിച്ച കർത്തവ്യങ്ങളോടുകൂടി കാൺഗ്രസ്സ് പ്രസിഡൻറ് പദംകൂടി ഏറെറടുക്കുവാനദ്ദേഹം സന്നദ്ധനായിരുന്നില്ല.

ആചാര്യകൃപലാനിയുടെ രാജി സ്വീകരിച്ചതല്ലാതെ ഡൽഹിയിൽ ചേർന്ന വർക്കിംഗ്കമ്മററി അദ്ദേഹത്തിൻെറ അനുഗാമിയെ തിരഞ്ഞെടുത്തില്ല. പിന്നീടുണ്ടായ സംഭവങ്ങൾ രാജേന്ദ്രപ്രസാദ് ഇങ്ങിനെ രേഖപ്പെടുത്തുന്നു.

“മൗലങ്കറെ സ്പീക്കറായി തിരഞ്ഞെടുത്തതിനുശേഷം ഞാൻ അസംബ്ളിയിലിരിക്കുമ്പോൾ പണ്ഡിററ് നെഹ്റുവും വല്ലഭായിപട്ടേലും എന്നെ കാണുവാൻ ആഗ്രഹിക്കുന്നതായി എനിക്കറിവുകിട്ടി. ഞാൻ അതിലേക്കു് അസംബ്ളിവിട്ടു പുറത്തുപോയി. ഞാൻ കാൺഗ്രസ്സ് പ്രസിഡൻറുപദം സ്വീകരിക്കണമെന്നായിരുന്നു അവരുടെ അഭിപ്രായം. ഒരു വല്ലാത്ത ദുർഘടഘട്ടം എന്നെ അഭിമുഖീകരിക്കുന്നതായി എനിക്കു തോന്നി. ഭക്ഷ്യമന്ത്രി എന്ന നിലയിൽ ആഹാരസാധനങ്ങളുടെ മേലുള്ള നിയന്ത്രണം പടിപടിയായി നിർത്തലാക്കുവാനുള്ള എൻെറ നിശ്ചയത്തെ നടപ്പിൽ വരുത്തേണ്ടതുണ്ടായിരുന്നു. രാജ്യത്തു് പാലിനുള്ള ക്ഷാമവും നല്ല നിലയിലുള്ള വിത്തുകാളകളുടെ അഭാവവും പരിഹരിക്കുവാനും ഭക്ഷ്യധാന്യങ്ങളുടെ ഉല്പാദനം വർദ്ധിപ്പിക്കുവാനും എനിക്കു് താല്പര്യമുണ്ടായിരുന്നു. ഭരണഘടനാനിർമ്മാണവും നിസ്സാരമായ കാര്യമായിരുന്നില്ല. പോയകാലങ്ങളിലെന്നപോലെ ജോലിചെയ്യുവാനുള്ള കഴിവും എനിക്കു് നഷ്ടപ്പെട്ടിരുന്നു. അതുകൊണ്ടു് കാൺഗ്രസ്സ് പ്രസിഡൻറുപദം താങ്ങുവാനാവാത്ത ഒരു ഭാരമായിരിക്കുമെന്നു് എനിക്കു തോന്നി. അതുകൊണ്ടു് ഞാൻ അവരുടെ നിർദ്ദേശം സ്വീകരിക്കയാണെങ്കിൽ എന്നെ മന്ത്രിപദത്തിൽനിന്നൊഴിവാക്കണമെന്നും ഒരു പക്ഷേ ഭരണഘടനാസമിതിയുടെ പ്രസിഡൻറു സ്ഥാനാർത്ഥിത്വത്തിൽ നിന്നും എനിക്കു പിന്മാറേണ്ടിവരുമെന്നും ആഭ്യന്തരമായ ഭിന്നതകൾ പൊട്ടിപ്പുറപ്പെട്ടു കഴിഞ്ഞിരുന്ന കാൺഗ്രസ്സിനെ നയിക്കയെന്നുള്ളതു ശ്രമകരമായ ഒരു ജോലിയായിരിക്കുമെന്നും ഞാൻ നെഹ്റുവിനോടും സർദാറിനോടും മറുപടി പറഞ്ഞു. എന്തായാലും ഞാൻ കൃപലാനിയുടെ സ്ഥാനമേറെറടുക്കണമെന്നവർ നിർബന്ധിച്ചു. എനിക്കതു നിഷേധിക്കുവാൻ സാധ്യമായിരുന്നില്ല. ക്യാബിനററിൽനിന്നു് ഒഴിഞ്ഞുപോകുവാനുള്ള വൈമനസ്യമായി എൻെറ നിഷേധം വ്യാഖ്യാനിക്കപ്പെടുമായിരുന്നു. അതിനെപ്പററി കൂടുതലാലോചിക്കുവാനും എനിക്കു സമയം ലഭിച്ചില്ല.”

"ഞാൻ ഗാന്ധിജിയെക്കണ്ടു വിവരം ധരിപ്പിച്ചു. അന്നു് അദ്ദേഹത്തിന്റെ മൌനദിനമായിരുന്നതുകൊണ്ടു് ഒരു കടലാസിൽ താനിഷ്ടപ്പെടുന്നില്ലന്നദ്ദേഹം എഴുതി. ക്യാബിനററിൽ നിന്നു വിട്ടുപോകവാനുള്ള വൈമനസ്യമായി എന്റെ നിഷേധം വ്യാഖ്യാനിക്കപ്പെടുമെന്നു ഞാനദ്ദേഹത്തെ അറിയിച്ചപ്പോൾ അദ്ദേഹമതു ശരിയാണെന്നു സമ്മതിച്ചു. എങ്കിലും അദ്ദേഹം ഈ വ്യവസ്ഥ ഇഷ്ടപ്പെടുന്നില്ലെന്നു വീണ്ടും വ്യക്തമാക്കി." അഖിലേന്ത്യാ കാൺഗ്രസ്സ് കമ്മററിസമ്മേളനത്തിനല്പം മുൻപാണിതു നടന്നതു്. അതുകൊണ്ടു് ഗാന്ധിജിയ്ക്കു് മററുള്ളവരോടു് ഈ വിഷയത്തെപ്പററി സംഭാഷണം നടത്തുവാനവസരം ലഭിച്ചില്ല. എ. ഐ. സി. സി. രാജേന്ദ്രപ്രസാദിനെ പ്രസിഡൻറായി തിരഞ്ഞെടുത്തു. താൻ മന്ത്രിസഭയിൽനിന്നു രാജിവയ്ക്കുമെന്നും അതിനുശേഷം പ്രസിഡന്റുപദം ഏറെറടുക്കുമെന്നും അദ്ദേഹം എ. ഐ. സി. സിയിൽ പ്രസ്താവിച്ചു.

ഒരുപക്ഷേ കാൺഗ്രസ്സ് പ്രസിഡന്റുപദം ഒരു കേന്ദ്രമന്ത്രിക്കുപോലും അഭികാമ്യമാണെന്നും കൃപലാനിയുടെ രാജിക്കാസ്പദമായ കാരണങ്ങൾ കഴമ്പില്ലാത്തവയാണെന്നും കാൺഗ്രസ്സ് പ്രസിഡന്റിന്റെ മാന്യതയും പദവിയും നഷ്ടപ്പെടുകയില്ലെന്നും തെളിയിക്കുവാൻവേണ്ടികൂടിയായിരിക്കണം രാജേന്ദ്രപ്രസാദിനെ പ്രസിഡന്റായി നിശ്ചയിക്കുവാനും ക്യാബിനററിൽനിന്നുള്ള അദ്ദേഹത്തിന്റെ രാജി സ്വീകരിക്കുവാനും ഉയർന്ന കാൺഗ്രസ്സ് നേതൃത്വത്തെ പ്രേരിപ്പിച്ചതു്. ക്യാബിനററിലെ ഒരു സീനിയർമന്ത്രി കാൺഗ്രസ്സ് പ്രസിഡന്റുപദത്തിനുവേണ്ടി മന്ത്രിപദം രാജിവയ്ക്കുകയെന്നുള്ളതു് സംഘടനയുടെ ഔന്നത്യത്തെ ബാഹ്യമായെങ്കിലും നിലനിർത്തുവാനുപകരിക്കുമല്ലോ! ഏതായാലും രാജേന്ദ്രപ്രസാദിന്റെ അനാർഭാടമായ ജീവിതത്തിനും അധികാരപദവികളോടു് അദ്ദേഹത്തിനുണ്ടായിരുന്ന വൈമുഖ്യത്തിനും ഏതു സ്ഥാനവും സ്വീകരിക്കുവാനുള്ള അദ്ദേഹത്തിന്റെ സന്നദ്ധതയ്ക്കും ഇതു മതിയായ തെളിവാണു്. വേണമെങ്കിൽ കാൺഗ്രസ്സ് പ്രസിഡന്റുപദവും മന്ത്രിപദവും ഒന്നിച്ചു കൈവശംവച്ചുകൊണ്ടിരിക്കാനദ്ദേഹത്തിനു കഴിയുമായിരുന്നു. അതിനെതിരായി ഒരു ശബ്ദംപോലും രാജ്യത്തെങ്ങും ഉയരുമായിരുന്നതുമില്ല. എങ്കിലും തന്റെ അനാരോഗ്യത്തിന്റെയും കഴിവുകളുടെയും പരിമിതി മനസ്സിലാക്കി അദ്ദേഹം ഉപേക്ഷിക്കാൻ തീരുമാനിച്ചതു് താരതമ്യേന പ്രൌഢിയേറിയ പ്രസിഡന്റുപദമല്ല, പിന്നെയോ കേന്ദ്രഗവർമ്മെൻറിലെ മന്ത്രിപദമായിരുന്നു.

ഇതിനുശേഷം ഒരുമാസം കഴിഞ്ഞു് മാത്രമാണു് മന്ത്രിസഭയിൽനിന്നു വിട്ടുപോരുവാനദ്ദേഹത്തിനു് സാധിച്ചതു്. രാജിയുടെ

സ്വീകരണത്തിനുശേഷം നാലു ദിനങ്ങൾക്കുള്ളിൽ ഗാന്ധിജി അദ്ദേഹത്തിൻെറ അവസാനത്തെ ഉപവാസമാരംഭിച്ചു രണ്ടാഴ്ചയ്ക്കുള്ളിൽ വധിക്കപ്പെടുകയും ചെയ്തു.

പഞ്ചാബിലും സിൻധിലും മററു മുസ്ലിം ഭൂരിപക്ഷപ്രദേശങ്ങളിലും നടന്ന കൂട്ടക്കൊലകളുടെയും ഭീഷണമായ ആക്രമങ്ങളുടെയും പ്രത്യാഘാതങ്ങൾ ഡൽഹിയിൽ മുഴങ്ങിക്കേട്ട വിവരം ഇതിനുമുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആഗസ്റ്റ് 15-ന് ഡൽഹിനഗരം അത്ഭുതപൂർവ്വമായ ആർഭാടങ്ങളോടും ആഹ്ലാദപ്രകടനങ്ങളോടുംകൂടി അധികാരകൈമാററദിനമാഘോഷിച്ച് ഇളകിമറിയുമ്പോൾ മഹാത്മാഗാന്ധി നഗ്നപാദനായി നഗ്നശിരസ്കനായി നൊവഖാലിയിലെ ലഹളബാധിതപ്രദേശങ്ങൾ സന്ദർശിച്ച് ദീനരുടേയും ദുഃഖിതരുടേയും കണ്ണീർ തുടക്കുകയായിരുന്നു. ഈ ഘട്ടത്തിലായിരുന്നു ഡൽഹിയിലാരംഭിച്ച ആക്രമങ്ങളും കൂട്ടക്കൊലകളും സംബന്ധിച്ച വിവരങ്ങൾ അദ്ദേഹത്തിൻെറ ചെവിയിലെത്തിയതു്. അദ്ദേഹം ഉടൻതന്നെ ഡൽഹിയിലേയ്ക്ക് തിരിച്ചു പോരികയും ഇന്ത്യയുടെ തലസ്ഥാനനഗരിയെ രക്തപങ്കിലമാക്കി ഘോരകൃത്യയിൽ ആ നഗരത്തെ എന്നേക്കുമായി ഇടിക്കുന്ന സംഭവങ്ങൾ തടയുവാനുള്ള ശ്രമങ്ങളാരംഭിക്കയും ചെയ്തു. കാൺഗ്രസ്സ് കാബിനററംഗങ്ങളെ കൊലപ്പെടുത്തി ഡൽഹി നഗരം പിടിച്ചടക്കുവാൻ പാകിസ്ഥാൻ സംഘടിപ്പിച്ച ഉപജാപത്തിൻെറ ഫലമാണ് ഡൽഹി ലഹളകളെന്നൊരു കിംവദന്തി പട്ടണത്തിൽ പ്രചരിക്കുവാൻ തുടങ്ങി. പഞ്ചാബിലും സിൻധിലുംനിന്ന് സമ്പത്തും ബന്ധുവർഗ്ഗങ്ങളും നഷ്ടപ്പെട്ട് മരണവക്ത്രത്തിൽനിന്ന് ചാടിപ്പോന്നിരുന്ന ഹിന്ദുക്കളും സിക്കുകാരും രക്തദാഹത്തോടുകൂടി വൈരനിര്യാതനത്തിനുള്ള രംഗം ഡൽഹിയായി മാററുവാനും ചില ശ്രമങ്ങൾ ചെയ്യാതിരുന്നില്ല. ഹിന്ദുക്കൾ സംഘടിച്ച് ഡൽഹിയിലെ മുസ്ലീങ്ങളെ ഒന്നിച്ചു കൊന്നൊടുക്കുവാനുള്ള ഒരു സംരംഭം ആരംഭിക്കയായി. ഏതു പരിതസ്ഥിതികളിലും മുസ്ലീങ്ങളെ ഹിന്ദുക്കളുടെ ക്രൂരമായ ആക്രമണങ്ങളിൽനിന്നും ഭീഷണമായ സംഹാരനടപടികളിൽനിന്നും രക്ഷിക്കുവാൻ മഹാത്മജി നിശ്ചയിച്ചു.

ഡൽഹിയിൽ വ്യാപിച്ചുകൊണ്ടിരുന്ന ലഹളകൾ തടയുവാൻ പോലീസും പട്ടാളവും നിയുക്തമായിരുന്നു എങ്കിലും എല്ലാ കോണുകളിലും പൂർണ്ണമായി അവ തടയുവാൻ അവക്ക് കഴിഞ്ഞില്ല. ജവഹർലാൽ നെഹ്റു ആത്മരക്ഷപോലും കണക്കിലെടുക്കാതെയും സെക്യൂരിററി ഉദ്യോഗസ്ഥന്മാരുടെ എല്ലാ നിയന്ത്രണങ്ങളും ഭേദിച്ചും ലഹളബാധിതപ്രദേശങ്ങളിൽ ഓടിനടന്ന് അന്യാദൃശമായ ധീരതയോടും സ്വന്ത

ജീവിതരക്ഷ പരിഗണിക്കാതെയും പല സാഹസകൃത്യങ്ങളും പ്രവർത്തിച്ചു് ലഹളകൾ തടഞ്ഞിരുന്നു. ഉരുക്കുമുഷ്ടികൾ പ്രയോഗിച്ചു് ലഹളക്കാരെ അമർച്ചചെയ്യുവാൻ അദ്ദേഹം പോലീസിനും പട്ടാളത്തിനുമാജ്ഞ നൽകി. ഗാന്ധിജി തന്റെ മഹനീയമായ വ്യക്തിപ്രഭാവമൊന്നുകൊണ്ടു മാത്രം അദ്ദേഹത്തിന്റെ ആഗമനത്തിനുശേഷം അല്പദിവസങ്ങൾക്കുള്ളിൽ ഡൽഹിനഗരത്തിലെ ലഹളകൾ ശമിപ്പിച്ചു.

അല്പദിവസങ്ങളിലേയ്ക്കു് ഡൽഹി ശാന്തമായി. എന്നാൽ അന്തരീക്ഷമപ്പോഴും പ്രക്ഷുബ്ധമായിരുന്നു. രണ്ടു സമുദായങ്ങളും തമ്മിലുള്ള മാനസികമായ ഐക്യത്തിന്റെയോ വിദ്വേഷരാഹിത്യത്തിന്റെയോ പ്രതിഫലനമായിരുന്നില്ല പിന്നെയോ പോലീസിന്റെയും പട്ടാളത്തിന്റെയും ഇടപെടൽ മൂലമുള്ള ഭീതിയായിരുന്നു ഈ ശാന്തതയുടെ അടിസ്ഥാനമെന്നു് സംശയിക്കാൻ കാരണങ്ങളുണ്ടായിരുന്നു. മുസ്ലീമിങ്ങൾ വിട്ടുപോയ ഗൃഹങ്ങൾ കൈവശപ്പെടുത്തുവാൻ ഗവർമെൻറു് ആരെയും അനുവദിച്ചിരുന്നില്ല. മുസ്ലീമിങ്ങൾ തിരിച്ചു വരുമെങ്കിൽ അവർക്കുവേണ്ടി അവ ഒഴിച്ചിട്ടിരിക്കയായിരുന്നു. എന്നാൽ ഇതൊരു ശ്രമകരമായ കാര്യമായിരുന്നു. നാടും വീടുമുപേക്ഷിച്ചു് ഇൻഡ്യയിലേയ്ക്കു് ഒളിച്ചോടിപ്പോന്നിരുന്ന ലക്ഷക്കണക്കിനുള്ള ഹിന്ദുക്കളും സിക്കുകാരും താമസസ്ഥലങ്ങളന്വേഷിച്ചു് ഡൽഹിയിലെ നഗരവീഥികളിൽ അലഞ്ഞുതിരിയുമ്പോൾ ഒഴിഞ്ഞുകിടക്കുന്ന വീടുകളെ അവരുടെ കയ്യേറ്റങ്ങളിൽനിന്നു് രക്ഷിക്കുക സുകരമായിരുന്നില്ല. ഏതൊരു നിമിഷത്തിലും സംഘട്ടനങ്ങളും കൂട്ടക്കൊലകളും ആവർത്തിക്കുവാനുള്ള സാധ്യതകൾ അപ്പോഴും തുറന്നു കിടന്നിരുന്നു. മഹാത്മാഗാന്ധിയെ ഏററവും വേദനിപ്പിച്ചുകൊണ്ടിരുന്നതും ഇതുതന്നെയായിരുന്നു. 1948 ജനവരി 2-ാം തീയതിയിലെ പ്രാർത്ഥനായോഗത്തിൽ അദ്ദേഹം ചെയ്ത പ്രസംഗത്തിൽ ഡൽഹിയിലെ വിവിധ സമുദായങ്ങൾ തമ്മിലുള്ള വിദ്വേഷമവസാനിപ്പിച്ചു് മാനസികമായ ഐക്യം കൈവരുത്തുവാൻവേണ്ടി അടുത്ത പ്രഭാതംമുതൽ അനിശ്ചിതകാലത്തേയ്ക്കു് താൻ ഉപവാസമാരംഭിക്കുവാൻ പോകുന്നതായി പ്രസ്താവിച്ചിരുന്നു. ഡൽഹിയിൽ ശാന്തതയും സമാധാനവും പുനഃസ്ഥാപിതമാകുവാനും ന്യൂനപക്ഷങ്ങളുടെ സംരക്ഷണം പൂർണ്ണമായി ഉറപ്പുവരുത്തുവാനും അന്നുവരെ നടന്നിരുന്ന ക്രൂരവും ഉഗ്രവുമായ അക്രമങ്ങളെ പ്രതിഷേധിക്കുവാനുമാണു് ഉപവാസമാരംഭിക്കുന്നതെന്നദ്ദേഹം പ്രസ്താവിച്ചു. അദ്ദേഹം പറഞ്ഞു:—

„തന്റെയോ മററുള്ളവരുടെയോ ലംഘനങ്ങൾക്കു പകരം ഒരു സത്യാഗ്രഹിക്കുള്ള ഏക ആയുധം ഉപവാസമാണു്. എന്നെ നിത്യവും കണ്ടുകൊണ്ടിരിക്കുന്ന മുസ്ലീംമിത്രങ്ങളോടു് അവരെന്തു ചെയ്യണമെന്നുള്ള

അവരുടെ ചോദ്യങ്ങൾക്ക് യാതൊരു മറുപടിയും നൽകുവാൻ എനിക്കു കഴിഞ്ഞില്ല. എൻെറ നിസ്സഹായത എന്നെ കാൎന്നു തിന്നുകൊണ്ടിരിക്കുന്നു. ഉപവാസമാരംഭിച്ചാൽ ഉടൻ അവസാനിക്കുന്നതാണ്. കഴിഞ്ഞ മൂന്നു ദിവസങ്ങളായി ഞാനിതിനെപ്പറ്റി ആലോചിച്ചുകൊണ്ടിരിയ്ക്കുയായിരുന്നു. ഒടുവിൽ അവസാന നിശ്ചയം ഒരു മിന്നൽപോലെ എൻെറ മുൻപിൽ തെളിഞ്ഞു കണ്ടതുകൊണ്ട് ഞാൻ സന്തുഷ്ടനായിരിക്കുന്നു. പരിശുദ്ധനായ ഒരു മനുഷ്യന് അവൻെറ ജീവിതത്തെക്കാൾ വിലയേറിയതൊന്നും തന്നെ നൽകുവാനില്ല. ഈ നടപടി നീതീകരിക്കുവാനാവശ്യമായ പരിശുദ്ധി എനിക്കുണ്ടാകുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. അതിലെല്ലാംവേണ്ടി ഉണൎന്നു പ്രവൎത്തിക്കുന്ന ഒരു കൎത്തവ്യബോധത്തിൽനിന്നും വിവിധസമുദായങ്ങൾ തമ്മിൽ മാനസികമായ ഐക്യം പുനഃസ്ഥാപിതമായെന്ന് എനിക്കു ബോധ്യമായാൽ ഉപവാസം അവസാനിപ്പിക്കുന്നതാണ്.”

ഉപവാസത്തെപ്പറ്റിയുള്ള പ്രഖ്യാപനം അടുത്ത പ്രഭാതപത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടതോടെ ഇൻഡ്യയിലെ അന്തരീക്ഷം വീണ്ടും വികാരവിക്ഷുബ്ധമായിത്തീൎന്നു. പോയ കാലങ്ങളിൽപോലും ഉപവാസങ്ങൾവഴി ഗാന്ധിജി മരണത്തെത്തന്നെ വെല്ലുവിളിക്കയായിരുന്നു എങ്കിലും 1948 ൽ 78 വയസ്സു പ്രായമുണ്ടായിരുന്ന അദ്ദേഹത്തിൻെറ ശരീരസ്ഥിതിയ്ക്ക് മറെറാരുപവാസത്തെ വിജയകരമായി നേരിടുവാൻ സാധ്യമല്ലെന്നു പ്രവചിക്കുവാൻ വലിയ ദീൎഘവീക്ഷണമൊന്നുമാവശ്യമായിരുന്നില്ല. ശാരീരികമായ കഴിവുകളല്ല, മാനസികമായ കരുത്തും ദാർഢ്യവുമാണ് ഉപവാസങ്ങളെ നിൎഭയം നേരിടുവാൻ അദ്ദേഹത്തെ ശക്തനാക്കിയിരുന്നതെന്ന കാൎയ്യം ശരിയാണെങ്കിലും അങ്ങിനെ സമാധാനിക്കുവാൻ ആൎക്കും സാധ്യമായിരുന്നില്ല. എന്തു സംഭവിക്കുമെന്നറിയാതെ ഇൻഡ്യ നടുങ്ങിപ്പോയി. രാജ്യമൊട്ടുക്ക് ഉപവാസമവസാനിപ്പിക്കുവാൻ ഗാന്ധിജിയെ പ്രേരിപ്പിക്കുന്നതിനാവശ്യമായ ആലോചനകളും ശ്രമങ്ങളുമാരംഭിച്ചു.

കാൺഗ്രസ്സ് പ്രസിഡൻറെന്ന നിലയിൽ മഹാത്മാഗാന്ധിയുടെ ഉപവാസമവസാനിപ്പിക്കുവാനുള്ള സാഹചൎയ്യങ്ങൾ സൃഷ്ടിക്കേണ്ട കടമ മറെറാരിലുമധികമായി രാജേന്ദ്രപ്രസാദിലാണ് നിക്ഷിപ്തമായിരുന്നത്. ഉപവാസഫലമായി ഗാന്ധിജിക്ക് എന്തെങ്കിലും അത്യാഹിതം സംഭവിക്കുമെന്ന കാൎയ്യം അദ്ദേഹത്തിന് സങ്കല്പിക്കപോലും സാധ്യമായിരുന്നില്ല. അദ്ദേഹം ആദ്യമായി ഡൽഹിയിലെ എല്ലാസമുദായങ്ങളിലും പെട്ട അത്യുന്നതന്മാരായ നേതാക്കന്മാരുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടി. സമ്മേളനം സൎവ്വസമ്മതമായി അദ്ദേഹത്തെത്തന്നെ പ്രസിഡ

സ്ഥായി തീരത്തെന്നു. ഗാന്ധിജിയുടെ ജീവൻ സംരക്ഷിക്കുവാൻ അടിയന്തിരമായ നടപടികളും നിശ്ചയങ്ങളുമാവശ്യമായിരുന്നു. സമുദായനേതാക്കന്മാർ പരസ്പര വിദ്വേഷങ്ങളവസാനിപ്പിച്ച് സഹിഷ്ണുതയോടും സൌഹാർദ്ദമായും കഴിഞ്ഞുകൂടാമെന്നുള്ള ഉറപ്പ് ഏകസ്വരത്തിൽ ഗാന്ധിജിക്ക നൽകുകയെന്നുള്ളതായിരുന്നു കാൺഫറൻസിന്റെ ലക്ഷ്യം. ഒട്ടുവളരെ സംവാദങ്ങൾക്കും, തുടർന്ന് ഏതാനും ദിവസങ്ങളിലെല്ലാം നീണ്ടുനിന്ന ചർച്ചകൾക്കുംശേഷം ജനുവരി 18 ാം തീയതി നേതാക്കന്മാർ ഒരു പ്രതിജ്ഞയിലൊപ്പുവച്ചു. ഡൽഹി ഹിന്ദു മുസ്ലീം സിക്ക് തുടങ്ങിയ എല്ലാസമുദായങ്ങളിലെയും ഉയർന്ന നായകന്മാർ എല്ലാ സമുദായങ്ങളും ഐക്യത്തോടും സർവ്വസാഹോദര്യത്തോടും വർത്തിക്കണമെന്നാഗ്രഹിക്കുന്നു എന്നും അവരുടെ വിശ്വാസവും വസ്തുവകകളും ജീവിതവും സമാധാനപരമായ ജീവിതം പുനസ്ഥാപിക്കമെന്നുള്ളതിലേയ്ക്ക് ഉറപ്പായി അർപ്പിക്കുന്നു എന്നും ഈ പ്രതിജ്ഞയിലെടുത്തു പറഞ്ഞിരുന്നു. രാജേന്ദ്രപ്രസാദിന്റെ നേതൃത്വത്തിൽ ഈ നേതാക്കന്മാർതന്നെ ഈ പ്രതിജ്ഞയുമായി ഗാന്ധിജിയുടെ ഉപവാസശയ്യക്ക് സമീപം ചെന്ന് പോലീസിന്റെയും പട്ടാളത്തിന്റെയും സഹകരണം കൂടാതെ തന്നെ സമാധാനജീവിതം പുനഃസ്ഥാപിച്ചു കൊള്ളാമെന്നുള്ള വാഗ്ദാനം നിറവേറുമെന്നുറപ്പുനൽകി.

ഈ പ്രതിജ്ഞയുടെയും ഉറപ്പിന്റെയും വെളിച്ചത്തിൽ ഗാന്ധിജി ഉപവാസമവസാനിപ്പിക്കണമെന്ന് രാജേന്ദ്രപ്രസാദ് ഗാന്ധിജിയോടഭ്യർത്ഥിച്ചു. ചുറ്റും കൂടിനിന്നവരുടെ ഉൽക്കണ്ഠയും ആത്മാർത്ഥതയും ഗാന്ധിജിയുടെ സന്ദേഹങ്ങൾ ദൂരീകരിക്കയും അദ്ദേഹം ഉപവാസമവസാനിപ്പിക്കുകയും ചെയ്തു. വിവിധസമുദായങ്ങൾ അവരുടെ പ്രതിജ്ഞ പ്രത്യക്ഷം പരിപാലിച്ചു.

രാജേന്ദ്രപ്രസാദ് പ്രസിഡന്റ്പദമേറെടുക്കുമ്പോൾ അദ്ദേഹത്തിന്റെ അടിയന്തിര ശ്രദ്ധയെ ആകർഷിച്ച പ്രശ്നങ്ങൾ മൂന്നായിരുന്നു. ഇവയിൽ ഏററവും പ്രാധാന്യമുള്ളത് ഹിന്ദുമുസ്ലീം സംഘട്ടനങ്ങളവസാനിപ്പിക്കയെന്നുള്ളതായിരുന്നു. ഗാന്ധിജിയുടെ ഉപവാസവും അനന്തര സംഭവങ്ങളും ആ പ്രശ്നത്തിന് പരിഹാരമുണ്ടാക്കി. രണ്ടാമത്തേത് കാൺഗ്രസ്സിന്റെ സംഘടനാ നിയമങ്ങൾ ഭേദഗതി ചെയ്യുകയെന്നുള്ളതായിരുന്നു. ഇതിലേയ്ക്ക് എ. ഐ. സി. സി. നിയോഗിച്ചിരുന്ന കമ്മിററി ആലോചനകൾ ആരംഭിച്ചു. രാജേന്ദ്രപ്രസാദ് ഈ ആലോചനകളിൽ പങ്കെടുത്തിരുന്നു. ഈ ആലോചനകളുടെ ഫലമായിട്ടാണ് ഗാന്ധിജി അദ്ദേഹത്തിന്റെ വധത്തിന് ഏതാനും മണിക്കൂറുകൾക്ക മുൻപ് ആ വിഷയത്തെപ്പററി [illegible]ട്ടുണ്ടായിരുന്ന അഭിപ്രായ

ങ്ങൾ അസന്നിഗ്ദ്ധമായി രേഖപ്പെടുത്തിയിട്ടു്. കാൺഗ്രസ്സ് ഗവർമെ
ൻറിനെയും മന്ത്രിസഭകളേയും നിയന്ത്രിക്കുന്ന ഒരു രാഷ്ട്രീയകക്ഷി അ
ല്ലാതായിത്തീരണമെന്നും സാമൂഹ്യപ്രവർത്തകന്മാരുടെ ഒരു സംഘടനയെന്ന
നിലയിൽ സേവന സന്നദ്ധതമൂലം അതു ഗവർമ്മെൻറിനു് പ്രചോദനം
നൽകണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിരുന്നു. എന്നാൽ ഗാന്ധിജി
യുടെ ചരമശേഷം കാൺഗ്രസ്സ് സംഘടന ഈ ഉപദേശം നിരാകരി
ച്ചു. അദ്ദേഹത്തിൻെറ വീക്ഷണ കോടി വിശദീകരിക്കുവാൻപോലും
ആരും അതിനുശേഷം കാൺഗ്രസ്സിലുണ്ടായിരുന്നില്ല.

ഗാന്ധിജിയുടെ സൃഷ്ടിപരിപാടികളാണു് രാജേന്ദ്രപ്രസാദിൻെറ
ശ്രദ്ധയെ ആകർഷിച്ച മൂന്നാമത്തെ പ്രശ്നം. ഡൽഹിയിലെ ഹിന്ദു
മുസ്ലീം സംഘട്ടനങ്ങൾ അവസാനിച്ചതിനുശേഷം ഗാന്ധിജി സേവാഗ്രാം
സന്ദർശിക്കണമെന്നു് ആഗ്രഹിച്ചിരുന്നു. അദ്ദേഹത്തിൻെറ സൃഷ്ടിപരി
പാടികളെപ്പററി ആലോചിക്കുവാൻ അവിടെ ഫെബ്രുവരി ആദ്യവാര
ത്തിൽ ഒരു കാൺഫറൻസു വിളിച്ചു കൂട്ടണമെന്നും ഗാന്ധിജിയെ ആ
സമ്മേളനത്തിൽ സന്ധിപ്പിക്കണമെന്നും നിശ്ചയിച്ചിരുന്നു. എന്നാൽ
അപ്രതീക്ഷിതമായുണ്ടായ ഉപവാസം ഈ നിശ്ചയങ്ങളെ അപ്രായോഗി
കമാക്കുമെന്നുള്ള ഭീതി സാമൂഹ്യപ്രവർത്തകരെ അലട്ടിക്കൊണ്ടിരുന്നു.
ഗാന്ധിജി കാൺഫറൻസിൽ സന്ധിക്കണമെന്നവർ ആഗ്രഹിച്ചിരുന്നു
കൊണ്ടു് അതിലേയ്ക്കുള്ള എല്ലാ പ്രേരണകളും അവർ ഗാന്ധിജിയിൽ
ചെലുത്തിക്കൊണ്ടിരുന്നു. പക്ഷേ അദ്ദേഹത്തിൻെറ ശാരീരിക ദൗർബ്ബ
ല്യം ഈ ദീർഘയാത്രയെ പ്രതിബന്ധപ്പെടുത്തുമെന്നവർ ഭയപ്പെട്ടു. ഒടു
വിൽ ഗാന്ധിജി വാർദ്ധയിലേയ്ക്കു പോകാമെന്നു സമ്മതിക്കയും കാൺഫ
റൻസിൻെറ പ്രാരംഭ പ്രവർത്തനങ്ങൾക്കായി പ്രസാദിനെ അദ്ദേഹം അ
ങ്ങോട്ടയക്കയും ചെയ്തു. മുസ്ലീം നേതാക്കന്മാർ അനുവദിക്കുമെങ്കിൽ
മാത്രമേ താൻ ഡൽഹിവിടുകയുള്ളൂ എന്നായിരുന്നു ഗാന്ധിജിയുടെ നി
ശ്ചയം. ഒടുവിൽ രാജേന്ദ്രപ്രസാദിൻെറ പ്രേരണയുടെയും നിർബന്ധത്തി
ൻെറയും ഫലമായി അവർ ഗാന്ധിജിയെ പോകുവാനനുവദിച്ചു.
ജനുവരി 30-ാം തീയതി കാലത്തു് ഗാന്ധിജിയുടെ അനുമതിയോടു
കൂടി പ്രസാദ് പ്ളെയിൻമാർഗ്ഗം വാർദ്ധായിലേയ്ക്കു പുറപ്പെട്ടു. വിമാ
നത്താവളത്തിലേയ്ക്കു് തിരിക്കുന്നതിനു മുൻപദ്ദേഹം ഗാന്ധിജിയെക്കാ
ണുകയും മുസ്ലീം നേതാക്കന്മാരുടെ സമ്മതം അദ്ദേഹത്തെ അറിയിക്കയും
ചെയ്തു. രണ്ടുദിവസങ്ങൾക്കുള്ളിൽ വാർദ്ധയിലെത്തിക്കൊള്ളാമെന്നും അ
ദ്ദേഹം രാജേന്ദ്രപ്രസാദിനുറപ്പുനൽകി. യാത്രപറയുന്നതിനു മുൻപു് ആ
രോഗ്യം സൂക്ഷിക്കണമെന്നു് രാജേന്ദ്രപ്രസാദിനെ ഉപദേശിക്കുന്ന കാ
ര്യംപോലും ഗാന്ധിജി വിസ്മരിച്ചില്ല. ഏതാനും മണിക്കൂറുകൾക്കുള്ളിൽ

ആ മഹാപുരുഷൻ ഈ ലോകത്തോടന്ത്യയാത്ര പറയുമെന്നു സങ്കല്പിക്കുവാൻപോലും അപ്പോൾ രാജേന്ദ്രപ്രസാദിനെന്നല്ല ലോകത്തിനുതന്നെ കഴിയുമായിരുന്നില്ല. എങ്കിലുമതാണു് സംഭവിച്ചതു്.

ഉച്ചതിരിഞ്ഞു് കൃത്യം 2.30 നു് വിമാനമാർഗ്ഗം പ്രസാദ് വാർധായിലെത്തി. ആകാശയാത്രയുടെ ഫലമായി വാർധായിലിറങ്ങുമ്പോൾ അദ്ദേഹത്തിനു് പനി പിടിപ്പെട്ടിരുന്നു. അദ്ദേഹം 5 മണിവരെ വിശ്രമിച്ചു. അഞ്ചുമണിക്കു് ഒരു ഡാക്ടർ അദ്ദേഹത്തെ സന്ദർശിച്ചു് പനിയുടെ ശമനത്തിനുള്ള ചില പ്രതിവിധികൾ നിർദ്ദേശിച്ചു. ഡാക്ടറുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഒരു ബാലനോടിവന്നു് ഗാന്ധിജി മരിച്ചുപോയെന്നു അറിയിച്ചു. ആർക്കും അതു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. എങ്കിലും ഗാന്ധിജിയെ ഇടയ്ക്കിടക്കു് അലട്ടിക്കൊണ്ടിരുന്ന രക്തസമ്മർദ്ദം വീണ്ടും അധികപ്പെട്ടു് വല്ല അത്യാഹിതവും സംഭവിച്ചിരിക്കുമോ എന്നു് പ്രസാദ് ആശങ്കിക്കാതെയുമിരുന്നില്ല. ബാലനു് ഈ വിവരം എവിടെനിന്നു കിട്ടിയെന്നന്വേഷിച്ചപ്പോൾ റേഡിയോ മാർഗ്ഗമാണെന്നവൻ മറുപടി പറഞ്ഞു. ആ സമയത്തു് റേഡിയോ വാർത്തകൾ പ്രക്ഷേപണം ചെയ്തിരുന്നില്ലാത്തതുകൊണ്ടു് വീണ്ടും സംശയം വർദ്ധിച്ചതേയുള്ളു. ഏതായാലും ആറുമണിക്കുള്ള വാർത്തകൾ കേൾക്കുവാൻ ഒരു റേഡിയോ കൊണ്ടുവരുന്നതിനു വേണ്ട ഏർപ്പാടുകൾ ഉടനടിചെയ്തു. റേഡിയോ യഥാസമയം വന്നുചേർന്നു. എന്നാൽ ഗാന്ധിജിയുടെ ചരമവാർത്ത ഗ്രഹിക്കുന്നതിനു 6 മണിവരെ അദ്ദേഹത്തിനു കാത്തിരിക്കേണ്ടിവന്നില്ല. രക്തസമ്മർദ്ദംകൊണ്ടല്ല. ഒരു ഘാതകന്റെ വെടിയേറ്റാണദ്ദേഹം മരിച്ചതെന്നു് നെഹ്റുവിന്റെയും പട്ടേലിന്റെയും റേഡിയോ പ്രസംഗങ്ങൾ ലോകത്തെ അറിയിച്ചു. ഗാന്ധിജി ബർലാമന്ദിരത്തിന്റെ പുൽത്തകിടിയിൽ പ്രാർത്ഥനായോഗത്തിനു ചെല്ലുമ്പോൾ ഒരു ഘാതകൻ തോക്കിൽ നിന്നു മൂന്നുവെടികളൊഴിച്ചു എന്നും രാമനാമജപത്തോടുകൂടി ഗാന്ധിജി തറയിൽവീണു മരിച്ചു എന്നുമായിരുന്നു പ്രക്ഷേപണസംഗ്രഹം.

രാജേന്ദ്രപ്രസാദിനു് പിന്നീടു് വാർധായിൽ താമസിച്ചു് യാതൊന്നും ചെയ്യാനുണ്ടായിരുന്നില്ല. അദ്ദേഹം നാഗപ്പൂരുമായി റേഡിയോ ബന്ധംസ്ഥാപിച്ചു. രാമദാസ് ഗാന്ധിയെ ഡൽഹിയിലേക്കു കൊണ്ടുപോകുവാൻ ബാംബേയിൽ നിന്നൊരു വിമാനം വന്നുചേരുന്നുണ്ടെന്നു് അധികാരികൾ അദ്ദേഹത്തെ അറിയിച്ചു. അദ്ദേഹം ഉടൻതന്നെ നാഗപൂരിലേയ്ക്കു തിരിക്കയും അവിടെനിന്നു് സ്പെഷ്യൽ വിമാനമാർഗ്ഗം ഡൽഹിയിലേയ്ക്കു തിരിക്കയും ചെയ്തു. അടുത്തദിവസം 10 മണിക്കദ്ദേഹം ഡൽഹിയിലെത്തി. ഗാന്ധിജിയുടെ മൃതശരീരം മാത്രം കാ

അവസാനമാണദ്ദേഹത്തിന്നു കഴിഞ്ഞതു്. അദ്ദേഹം ഒരു ശിശുവിനെപ്പോലെ പൊട്ടിക്കരഞ്ഞുപോയി.

---

## അദ്ധ്യായം ഇരുപത്തിഒൻപതു്

# കാൺസ്റ്റിറ്റ്യുവന്റസംബ്ളി പ്രസിഡന്റ്

ഇൻഡ്യൻ കാൺസ്റ്റിറ്റ്യുവന്റ് അസംബ്ളിയുടെ സമ്മേളനം 1946 ഡിസംബർ 9-ാം തിയതിയാണു് ആദ്യമായി കൂടിയതു്. സമ്മേളനത്തിന്റെ പ്രഥമ കർത്തവ്യം ഒരു പ്രസിഡന്റിനെ തിരഞ്ഞെടുക്കുകയെന്നുള്ളതായിരുന്നു. എന്നാൽ പ്രസിഡന്റിനെ തിരഞ്ഞെടുക്കുന്ന സമ്മേളനത്തിനു തന്നെ ഒരു പ്രസിഡന്റ് ഉണ്ടായിരിക്കേണ്ടതുകൊണ്ടു് അസംബ്ളിയിലെ ഏറ്റവും പ്രായംകൂടിയ അംഗത്തെ താൽകാലികാദ്ധ്യക്ഷനായി നിശ്ചയിക്കുകയാണു് ഉണ്ടായതു്. സച്ചിദാനന്ദസിൻഹയാണു് ഈ ബഹുമതിക്കു് അർഹനായിത്തീർന്നതു്. സ്ഥിരം പ്രസിഡന്റിനെ തിരഞ്ഞെടുക്കുന്നതുവരെ അദ്ദേഹത്തെയാണു് രണ്ടുമൂന്നു ദിവസങ്ങളിലേക്കു് സമ്മേളന നടപടികളെ നിയന്ത്രിച്ചതു്.

ആരെയാണു് പ്രസിഡന്റായി തിരഞ്ഞെടുക്കേണ്ടതെന്നുള്ളതിനെപ്പറ്റി മുൻകൂട്ടി ആലോചനകൾ നടന്നിരുന്നു. സർ. ഗോപാലസ്വാമി അയ്യങ്കാരുടെ പേരാണു് ആദ്യം ആ സ്ഥാനത്തേക്കു് കാൺഗ്രസ്സ് പാർട്ടി നിർദ്ദേശിച്ചിരുന്നതു്. രാജേന്ദ്രപ്രസാദ് മന്ത്രിയായിരുന്നതുകൊണ്ടു് കൂടുതൽ ഭാരം അദ്ദേഹത്തെ ഏൽപ്പിക്കുവാൻ ആരും ആദ്യം ഒരുമ്പെട്ടില്ല. കാഷ്മീർ നാട്ടുരാജ്യത്തിലെ ദിവാൻജിയായിരുന്ന ഗോപാലസ്വാമി അയ്യങ്കാർ ഒരു കാൺഗ്രസ്സുകാരൻ ആയിരുന്നില്ല. അതുകൊണ്ടു് കാൺഗ്രസ്സ് കേന്ദ്രങ്ങളിൽ നിന്നുതന്നെ 'ആ നിർദ്ദേശത്തിനു് എതിർപ്പുകൾ ഉണ്ടായി. ഒടുവിൽ രാജേന്ദ്രപ്രസാദിന്റെ പേർ പ്രസിഡന്റ് സ്ഥാനത്തേക്കു് നിർദ്ദേശിക്കണമെന്നുള്ള ആശയത്തിനു് പ്രാബല്യം സിദ്ധിച്ചു. പ്രസാദിനു് ആദ്യം ഈ നിർദ്ദേശം സ്വീകരിക്കണമെന്നു് തോന്നിയില്ല. എങ്കിലും മറ്റുള്ളവരുടെ നിർബന്ധത്തിനു് അദ്ദേഹം വഴങ്ങി.

സമ്മേളനം അദ്ദേഹത്തെ പ്രസിഡന്റായി തിരഞ്ഞെടുത്തു. കാൺഗ്രസ്സ് പ്രസിഡന്റ് പദം ഏറ്റെടുത്തപ്പോൾ അദ്ദേഹം മന്ത്രിപദം രാജിവെച്ചുവെങ്കിലും അസംബ്ളിയുടെ പ്രസിഡന്റ്സ്ഥാനം തുടർന്നു വഹിച്ചിരുന്നു.

സ്വാതന്ത്ര്യത്തിനുവേണ്ടി സമരം ചെയ്തുകൊണ്ടിരുന്ന ഒരു രാഷ്ട്രത്തിനു് ഭരണഘടനാസമിതി എന്ന ആശയം തന്നെ ഉലോം ആകർഷകമാണു്. ഇൻഡ്യയ്ക്കു് ഒരു ഭരണഘടന നിർമ്മിക്കുന്നതു് ഒരു കാൺസ്റ്റിറ്റ്യുവന്റു് അസംബ്ലി ആയിരിക്കണമെന്നുള്ള അഭിപ്രായം കാൺഗ്രസ്സു് വളരെ മുൻപുതന്നെ തറപ്പിച്ചു പറഞ്ഞിരുന്നതാണു്. 1937 ൽ ഫെയ്സ്പ്പൂരിൽ ചേർന്ന കാൺഗ്രസ്സു് സമ്മേളനം പാസ്സാക്കിയ ലക്ഷ്യപ്രമേയത്തിലും ഭരണഘടനാ സമിതിയുടെ ആവശ്യകതയെ ആവർത്തിച്ചു് പ്രഖ്യാപിച്ചിരുന്നു.

ഭരണഘടനാസമിതി സംഘടിപ്പിക്കണമെന്നുള്ള കാൺഗ്രസ്സിന്റെ അവകാശവാദത്തിനു് 1940-ആഗസ്റ്റിൽ ലിൻലിത്ത്ഗോ പ്രഭു ചെയ്ത പ്രസംഗത്തിലാണു് ഇദംപ്രഥമമായി ബ്രിട്ടന്റെ അംഗീകാരം ലഭിച്ചതു്. അദ്ദേഹം ഇങ്ങനെ പറഞ്ഞു.—"പുതിയൊരു ഇൻഡ്യൻ ഭരണഘടനയുടെ നിർമ്മാണം മൗലികമായി ഇൻഡ്യാക്കാരുടെ തന്നെ ചുമതലയായിരിക്കണമെന്നും അതു് ഇൻഡ്യൻ ജീവിതത്തിന്റെ സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ ഘടനയെപ്പററിയുള്ള ഇൻഡ്യൻ ആശയങ്ങളിൽനിന്നും രൂപമെടുക്കണമെന്നും ഉള്ള ശക്തിയായ വാദത്തോടുള്ള ആനുകൂല്യത്തെയും അതിനു് പ്രായോഗികരൂപം നല്കുവാനുള്ള അഭിലാഷത്തെയും പ്രഖ്യാപിക്കുവാൻ എന്നെ അധികാരപ്പെടുത്തിയിരുന്നു................."

അതിനുശേഷം 1942-ൽ സ്റ്റാഫോർഡ് ക്രിപ്സ് ബ്രിട്ടിഷ് ക്യാബിനററിന്റെ നിയോഗത്തിൽ ഇൻഡ്യൻ രാഷ്ട്രീയ നേതാക്കന്മാരുടെ അംഗീകാരത്തിനു് സമർപ്പിച്ച പദ്ധതിയിലും 'കാൺസ്റ്റിറ്റ്യുവന്റ്' അസംബ്ളിയുടെ തത്വം അംഗീകൃതമായിരുന്നു. ക്രിപ്സ് പദ്ധതി നിരാകരിക്കപ്പെട്ടുവെങ്കിലും അതിലാണു് ആദ്യമായി ഭരണഘടനാസമിതിയുടെ സംഘടന അധികാരം മുതലായവയെപ്പററിയുള്ള വിവരങ്ങൾ വിശദമായി പ്രസ്താവിച്ചിരുന്നതു്. ഈ പദ്ധതി അനുസരിച്ചു് സംസ്ഥാന നിയമസഭകളിലെ അധോമണ്ഡലങ്ങൾ ഒരു ഇലക്റ്ററൽ കാളേജ് എന്ന നിലയിൽ ആനുപാതിക പ്രാതിനിധ്യവ്യവസ്ഥയോടെ ഭരണഘടനാ സമിതിയിലെ അംഗങ്ങളെ തിരഞ്ഞെടുക്കുവാൻ വ്യവസ്ഥ ചെയ്തിരുന്നു. ഇൻഡ്യൻ നാട്ടുരാജ്യങ്ങൾക്കും ഭരണഘടനാസമിതിയിൽ പ്രാതിനിധ്യം അനുവദിക്കപ്പെട്ടിരുന്നു.

കാൺഗ്രസ്സു് ഉറച്ചയായി യാതൊരു ഒത്തുതീർപ്പിനും തയ്യാറില്ലാതെ ബന്ധിതമായും ജനങ്ങൾ പ്രായപൂർത്തിവോട്ടവകാശത്തിന്മേൽ തിരഞ്ഞെടുക്കുന്ന പ്രതിനിധികൾക്കല്ലാതെ ഇൻഡ്യൻ ഭരണഘടന നിർമ്മിക്കുവാൻ അവകാശം ഉണ്ടായിരിക്കരുതെന്നുള്ള വാദം പുറപ്പെടുവി

ക്കുകയും അർദ്ധമനസ്സോടുകൂടിയുള്ള പരിഷ്കാരങ്ങളും സന്ധിശ്രമങ്ങളും വിശദീകരിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ മുസ്ലിംലീഗ് ഈ പ്രശ്നത്തെപ്പററി മൌനം ദീക്ഷിക്കുകയാണ് ഉണ്ടായതു്. എന്നാൽ ഭരണഘടനാ നിർമ്മാണസമിതിയെ സംഘടിപ്പിക്കണമെന്നുള്ള കാൺഗ്രസ്സിൻെറ അഭിപ്രായത്തോടുകൂടി സാമ്രാജ്യഗവമെൻറ് അംഗീകരിക്കുവാൻ സന്നദ്ധമാണെന്നുള്ള സൂചനകൾ പ്രത്യക്ഷപ്പെട്ടതോടുകൂടി മുസ്ലിംലീഗ് രണ്ടു കാൺസ്റ്റിറ്റ്യുവൻറ് അസംബ്ലികൾ സംഘടിപ്പിക്കണമെന്ന് അഭിപ്രായപ്പെട്ടു. ഇൻഡ്യയ്ക്കും പാകിസ്ഥാനും വെവ്വേറെ ഭരണഘടന എഴുതിയുണ്ടാക്കുവാനാണ് അതാതു പ്രദേശങ്ങളിലെ പ്രതിനിധികൾ അടങ്ങിയ രണ്ടു ഭരണഘടനാസമിതികളെ അവർ ആവശ്യപ്പെട്ടതു്. 1946-ൽ മുസ്ലിംലീഗ് പാസ്സാക്കിയ പ്രമേയത്തിൽ ഇൻഡ്യയ്ക്കു് മുഴുവനുമായി ഒരേ ഭരണഘടനാസമിതി സംഘടിപ്പിക്കപ്പെടുകയാണെങ്കിൽ ലീഗ് അതിൽ പങ്കെടുക്കുകയില്ലെന്ന് ഉറപ്പിച്ചു പറഞ്ഞിരുന്നു.

1946 മാർച്ച് 14 -ാം തീയതി ബ്രിട്ടീഷ് പ്രധാനമന്ത്രി മി. ആറ്റ്ലി പാർലമെൻറിൽ ചെയ്ത പ്രസ്താവനയിൽ ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി.

“40 കോടി ജനങ്ങളെ ഉൾക്കൊള്ളുന്ന ഒരു രാഷ്ട്രം എന്ന നിലയിൽ സ്വന്തം ഭാഗധേയങ്ങൾ നിർണ്ണയിക്കുവാൻ ഉള്ള അവകാശം ഉണ്ടായിരിക്കണമെന്ന് ഇൻഡ്യ ആവശ്യപ്പെടുന്നതിൽ ആശ്ചര്യപ്പെടുവാൻ എന്താണ് ഉള്ളതു്. ഏതുതരം രീതിയിൽ ഉള്ള ഗവമെൻറാണ് ഇന്നത്തെ ഗവർമെൻറിനു പകരം സ്ഥാപിക്കേണ്ടതു് എന്നുള്ള നിശ്ചയം കൈക്കൊള്ളുവാനുള്ള സമിതിയെ രൂപവൽക്കരിക്കുന്നതിൽ ഇൻഡ്യയെ സഹായിക്കുവാനാണ് നാം ആഗ്രഹിക്കുന്നതു്.”

ഭരണഘടനാസമിതിയിലേക്കുള്ള തിരഞ്ഞെടുപ്പു യഥാകാലം നടന്നു. ന്യൂനപക്ഷങ്ങൾക്ക് വേണ്ടിടത്തോളം പ്രാതിനിധ്യം നല്കുവാനും ഭരണഘടന എഴുതിയുണ്ടാക്കുവാൻ ഇൻഡ്യയിലെ ഏററവും പ്രാഗത്ഭ്യം ഉള്ള സമുന്നതന്മാരെ തിരഞ്ഞെടുക്കുവാനും കാൺഗ്രസ്സ് പ്രത്യേകം നിഷ്കർഷിച്ചിരുന്നു. ഒരു കാൺഗ്രസ്സുകാരൻ ആയിരുന്നില്ലെങ്കിലും ഇന്ന് ഇൻഡ്യയുടെ പ്രസിഡൻ്റ്പദം വഹിക്കുന്ന ഡാക്ടർ രാധാകൃഷ്ണനും, ഒരു കാലത്തു് കാൺഗ്രസ്സിനെ ശക്തിയുക്തം എതിർത്തിരുന്ന ഗോപാലസ്വാമി അയ്യങ്കാരും അതുപോലെതന്നെ അന്നുവരെ കാൺഗ്രസ്സ് സംഘടനയോടു് ഒരിക്കലും മിത്രഭാവത്തിൽ വർത്തിച്ചിരുന്നിട്ടില്ലാത്ത ഹിന്ദുസഭാ നേതാവായ ഡാക്ടർ ശ്യാമപ്രസാദമുക്കർജിയും ഭരണഘടനാസമിതിയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടിരുന്നു.

ഇൻഡ്യാ സെക്രട്ടറിയായിരുന്ന പെതിക്ക്‌ലാറൻസ്‌പ്രഭു ഈ വിഷയത്തിൽ കാൺഗ്രസ്സ് പ്രദർശിപ്പിച്ച ഔദാര്യബുദ്ധിയേയും, വിശാലവീക്ഷണത്തെയും ഇംഗ്ലണ്ടിലെ പ്രഭുസഭയിൽ ചെയ്ത ഒരു പ്രസംഗത്തിൽ പ്രശംസിക്കയുണ്ടായി. അദ്ദേഹം പറഞ്ഞു:—"കാൺഗ്രസ്സ് എപ്പോഴും പുലർത്തിവന്ന വ്യാപകമായ ദൈശികത്വം ഭരണഘടനാസമിതിയിലേക്കുള്ള തിരഞ്ഞെടുപ്പിൽ പൂർണ്ണമായി തെളിയിച്ചിട്ടുണ്ടു്. ഞാൻ ദൈശികത്വം എന്ന പദംകൊണ്ടു് വിവക്ഷിക്കുന്നതു് വർഗ്ഗീയതയ്ക്കു് എതിരായുള്ള മനോഭാവത്തെയാണ്".

ക്യാബിനററ് മിഷൻ വിഭാവനം ചെയ്തിരുന്നതും അതിനുശേഷം പല വ്യാഖ്യാനങ്ങൾക്കും വിഷയമായിരുന്നതും ആയ ഭരണഘടനാസമിതിക്കു് പല പരിമിതികളും ഉണ്ടായിരുന്നു. ആ സമിതിയുടെ കാര്യാലോചനക്രമങ്ങൾപോലും മുൻകൂട്ടി നിശ്ചയിക്കപ്പെട്ടിരുന്നു. ഭരണഘടനാസമിതി തയ്യാറാക്കുന്ന സംവിധാനം നടപ്പിലാക്കുന്ന വിഷയത്തിൽപോലും ബ്രിട്ടീഷ് പാർലമെൻറിലെ അധികൃതപ്രസ്താവന ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നു. ആ പ്രസ്താവനയിൽ ഇങ്ങിനെ നിർദ്ദേശിച്ചിരുന്നു.

"ഭരണഘടന തയ്യാറാക്കുന്ന സമിതിയിൽ ഇൻഡ്യയിലെ ജനങ്ങളുടെ ഏതെങ്കിലും ഒരു നല്ല വിഭാഗത്തിന്നു് പ്രാതിനിധ്യം ഇല്ലെങ്കിൽ ആ ഭരണഘടനയിൽ സമ്മതി രേഖപ്പെടുത്തിയിട്ടില്ലാത്ത രാജ്യവിഭാഗത്തെ ചേരണമെന്നു് നിർബ്ബന്ധിക്കുവാൻ ചക്രവർത്തിയുടെ ഗവർണ്മെൻറു് തയ്യാറായിരിക്കയില്ല."

ഇതു് മനസ്സിൽവെച്ചുകൊണ്ടുതന്നെ പ്രസിഡൻറായ രാജേന്ദ്രപ്രസാദ് സമ്മേളനാരംഭദിനത്തിലും പണ്ഡിററ് ജവഹർലാൽനെഹ്രു ലക്ഷ്യപ്രമേയം അവതരിപ്പിക്കുമ്പോഴും സഭയുടെ പ്രവർത്തനങ്ങൾക്കുള്ള പരിമിതികളും അതിനുള്ളിൽനിന്നുമാത്രം പ്രവർത്തിക്കുന്നതിന്റെ ആവശ്യകതയും വിശദമാക്കിയിരുന്നു. കേന്ദ്രമന്ത്രിസഭയും ഭരണഘടനാസമിതിയും സംബന്ധിച്ചുള്ള ക്യാബിനററ് മിഷൻ പദ്ധതിയെ മുസ്ലിംലീഗ് നേരത്തെ നിരാകരിക്കുകയാണ് ഉണ്ടായതെങ്കിലും അല്പ കാലത്തിനുള്ളിൽ വേവൽ പ്രഭുവുമായി നടത്തിയ ഗൂഢാലോചനകളുടെ ഫലമായി മന്ത്രിസഭയിൽ പങ്കെടുക്കാമെന്നു് അവർ സമ്മതിച്ചു. എന്നാൽ ഏതു പരിതഃസ്ഥിതിയിലും ഭരണഘടനാസമിതി സമ്മേളിച്ചു് നടപടികൾ ആരംഭിക്കുമെന്നു് സർദാർപട്ടേൽ ഉറപ്പിച്ചു പ്രസ്താവിച്ചു. കാൺസ്റ്റിററ്യുവൻറസംബ്ലി സമ്മേളിക്കയും ചെയ്തു. ലീഗ് ഭീഷണിപ്പെടുത്തിയതുപോലെ ആകാശം ഇടിഞ്ഞു വീണില്ല. ഭൂമി രണ്ടായി പിളർന്നും ഇല്ല. പക്ഷെ ജിന്ന ജയിച്ചു. ഇൻഡ്യയെ വിഭജിച്ചു

കൊള്ളുവാൻ കാൺഗ്രസ്സിനു് അനുമതി നല്കേണ്ടിവന്നു. രണ്ടു ഭരണഘടനാസമിതികൾ സംഘടിപ്പിക്കേണ്ടതായും വന്നു.

ഇൻഡ്യ വിഭജിക്കപ്പെട്ടതിനുശേഷം ഭരണഘടനാസമിതിയുടെ പ്രവൎത്തനങ്ങൾക്കുള്ള പ്രതിബന്ധങ്ങൾ മിക്കതും നീങ്ങി. രാജേന്ദ്രപ്രസാദിന്റെ ആദ്ധ്യക്ഷ്യത്തിൽ നടന്ന ഈ സമിതിയുടെ പ്രവൎത്തനത്തിന്റെ സംഗ്രഹം ഇവിടെ അപ്രസക്തമായിരിക്കുകയില്ലല്ലോ?

ഡൽഹിയിലെ കാൺസ്റ്റിറ്റ്യൂഷൻ മന്ദിരത്തിൽ 1946 ഡിസംബർ 9-ാംതീയതി ഇൻഡ്യയിലെ ഏററവും ജനസമ്മതിയുള്ള 205 പ്രതിനിധികൾ ഭരണഘടന എഴുതിയുണ്ടാക്കുവാൻ ഇദംപ്രഥമമായി സമ്മേളിച്ചു. ചരിത്രം സൃഷ്ടിച്ച ഈ സമ്മേളനത്തിൽ മുസ്ലീംലീഗിന്റെ പ്രതിനിധികൾ ഹാജരാകാതിരുന്നതുകൊണ്ടു് യാതൊരു ഖേദവും താപവും പ്രകടമായി കാണുവാനുണ്ടായിരുന്നില്ല. എഴുപതടി ഉയരത്തിലുള്ള മച്ചിൽനിന്നു് തൂങ്ങുന്ന 362 ഇലക്ട്രിക്കു് ബൾബുകളിലും, ശോഭനമായി തിളങ്ങിയിരുന്ന ശരറാന്തലുകളിൽനിന്നും നാലുപാടും പരന്ന പ്രഭാപൂരം അൎദ്ധവൃത്താകൃതിയിലുള്ള ആ ഹാളിന്റെ എല്ലാ കോണുകളേയും ജാജ്വല്യമാനങ്ങളാക്കിയിരുന്നു.

ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിന്റെ അവസാനരംഗത്തിലേക്കുള്ള ഭൂമികയായിരുന്നു ആ മഹാസമ്മേളനം. ആൎഭാടമിയന്ന യാതൊരു നാടകീയതയും കൂടാതെ ശാന്തമെങ്കിലും ഗംഭീരമായ ആ സദസ്സ് ആലോചനകൾ ആരംഭിക്കുകയായി. 'ദീൎഘവീക്ഷണം ഇല്ലാത്തിടത്തു് ജനങ്ങൾ നശിക്കുന്നു'—എന്ന മുന്നറിയിപ്പോടുകൂടി താത്കാലികാദ്ധ്യക്ഷനായ ഡാക്ടർ സച്ചിദാനന്ദസിൻഹ ചെയ്ത പ്രസംഗത്തിൽ അനശ്വരതയ്ക്കുവേണ്ടിയുള്ള ഒരു സംവിധാനം തയ്യാറാക്കുവാൻ ജനപ്രതിനിധികളെ ആഹ്വാനം ചെയ്തിരുന്നു. 1947-ൽ നമ്മുടെ പിതാക്കന്മാരും പിതാമഹന്മാരും ഡൽഹിയിൽ സമ്മേളിച്ചു്, ഇൻഡ്യയുടെ ഭാവി ചരിത്രത്തിനു് രൂപംകൊടുക്കുന്നതും കാലത്തിന്റെ കഠിനമായ പരീക്ഷണങ്ങളെ ചെറുത്തുനില്ക്കുന്നതും ആയ ഒരു ഭരണഘടന തയ്യാറാക്കിയെന്നു് നമ്മുടെ പുത്രന്മാരും പൌത്രന്മാരുമഭിമാനിക്കട്ടെ എന്നു് സമിതിയിലെ ഒരു അംഗം തന്റെ പ്രസംഗത്തിൽ ആശംസിച്ചു. പ്രാരംഭനടപടികൾക്കുശേഷം സമ്മേളനം പണ്ഡിതനും രാജ്യതന്ത്രജ്ഞനും സമരനേതാവും ജനങ്ങളുടെ സ്നേഹഭാജനവും ആയ രാജേന്ദ്രപ്രസാദിനെ കാൺസ്റ്റിറ്റ്യുവന്റസംബ്ലിയുടെ പ്രസിഡന്റായി തിരഞ്ഞെടുത്തു.

"ഇൻഡ്യയുടെ മഹത്തായ ഗുണവിശേഷങ്ങളിൽ ഒന്നായ അഭിഗമ്യതയുടെ പ്രതിരൂപമാണു് മഹാനായ ഡാക്ടർ രാജേന്ദ്രപ്രസാദ്

എന്നായിരുന്നു ഡാക്ടർ രാധാകൃഷ്ണൻ പ്രസിഡന്റിനെ ആശംസിച്ചുകൊണ്ടു ചെയ്ത പ്രസംഗത്തിൽ പ്രസ്താവിച്ചതു്. അദ്ദേഹം തുടർന്നു—"നമ്മുടെ ആത്മാവു്" എന്നു് വിശേഷിപ്പിക്കാവുന്ന അദ്ദേഹത്തിനു് അനന്യസാധാരണമായ ക്ഷമയും ധീരതയും ഉണ്ടു്." "സഹാനുഭൂതിയുടെയും സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും പ്രതിരൂപമായിരുന്ന ശ്രീ ബുദ്ധന്റെ അനന്തരഗാമിയാണു് രാജേന്ദ്രപ്രസാദ്" എന്നു് സരോജിനിനായിഡു പ്രസ്താവിച്ചു. "അദ്ദേഹത്തിന്റെ ശക്തിയുടെ ഒരു ഭാഗമായ മാധുര്യവും, അനുഭവത്തിന്റെ ഒരു ഭാഗമായ വിജ്ഞാനവും, വീക്ഷണത്തിന്റെ വ്യക്തതയും, ഭാവനാശക്തിയുടെ സൂക്ഷ്മപരതയും ശ്രീ ബുദ്ധന്റെ ചുവടികളോടു് അടുപ്പിക്കുന്ന അദ്ദേഹത്തിന്റെ ആധ്യാത്മികതയും അദ്ദേഹത്തെ ഈ സമ്മേളനത്തിന്റെ വിശ്വസ്തനായ ഒരു പിതാവും രക്ഷകർത്താവും ആക്കിത്തീർക്കുമെന്നു് മിസ്സു് നായിഡു തുടർന്നു പ്രസ്താവിച്ചു.

ഡിസംബർ 13-ാം തീയതി പണ്ഡിറ്റ് ജവഹർലാൽനെഹ്രു, സ്വതന്ത്രമായ ഇൻഡ്യയുടെ സംവിധാനത്തിനുള്ള ലക്ഷ്യവും ഉദ്ദേശ്യവും വിവരിക്കുന്ന പ്രമേയം അവതരിപ്പിച്ചുകൊണ്ടു് പുളകോദ്ഗമകാരിയായ ഒരു പ്രസംഗം ചെയ്തു. പുരുഷോത്തമദാസ് ടാൻഡൺ ആ പ്രമേയത്തെ പിന്താങ്ങി. മൂന്നു നാലു ദിവസം നീണ്ടുനിന്ന വാദപ്രതിവാദങ്ങൾക്കുശേഷം അദ്ധ്യക്ഷൻ ജനുവരി 20-ാം തീയതി വീണ്ടും സമ്മേളിക്കുവാൻവേണ്ടി അസംബ്ലി സമ്മേളനം മാററിവച്ചു.

വീണ്ടും രണ്ടുമാസത്തെ അനിശ്ചിതത്വത്തിനും പ്രക്ഷുബ്ധങ്ങളായ സംവാദങ്ങൾക്കും ശേഷം ഏപ്രിൽ മാസത്തിൽ അസംബ്ലി സമ്മേളനം നടന്നു. ഈ സമ്മേളനത്തിൽ ഏതാനും നാട്ടുരാജ്യപ്രതിനിധികളും സംബന്ധിച്ചിരുന്നു. ബറോഡ, ജോധ്പൂർ, ഉദയ്പൂർ, പാട്യാല, കൊച്ചി മുതലായവയായിരുന്നു ഈ നാട്ടുരാജ്യങ്ങൾ. ചില സംസ്ഥാനങ്ങളിൽ നിന്നു രാജാക്കന്മാർ തന്നെയും മററു ചില സംസ്ഥാനങ്ങളിൽ നിന്നു് അവരുടെ ദിവാൻജിമാരുമാണു് സന്നിഹിതരായതു്. ഈ സമ്മേളനത്തിൽ അസംബ്ലി നിയമിച്ചിരുന്ന വിവിധ കമ്മിററികൾ അവയുടെ റിപ്പോർട്ടുകൾ സമർപ്പിച്ചു.

വീണ്ടും ജൂലായ് 14-ാം തീയതി അസംബ്ലി സമ്മേളിക്കുമ്പോൾ ഇൻഡ്യയുടെ ഭാവി ചരിത്രം തന്നെ മാററി രചിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഇൻഡ്യ വിഭജിക്കുവാൻ തീരുമാനിക്കപ്പെട്ടു കഴിഞ്ഞിരുന്നതുകൊണ്ടു് നിർബാധം ഇൻഡ്യയ്ക്കു മാത്രമായി ഒരു ഭരണഘടന എഴുതിയുണ്ടാക്കുവാനുള്ള അവസരം സംജാതമായി. ഈ സമ്മേളനത്തിൽ നാട്ടുരാജ്യപ്രതിനിധികൾ മാത്രമല്ല വിഭജിക്കപ്പെട്ടു പിരിഞ്ഞുപോയ സം

സ്ഥാനങ്ങളിലൊഴിച്ചുള്ള മുസ്ലിംലീഗ് അംഗങ്ങളും സന്നിഹിതരായിരു
ന്നു. അസംബ്ലിയുടെ പ്രവർത്തനങ്ങൾ സുഗമമായി മുന്നോട്ടു നീങ്ങി.
ജൂലായി 22-ാം തീയതി അശോക ചക്രാലംകൃതമായ ഇൻഡ്യയുടെ ദേ
ശീയ പതാക അംഗീകരിക്കപ്പെട്ടു. അസംബ്ലി മന്ദിരത്തിലെ ഗാല
റികൾ അന്നു നിറഞ്ഞു കവിഞ്ഞിരുന്നു. എന്നുമാത്രമല്ല, അന്തരീക്ഷം
ആവേശഭരിതവുമായിരുന്നു. ഇൻഡ്യയിലെ എല്ലാ വിഭാഗം ജനങ്ങളു
ടെയും പ്രതിനിധികൾ ജാതിവർഗ്ഗവംശവിഭിന്നതകൾ കൂടാതെ സ്വതന്ത്ര
ഇൻഡ്യയുടെ പതാകയെ വണങ്ങി. സരോജിനി നായിഡുവിൻെറ
ആഹ്വാനമനുസരിച്ച് സഭാംഗങ്ങൾ ഒന്നിച്ചെഴുന്നേററു നിന്ന് പതാക
യെ അഭിവാദനം ചെയ്തു.

അധികാരക്കൈമാററദിനമായ ആഗസ്റ്റ് 14-ാം തീയതി അർദ്ധ
രാത്രി കൂടിയ സമ്മേളനം ഇൻഡ്യാ ചരിത്രത്തിലെ അവിസ്മരണീയ
മായ ഒന്നായി എന്നും സ്മരിക്കപ്പെടുന്നതാണ്. സമിതി അംഗങ്ങൾ
ഒന്നൊന്നായി സമ്മേളനമന്ദിരത്തിൽ പ്രവേശിച്ചുകൊണ്ടിരിക്കുമ്പോൾ
സഹസ്രക്കണക്കിനുള്ള ശംഖുകളിൽനിന്നു പുറപ്പെട്ട നാദങ്ങളും ആ
കാശം പൊട്ടുമാറുള്ള ഹസ്തതാഡനങ്ങളും ജയവിളികളും അവർക്കു സ്വാഗ
തമരുളി. ആനന്ദാനുഭൂതിയുടെ പരമകോടിയിൽ ജനങ്ങളുടെ നയന
ങ്ങളിൽനിന്ന് ബാഷ്പകണങ്ങൾ പ്രവഹിക്കുന്നതു കാണാമായിരുന്നു.
ഓരോ അംഗവും ഇൻഡ്യയേയും ജനങ്ങളേയും സേവിക്കുവാൻ ജീവിത
മർപ്പിക്കുന്ന പ്രതിജ്ഞ എടുക്കുന്നത് പുളകമുണ്ടാക്കുന്ന ഒരു രംഗമായി
രുന്നു. രാത്രി മണി പന്ത്രണ്ടടിക്കുമ്പോൾ പണ്ഡിററ് നെഹ്റുവിൻെറ
ഭാഷയിൽ പറയുകയാണെങ്കിൽ "ലോകം മുഴുവനുറങ്ങുമ്പോൾ ഇൻഡ്യ
ജീവിതത്തിലും സ്വാതന്ത്ര്യത്തിലും ഉണർന്നെഴുന്നേററു".

പ്രഖ്യാതമായ ഈ സമ്മേളനനടപടികൾ അഖിലേന്ത്യാ റേ
ഡിയോ പ്രക്ഷേപണം ചെയ്തുകൊണ്ടിരുന്നു. അസംബ്ലിഹാളിൽനിന്നു
യർന്നു പൊങ്ങിയ ദേശീയ ഗാനത്തിൻെറ മാറെറാലികൾ അവയുടെ
പൂർണ്ണ ഗാംഭീര്യത്തിലും ശ്രേഷ്ഠതയിലും ആനന്ദപുഷ്ക്കലതയിലും രാജ്യ
ത്തിൻെറ ഒരററംമുതൽ മറേറ അററംവരെയുള്ള എല്ലാ കോണുകളിലും
ചെന്നലച്ചു. അവിസ്മരണീയമായ ഈ സമ്മേളനത്തിൽ വച്ച് ഇൻഡ്യ
യിലെ ന്യൂനപക്ഷങ്ങൾക്ക് പ്രസിഡൻറ് രാജേന്ദ്രപ്രസാദ് ഇങ്ങിനെ
യൊരുറപ്പു നൽകി. "ന്യൂനപക്ഷങ്ങൾക്ക് ന്യായവും നീതിയുക്തവുമായ
എല്ലാ അവകാശങ്ങളും ലഭിക്കുന്നതും അവർക്ക് എതിരായി യാതൊരു
രൂപത്തിലുള്ള വിവേചനം ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു. അവ
രുടെ മതവും സംസ്ക്കാരവും ഭാഷയും സുരക്ഷിതമായിരിക്കുകയും
പൌരത്വത്തിൻെറ എല്ലാ അവകാശങ്ങളും വിശേഷാധികാരങ്ങളും

അവക്കു ഘടിക്കയുംചെയ്യും.'' ജനസാമാന്യത്തിനു പൊതുവിൽ അദ്ദേഹമിങ്ങിനെ ഒരുറപ്പുനൽകി.

"ദാരിദ്ര്യവും നികൃഷ്ടതയും അവയുടെ സഹഗാമികളായ വിശപ്പും രോഗവും അവസാനിപ്പിക്കുവാനും വിവേചനങ്ങളും ചൂഷണങ്ങളും നിർത്തലാക്കുവാനും ജീവിതനിലവാരം മാന്യമായി ഉയർത്തുവാനും നമുക്കു ശ്രമിക്കാം".

395 വകുപ്പുകളും 8 ഷെഡ്യൂളുകളുമായി നിർമ്മിക്കപ്പെട്ട ലോകത്തിലെ ഏററവും ദീർഘമായ ഈ ഭരണഘടനയുടെ സ്വഭാവത്തെയോ വകുപ്പുകളേയോ മററു പ്രത്യേകതകളേയോപററി ഇങ്ങിനെ ഒരു ജീവചരിത്രത്തിൽനിന്നു് വായനക്കാർ യാതൊന്നും പ്രതീക്ഷിക്കയില്ലല്ലോ. ബ്രിട്ടനിലെന്നപോലെ പാർലിമെൻററി ഭരണസമ്പ്രദായവും, അമേരിക്കയിലെന്നപോലെ മൌലികാവകാശങ്ങൾക്കുറപ്പു നൽകുന്ന വ്യവസ്ഥകളും, ഐറിഷ്ഭരണഘടനയിലെന്നപോലെ ഗവർമ്മെൻറുകൾക്കു നൽകിയിട്ടുള്ള നിർദ്ദേശങ്ങളും, ക്യാനഡയിലെയും ആസ്ത്രേലിയായിലെയും ഭരണഘടനകളുടെ ഫെഡറൽ സ്വഭാവവും ഉൾക്കൊള്ളുന്ന ഇൻഡ്യൻ ഭരണഘടന മററു പലതിനോടും സാദൃശ്യമുള്ളതും മൊത്തത്തിൽ ഒന്നിനോടും സാദൃശ്യമില്ലാത്തതുമായ ഒരു വിശിഷ്ടപ്രമാണമാണ്.

ഇൻഡ്യൻ ഭരണഘടന ഇംഗ്ലണ്ടിലെന്നപോലെ ഒരു യൂണിററി ഗവർമ്മെൻറാണോ അതോ അമേരിക്കയിലെന്നപോലെ ഒരു ഫെഡറൽ ഗവർമ്മെൻറാണോ മാതൃകയായി സ്വീകരിക്കേണ്ടതെന്ന പ്രശ്നം ഭരണഘടനാസമിതിയുടെ അഗാധമായ ആലോചനയ്ക്കു വിഷയമായി. ക്യാബിനററ്മിഷൻെറ പ്ലാൻ അവശിഷ്ടാധികാരങ്ങൾ സംസ്ഥാനങ്ങൾക്കു നൽകുന്ന ഒരു ഫെഡറൽസമ്പ്രദായമാണ് ശുപാർശചെയ്തിരുന്നതു്. ഇതു മുസ്ലീംസംസ്ഥാനങ്ങളെ തൃപ്തിപ്പെടുത്തുവാൻ വേണ്ടിയായിരുന്നു. എന്നാൽ ഇൻഡ്യ വിഭജിക്കപ്പെട്ടതോടുകൂടി ശിഥിലീകരണപ്രവണതകൾക്കിടനൽകുന്ന ആ വ്യവസ്ഥ ആവശ്യരഹിതമായിതീർന്നു. എങ്കിലും ഫെഡറൽ സമ്പ്രദായമുപേക്ഷിക്കുവാൻ ഭരണഘടനാസമിതി തയാറായില്ല. വിപൽഘട്ടങ്ങളിൽ ഒരു യൂണിററി ഗവർമ്മെൻറുപോലെ പ്രവർത്തിക്കുവാൻ ആവശ്യമായ എല്ലാ അധികാരങ്ങളും കേന്ദ്രഗവർമ്മെൻറിനു് ഭരണഘടന സംഭാവനം ചെയ്തിട്ടുണ്ടു്. അവശിഷ്ടാധികാരങ്ങൾ കേന്ദ്രത്തിനാണ് നൽകിയിട്ടുള്ളതു്. അതുകൊണ്ടു് ഒരു ഫെഡറൽ ഭരണഘടനയെന്നോ യൂണിററി ഭരണഘടനയെന്നോ ഇൻഡ്യൻ സംവിധാനത്തെ വേർതിരിച്ചു് നിർവചിക്കുക സാധ്യമല്ല. ഒരേ സമയത്തുതന്നെ അതു ഫെഡറലും യൂണിററിയുമാണ്.

കേന്ദ്രത്തിന് സംസ്ഥാനങ്ങളുടെമേൽ അനിയന്ത്രിതമായ അധികാരം ഭരണഘടന പ്രദാനംചെയ്യുന്നുണ്ട്. സംസ്ഥാനങ്ങളുടെ അനുമതികൂടി പോലും പാർലിമെൻറിന് ഒരു സാധാരണ ഭൂരിപക്ഷംകൊണ്ട് ഭേദഗതി ചെയ്യാവുന്നതാണ്. സംസ്ഥാനങ്ങൾക്ക് നിർദ്ദേശങ്ങൾ നല്കുവാനും അവ വിഗണിക്കപ്പെടുകയാണെങ്കിൽ സംസ്ഥാനഗവർമ്മെൻറിനെ മാററുവാനും കേന്ദ്രത്തിനധികാരമുണ്ട്.

എന്നാൽ അമേരിക്കയിലെന്നപോലെ ഇൻഡ്യയിലെ ജുഡിഷ്യറിക്ക് പാർലിമെൻറ് പാസാക്കുന്ന നിയമങ്ങൾ അവ പ്രഖ്യാപിതമായ മൌലികാവകാശങ്ങൾക്ക വിരുദ്ധമാണെങ്കിൽ അസാധുവായി കല്പിക്കുവാനവകാശമുണ്ട്. അതേ സമയംതന്നെ മൌലികാവകാശങ്ങൾ ഉൾപ്പെടെ ഭരണഘടന ഭേദഗതി ചെയ്യുവാൻ പാർലിമെൻറിനും അധികാരമുണ്ട്.

ഭരണഘടനാസമിതി പ്രസിഡൻറന്നനിലയിൽ രാജേന്ദ്രപ്രസാദ് പാർട്ടിബന്ധങ്ങളുപേക്ഷിക്കയും ഒരു നീതിന്യായാധിപൻെറ നിഷ്പക്ഷതയോടുകൂടി സഭാ നടപടികൾ നിയന്ത്രിക്കയും ചെയ്തു. അദ്ദേഹത്തിൻെറ നിയമപരിജ്ഞാനവും പരിശീലനവും നിഷ്പക്ഷബുദ്ധിയും എല്ലാ പ്രശ്നങ്ങളുടെയും ഇരുവശങ്ങളും കാണുവാനുള്ള കഴിവും പ്രസിഡൻറന്ന നിലയിലുള്ള അദ്ദേഹത്തിൻെറ നടപടികൾ അസംബ്ളിയിലെ എല്ലാ വിഭാഗങ്ങളുടെയും തൃപ്തിക്കും പ്രശംസയ്ക്കും പാത്രമായിരുന്നു. അഭിപ്രായഭിന്നതകളും സംഘട്ടനങ്ങളും ഒഴിവാക്കുവാൻ അസംബ്ളി സമ്മേളനത്തിൽ മാത്രമല്ല തിരസ്ക്കരണിക്ക പുറകിലും പലപ്പോഴും അദ്ദേഹത്തിന് പ്രവർത്തിക്കേണ്ടിവന്നിട്ടുണ്ട്. എല്ലാ വിഭാഗങ്ങൾക്കും തൃപ്തികരമായ തീരുമാനങ്ങളെടുക്കുവാനദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ആ നിലയിൽ അസംബ്ളിയിലെ വിഭിന്ന രാഷ്ട്രീയ കക്ഷികളുടെയും ന്യൂനപക്ഷങ്ങളുടെയും ആദരവിനും പ്രശംസയ്ക്കും അദ്ദേഹം പാത്രമായിരുന്നു.

ഈ അദ്ധ്യായം അവസാനിക്കുന്നതിനു മുമ്പ് ഭരണഘടനാസമിതിയുടെ അദ്ധ്യക്ഷൻ എന്ന സ്ഥാനം ഒരിക്കൽ രാജേന്ദ്രപ്രസാദ് രാജിവെയ്ക്കുവാൻ നിശ്ചയിച്ചതും ഒടുവിൽ മഹാത്മാഗാന്ധിയുടെ ഉപദേശമനുസരിച്ച് ആ നിശ്ചയം ഉപേക്ഷിക്കപ്പെട്ടതും "മഹാത്മാഗാന്ധിയുടെ ചേവടികളിൽ" എന്ന പേരിൽ രാജേന്ദ്രപ്രസാദ് എഴുതിയിട്ടുള്ള ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ളതു കൂടി ഇവിടെ ഉദ്ധരിക്കട്ടെ.—

"ഞാൻ ഭരണഘടനാസമിതിയുടെ പ്രസിഡൻറായിരിക്കുമ്പോൾ എൻെറ ആത്മാഭിമാനത്തെ സ്പർശിക്കുന്ന ഒരു സംഭവം ഉണ്ടായതിനാൽ ഞാൻ രാജിവെയ്ക്കുവാൻ ആലോചിച്ചു. ഞാൻ എൻെറ

രാജിക്കത്തു് എഴുതി തയ്യാറാക്കുകപോലും ചെയ്തിരുന്നു. എന്നാൽ ഗുരുതരമായ ആ നടപടി സ്വീകരിക്കുന്നതിനു മുൻപു് മഹാത്മജിയോടു് ആലോചിക്കേണ്ടതാണെന്നു് എനിക്കു് തോന്നി. അദ്ദേഹത്തെ ഞാൻ സ്ഥിതിഗതികൾ മുഴുവൻ ധരിപ്പിക്കുകയും രാജിക്കത്തു് കാണിക്കുകയും ചെയ്തു. എന്റെ രാജിക്കത്തിൽ ഞാൻ എഴുതിയിരുന്നതു് അദ്ദേഹം ശരിവെച്ചുവെങ്കിലും അനുഷ്ഠിക്കാൻ നിശ്ചയിച്ചിരുന്ന നടപടി അദ്ദേഹം അംഗീകരിച്ചില്ല. അദ്ദേഹം ഇങ്ങിനെ പറഞ്ഞു —"മററാരെങ്കിലുമാണു് ഇങ്ങിനെ ചെയ്യുവാൻ നിശ്ചയിച്ചിരുന്നതെങ്കിൽ ഞാൻ അതിനു് തടസ്സം പറയുകയില്ലായിരുന്നു. എന്നാൽ ആത്മാഭിമാനത്തെ ബാധിക്കുന്നതുകൊണ്ടു മാത്രം നിങ്ങൾ രാജിസമർപ്പിക്കുന്നതു് ശരിയല്ല. പൊതുകാര്യ ജീവിതത്തിൽ ഒരാൾ എപ്പോഴും അവഹേളനങ്ങൾ സഹിക്കുവാൻ തയ്യാറായിരിക്കണം. അതുകൊണ്ടു് കർത്തവ്യം ഉപേക്ഷിച്ചുപോകുന്നതു് ശരിയല്ല."

ഗാന്ധിജിയുടെ വീക്ഷണകോടി ഗ്രഹിക്കുവാൻ എനിക്കു് കഴിഞ്ഞു. വ്യക്തിപരമായ അഹംഭാവംമൂലം ഞാൻ അധഃപതിച്ചേക്കുമായിരുന്നു. അദ്ദേഹം എന്നെ ആ പതനത്തിൽനിന്നു രക്ഷിച്ചു. ഞാൻ രാജിക്കത്തു് അയച്ചില്ല. എന്റെ ആത്മാഭിമാനത്തെ സ്പർശിച്ചവർക്കു് ഇന്നുവരെ ഇതു് അറിഞ്ഞുകൂടാ. അവർ ഓർക്കലും അറിയുകയും വേണ്ട. ജനങ്ങളെ സേവിക്കുന്നവെന്നവകാശപ്പെടുന്ന ഒരാൾ ആത്മാഭിമാനത്തെ കാര്യമാക്കരുതു്. അയാൾക്കു് ഒരു ലക്ഷ്യം മാത്രമേ മുൻപിൽ ഉണ്ടായിരിക്കാവൂ. അതു രാഷ്ട്രത്തെ സേവിക്കുകയെന്നുള്ളതാണു്. ഈ സംഭവത്തെപ്പററി ചിലതൊക്കെ എന്റെ ഒരു സ്നേഹിതൻ അറിഞ്ഞു. അദ്ദേഹം അതിനെക്കുറിച്ചു് പറഞ്ഞപ്പോൾ മഹാത്മജി ഇങ്ങനെ പ്രസ്താവിച്ചുവത്രെ.—

"ഞാൻ വിഷം നിറച്ച പാത്രം എടുത്തു് കൊടുക്കുകയാണെങ്കിൽ അതു് കുടിക്കുവാൻ മടിക്കാത്ത ഒരാളെങ്കിലും ഉണ്ടല്ലോ."

## അദ്ധ്യായം മുപ്പതു്.

## നെഹ്റുവും പ്രസാദും

രൂപത്തിലും നടപടികളിലും ഉത്തരവാദിത്വത്തിലും ബ്രിട്ടീഷ് പാർലമെന്റിന്റെ രണ്ടാമതൊരു സാദൃശ്യമുള്ള ഇൻഡ്യൻ യൂണിയനിലെ എക്സിക്യൂട്ടീവ് അധികാരം പ്രധാനമന്ത്രിയുടെ നേതൃത്വ

ത്തിലുള്ള ഒരു മന്ത്രിസഭയുടെ ഉപദേശങ്ങളനുസരിച്ച് പ്രവർത്തിക്കുന്ന ഒരു പ്രസിഡൻറിൽ നിക്ഷിപ്തമാണ്. പ്രസിഡൻറാണ് പ്രധാനമന്ത്രിയെ നിയമിക്കുന്നത്. എന്നാൽ കീഴ്വഴക്കമനുസരിച്ച് പാർലമെൻറിൻെറ അധോമണ്ഡലത്തിൽ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവിനെയായിരിക്കണം പ്രസിഡൻറ് പ്രധാനമന്ത്രിയായി നിയമിക്കേണ്ടത്. പ്രധാനമന്ത്രിയുടെ ഉപദേശമനുസരിച്ച് മററു മന്ത്രിമാരെയും പ്രസിഡൻറ് നിയമിക്കുന്നു. മന്ത്രിമാർ അവരുടെ നിയമനത്തിനുശേഷം ആറു മാസങ്ങൾക്കുള്ളിൽ പാർലിമെൻറംഗങ്ങളായി തിരഞ്ഞെടുക്കപ്പെട്ടിരിക്കണമെന്ന് നിർബന്ധമുണ്ട്. അവർ പ്രസിഡൻറിന് സന്തുഷ്ടിയുള്ളിടത്തോളം കാലം ഉദ്യോഗത്തിൽ തുടരാമെന്നാണ് വ്യവസ്ഥ. എന്നാൽ ക്യാബിനററിന് കീഴ്മണ്ഡലത്തോടുത്തരവാദിത്വമുണ്ട്. കൂട്ടുത്തരവാദിത്വതത്വമനുസരിച്ച് ക്യാബിനററ് പ്രവർത്തിക്കേണ്ടതും നിയമസഭയ്ക്ക് വിശ്വാസമുള്ളിടത്തോളം കാലം അതിനധികാരത്തിൽ തുടരാവുന്നതുമാണ്. കീഴ്മണ്ഡലത്തിൽ ഏതെങ്കിലും മൌലികമായ പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം മന്ത്രിസഭയ്ക്ക് പരാജയം പററുകയാണെങ്കിൽ പാർലിമെൻറിൽ ഭൂരിപക്ഷമുള്ള മറേറതെങ്കിലും രാഷ്ട്രീയകക്ഷിക്കു മന്ത്രിസഭാസ്ഥാനമൊഴിഞ്ഞുകൊടുക്കയോ നിയമസഭ പിരിച്ചുവിട്ട് പുതിയ തിരഞ്ഞെടുപ്പ് നടത്തുകയോ ചെയ്യണം. ക്യാബിനററ് ഭരണ സമ്പ്രദായം നിലവിലുള്ള മററെല്ലാ ജനാധിപത്യ രാഷ്ട്രങ്ങളിലുമെന്നപോലെ മന്ത്രിസഭ നിയമങ്ങളെഴുതിയുണ്ടാക്കി പാർലിമെൻറിൻെറ അംഗീകാരത്തിനു സമർപ്പിക്കയും യൂണിയൻെറ ഭരണകാര്യങ്ങൾ നിർവഹിക്കയും ചെയ്യുന്നു.

പാർലിമെൻറിൻെറ ഇരുമണ്ഡലങ്ങളിലെയും ഘടകസംസ്ഥാനങ്ങളിലെ കീഴ്മണ്ഡലങ്ങളിലെയും തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ചേർന്ന ഒരു ഇലക്ടറൽ കാളേജെന്ന നിലയിൽ പ്രസിഡൻറിനെ തിരഞ്ഞെടുക്കുന്നു. ആനുപാതിക പ്രാതിനിധ്യതത്വങ്ങളും കൈമാററം ചെയ്യാവുന്ന ഏക വോട്ടിംഗ് സമ്പ്രദായവുമനുസരിച്ച് രഹസ്യ ബാലട്ടുകൾവഴിയായിരിക്കണം പ്രസിഡൻറു തിരഞ്ഞെടുപ്പു നടത്തേണ്ടത്. 35 വയസ്സിൽ കുറവുള്ള ഒരാൾക്ക് പ്രസിഡൻറ് പദത്തിലേയ്ക്ക് സ്ഥാനാർത്ഥിയായി നില്ക്കാനവകാശമില്ല. പ്രസിഡൻറ് കേന്ദ്രത്തിലോ ഘടകസംസ്ഥാനങ്ങളിലോ ഉള്ള നിയമസഭകളിലംഗമായിരിക്കരുത്.

കഴിഞ്ഞ പതിനഞ്ചുവർഷങ്ങൾ ഇൻഡ്യാചരിത്രത്തിലെ അവിസ്മരണീയമായ ഒരു കാലഘട്ടമാണ്. ഇൻഡ്യ സാമ്രാജ്യാധിപത്യത്തിൻെറ നിഷ്ഠൂരമായ മുഷ്ടി വലയങ്ങൾ ഭേദിച്ച് സ്വാതന്ത്ര്യത്തിലേയ്ക്ക് പ്രയാണമാരംഭിച്ചതിനു ശേഷം, പ്രശംസ്യമായ ഒരു പരിവർത്ത

നദശയിൽക്കൂടി വൻപിച്ച ദുർഘടപ്രതിബന്ധങ്ങളോടും അളവററ പ്രത്യാശകളോടുംകൂടി ധീരമായി മുന്നോട്ട് നീങ്ങിക്കൊണ്ടിരുന്ന ഒരു സുവർണ്ണകാലഘട്ടമാണതു്. ആ കാലഘട്ടത്തിൽ ഇൻഡ്യയാകുന്ന വിശിഷ്ടനൌകയെ ലക്ഷ്യത്തിലേക്കു് നയിച്ചുകൊണ്ടിരുന്നതും ഇപ്പോഴും നയിച്ചുകൊണ്ടിരിക്കുന്നതുമായ കർണ്ണധാരരിൽ മുഖ്യൻ വിശ്വവിശ്രുതനും അനുപമരാജ്യതന്ത്രജ്ഞനുമായ ശ്രീ ജവഹർലാൽ നെഹ്റുതന്നെയാണ്. ആധുനികഇൻഡ്യൻ രാഷ്ട്രത്തിന്റെ മഹാനായ ശില്പിയും ജനാധിപത്യ ഭരണത്തിന്റെ വക്താവുമായ അദ്ദേഹത്തിനു് ഇക്കാലമത്രയും പ്രധാനമന്ത്രിയെന്ന നിലയിൽ സഹകരിച്ചു് ജനകീയ സിദ്ധാന്തങ്ങൾ നിറവേററി നല്ല കീഴ്നടപ്പുകളും ഉന്നത പാരമ്പര്യങ്ങളും സൃഷ്ടിച്ചു് രാഷ്ട്രത്തിന്റെ അസ്ഥിവാരമുറപ്പിക്കുവാനുള്ള സംരംഭങ്ങളിൽ ഒന്നിച്ചു പ്രവർത്തിക്കൊണ്ടിരുന്നതു് രാഷ്ട്രപതി രാജേന്ദ്രപ്രസാദിനോടായിരുന്നു. ഇൻഡ്യൻ രാഷ്ട്രീയസമരത്തിലെ മറെറാരു പ്രശസ്തസേനാനിയും ഗാന്ധിജിയുടെ കാല്പാടുകളിൽ നിന്നു് അണുമാത്രമെങ്കിലും വ്യതിചലിക്കാതെ ഏകാഗ്രമായ ഭക്തി വിശ്വാസങ്ങളോടെ അദ്ദേഹം നിർദ്ദേശിച്ചിരുന്ന രേഖകളിൽക്കൂടിമാത്രം സഞ്ചരിച്ചിരുന്ന രാജേന്ദ്രപ്രസാദും, ഗാന്ധിജി ജീവിതകാലത്തുതന്നെ തന്റെ അനന്തരഗാമിയായി അവരോധിച്ചു്, തന്റെ സ്നേഹവും വാത്സല്യവും കലവറ കൂടാതെ നൽകി അനുഗ്രഹിച്ചിരുന്ന പണ്ഡിററു് ജവഹർലാൽ നെഹ്റുവും തമ്മിലുള്ള സഹകരണവും സഹപ്രവർത്തനവും എടുത്തു പറയത്തക്ക പ്രാധാന്യമില്ലാത്തവണ്ണം അത്ര സാധാരണവും സ്വാഭാവികവുമാണെന്ന വേണമെങ്കിൽ വിശ്വസിക്കാവുന്നതേയുള്ളു. അതുകൊണ്ടു് ഈ രണ്ടു രാജ്യതന്ത്രജ്ഞന്മാരുടെയും വ്യക്തിത്വത്തിലും വീക്ഷണകോടിയിലുമുള്ള വിഭിന്നതകളെപ്പററി ആരും ഒരു താരതമ്യപഠനം നടത്തിയിട്ടില്ലെങ്കിൽ അതിലസാധാരണമായി ഒന്നുംതന്നെയില്ല, എങ്കിലും നികത്തുവാൻ കഴിയാത്ത എത്ര വൻപിച്ച വിഭിന്നതകളാണു് ഈ രണ്ടു മഹാപുരുഷന്മാരുടെയും ജീവിത വീക്ഷണത്തിലുണ്ടായിരുന്നതെന്ന കാര്യം സുവിദിതവും അനിഷേധ്യവുമാണു്. .

മഹാനായ പിതാവിന്റെ മഹാനായ പുത്രൻ എന്നുമാത്രം പറയുകയാണെങ്കിൽ ശ്രീ ജവഹർലാൽ നെഹ്റുവിന്റെ വിവരണം പൂർത്തിയാകുകയില്ല. അതുല്യപ്രഭാവനും അനന്യാദൃശധനസമ്പന്നനുമായ ഒരു പിതാവിന്റെ പുത്രനായി ജനിച്ചു് ഹാരോയിലും കേംബ്രിഡ്ജിലും വിദ്യാഭ്യാസം ചെയ്തു് ജീവിത വൈകല്യങ്ങളുടെയും ദൌർഭാഗ്യങ്ങളുടെയും സ്പർശനമേല്ക്കാതെ ദന്തഗോപുരത്തിൽ ഉല്ലാസജീവിതം നയിച്ചിരുന്ന ഒരു യുവാവായിരുന്നു ശ്രീ. ജവഹർലാൽ നെഹ്റു. "എന്റെ പൊതുകാര്യജീവിതത്തിലുള്ള ഉന്നമനം കീഴ്ക്കാംതൂക്കായ പടികൾ

കയറിയായിരുന്നില്ല. അതു് ദീർഘകാലത്തെ സമനിരപ്പിലുള്ള ഒരു യാത്രയായിരുന്നു. ഞാൻ ആരംഭിച്ചതുതന്നെ വളരെ ഉയർന്ന ഒരു നിലവാരത്തിലാണെന്നും വേണമെങ്കിൽ പറയാം" എന്നിങ്ങനെയാണു് 1958 ൽ തന്റെ ഔന്നത്യത്തിലേയ്ക്കുള്ള വളർച്ചയെ മി. നെഹ്റു വിവരിച്ചതു്. ഇതു പ്രത്യക്ഷരം ശരിയുമാണു്. എന്നാൽ മഹാനായി ജനിച്ചതുകൊണ്ടോ മഹത്വം ആരെങ്കിലും അദ്ദേഹത്തിലടിച്ചേല്പിച്ചതുകൊണ്ടോ അല്ല ശ്രീ. നെഹ്റു ഔന്നത്യത്തിൽനിന്നു് ഔന്നത്യത്തിലേയ്ക്കു് അതിശീഘ്രതയിൽ ഉയർന്നുകൊണ്ടിരുന്നതു്. ജീവിത സാഹചര്യങ്ങൾ അദ്ദേഹത്തിന്റെ വളർച്ചയെ സഹായിച്ചിട്ടുണ്ടെന്നുള്ള കാര്യം നിർവ്വിവാദമാണു്. അദ്വിതീയമായ ആ മഹത്വം ഇന്നും അദ്ദേഹത്തിനു വച്ചു് സൂക്ഷിക്കുവാൻ കഴിയുന്നുണ്ടെന്ന ഏകകാര്യം മതി അദ്ദേഹത്തിന്റെ കഴിവുകൾക്കും കാര്യശേഷിക്കും ലോകപരിജ്ഞാനത്തിനും രാജ്യതന്ത്രജ്ഞതയ്ക്കുമുള്ള സാക്ഷ്യം വഹിക്കുവാൻ.

ഒരിടത്തരം കുടുംബത്തിൽ ജനിച്ചു് സാധാരണ കർഷകസന്താനങ്ങളെപ്പോലെ കഷ്ടപ്പെട്ടും കടംവാങ്ങിയും വിദ്യാഭ്യാസം ചെയ്തു് അനിതരസാധാരണമായ ബുദ്ധിശക്തികൊണ്ടും അവിശ്രാന്തമായ പരിശ്രമംകൊണ്ടും ജീവിതത്തിൽ പടിപടിയായുയർന്നു് ആത്മാർത്ഥതയുടെയും സേവനകാംക്ഷയുടെയും ത്യാഗസന്നദ്ധതയുടെയും പ്രചോദനം കൊണ്ടു് പൊതുകാര്യജീവിതത്തിൽ പ്രവേശിച്ചു് ഒരു ലോകമഹാപുരുഷന്റെ മാസ്മരശക്തിക്കു് അടിപ്പെട്ടു് ദേശസേവനം ജീവിതലക്ഷ്യമായി സ്വീകരിച്ച രാജേന്ദ്രപ്രസാദിന്റെ ജീവിതലക്ഷ്യങ്ങളും വീക്ഷണകോടിയും അഭിപ്രായഗതികളും പ്രവർത്തനസമ്പ്രദായങ്ങളും മി. നെഹ്റുവിന്റേതിനോടു് താരതമ്യപ്പെടുത്തുന്നതും സാദൃശ്യം കല്പിക്കുന്നതും അസ്ഥാനത്തായിരിക്കുമെന്നുള്ളതിനു സംശയമില്ല. ധ്രുവപ്രദേശങ്ങൾ പോലെ അന്തരമുള്ള രണ്ടന്തരീക്ഷങ്ങളിലാണു് അവർ വളർന്നതും ജീവിച്ചതും.

ബാരിസ്റ്റർ ബിരുദം നേടി ഇംഗ്ലണ്ടിൽ നിന്നു തിരിച്ചെത്തിയ നെഹ്റു പിതാവിന്റെ ചവുട്ടടികൾ പിന്തുടരുകയും അന്നു് അലഹബാദ് ചീഫ്ജസ്റ്റിസ്സായിരുന്ന ഗ്രിംവുഡ് മിയേർസിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ "ഒരു പക്ഷേ പിതാവിന്റെ പ്രശസ്തിയെപ്പോലും നിഷ്പ്രഭമാക്കുകയും" ചെയ്യുമെന്നാണു് മറ്റുള്ളവർ പ്രതീക്ഷിച്ചതു്. എന്നാൽ നിയതി മറിച്ചാണു് തീരുമാനിച്ചതു്. മഹാത്മാഗാന്ധിയാകുന്ന ഉജ്ജ്വലനക്ഷത്രം ഇൻഡ്യൻ ചക്രവാളത്തിലുദയം ചെയ്തിരുന്നു. ആ മഹാ മാന്ത്രികന്റെ മാസ്മരശക്തി ശ്രീ. നെഹ്റുവിനെ ഒരു തേജോ ഗോളമെന്നപോലെ ആകർഷിച്ചു് വശീകരിച്ചു. അദ്ദേഹം തന്റെ

പ്രവർത്തന മണ്ഡലം തിരഞ്ഞെടുത്തു. അതദ്ദേഹത്തിന്റെ ജീവിതത്തെ മാത്രമല്ല ഇൻഡ്യയുടെ ചരിത്രത്തെപ്പോലും മാററിരചിച്ചു.

രാജേന്ദ്രപ്രസാദ് അദ്ദേഹത്തിന്റെ ബന്ധുക്കളും മിത്രങ്ങളും പ്രതീക്ഷിച്ചതുപോലെതന്നെ ധാരാളം വരുമാനമുള്ള ഒരു പ്രശസ്ത അഭിഭാഷകനായി വളരെ വേഗത്തിലുയർന്നു. അദ്ദേഹത്തെ ദേശീയ പ്രവർത്തനങ്ങളും പ്രക്ഷുബ്ധമായ രാഷ്ട്രീയ സംഭവങ്ങളും ആകർഷിക്കാതിരുന്നിട്ടില്ല. എന്നാൽ ആദ്യഘട്ടങ്ങളിൽ ബുദ്ധിപരമായ ഒരു സാമീപ്യമല്ലാതെ ശാരീരികമായ അടുപ്പം അവയോടദ്ദേഹത്തിനുണ്ടായിരുന്നില്ല. കോളേജിൽ വിദ്യാഭ്യാസത്തിലെന്നപോലെ ഏകാഗ്രമായി തൊഴിൽപരമായ ജീവിതത്തിലും ശ്രദ്ധ കേന്ദ്രീകരിച്ച് ജീവിത മത്സരത്തിൽ വിജയിക്കുവാനദ്ദേഹം നിശ്ചയിച്ചിരുന്നു. യാദൃച്ഛികമായി അദ്ദേഹവും ഗാന്ധിജിയാകുന്ന മായാമനുഷ്യന്റെ ആകർഷണ വലയത്തിൽപെട്ട് ദേശാഭിമാനോജ്ജ്വലമായ അദ്ദേഹത്തിന്റെ പ്രേരണങ്ങൾക്കും പ്രചോദനങ്ങൾക്കും വശംവദനായി ജീവിതാഭിപ്രായങ്ങൾ മാററി എഴുതിത്തുടങ്ങുന്നു.

ഒരു സ്വാതന്ത്ര്യഭടനെന്ന നിലയിൽ ജവഹർലാൽ നെഹ്റുവിന്റെ രാഷ്ട്രീയമായ ചായ്‌വ് എപ്പോഴും വാമപക്ഷത്തേക്കായിരുന്നു. ഗാന്ധിയുഗത്തിനുമുൻപ് ഇൻഡ്യയ്ക്കു രാഷ്ട്രീയ നേതൃത്വം നൽകിയിരുന്ന ദേശാഭിമാനികളിൽ ബാലഗംഗാധര തിലകനായിരുന്നു അദ്ദേഹത്തിന്റെ ഏററവും വലിയ ആദരവിനു പാത്രമായിരുന്നത്. ഒരു കാലത്തദ്ദേഹം ആനിബെസന്റിന്റെ ഹോം റൂൾ ലീഗിനോട് അടുത്തബന്ധം സ്ഥാപിച്ചിരുന്നു. ചാരുകസാലയിലിരുന്നു രാഷ്ട്രീയതത്വങ്ങൾ പ്രസംഗിച്ചു ഉല്പതിഷ്ണുക്കളദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചിരുന്നില്ല. ഇംഗ്ലണ്ടിൽനിന്നു തിരിച്ചെത്തി തന്റെ സംസ്ഥാനത്തുള്ള ഗ്രാമങ്ങൾ സന്ദർശിക്കയും കർഷകരോടു സമ്പർക്കം സ്ഥാപിക്കയും ചെയ്യുമ്പോൾ ഇൻഡ്യയുടെ ഒരു നൂതനചിത്രമാണ് അദ്ദേഹത്തിന്റെ പുരോഭാഗത്തു പ്രത്യക്ഷപ്പെട്ടത്. അർദ്ധനഗ്നരും പട്ടിണിക്കാരും മർദ്ദിതരും നരകജീവിതമനുഭവിക്കുന്നവരുമായ ഒരു ജനതയെ അദ്ദേഹം മുൻപിൽ കണ്ടു. അതുകൊണ്ട് വ്യക്തികളുടെ ഉദ്ധാരണമല്ല സമൂഹത്തിന്റെ ഒന്നടങ്കമുള്ള ഉയർച്ചയാണ് ഇൻഡ്യയെ അഭിമുഖീകരിക്കുന്ന ഏററവും ആസന്നമായ പ്രശ്നമെന്നദ്ദേഹം ധരിച്ചു. മർദ്ദിതരും പീഡിതരും ദരിദ്രരും നികൃഷ്ടജീവിതം നയിക്കുന്നവരുമായ ഒരു ശ്രേഷ്ഠജനതയുടെ വക്താവായി മഹാത്മാഗാന്ധി രംഗപ്രവേശം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ ആഹ്വാനങ്ങളുടെ പ്രതിദ്ധ്വനി നെഹ്റുവിന്റെ ഹൃദയത്തിൽ വന്നലച്ച് ചില നൂതന ചലനങ്ങളുണ്ടാക്കിയതിലാശ്ചര്യപ്പെടുവാനൊ

സമീപിച്ചാൽ ഗാന്ധിമാർഗ്ഗങ്ങളിലെല്ലാമുള്ള അദ്ദേഹത്തിന്റെ വ്യതിചലനം ഒരു പടിമാത്രമായിരുന്നു. ഗാന്ധിജിയുടെ ആദർശലക്ഷ്യങ്ങളും പ്രവർത്തന പരിപാടികളും ശ്രീ. നെഹ്റുവിന്റെ ജീവിതഗതിയെത്തന്നെ സമൂലപരിവർത്തനം ചെയ്തു എന്നുള്ളതു ശരിയാണ്. എങ്കിലും ചോദ്യംചെയ്യാതെയും വിമർശിക്കാതെയും സ്വാഭിപ്രായങ്ങൾ ശക്തിപൂർവ്വം പ്രതിപാദിപ്പിക്കാതെയും യാതൊന്നും അദ്ദേഹം സ്വീകരിക്കുവാൻ തയാറായിരുന്നില്ല. ഗാന്ധിജി നെഹ്റുവിന്റെ അന്യാദൃശമായ ഭക്തി ബഹുമാനങ്ങൾക്കും പിതൃതുല്യമായ സ്നേഹത്തിനും പാത്രമായിരുന്നു. എന്നാൽ തന്റെ ബുദ്ധിക്കും യുക്തിക്കും ചിന്താഗതിക്കും ലോകപരിജ്ഞാനത്തിനും വിരുദ്ധമായ ഏതൊരു നിർദ്ദേശവും അതു ഗാന്ധിജിയിൽനിന്നു പുറപ്പെടുകയാണെങ്കിൽപോലും രൂക്ഷമായും കർക്കശമായും എന്നാൽ വസ്തുനിഷ്ഠമായും ചോദ്യം ചെയ്യുവാനും വിമർശിക്കുവാനും അദ്ദേഹം മടിച്ചിട്ടില്ല. നെഹ്റുവിന്റെ വ്യക്തിത്വവും അതുതന്നെയാണ്. ബുദ്ധിപരമായ സത്യസന്ധതയും ധാർമ്മികമായ ധീരതയുമാണ് അദ്ദേഹത്തിന്റെ രണ്ടു വിശിഷ്ടഗുണങ്ങൾ.

ചമ്പാരൻ സത്യാഗ്രഹത്തിനുശേഷം രാജേന്ദ്രപ്രസാദും ഗാന്ധിജിയുടെ അനുയായികളിലൊരാളായിത്തീർന്നു. ഗാന്ധിജിയുടെ പ്രവർത്തന പരിപാടികൾ ഒന്നൊന്നായി അദ്ദേഹത്തെ ആകർഷിക്കുവാൻ തുടങ്ങി. ആ ധീരതയും ത്യാഗസന്നദ്ധതയും സത്യസന്ധതയും സേവനകാംക്ഷയും അദ്ദേഹത്തെ ആശ്ചര്യപ്പെടുത്തുന്നു. അദ്ദേഹം ഗാന്ധിജിയെ തന്റെ ഗുരുവായി വരിക്കുന്നു. ഗാന്ധിജിയുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും മാർഗ്ഗദർശനവും ചോദ്യം ചെയ്യുകയെന്ന പ്രശ്നം പിന്നീട് രാജേന്ദ്രബാബുവിനെ സംബന്ധിച്ചിടത്തോളമുദിക്കുന്നില്ല. ഗാന്ധിജിയോടുകൂടി ഏതാനും മാസങ്ങൾ കഴിച്ചുകൂട്ടുകയും അദ്ദേഹത്തിന്റെ മാർഗ്ഗങ്ങളും ലക്ഷ്യങ്ങളും നേരിട്ടു കണ്ടു മനസ്സിലാക്കുകയും ചെയ്തതിനുശേഷം യാതൊരു കലവറയും കൂടാതെയാണ് പ്രസാദ് ഗാന്ധിജിയുടെ നേതൃത്വം സ്വീകരിക്കുവാനും ഏതഗ്നിപ്പരീക്ഷകളിൽ കൂടിയും അദ്ദേഹത്തോടൊന്നിച്ച് കടന്നുപോകുവാനും നിശ്ചയിച്ചതു്. ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനം ഇൻഡ്യയിലെ മററു കാൺഗ്രസ്സ് പ്രവർത്തകർ അവരുടെ ബുദ്ധിയാകുന്ന ഉരകല്ലിൽ മാററുരച്ചുനോക്കി പരിശോധിക്കുമ്പോൾ രാജേന്ദ്രപ്രസാദ് തന്റെ വക്കീൽവൃത്തിയും നാലായിരം രൂപാ പ്രതിമാസവരുമാനവും സുഖാനുഭോഗങ്ങളുമുപേക്ഷിച്ച് ആ പ്രസ്ഥാനതത്വങ്ങൾ അംഗീകരിക്കുവാനുള്ള സന്നദ്ധത പരസ്യമായി പ്രഖ്യാപിക്കുന്നു. പിന്നീട് ഗാന്ധിജിയെ വിമർശിക്കുവാനോ അദ്ദേഹത്തിന്റെ പരിപാടികളെ ചോദ്യം ചെയ്യുവാനോ അദ്ദേഹം ഒരിക്കൽപോലും തയ്യാറായിട്ടില്ല. നെഹ

പാധികമായ അനുസരണയല്ലാതെ വിമർശനപരമായ സമീപനമദ്ദേഹത്തിനു സാധ്യമായിരുന്നില്ല. മഹാത്മാഗാന്ധി സത്യാഗ്രഹപരിപാടികൾ പിൻവലിച്ച് നിസ്സഹകരണ പ്രസ്ഥാനത്തെ ദുർബലപ്പെടുത്തുന്നതായിരാക്ഷേപമൊട്ടുകളുള്ള അക്ഷമരും സാഹസികരുമായ കാൺഗ്രസ്സ് പ്രവർത്തകർ മുറവിളികൂട്ടുമ്പോൾ പ്രസാദ് തന്റെ സമ്പൂർണ്ണമായ സഹകരണം കൊണ്ട് ഗാന്ധിജിയുടെ ഹസ്തങ്ങൾ ശക്തിപ്പെടുത്തുന്നു. "ഞാൻ ഒരു കപ്പ് വിഷം പകർന്ന് കൊടുക്കയാണെങ്കിൽ അതുപോലും കുടിക്കുവാൻ സന്നദ്ധതയുള്ള ഒരാളെങ്കിലും കാൺഗ്രസ്സിലവശേഷിച്ചിട്ടുണ്ടെന്ന്" 1948 ൽ ഗാന്ധിജി സമാശ്വസിക്കവെ അദ്ദേഹം രാജേന്ദ്രപ്രസാദിന്റെ ഭക്തിവിശ്വാസങ്ങളെ പ്രശംസിക്കമാത്രമാണ് ചെയ്തത്. ഗാന്ധിജിയുടെ നയങ്ങളും മാറ്റങ്ങളും ചിലപ്പോൾ ബുദ്ധിശൂന്യമെന്നു തോന്നുന്ന പരിപാടികളും ഒരു എതിർശബ്ദംപോലും പുറപ്പെടുവിക്കാതെ സ്വീകരിക്കുവാൻ രാജേന്ദ്രബാബു ഒരിക്കലും മടിച്ചിട്ടില്ല. ഗാന്ധിജി നെഹ്റുവിനെ വാത്സല്യനിധിയായ ഒരു പിതാവിനെപ്പോലെ പുത്രനിർവ്വിശേഷമായി സ്നേഹിക്കയും 1942 ൽ തന്റെ അനന്തരഗാമിയായി നിർദ്ദേശിക്കയും ചെയ്തു. രാജേന്ദ്രപ്രസാദിനെ തന്റെ ഏറ്റവും അടുത്ത ഒരു സഹപ്രവർത്തകനും തന്റെ സിദ്ധാന്തങ്ങളും വീക്ഷണകോടിയും നിസ്സന്ദേഹമായി അംഗീകരിച്ചിട്ടുള്ള ഒരു തത്വജ്ഞാനിയുമായി ഗാന്ധിജി ആദരിച്ചു.

വിധിനിർണ്ണായകമായ ഘട്ടങ്ങളിൽപോലും മൌലികമായ പ്രശ്നങ്ങളെപ്പറ്റി ഗാന്ധിജിയും ശ്രീ. നെഹ്റുവിനും നികത്താനാവാത്ത വിടവുകളുള്ള അഭിപ്രായ ഭിന്നതകളുണ്ടായിരുന്നിട്ടുണ്ടെങ്കിലും അവർ തമ്മിലുള്ള വ്യക്തിപരമായ സൌഹാർദ്ദത്തിനൊരിക്കലും ഉലച്ചിൽ തട്ടിയിരുന്നില്ല. പരസ്പരം മനസ്സിലാക്കുവാനും വിട്ടുവീഴ്ചകൾ ചെയ്യുവാനും രണ്ടുപേരും എപ്പോഴും തയ്യാറായിരുന്നു. ഗാന്ധിജിയിൽനിന്ന് ഭിന്നിച്ചുകൊണ്ടുള്ള ഒരു രാഷ്ട്രീയ ജീവിതം ശ്രീ. ജവഹർലാലിന്റെ സങ്കല്പത്തിനപ്പോലും അതീതവുമായിരുന്നു. നെഹ്റുവിന്റെ എതിർപ്പുകൾ എപ്പോഴും ക്ഷമിച്ചുവരുത്തുവാനും അതു ശ്രദ്ധയോടെ ശ്രവിക്കുവാനും ഗാന്ധിജി തയ്യാറായിരുന്നു. ഈ കൊടുങ്കാറ്റിനെ നിയന്ത്രിച്ച് സാന്ത്വനപ്പെടുത്തേണ്ടതിന്റെ ആവശ്യവും അതുമൂലമുണ്ടാകാവുന്ന നേട്ടങ്ങളും ഗാന്ധിജിയെപ്പോലെ മററാരും ഗ്രഹിച്ചിരുന്നില്ല. യുവത്വത്തിന്റെ സാഹസികതയും വിപ്ലവാത്മകമായ ചിന്താഗതിയും വ്യക്തിപരമായ വാത്സല്യംകൊണ്ടും തത്വപരമായ വാദമുഖങ്ങൾകൊണ്ടും നിയന്ത്രിച്ചും, സൌമ്യപ്പെടുത്തിയും, കാൺഗ്രസ്സിന്റെ ഐക്യം നിലനിർത്തി ദേശീയ സമരത്തിന്റെ ഉഗ്രത വർദ്ധിപ്പിക്കുവാൻ ഗാന്ധിജിക്കു കഴിഞ്ഞു.

ഈ വസ്തുതകളുടെ വെളിച്ചത്തിൽ വേണം പ്രസിഡന്റെന്ന നിലയിൽ രാജേന്ദ്രപ്രസാദിനും പ്രധാനമന്ത്രിയെന്ന നിലയിൽ നെഹ്റുവിനും തമ്മിൽ ഒരു ദശാബ്ദകാലത്തോളമുണ്ടായിരുന്ന ബന്ധങ്ങൾ പരിശോധിക്കുവാൻ. രാഷ്ട്രീയലോകത്ത് ഗാന്ധിജിയുടെ അനന്തരഗാമിയും അവകാശിയും നെഹ്റുവായിരുന്നു. എന്നാൽ ആത്മീയലോകത്തും ഗാന്ധിജിയുടെ ഇതരപ്രവർത്തനരംഗങ്ങളിലും അദ്ദേഹത്തിന്റെ അനന്തരഗാമി രാജേന്ദ്രപ്രസാദായിരുന്നു. ഗാന്ധിജിയുടെ സാങ്കേതിക മാർഗ്ഗങ്ങളും നയകൗശല്യവും രഞ്ജകമനോഭാവവും ഐക്യബോധവും അവയുടെ വ്യാപ്തിയിലും പൂർണ്ണതയിലുംമനസ്സിലാക്കുവാനും ഇൻഡ്യയുടെ ദാർഢ്യത്തിനും വികാസത്തിനും പുരോഗതിയ്ക്കും അഭിവൃദ്ധിയ്ക്കും അവ എത്രമാത്രം അനപേക്ഷണീയങ്ങളാണെന്ന ധരിക്കുവാനും ഗാന്ധിജിയെപ്പോലെതന്നെ പ്രസാദിനും കഴിഞ്ഞിരുന്നു. ഇൻഡ്യയുടെ പ്രസിഡന്റെന്ന നിലയിൽ നൈസർഗ്ഗികമായ ഈ ഗുണവിശേഷങ്ങൾ യഥാകാലം യഥായോഗ്യം പ്രയോഗിക്കുവാനും കലർപ്പില്ലാത്ത ആത്മാർത്ഥതയും സൌഹാർദ്ദവും ഐക്യവും എല്ലാ പ്രവർത്തനരംഗങ്ങളിലും പ്രദർശിപ്പിക്കുവാനുമദ്ദേഹത്തിനു കഴിഞ്ഞു. പ്രസിഡന്റും പ്രധാനമന്ത്രിയുമെന്ന നിലയിലുള്ള ഔദ്യോഗികബന്ധം ആരംഭിക്കുന്നതിനുമുൻപ് കാൺഗ്രസ്സ് സംഘടനയിൽ ഈ രണ്ടു നേതാക്കന്മാർക്കുമുണ്ടായിരുന്ന പരസ്പരബന്ധങ്ങളെപ്പററിക്കൂടി അല്പം ചിലതു പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

1936 ൽ നെഹ്റുവീണ്ടും കാൺഗ്രസ്സദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടിരുന്നു. ഉപ്പുസത്യാഗ്രഹവും അതിനെ തുടർന്നുള്ള സംഭവവികാസങ്ങളും ഗവർമെൻറിന്റെ ഭീകരമായ മർദ്ദനങ്ങളും കാൺഗ്രസ്സിനെ ഒട്ടുവളരെ ദുർബലപ്പെടുത്തിയിരുന്ന കാലഘട്ടമായിരുന്നു അത്. കാൺഗ്രസ്സിന്റെ അംഗസംഖ്യപോലും അന്നു വളരെ ഇടിഞ്ഞിരുന്നു. ഗാന്ധിജി ഊർജ്ജിതമായ രാഷ്ട്രീയപ്രവർത്തനങ്ങളിൽനിന്നു വിരമിച്ച് ഹരിജനക്ഷേമപ്രവർത്തനങ്ങളിലേയ്ക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിച്ചുവിട്ടിരുന്നു. ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിൽ കാൺഗ്രസ്സിനകത്തുതന്നെ ഒരു സോഷ്യലിസ്റ്റ്പാർട്ടി രൂപം പൂണ്ടിരുന്നകാര്യം ഇതിനുമുൻപ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. പ്രസാദ്, പട്ടേൽ, രാജഗോപാലാചാരി തുടങ്ങിയ ഉന്നത നേതാക്കന്മാർക്ക് ഈ സോഷ്യലിസ്റ്റ് ഗ്രൂപ്പിനോടുണ്ടായിരുന്ന പ്രത്യയശാസ്ത്രപരമായ വിഭിന്നതകൾ പൂർവ്വാധികം പ്രബലപ്പെട്ടിരുന്നു. സോഷ്യലിസ്റ്റ്പാർട്ടി അവരുടെ നേതാവായി ഗണിച്ചിരുന്നത് നെഹ്റുവിനെ ആയിരുന്നെങ്കിലും അദ്ദേഹം അതിൽ ചേരുവാൻ വിസമ്മതിച്ചു. പക്ഷെ അദ്ദേഹത്തിന്റെ അനുഭാവവും ചാ

യും ഈ ഗ്രൂപ്പിനോടായിരുന്നു എന്ന കാര്യം പരസ്യമായ ഒരു വസ്തുതയായിരുന്നു.

1936 ൽ കാൺഗ്രസ്സ് പ്രസിഡൻറായി നെഹ്റുവിനെ തിരഞ്ഞെടുത്തത് പരസ്യമായ സംഘട്ടനങ്ങൾക്ക വഴിവച്ചേക്കുമെന്നദ്ദേഹത്തിൻെറ മിത്രങ്ങൾ ശങ്കിച്ചിരുന്നു. രാജേന്ദ്രപ്രസാദ് ഈ ഘട്ടത്തിൽ നെഹ്റുവിനയച്ച ഒരു സ്വകാര്യകത്തിൽ ഇങ്ങിനെ എഴുതി "നിങ്ങളുടെ വീക്ഷണ കോടിയും എൻേറയും വല്ലഭായിപട്ടേൽ ജംനാലാൽ ബജാജ് തുടങ്ങിയവരുടെയും വീക്ഷണ കോടിയും ചില വിഭിന്നതകളുണ്ടെന്ന് എനിക്കറിയാം. ആ വിഭിന്നതകൾ മൗലികമായ കാര്യങ്ങളെ സംബന്ധിക്കുന്നവയാണെന്നും എനിക്കറിയാം............നമ്മുടെ പ്രവർത്തനമാർഗ്ഗങ്ങൾക്കും പരിപാടികൾക്കും അതിൽ കടന്ന വ്യത്യസ്തതകളുണ്ടായില്ലെങ്കിൽ നമുക്ക് ഒന്നിച്ചു ഇടപെട്ട് പ്രവർത്തിക്കുവാൻ കഴിയുമെന്ന് ഞാൻ വിശ്വസിക്കുന്നു........ഇന്ന് പാർട്ടിയെ അഭിമുഖീകരിക്കുന്ന ദുർഘടങ്ങൾ ഇന്നത്തെ സ്ഥിതിഗതികളിൽ അന്തർലീനമായി സ്ഥിതിചെയ്യുന്നവയാണ്. അതുകൊണ്ട് അഭിപ്രായങ്ങളുടെയും അടിച്ചുറ്റിക്കുവാനോ പൂർണ്ണമായ വ്യതിയാനങ്ങൾ ഉണ്ടാക്കുവാനോ സാധ്യമല്ല എന്നെനിക്കു തോന്നുന്നു." മി. നെഹ്റുവിന് ഇഷ്ടമുള്ളവരെ ചേർത്ത് വർക്കിംഗ് കമ്മററി സംഘടിപ്പിക്കുവാനും ഹിതാനുസരണം സംഭവങ്ങൾക്ക് രൂപം കൊടുക്കുവാനുമുള്ള സ്വാതന്ത്ര്യം അനുവദിക്കുവാൻ ഈ വലതുപക്ഷം തയാറായിരുന്നു എന്നാണ് ഈ കത്തിൻെറ അർത്ഥം. എന്നാൽ അതിലന്തർഭവിക്കുന്ന ഭീഷണി മി. നെഹ്റു മനസ്സിലാക്കാതിരുന്നില്ല. മൗലികമായ പരിവർത്തനങ്ങളൊന്നുംതന്നെ ഉണ്ടാക്കാമെന്ന് വ്യാമോഹിക്കരുതെന്നും സ്ഥിതിഗതികൾ അതനുവദിക്കയില്ലെന്നുമായിരുന്നു ഈ കത്തിലെ വ്യംഗ്യം. ഈ വലതുപക്ഷ നേതൃത്വം തന്നെയാണ് സംഘടനയെ അടക്കി ഭരിച്ചിരുന്നതെന്ന കാര്യവും ശ്രീ. നെഹ്റുവിനു ബോധ്യമായിരുന്നു. അതുകൊണ്ട് രാജേന്ദ്രപ്രസാദിൻെറ കത്ത് വലതുപക്ഷ നേതൃത്വവും നെഹ്റുവും തമ്മിലുണ്ടായതും അടുത്ത ഏതാനം വർഷങ്ങളിലേയ്ക്കു നീണ്ടുനിന്നതുമായ സംഘട്ടനങ്ങളുടെ ഒരു ആരംഭം മാത്രമായി പരിഗണിക്കാവുന്നതാണ്.

ഗാന്ധിജിയുടെ നിർബന്ധമനുസരിച്ചാണ് നെഹ്റു പ്രസിഡൻറുപദം സ്വീകരിച്ചത്. "നിങ്ങൾ തിരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ (തിരഞ്ഞെടുക്കപ്പെടുമെന്ന തീർച്ചയാണ്) അതു നിങ്ങൾ പ്രതിനിധാനം ചെയ്യുന്ന തത്വങ്ങളുടെയും വിജയമായിരിക്കും" എന്ന് ഗാന്ധിജി അദ്ദേഹത്തിനുറപ്പു നൽകുകയും ചെയ്തിരുന്നു. എന്നാൽ കാൺഗ്രസ്സിനെപ്പോലുള്ള ഒരു വൻപിച്ച സംഘടനയെ ഒരേകവ്യക്തിയ്ക്ക് മാത്ര

രായി നയിച്ചുകൊണ്ടുപോകുവാൻ സാധ്യമല്ലെന്നു് ഒരു മുന്നറിവുമദ്ദേഹം നൽകാതിരുന്നില്ല. വാമപക്ഷവും വലതുപക്ഷവും തമ്മിലുള്ള അകൽച്ച ലഘൂകരിച്ചു് സംഘടനയുടെ ഐക്യം സംരക്ഷിക്കയെന്നുള്ളതായിരുന്നു നെഹ്റുവിനെപ്പോലെ വാമപക്ഷത്തോടനുഭാവമുള്ള ഒരാളെ കാൺഗ്രസ്സ് പ്രസിഡൻറായി തിരഞ്ഞെടുക്കുവാൻ മഹാത്മജിയെ പ്രേരിപ്പിച്ച പ്രധാനലക്ഷ്യം. തൻെറ ആനുകൂല്യവും സ്നേഹബഹുമാനങ്ങളുംകൊണ്ടു് സുരക്ഷിതനായിരുന്ന നെഹ്റുവിനെ വലതുപക്ഷം അംഗീകരിക്കുമെന്നു് ഗാന്ധിജിക്കു വിശ്വാസമുണ്ടായിരുന്നു. അതുപോലെ തന്നെ വാമപക്ഷങ്ങളുടെ അഭിപ്രായഗതി പ്രതിഫലിപ്പിക്കുന്ന ശ്രീ. നെഹ്റു അവർക്കും സ്വീകാര്യനായിരിക്കുമല്ലോ!

1935-ൽ ബ്രിട്ടീഷ് പാർലമെൻറ് പാസാക്കിയ ഭരണഘടന അംഗീകരിച്ചു് കാൺഗ്രസ്സ് അധികാരത്തിൽ പ്രവേശിക്കണമോ എന്ന മൗലികപ്രശ്നം ആലോചനയ്ക്കുവന്നതു് 1936-ൽ നെഹ്റുവിൻെറ ആദ്ധ്യക്ഷത്തിൽ നടന്ന കാൺഗ്രസ്സ് സമ്മേളനത്തിലായിരുന്നു എന്ന കാര്യം വായനക്കാരോർമ്മിക്കുമല്ലോ. സ്വതന്ത്ര ഗവർമ്മെൻറുകളെ സംബന്ധിച്ചിടത്തോളം, ഉത്തരവാദഭരണം എന്താണു് അതിൻെറ പൂർണ്ണതയിൽതന്നെ ഭരണഘടന അനുവദിച്ചിരുന്നതുകൊണ്ടു് കാൺഗ്രസ്സ് പ്രൊവിൻസുകളിൽ മന്ത്രിസഭകൾ സംഘടിപ്പിക്കണമെന്ന ആശയത്തിനു് പ്രാബല്യം സിദ്ധിച്ചിരുന്നു. എന്നാൽ കാൺഗ്രസ്സ് തിരഞ്ഞെടുപ്പുകളിൽ മത്സരിച്ചു് വിജയംവരിച്ചാൽതന്നെയും കേന്ദ്രത്തിൽ നാമമാത്രമായ അധികാരം പോലും ജനങ്ങൾക്കു് നൽകിയിട്ടില്ലാത്തതുകൊണ്ടു് കാൺഗ്രസ്സിൻെറ ഏതൊരു പരിപാടിയും ഭരണഘടനയെ ശിഥിലപ്പെടുത്തുവാൻവേണ്ടി ഉള്ളതായിരിക്കണമെന്നായിരുന്നു മി. നെഹ്റുവിന്റെ വാദം. കൂടാതെ കാൺഗ്രസ്സ് സംഘടനയ്ക്കുതന്നെ വാമപക്ഷത്തേയ്ക്കു് ഒരു ചായ്വുണ്ടാകണമെന്നദ്ദേഹമഭിലഷിച്ചു. കാൺഗ്രസ്സിന്റെ ജനസമ്പർക്കവും ഗാന്ധിജിയുടെ ആഗമനത്തിനുശേഷം സംഘടനയുടെ പ്രവർത്തനങ്ങളിലുണ്ടായിക്കാണുന്ന പുരോഗതിയും കർഷകരുടെയും തൊഴിലാളികളുടെയും ഇടയിൽ പ്രത്യക്ഷപ്പെട്ട ഉണർവും ഇതിലേയ്ക്കു സഹായകമായിരിക്കുമെന്നദ്ദേഹം പ്രതീക്ഷിച്ചു.

എന്നാൽ സമ്മേളനത്തിനു മുൻപുള്ള വർക്കിംഗ് കമ്മിററിയിലും എ. ഐ. സി. സിയിലും അദ്ദേഹത്തിനുണ്ടായ അനുഭവങ്ങൾ പ്രത്യാശയ്ക്കിട നൽകിയില്ല. രാജ്യത്തു് പൊതുവിൽ പ്രത്യക്ഷപ്പെട്ടിരുന്ന ഉണർവും അഭിനിവേശങ്ങളും കാൺഗ്രസ്സ് പ്രതിഫലിപ്പിക്കണമെന്നുള്ള ലക്ഷ്യത്തോടുകൂടി പരിവർത്തനാത്മകവും വാമപക്ഷത്തിൻെറ അഭിപ്രായങ്ങളോടു് കൂടുതലടുപ്പമുള്ളതുമായ പല പ്രമേയങ്ങളും അദ്ദേഹം ഹാജ

രാക്കിയെങ്കിലും എ. ഐ. സി. സി മൌലികമായ ഭേദഗതികളോടുകൂടിമാത്രമേ അവ പാസാക്കിയുള്ളു. അതുപോലെതന്നെ മന്ത്രിസഭ സംഘടിപ്പിക്കുന്ന പ്രശ്നം എ. ഐ. സി. സി. മറെറാരവസരത്തിലേക്കു മാററിവച്ചു.

കാൺഗ്രസ്സിന്റെ നിയന്ത്രണം അപ്പോഴും വലതുപക്ഷത്തിന്റെ കയ്യിലൊതുങ്ങിയിരുന്നു എന്നു മനസ്സിലാക്കിയ മി. നെഹ്റു ആദ്യം രാജിസമർപ്പിക്കുവാൻ ആഗ്രഹം പ്രകടിപ്പിച്ചു എങ്കിലും അതിന്റെ ഭവിഷ്യത്തുകളെപ്പററി ആലോചിച്ച് ആ ഉദ്യമമുപേക്ഷിച്ചു. അദ്ദേഹത്തിന്റെ ഉജ്ജ്വലമായ അദ്ധ്യക്ഷപ്രസംഗത്തിൽ ഇദം പ്രഥമമായി ലോക സംഭവങ്ങളെ അദ്ദേഹം അവലോകനം ചെയ്തിരുന്നു. ആഭ്യന്തരമായ കാര്യങ്ങളെപ്പററി പരാമർശിക്കുമ്പോൾ, കാൺഗ്രസ്സിലെ അന്നത്തെ ഉന്നതന്മാരുടെ നേതൃത്വം ജനാഭിലാഷങ്ങളെ പ്രതിഫലിപ്പിക്കുന്നില്ലെന്നദ്ദേഹം അപലപിച്ചിരുന്നു. ഇതു വലതുപക്ഷത്തിന്റെ നേക്കുള്ള പരോക്ഷമായ ഒരാഘാതമായി വ്യാഖ്യാനിക്കപ്പെട്ടു. നെഹ്റുവിന്റെ അദ്ധ്യക്ഷപ്രസംഗം തങ്ങളുടെ വിജയമായി സോഷ്യലിസ്ററുകാർ വ്യാഖ്യാനിച്ചു. വലതുപക്ഷങ്ങൾക്കെതിരെ പ്രയോഗിച്ച ശരമ്പ് അവരുടെ ഹൃദയങ്ങളിൽ കടന്നു ചെന്ന് ചില വ്രണങ്ങളുണ്ടാക്കി.

കാൺഗ്രസ്സ് സമ്മേളനത്തിനു ശേഷം ചേർന്ന വർക്കിംഗ് കമ്മിററിയിൽവെച്ച്, തന്നെ ഒററപ്പെടുത്തി വലതുപക്ഷങ്ങൾ എതിർക്കുന്നതായി ശ്രീ. നെഹ്റുവിനു അനുഭവപ്പെട്ടു. പുതിയ വർക്കിംഗ് കമ്മററിയിൽ അദ്ദേഹം നാലു സോഷ്യലിസ്ററ് പാർട്ടി അംഗങ്ങളെ ഉൾപ്പെടുത്തിയിരുന്നു എങ്കിലും സംഘടനയിലും വർക്കിംഗ് കമ്മററിയിലുമുള്ള ഭൂരിപക്ഷം വലതുപക്ഷങ്ങൾക്കുതന്നെയായിരുന്നു. അടുത്ത രണ്ടു മാസങ്ങളിൽ ശ്രീ. നെഹ്റു കാൺഗ്രസ്സ്പ്രസിഡണ്ടെന്ന നിലയിൽ ഇൻഡ്യയിലെ എതാനും ഭാഗങ്ങളിൽ ഒരു പര്യടനം നടത്തി. സോഷ്യലിസ്റ്റ് ആശയങ്ങളും ചിന്താഗതിയും ജനമദ്ധ്യത്തിൽ പ്രചരിപ്പിക്കുവാനദ്ദേഹം ഈ അവസരം വിനിയോഗിച്ചു. കാൺഗ്രസ്സ് സമ്മേളനത്തിൽ പാസാക്കിയ പ്രമേയങ്ങളുടെ ഉദ്ദേശവും ലക്ഷ്യവും ഇൻഡ്യയിൽ സോഷ്യലിസം സ്ഥാപിക്കുകയെന്നുള്ളതാണെന്നദ്ദേഹം തന്റെ പ്രസംഗങ്ങളിലൂന്നിപ്പറഞ്ഞിരുന്നു. കാൺഗ്രസ്സിലെ വലതുപക്ഷങ്ങൾ വല്ലാതെ ക്ഷോഭിച്ചു. കാൺഗ്രസ്സിനെ സോഷ്യലിസത്തിലേക്കു വലിച്ചിഴയ്ക്കുന്ന ഈ നടപടി തടഞ്ഞില്ലെങ്കിൽ അതു സംഘടനയെതന്നെ ശിഥിലപ്പെടുത്തുമെന്നവർ ഭയപ്പെട്ടു. ഈ രണ്ടാശയങ്ങളും തമ്മിൽ ഒരൊത്തുതീർപ്പ് സാധ്യമായിരുന്നില്ല. അതുകൊണ്ട് സംഘട്ടനം അനിവാര്യമായിത്തീർന്നു.

1936 ജൂൺമാസത്തിൽ രാജേന്ദ്രപ്രസാദ്, രാജഗോപാലാചാരി, പട്ടേൽ, തുടങ്ങി ആറംഗങ്ങൾ വർക്കിംഗ് കമ്മററിയിൽനിന്ന് രാജിവച്ചു. അവരുടെ വക്താവെന്ന നിലയിൽ രാജേന്ദ്രപ്രസാദ് നിഹ്റുവിനയച്ച കത്തിലിങ്ങനെ പറഞ്ഞിരുന്നു: —

„ഇത ഘട്ടത്തിൽ പ്രസിഡൻറും വർക്കിംഗ് കമ്മററിയിലെ മററു സോഷ്യലിസ്റ്റംഗങ്ങളും സോഷ്യലിസത്തെപ്പററി പ്രസംഗിക്കുന്നതും ഊന്നിപ്പറയുന്നതും കാൺഗ്രസ്സ് സോഷ്യലിസം അംഗീകരിച്ചിട്ടില്ലാത്തതുകൊണ്ട് രാജ്യത്തിൻെറ ഉത്തമതാല്പര്യങ്ങൾക്കും രാഷ്ട്രത്തിൻെറ മുഖ്യലക്ഷ്യമായി നാം എല്ലാം കരുതുന്ന സ്വാതന്ത്ര്യസമരത്തിനും വിഘാതമായിരിക്കുമെന്ന ഞങ്ങൾ വിചാരിക്കുന്നു. വർക്കിംഗ് കമ്മററി നിങ്ങളുടെ ഹിതാനുസാരമല്ല സംഘടിക്കപ്പെട്ടിട്ടുള്ളതെന്നും നിങ്ങൾ അതു് അടിച്ചേല്പിച്ചതുകൊണ്ട് സ്വന്ത നിശ്ചയങ്ങൾക്കെതിരായി അതു് സ്വീകരിക്കമാത്രമാണ് ചെയ്തിട്ടുള്ളതെന്നും നിങ്ങൾ വിചാരിക്കുകമാത്രമല്ല പറയുകയും ചെയ്തിട്ടുണ്ട്. എന്നാൽ ലക്നോയിൽ നടന്ന സംഭവങ്ങളെപ്പററി ഞങ്ങൾക്കുള്ള അഭിപ്രായം നേരെമറിച്ചാണ്......... രാഷ്ട്രത്തിൻെറ മുൻപിലുള്ള പ്രവർത്തനങ്ങളെ സംബന്ധിച്ചിടത്തോളം വിശേഷിച്ചും തിരഞ്ഞെടുപ്പിനെ സംബന്ധിച്ചിടത്തോളം നിങ്ങളുടെ പ്രചാരണം തുലോം ദോഷകരമാണ്.

ഗാന്ധിജി ഇടപെട്ടതിൻെറ ഫലമായി ഈ രാജിക്കത്തു് പിൻവലിക്കപ്പെട്ടു. ശ്രീ. നെഹ്റുവിൻെറ വികാരങ്ങളെ വ്രണപ്പെടുത്തിയതിന് ഈ ആറു നേതാക്കന്മാരും ക്ഷമായാചനം ചെയ്യുകയുണ്ടായെങ്കിലും അവരുടെ ആരോപണങ്ങൾ അവർ പിൻവലിച്ചില്ല. ശ്രീ. നെഹ്റുവിൻെറ വികാരങ്ങൾ എത്രമാത്രം ക്ഷതപ്പെട്ടിരുന്നുഎന്ന് അദ്ദേഹം ഗാന്ധിജിക്കു എഴുതിയ കത്തു് വെളിപ്പെടുത്തി. അതിലദ്ദേഹം ഇങ്ങനെ പറഞ്ഞിരുന്നു, „ഞാൻ വീണ്ടും രാജേന്ദ്രപ്രസാദിൻെറ കത്തും അതിലെ ശക്തിയേറിയ കുററപത്രവും വീണ്ടും വായിച്ചു........ എൻെറ പ്രവർത്തനങ്ങൾ കാൺഗ്രസ്സിൻെറ താല്പര്യങ്ങൾക്കു ഹാനികരമാണെന്നാണ് മുഖ്യമായ ആരോപണം........ എത്ര മൃദുലമായി പറഞ്ഞാലും അതിൻെറ അർത്ഥമിതാണ്. ഞാൻ അസഹനീയനായ ഒരു ഉപദ്രവകാരിയാണെന്നും കർമ്മശേഷി, പ്രസരിപ്പ്, ആത്മാർത്ഥത, വ്യക്തിത്വം, തുടങ്ങി ജനങ്ങളെ ആകർഷിക്കാവുന്ന എൻെറ ഗുണങ്ങൾ ഒരു അപകടകരമായ വാഹനത്തോട് ഘടിപ്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് വിപൽക്കാരകനാണെന്നും ആകുന്നു അതിൻെറ അർത്ഥം........ ഒരു പക്ഷെ തെററുകൾ എൻേറതുതന്നെയായിരിക്കാം........ എന്നാൽ ഇന്നു് നമ്മുടെ ചെറുസംഘത്തെക്കൂട്ടി ബന്ധിക്കുന്ന ഭക്തിവിശ്വാസങ്ങൾ നഷ്ട

പ്പെട്ടിരിക്കുന്ന എന്ന വസ്തുവ അവശേഷിക്കുന്നു. ഇതു് യാന്ത്രികമായ ഒരു ബന്ധമാണ്. ഇതുവഴിയും കോപവും അടിച്ചമർത്തലും പ്രകടവുമാണ്. ........ ഒരു വിശാലമായ ഐക്യത്തിന് പ്രാധാന്യം കല്പിച്ചുകൊണ്ടു് ചില തീരുമാനങ്ങളെക്കാൾ ആലോചിക്കുവാനുള്ള ക്ഷമ ഒന്നുനിലയിൽ എന്റെ ആശയങ്ങളെ ഏറ്റവും മിതമായ സ്വരത്തിൽ പ്രകാശിപ്പിക്കുവാൻ ഞാൻ ശ്രമിച്ചു. എന്റെ സമീപനം ശാന്തവും അവ്യക്തവുമായിരുന്നിട്ടുകൂടിയും അതു വിപൽക്കരവും ദോഷകരവുമായി എന്റെ സഹപ്രവർത്തകന്മാർ പരിഗണിക്കുന്നു."

അടിസ്ഥാനപരമായ ഈ അഭിപ്രായ ഭിന്നതകൾമൂലം നെഹ്റു രാജിവയ്ക്കുവാൻ തീരുമാനിച്ചു. മാത്രമല്ല ഈ പ്രശ്നം അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിറ്റിയുടെ മുമ്പിൽ സമർപ്പിക്കുവാനും അദ്ദേഹം നിശ്ചയിച്ചു.

ശ്രീ. നെഹ്റുവിന്റെ കത്തിന് ഗാന്ധിജി അയച്ച മറുപടി ഇതായിരുന്നു. "നിങ്ങളുടെ സഹപ്രവർത്തകന്മാർക്ക് നിങ്ങളുടെ ധീരതയും സത്യസന്ധതയും ഇല്ലെന്നുള്ളതാണ് വാസ്തവം. അതിന്റെ ഫലം വിനാശകരമായിരുന്നു. നിങ്ങളോടു് എപ്പോഴും നിർഭയമായും നിയന്ത്രണം കൂടാതെയും കാര്യങ്ങൾ തുറന്നു പറയണമെന്നു് ഞാൻ എപ്പോഴും അവരോടാവശ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ വേണ്ടത്ര ധീരതയില്ലാത്തതുകൊണ്ടും അവർ പറഞ്ഞിട്ടുള്ളതെല്ലാം അവ്യക്തമായിരുന്നതുകൊണ്ടും നിങ്ങൾ കോപിഷ്ഠനായിത്തീർന്നു. നിങ്ങളുടെ ശാസനകളും അധികാരമട്ടും സർവ്വോപരി നിങ്ങൾ സ്വയം അവകാശപ്പെടുന്നതായി അവർ വിശ്വസിക്കുന്ന അപ്രമാദിത്വവും ഉന്നതവിജ്ഞാനവും അവരെ അസ്വസ്ഥരാക്കുന്നു. നിങ്ങൾ അവരോടു് വേണ്ടത്ര വിനയം പ്രദർശിപ്പിക്കുന്നില്ലെന്നും സോഷ്യലിസ്റ്റുകളുടെ പരിഹാസങ്ങളിലും തെറ്റിദ്ധാരണാജനകങ്ങളായ ആരോപണങ്ങളിലും നിന്നു് അവർക്കു് സംരക്ഷണം നൽകുന്നില്ലെന്നും അവർ വിചാരിക്കുന്നു. നിങ്ങൾ അപരിത്യാജ്യനാണെന്നവർക്കറിയാം."

ഇതു് ശോകാന്തമുള്ള ഒരു വിനോദനാടകമായി പരിഗണിച്ചാൽ മതിയെന്നും വ്യത്യാസങ്ങൾ എ. ഐ. സി. സിയിൽ കൊണ്ടുചെന്നു് അലക്കേണ്ടതില്ലെന്നും ഉപദേശിച്ചുകൊണ്ടദ്ദേഹം കത്തവസാനിപ്പിച്ചു. ഇതിനുശേഷം നെഹ്റു രാജി പിൻവലിക്കാമെന്നു സമ്മതിച്ചു.

അഭിപ്രായഗതിയിലും വീക്ഷണകോടിയിലും മാത്രമല്ല വ്യക്തിപരമായ ബന്ധങ്ങളിൽപോലും വളരെ അകന്നു നിന്നിരുന്ന രണ്ടു ദേശീയ നേതാക്കന്മാരുടെ ഹൃദയങ്ങളിലാണു് സ്വാതന്ത്ര്യലബ്ധിക്കു

ശേഷം ഔദ്യോഗിക നിലകളിൽ ഇൻഡ്യയുടെ ഭാഗധേയങ്ങൾ ചെന്നുപതിച്ചതെന്ന കാര്യം ദീർഘമായി വിവരിച്ചു കഴിഞ്ഞിട്ടുള്ള മുൻസംഭവങ്ങളിൽനിന്നു് വായനക്കാർ ധരിക്കുമല്ലോ. ഇൻഡ്യയില്ലാതെ മറെറാരു രാഷ്ട്രത്തിലാണെങ്കിലും ഈ വിഭിന്നതകളുണ്ടാകാവുന്ന പ്രത്യാഘാതങ്ങൾ എന്തായിരുന്നേനെ എന്നു് സങ്കല്പിക്കാവുന്നതേയുള്ളൂ. മഹാത്മാഗാന്ധിയെപ്പോലുള്ള ഒരു മഹാപുരുഷന്റെ നേതൃത്വവും നിയന്ത്രണവും ആജ്ഞാബലവും അധികാരശക്തിയും കാൺഗ്രസ്സിനു പിന്നിലുണ്ടായിരുന്നില്ലെങ്കിൽ ഭവിഷ്യത്തുകളെന്തൊക്കെയാകുമായിരുന്നു എന്നുള്ളതും ആലോചനാർഹമാണു്. സർവോപരി സംസ്കാരസമ്പന്നരും സഹിഷ്ണുതാബോധമുള്ളവരും വ്യക്തി ചിന്തകൾ നിശ്ശേഷം ബലികഴിച്ചു് രാജ്യതാല്പര്യങ്ങൾക്കു് മുൻഗണന നൽകുവാൻ സന്നദ്ധരും ആയ നേതാക്കന്മാരും, സത്യം, നീതി, സ്നേഹം അക്രമരാഹിത്യം തുടങ്ങിയ മഹനീയവും മാനുഷികവുമായ മൂല്യങ്ങൾക്കു പ്രാധാന്യം കല്പിച്ചിരുന്ന ഒരു സംഘടനയും ഇൻഡ്യയ്ക്കുണ്ടായിരുന്നില്ലെങ്കിൽ നാം പിടിച്ചെടുത്ത സ്വാതന്ത്ര്യവും സ്ഥാപിച്ച ജനാധിപത്യവും ഏതൊരു വഴിക്കു തിരിയുമായിരുന്നു എന്നുള്ളതിലേയ്ക്കു് ദക്ഷിണഏഷ്യയിൽ നൂതനമായി സ്വാതന്ത്ര്യം നേടിയ ചില രാഷ്ട്രങ്ങളിൽ അടിക്കടി പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന സംഭവവികാസങ്ങളും അരാജകത്വവും വേണ്ടത്ര സൂചനകൾ നൽകിയിട്ടുണ്ടു്. സ്നേഹനിർഭരവും സഹകരണാത്മകവും ആയ അന്തരീക്ഷമാണു് കഴിഞ്ഞ പത്തുവർഷങ്ങൾക്കിടയ്ക്കു് ഇൻഡ്യയിലെ ഭരണമണ്ഡലങ്ങളിൽ വീക്ഷിക്കുവാൻ എനിക്കു കഴിഞ്ഞിട്ടുള്ളതു്. സംഘട്ടനങ്ങൾക്കും അഭിപ്രായ ഭിന്നതകൾക്കും എല്ലാഭരണക്രമങ്ങളിലും മാർഗ്ഗങ്ങൾ തുറന്നുകിടക്കുന്നുണ്ടു്. അതു് ഇൻഡ്യയിലുമുണ്ടായിരുന്നിരിക്കണം. എന്നാൽ ഭരണകാര്യങ്ങളുടെ നാനാമുഖമായ വശങ്ങളിലൊന്നിലെങ്കിൽപോലും ഭരണാധികാരികൾ തമ്മിലുള്ള വൈരുദ്ധ്യം കേന്ദ്രഗവർമ്മെന്റിനെ അലങ്കോലപ്പെടുത്തിയിട്ടില്ല.

---

## അദ്ധ്യായം മുപ്പത്തൊന്നു്.

# രാഷ്ട്രപതി

ഭരണഘടന അംഗീകരിച്ചതിനുശേഷം 1952-ൽ നടന്ന ആദ്യത്തെ തിരഞ്ഞെടുപ്പിൽ കാൺഗ്രസ്സ് പാർട്ടി ഭൂരിപക്ഷത്തോടെ കേന്ദ്രത്തിലും മിക്ക സംസ്ഥാനങ്ങളിലും അധികാരത്തിൽ വന്നു. ഇൻഡ്യൻ യൂണിയന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട

ണല്ലോ. ആരായാലെന്നുള്ള പ്രശ്നം അന്നത്ര പ്രാധാന്യമുള്ള ഒരു വിവാദവിഷയമായിരുന്നില്ല. എങ്കിലും ഗോപാലസ്വാമി അയ്യങ്കാർ ഭരണഘടനാസമിതിയുടെ പ്രസിഡണ്ടായി തിരഞ്ഞെടുക്കണമെന്ന് ഒരഭിപ്രായം ചില കേന്ദ്രങ്ങളിൽനിന്ന് മുൻപൊരിക്കലുണ്ടായതുപോലെ മൗണ്ട്ബാറ്റൺപ്രഭുവിന്റെ രാജിക്കുശേഷം ഗവർണർ ജനറൽപദം വഹിച്ചിരുന്ന സി. രാജഗോപാലാചാരിയെ ആദ്യത്തെ ഇൻഡ്യൻ രാഷ്ട്രപതിയായി തിരഞ്ഞെടുക്കണമെന്ന് ഒരു വിഭാഗം പാർലമെന്റംഗങ്ങളുടെ ഇടയിൽ മറ്റൊരഭിപ്രായമുണ്ടാകാതിരുന്നില്ല. വ്യക്തിപരമായ പരിഗണനകളോ വിഭാഗീയ ചിന്തകളോ അല്ല രാഷ്ട്രീയമായ ദീർഘവീക്ഷണവും സദുദ്ദേശവുമാണ് ഈ അഭിപ്രായപ്രകടനത്തിന് വഴിതെളിച്ചതെന്ന കാര്യം നിർവിവാദമാണ്. എന്തായാലും പാർലമെന്റിലെ ഭൂരിപക്ഷം അംഗങ്ങൾക്കും കോൺഗ്രസ്സിലെ ഉന്നതന്മാരായ ചില നേതാക്കന്മാർക്കും ഈ ആശയം സ്വീകാര്യമായിരുന്നില്ലെന്ന മാത്രമല്ല അവർ രാജേന്ദ്രപ്രസാദിനെ തന്നെ പ്രസിഡണ്ടായി തിരഞ്ഞെടുക്കണമെന്ന് നിർബന്ധപൂർവം വാദിക്കയും ചെയ്തു. രാജഗോപാലാചാരിയുടെ സ്ഥാനാർത്ഥിത്വം തൻമൂലം ഒഴിവാക്കുകയും കോൺഗ്രസ്സ് പാർട്ടി രാജേന്ദ്രപ്രസാദിനെ ആ സ്ഥാനത്തേക്കു നിർദ്ദേശിക്കയും ചെയ്തു.

പ്രസിഡണ്ട് തിരഞ്ഞെടുപ്പ് ഐകകണ്ഠ്യേന ആയിരിക്കുമെന്ന പ്രതീക്ഷകൾ ഫലപ്രദമായില്ല. രാജേന്ദ്രപ്രസാദിന്റെ ഉറ്റമിത്രവും ഒരു കാലത്തദ്ദേഹത്തിന്റെ സഹപ്രവർത്തകനുമായിരുന്ന മി. കെ. ടി. ഷാ. മറ്റൊരു സ്ഥാനാർത്ഥിയായി നിർദ്ദേശപത്രിക സമർപ്പിച്ചു.

1957-ൽ അദ്ദേഹം വീണ്ടും ഒരിക്കൽകൂടി ഇൻഡ്യയുടെ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട കാര്യം ഇവിടെ സ്മരണീയമാണ്. ഈ രണ്ടാമത്തെ തിരഞ്ഞെടുപ്പിനെപ്പറ്റി ശ്രീ. നെഹ്റുവിന്റെ ജീവചരിത്രകർത്താവായ മൈക്കൽ ബ്രെച്ചർ അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളത് ഇവിടെ ഉദ്ധരിക്കുന്നത് അസംഗതമായിരിക്കയില്ലല്ലോ!

"1957-ൽ രാജേന്ദ്രപ്രസാദിന്റെ അനന്തരഗാമിയായി വൈസ് പ്രസിഡണ്ടായിരുന്ന ഡാക്ടർ രാധാകൃഷ്ണനെ സ്ഥാനാർത്ഥിയാക്കുവാനുദ്ദേശിക്കുന്ന കാര്യം ശ്രീ ജവഹർലാൽ നെഹ്റു അദ്ദേഹത്തെ മുൻകൂട്ടി അറിയിക്കയും തിരഞ്ഞെടുപ്പ് കേവലം ഔപചാരികമായ ഒരു ചടങ്ങു മാത്രമായിരിക്കുമെന്നുറപ്പുകൊടുക്കയും ചെയ്തിരുന്നു. എന്നാൽ കോൺഗ്രസ്സിലെ വലതുപക്ഷത്തിന്റെ അഭിപ്രായം അദ്ദേഹം കണക്കിലെടുത്തിരുന്നില്ല. പ്രായാധിക്യമുള്ളവർ രാഷ്ട്രീയ രംഗത്തുനിന്ന് പിന്മാറ

വാൻ സമയമായെന്നു് അദ്ദേഹം കാൺഗ്രസ്സ് പാർലിമെൻററി പാർട്ടിയിൽ പ്രസംഗിച്ചതു് പ്രസിഡൻറിനെ കൂടി ഉദ്ദേശിച്ചായിരുന്നുഎന്നു വ്യാഖ്യാനിക്കപ്പെട്ടിരുന്നു. പ്രസിഡൻറിൻെറ പേർ എടുത്തു പറഞ്ഞു് അദ്ദേഹം ഈ അഭിപ്രായംതന്നെ കാൺഗ്രസ്സ് പാർലിമെൻററിബോർഡിലുമാവർത്തിക്കയുണ്ടായി. അദ്ദേഹത്തിൻെറ സഹപ്രവർത്തകന്മാർ ഈ അഭിപ്രായത്തോടു തത്വത്തിൽ യോജിക്കയുണ്ടായി എങ്കിലും രാജേന്ദ്രപ്രസാദിനെ സംബന്ധിച്ചിടത്തോളം ഒരു പഴയ സഹപ്രവർത്തകനെന്ന നിലയിൽ അവസാനതീരുമാനമെടുക്കുവാനുള്ള അവകാശം അദ്ദേഹത്തിനു് വിട്ടുകൊടുക്കണമെന്നു് അഭിപ്രായപ്പെട്ടു. നെഹ്റു ഇതു സമ്മതിക്കയും അടുത്തദിവസം പ്രസിഡൻറിനെ കാണുവാൻ നിശ്ചയിക്കുകയും ചെയ്തു. എന്നാൽ അതിനു മുൻപുതന്നെ ക്യാബിനററിലെ രണ്ടംഗങ്ങൾ സംഭവവികാസങ്ങളെപ്പററി പ്രസിഡൻറിനു് മുന്നറിവു നൽകയും നെഹ്റുവിൻെറ നിർദ്ദേശത്തോടു് പലരും യോജിക്കയില്ലെന്നു് ഉറപ്പുകൊടുക്കയും ചെയ്തു. പ്രസാദിനെ വീണ്ടും തിരഞ്ഞെടുക്കുന്നതിലേക്കു് ഒരു പ്രക്ഷോഭണ പ്രസ്ഥാനവും അവർ ആരംഭിച്ചതായി ആരോപണങ്ങളുണ്ടായിരുന്നു. നെഹ്റു പ്രസാദിനെ കണ്ടപ്പോൾ മററു പലരുടെയും അഭിമതമനുസരിച്ചു് താൻ ഉദ്യോഗത്തിൽ തുടരുവാൻ ആഗ്രഹിക്കുന്നതായി അദ്ദേഹം മറുപടി പറഞ്ഞു. മി. നെഹ്റുവിനു് മറെറാന്നും ചെയ്യുവാൻ കഴിഞ്ഞില്ല. നടന്ന സംഭവങ്ങൾ വൈസ്പ്രസിഡൻറിനെ വല്ലാതെ അസ്വസ്ഥനാക്കി. ശ്രീ. നെഹ്റുവും ഇലക്ഷനിയിൽ അസ്വസ്ഥനായിത്തീരുകയും താൻ രാജിവയ്ക്കുവാൻ ഉദ്ദേശിക്കുന്നതായി വൈസ്പ്രസിഡൻറിനെ അറിയിക്കയും ചെയ്തു. വൈസ്പ്രസിഡൻറു് അദ്ദേഹത്തിൻെറ സ്ഥാനത്തു തുടരണമെന്നു് മറെറാരു കൂട്ടർ അദ്ദേഹത്തോടാവശ്യപ്പെട്ടു. എന്നാൽ വൈസ്പ്രസിഡൻറതിനു വിസമ്മതിക്കുകയും അദ്ദേഹത്തിൻെറ ഉദ്യോഗകാലാവധി അവസാനിച്ചിരുന്നതുകൊണ്ടു് ഡൽഹി വിടുവാനുള്ള ഒരുക്കങ്ങൾ കൂട്ടുകയും ചെയ്തു. മൌലാനാ ആസാദും പന്തും ഇടപെട്ടു് വീണ്ടും വൈസ്പ്രസിഡൻറു് പദത്തിനു് സ്ഥാനാർത്ഥി പത്രിക സമർപ്പിക്കുവാനദ്ദേഹത്തെ നിർബന്ധിച്ചു. തല്ക്കാലത്തേക്കു കൊടുങ്കാററു ശമിച്ചു."

ഇൻഡ്യൻ പ്രധാനമന്ത്രി ഉൾപ്പെടെ പ്രശസ്തരും പ്രാമാണികരുമായ ഒട്ടനവധി ആളുകൾ സമ്മേളിച്ചിരുന്ന ഒരു യോഗത്തിൽവച്ചു് 1960 നവംബർ മാസത്തിൽചെയ്ത ഒരു പ്രസംഗത്തിൽ രാജേന്ദ്രപ്രസാദ് ഇൻഡ്യൻ ഭരണഘടന പ്രസിഡൻറിനു നൽകിയിട്ടുള്ള അധികാരങ്ങളെ പരാമർശിച്ചുകൊണ്ടു് ആ അധികാരങ്ങൾ ബ്രിട്ടീഷ്‌രാജാവിൻെറ അധികാരങ്ങളോടു് എത്രമാത്രം സാദൃശ്യം വഹിക്കുന്നുണ്ടെന്നും ഇംഗ്ല

ണ്ടിലെ ഭരണപരമായ കീഴ്നടപ്പുകൾ ഇൻഡ്യയിലെ സ്ഥിതിഗതികൾക്കു് എത്രമാത്രം അനുരൂപമാണെന്നു് ശാസ്ത്രീയമായി പരിശോധിക്കുവാൻ ഇൻഡ്യൻലാ ഇൻസ്റ്റിറ്റ്യൂട്ടിനോടാവശ്യപ്പെടുകയുണ്ടായി. പ്രസിഡൻറു് മന്ത്രിസഭയുടെ സഹായത്തോടും ഉപദേശമനുസരിച്ചും അധികാരങ്ങൾ പ്രയോഗിക്കണമെന്നുള്ള ഭരണഘടനയിലെ വ്യവസ്ഥ അങ്ങിനെ നൽകപ്പെടുന്ന ഉപദേശങ്ങൾ സ്വീകരിക്കുവാനും അവ അനുസരിച്ചു പ്രവർത്തിക്കുവാനും പ്രസിഡൻറിനെ ബാദ്ധ്യസ്ഥനാക്കുന്നുണ്ടോ എന്ന പരിനിർണ്ണയം ചെയ്യണമെന്നായിരുന്നു പ്രസിഡൻറിന്റെ ആഹ്വാനത്തിന്റെ അർത്ഥം.

ഈ പ്രസ്താവനകൾ ഒരു വലിയ വാദപ്രതിവാദത്തിനു കാരണമാക്കി. യാതൊരു പ്രത്യേക പ്രശ്നത്തെയും അടിസ്ഥാനമാക്കിയല്ല പ്രസംഗത്തിൽ ഇങ്ങിനെയൊരഭിപ്രായമുന്നയിച്ചതെന്നും യാതൊരു സംഭവവും അതിനാധാരമായുണ്ടായിട്ടില്ലെന്നും പ്രസിഡൻറു് വ്യക്തമാക്കിയെങ്കിലും വർത്തമാനപ്പത്രങ്ങൾ ഈ പ്രശ്നത്തെപ്പററി ഒരു വാദപ്രതിവാദമാരംഭിച്ചു. പോരെങ്കിൽ ഈ വിഷയത്തെപ്പററിയുള്ള പ്രധാനമന്ത്രിയുടെ മൌനം കൂടുതൽ ഊഹാപോഹങ്ങൾക്കും നിഗമനങ്ങൾക്കും വഴിതെളിച്ചു. ഭരണഘടനാപ്രസിഡൻറിനു് മന്ത്രിസഭയുടെ ഉപദേശങ്ങൾക്കു് വിധേയമായി പ്രവർത്തിക്കുവാനധികാരം നൽകിയിട്ടുണ്ടെന്നു ചിലരും നേരേമറിച്ചു് മററു ചിലരും ആദ്യത്തെ വാദം ശരിയാണെങ്കിൽ ഭരണഘടനതന്നെ ഭേദഗതിചെയ്തു് ആ അധികാരം എടുത്തുകളയണമെന്നു് മൂന്നാമതൊരു കൂട്ടരും വാദിച്ചു.

ഒൻപതു വർഷത്തോളം പ്രസിഡൻറുപദം വഹിച്ചതിനുശേഷം രാജേന്ദ്രപ്രസാദിനെപ്പോലെ അധികാരതൃഷ്ണയില്ലാത്ത ഒരു രാജ്യതന്ത്രജ്ഞൻ ഭരണഘടന തയ്യാറാക്കിയ സമിതിയുടെ അദ്ധ്യക്ഷനദ്ദേഹമായിരുന്നിട്ടുകൂടിയും ഇങ്ങിനെ ഒരു സന്ദേഹം പുറപ്പെടുവിച്ചതു് കേവലം വസ്തുനിഷ്ഠമായ ഒരഭിപ്രായ പ്രകടനം മാത്രമല്ലെന്നു് ചിലരെങ്കിലും സംശയിച്ചതിലാശ്ചര്യപ്പെടുവാനില്ല. പത്തു വർഷക്കാലം ഭരണത്തിനിടയ്ക്കു് തന്റെ വ്യക്തിപരമായ അഭിപ്രായങ്ങളെയും വിശ്വാസ പ്രമാണങ്ങളെയും ബലികഴിക്കേണ്ടിവന്ന സന്ദർഭങ്ങൾ അദ്ദേഹത്തിനുണ്ടായിട്ടുണ്ട്. പ്രധാനമന്ത്രി വ്യവസ്ഥാപിതമായ അദ്ദേഹത്തിന്റെ അധികാരങ്ങൾ പ്രസിഡൻറിനെ ബാധിച്ചുപോകുന്ന രീതിയിൽ എപ്പോഴെങ്കിലും പ്രയോഗിച്ചിട്ടുണ്ടോ? ഇങ്ങിനെ ഒന്നിലധികം പ്രശ്നങ്ങൾ ജനമദ്ധ്യത്തിൽ സ്വാഭാവികമായി ഉയർന്നുവന്നു. പ്രസിഡൻറു് തന്റെ അസന്നിഗ്ദ്ധമായ ഖണ്ഡനംകൊണ്ടു് ഈ നിഗമനങ്ങളെ മുളയിൽതന്നെ നുള്ളിക്കളയുകയുണ്ടായി എങ്കിലും അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ മാറ്റൊലികൾ പാർലമെൻറിൽപോലും മുഴങ്ങാതിരുന്നില്ല

എന്നാൽ വാസ്തവമെന്താണ്? ഇൻഡ്യൻ ഭരണഘടന പ്രസിഡൻറിന് ഉന്നതമായ പദവിയും പ്രൌഢിയും പ്രദാനം ചെയ്യുന്നുണ്ടെങ്കിലും അദ്ദേഹത്തിന്നു നൽകിയിട്ടുള്ള അധികാരങ്ങൾ ബ്രിട്ടീഷ് രാജാവിനുള്ള അധികാരങ്ങളിൽ മട്ടം കവിഞ്ഞതല്ല. ഇൻഡ്യൻ പ്രസിഡൻറ് അലങ്കാരവസ്തു മാത്രമാണെന്നുള്ള ചിലരുടെ നിഗമനം ശരിയല്ലെങ്കിലും മന്ത്രിസഭയുടെ ഉപദേശമനുസരിച്ചല്ലാതെ അധികാരങ്ങൾ പ്രയോഗിക്കുവാനദ്ദേഹത്തിനവകാശമില്ലെന്നുള്ള വാദം നിരാക്ഷേപമാണ്. "മന്ത്രിസഭയ്ക്കു് പാർലിമെൻറിനോടുത്തരവാദിത്വമുണ്ട്. മന്ത്രിസഭ പ്രസിഡൻറിനെ ഉപദേശിക്കുന്നു. ആ ഉപദേശമനുസരിച്ചു് പ്രവർത്തിക്കുവാനദ്ദേഹം ബാദ്ധ്യസ്ഥനാണ്. മന്ത്രിമാരുടെ ഉപദേശം സ്വീകരിക്കുവാൻ പ്രസിഡൻറിനെ ബാദ്ധ്യസ്ഥനാക്കുന്ന പ്രത്യേക വകുപ്പുകളൊന്നും തന്നെ ഭരണഘടനയിലില്ലെങ്കിലും ഇംഗ്ലണ്ടിലെ രാജാവു് മന്ത്രിസഭയുടെ ഉപദേശമനുസരിച്ചുമാത്രം പ്രവർത്തിക്കുന്ന കീഴ്‌നടപ്പ് ഇൻഡ്യയിലും അനുകരിക്കപ്പെടുകയും പ്രസിഡൻറ്, ഭരണഘടനയിൽ രേഖപ്പെടുത്തിയിട്ടുള്ള വ്യവസ്ഥ അനുസരിച്ചല്ലെങ്കിലും ആദർശപ്രായമായ കീഴ്‌നടപ്പിനെ ആധാരമാക്കി എല്ലാവിഷയങ്ങളിലും ഒരു വ്യവസ്ഥാപിത ഭരണാധികാരിയായിത്തീരുകയും ചെയ്യും."

ഈ വാചകങ്ങളോടുകൂടിയാണ് കാൺസ്റ്റിറ്റ്യുവൻറ് അസംബ്ലിയുടെ പ്രസിഡൻറായിരുന്ന രാജേന്ദ്രപ്രസാദ് ആ സമിതിയിൽ ചെയ്ത ഉപസംഹാര പ്രസംഗത്തിൽ പ്രസിഡൻറിൻെറ അധികാരങ്ങളെ സംക്ഷിപ്തമായി നിർവചിച്ചതു്. അതുപോലെതന്നെ കാൺസ്റ്റിറ്റ്യൂഷൻ കമ്മിററിയുടെ റിപ്പോർട്ടിൽ ഇങ്ങിനെ പറയുന്നു. "പ്രസിഡന്റ് എക്സിക്യൂട്ടിവിൻെറ തലവനായിരിക്കുമെങ്കിലും അദ്ദേഹത്തിന് ഭരണകാര്യങ്ങളെപ്പററി ഉപദേശങ്ങൾ നൽകുന്നതു് മന്ത്രിമാരായിരിക്കണം. ഭരണഘടന അദ്ദേഹത്തിന്നു നൽകിയിട്ടുള്ള അധികാരങ്ങൾ പ്രയോഗിക്കുമ്പോൾ എല്ലാം ആ ഉപദേശങ്ങൾ സ്വീകരിക്കുവാൻ അദ്ദേഹം സന്നദ്ധനായിരിക്കേണ്ടതാണ്. പ്രസിഡൻറ് മന്ത്രിമാരുടെ ഉപദേശാനുസരിച്ചു് പ്രവർത്തിക്കണമെന്നൊരു വ്യവസ്ഥ ഭരണഘടനയുടെ കരടു പകർപ്പിലുണ്ടായിരുന്നു എങ്കിലും അതു് അവസാന പകർപ്പിൽ എടുത്തുകളയുകയാണുണ്ടായതു്. എന്തെങ്കിലും ഒരു പ്രസിഡൻറ് പ്രധാനമന്ത്രിയുടെ ഉപദേശം നിരാകരിക്കയാണെങ്കിൽ ആ ഗവർമെൻറു രാജിവെച്ചു പുറത്തുപോകുമെന്നു തീർച്ചയാണ്. പാർലിമെൻറിൽ ഭൂരിപക്ഷ പിന്തുണയുള്ള മറെറാരു ഗവർമെൻറ് രൂപവൽക്കരിക്കുവാൻ സാദ്ധ്യമല്ലെങ്കിൽ പാർലമെൻറ് പിരിച്ചുവിട്ട് മറെറാരു തിരഞ്ഞെടുപ്പു നടത്തേണ്ടിവരും. ഇതു രാജ്യത്തു് കുഴപ്പവും കലാപവുമുണ്ടാക്കുമെന്നു തീർച്ച

യാണ്. മറെറാരു തിരഞ്ഞെടുപ്പിൽ ആദ്യമന്ത്രിസഭതന്നെ തിരിച്ചു വരികയാണെങ്കിൽ അതു് പ്രസിഡൻറിലുള്ള ഒരു അവിശ്വാസമായി പരിഗണിക്കപ്പെടുന്നതാണ്. അതുകൊണ്ടു് പ്രത്യേക വ്യവസ്ഥകളൊന്നുംതന്നെയില്ലെങ്കിലും പ്രസിഡൻറിനു് മന്ത്രിസഭയുടെ ഉപദേശം നിരാകരിക്കുവാൻ സാധ്യമല്ല. പ്രസിഡൻറിന്റെ അധികാരങ്ങൾ പ്രത്യക്ഷമായി ഭരണഘടന പരിമിതിപ്പെടുത്തിയിട്ടില്ലാത്തതുകൊണ്ടു് മന്ത്രിമാരുടെ ഉപദേശം എപ്പോഴും സ്വീകരിക്കുവാൻ അദ്ദേഹം ബാധ്യസ്ഥനല്ലെന്നഭിപ്രായമുള്ള നിയമജ്ഞന്മാരുമില്ലാതില്ല. പക്ഷെ അതിന്റെ ഫലം കുഴപ്പങ്ങളും കലാപങ്ങളുമായിരിക്കുമെന്നവരും സമ്മതിക്കുന്നുണ്ടു്.

രാജേന്ദ്രപ്രസാദിന്റെ പത്തു വർഷത്തെ ഭരണകാലത്തു് അദ്ദേഹത്തിനു് മന്ത്രിസഭയോടുണ്ടായിരുന്ന ബന്ധം സൌഹാർദ്ദപരമായിരുന്നു എന്നു വിചാരിക്കുന്നതിൽ തെററില്ല. ഭരണഘടന അനുശാസിക്കുന്ന വ്യവസ്ഥകൾ മാത്രമല്ല ഇതിനു കാരണമെന്നുള്ളതും നിർവ്വിവാദമാണ്. സ്വാതന്ത്ര്യസമരകാലത്തു് സഹപ്രവർത്തകരെന്ന നിലയിൽ രാജ്യത്തിനുവേണ്ടി ഒന്നുചേർന്നു നിരവധി ക്ലേശങ്ങളും ത്യാഗങ്ങളും അനുഭവിച്ചിട്ടുള്ളവരാണ് സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇൻഡ്യയുടെ ഭരണഭാരമേറെറടുത്തതു്. പൂർവ്വബന്ധങ്ങളും സൌഹൃദവും ആത്മാർത്ഥതയും സേവനകാംക്ഷയും അധികാരലബ്ധിക്കുശേഷവും അവരുടെ മാനസികമായ ഐകമത്യത്തെ ശിഥിലപ്പെടുത്താതെ ഏകയോഗക്ഷേമരായി പ്രവർത്തിക്കുവാൻ അവർക്കു് പ്രേരണ നൽകിയതിൽ ആശ്ചര്യകരമായി ഒന്നും തന്നെയില്ലല്ലോ! സ്വാതന്ത്ര്യസമരകാലത്തു് പ്രത്യയശാസ്ത്രപരമായ കാര്യങ്ങളിൽ ശ്രീ. നെഹ്റുവും യാഥാസ്ഥിതിക വിഭാഗവും തമ്മിലുണ്ടായിരുന്ന വിഭിന്നതകൾ ഭരണഭാരമേറെറടുക്കുമ്പോൾ അനുഭവപ്പെട്ട ഉററുനോക്കുന്ന യാഥാർത്ഥ്യങ്ങളുടെയും ഭരണപരമായ പ്രായോഗികതകളുടെയും മുൻപിൽ നിഷ്പ്രഭങ്ങളായിത്തീർന്നതിലും അത്ഭുതപ്പെടുവാനൊന്നുമില്ല. പ്രത്യയശാസ്ത്രങ്ങളല്ല കൺമുൻപിലുള്ള യാഥാർത്ഥ്യങ്ങളാണ് ഭരണാധികാരികൾക്കു് പ്രായോഗികബുദ്ധി നൽകിയതു്. എന്തായാലും അന്നുവരെ എന്തൊക്കെ വിഭിന്നതകളുണ്ടായിരുന്നു എങ്കിലും ഇത്രയും ശാന്തവും സൌഹാർദ്ദപരവും സമാധാനപൂർണ്ണവുമായ അന്തരീക്ഷത്തിലാണ് യൂണിയൻ ഗവർമെൻറു പ്രവർത്തിച്ചതെന്നുള്ളതുതന്നെ ഈ രാഷ്ട്രീയ നായകന്മാരുടെ മഹത്വത്തിനും ദേശാഭിമാനത്തിനും രാജ്യക്ഷേമകാംക്ഷയ്ക്കും മതിയായ തെളിവുകളായി പരിഗണിക്കുന്നതിൽ തെററില്ല.

രാജേന്ദ്രപ്രസാദ് ഒരു വ്യവസ്ഥാപിത ഭരണത്തലവനെന്ന നിലയിൽ ഇൻഡ്യയ്ക്കകത്തും പുറത്തും സുസമ്മതനായിരുന്നു. ഇൻഡ്യയുടെ ഭാവിയെപ്പററി പ്രത്യാശാപരമായി ചിന്തിക്കുവാൻപോലും കഴിയാത്ത

ഒരു കാലഘട്ടത്തിൽ നാലു ശതവത്സരങ്ങളിലധികം സഹപ്രവർത്തക രെന്ന നിലയിൽ സാമ്രാജ്യശക്തിയോടു മല്ലടിച്ചു് വ്യക്തിപരമായ എല്ലാ ഉന്നമകാംക്ഷയും ജീവിതസുഖാനുഭോഗങ്ങളും നിശ്ശേഷം ത്യജിച്ചു് ജയിലിനകത്തും പുറത്തും ഭീകരമായ മർദ്ദനങ്ങളുടെ മദ്ധ്യത്തിലും ഒന്നിച്ചു കഴിച്ചുകൂട്ടിയ പക്വമതികളും സംസ്കാരസമ്പന്നരും ദേശാഭിമാനികളുമായ നായകന്മാർ അധികാരമത്സരത്തിന്റെ ചുഴികളിൽപെട്ടു് രാജ്യതാല്പര്യങ്ങളെ വിസ്മരിക്കുമെന്നു വിചാരിക്കുവാൻ യാതൊരു കാരണങ്ങളുമില്ല.

രാജേന്ദ്രപ്രസാദിന്റെ ഭരണകാലത്തു് ഇൻഡ്യ പുരോഗതിയെ ലാക്കാക്കി വളരെയധികമുന്നോട്ടു നീങ്ങിയിട്ടുണ്ടു്. ശ്രീ. നെഹ്റുവിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭകളുടെ നേട്ടങ്ങൾ വൈവിധ്യംകൊണ്ടും വിപുലവ്യാപകത്വംകൊണ്ടും സർവ്വാപരിപരിവർത്തനാത്മകത്വംകൊണ്ടും അവിസ്മരണീയങ്ങളാണു്. ഇൻഡ്യയെപ്പോലെ പഴയ ചട്ടങ്ങളിലും പൌരാണികമായ ആചാരങ്ങളിലും നിന്നു് അതിശീഘ്രതയിൽ വ്യതിചലിക്കുവാൻ മടിക്കുന്ന യാഥാസ്ഥിതികമായ ഒരു ജനസമൂഹം അധിവസിക്കുന്ന രാജ്യത്തു് സാമൂഹിക വിഷയങ്ങളെ സംബന്ധിച്ചിടത്തോളം മൌലികമായ ഭേദഗതികളും പരിഷ്കാരങ്ങളും ഉടനടി ഉണ്ടാക്കുകയെന്നുള്ളതു് ഒട്ടുംതന്നെ സുഗമമായ ഒരു കാര്യമല്ല. ഹിന്ദുമതത്തെപ്പോലെ ഇത്ര വളരെ ദുരാചാരങ്ങളെയും യഥാസ്ഥിതിക സമ്പ്രദായങ്ങളെയും മുറുകെപ്പിടിക്കുന്ന മറ്റൊരു മതം വേറെയുണ്ടോ എന്നു സംശയമാണു്. എല്ലാ പരിവർത്തനങ്ങൾക്കുമെതിരായി നിലകൊള്ളുന്ന ഈ യാഥാസ്ഥിതികവിഭാഗം പുരോഗതിയുടെ മുൻപിൽ കോട്ടകെട്ടി കാവൽ കിടക്കുന്നു. ഇതറിഞ്ഞുകൊണ്ടുതന്നെയാണു് ബ്രിട്ടീഷ് ഭരണകർത്താക്കൾ, ഹിന്ദുസമുദായത്തെ ദുരാചാരങ്ങളും കീഴ്നടപ്പുകളുംകൊണ്ടു വരിഞ്ഞുകെട്ടി ശ്വാസം മുട്ടിച്ചിരുന്ന ഹിന്ദുനിയമങ്ങളെ സ്പർശിക്കുവാൻ മടിച്ചതു്. പുരോഗമനവാദികളുടെ പ്രചരണങ്ങളുടെയും പ്രധാനമന്ത്രിയുടെ പ്രേരണയുടെയും ഫലമായി കാലാനുകൂലമായ ഭേദഗതികളോടുകൂടി ഒരു ഹിന്ദുകോഡ്ബിൽ ഭരണഘടന നടപ്പിലാക്കപ്പെടുന്നതിനു മുൻപുതന്നെ അന്നത്തെ പാർലിമെന്റിൽ അവതരിപ്പിക്കപ്പെട്ടു. ഹിന്ദുസമുദായത്തിലെ യാഥാസ്ഥിതികന്മാർ ഈ നിയമത്തെ സംഘടിതമായി എതിർക്കുവാൻ തുടങ്ങി. ബിൽ പാർലമെന്റിലവതരിപ്പിച്ചു് വാദപ്രതിവാദം നടത്തിക്കൊണ്ടിരിക്കുമ്പോൾ അതിനെതിരെ പ്രകടമായ പ്രക്ഷോഭണവും എതിർപ്പും നെഹ്റുവിനെപ്പോലും ചഞ്ചലിപ്പിക്കാതിരുന്നില്ല. ബില്ലിനെ എതിർക്കുന്നവർക്കു് ഒരു മതഭക്തനും തികഞ്ഞ യാഥാസ്ഥിതികനുമായ പ്രസിഡന്റിന്റെ ആനുകൂല്യം ലഭിക്കുമെന്നവർ പ്രതീക്ഷിക്കു

മായിരുന്നില്ല. ഒരു മിതവാദിയും ശാന്തനും പ്രക്ഷോഭണ വിമുഖനുമായിരുന്ന രാജേന്ദ്രപ്രസാദ് ഇടപെട്ടുകൊണ്ട് ഹിന്ദുകോഡ്ബിൽ വീണ്ടും തിരഞ്ഞെടുപ്പുകഴിഞ്ഞുവരുന്ന പാർലിമെൻറു സമ്മേളനത്തിലേക്കു മാററിവയ്ക്കപ്പെടുകയുണ്ടായി എന്നും അന്നു കേട്ടിരുന്നു.

ഒരു നിയമജ്ഞനെന്ന നിലയിൽ നിഷ്പക്ഷ മനോഭാവത്തോടുകൂടിയാണദ്ദേഹം ഈ പ്രശ്നത്തെ സമീപിച്ചത്. ഈ ബില്ലിനെപ്പററി അദ്ദേഹത്തിൻെറ വ്യക്തിപരമായ അഭിപ്രായം എന്തായിരുന്നു എന്നു പറയുക സാധ്യമല്ല. എന്നാൽ അദ്ദേഹത്തിന്റെ വാദമുഖം അപ്രതിരോധ്യമായിരുന്നു. 1946 ലെ പാർലിമെൻറ് പ്രായപൂർത്തിവോട്ടവകാശത്തിന്മേൽ തിരഞ്ഞെടുക്കപ്പെട്ട ഒന്നായിരുന്നില്ല. സംസ്ഥാന നിയമസഭകൾ പരോക്ഷമായ തിരഞ്ഞെടുപ്പു നടത്തിയാണ്. കാൺസ്റ്റിറ്റ്യുവൻറ്സംബ്ളി സംഘടിപ്പിച്ചത്. ഹിന്ദുസമുദായത്തെ ആപാദചൂഡം ബാധിക്കുന്നതും വിപ്ലവകരമായ ഫലങ്ങളെ ചെയ്യുന്നതും ആയ ഒരു നിയമം ജനങ്ങൾ നേരിട്ടു തിരഞ്ഞെടുക്കുന്ന ഒരു പാർലമെൻറല്ലാതെ ഭേദഗതി ചെയ്യുന്നതും മൌലികമായ വ്യതിയാനങ്ങൾ വരുത്തുന്നതും ജനാധിപത്യവിരുദ്ധമായിരിക്കുമെന്നുള്ള വാദം അങ്ങിനെ വിഗണിക്കാവുന്ന ഒന്നായിരുന്നില്ല. ഈ വാദഗതിയുടെ വെളിച്ചത്തിൽ പ്രധാനമന്ത്രി ബില്ലിൻെറ പുരോഗതി താമസിപ്പിക്കുവാൻ വിസമ്മതിച്ചു. ഹിന്ദുകോഡ്ബിൽ നിയമമായിക്കാണുന്നതിന് മറെറാരു നാലുവർഷം മി. നെഹ്റുവിന് കാത്തിരിക്കേണ്ടിവന്നു. കാൺഗ്രസ്സ് പാർട്ടി അംഗങ്ങളിൽ ഒരു നല്ല ഭാഗം ഇങ്ങിനെ ഒരു പരിവർത്തനത്തിന് തയ്യാറായിരുന്നില്ല എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ!

രാജേന്ദ്രപ്രസാദ് ഈ ബില്ലിൻെറ പുരോഗതി നിയന്ത്രിച്ചിട്ടുണ്ടെങ്കിൽ അതദ്ദേഹത്തിൻെറ മതവിശ്വാസങ്ങൾക്കും പ്രാചീന പാരമ്പര്യങ്ങൾക്കും വിരുദ്ധമായതുകൊണ്ടായിരിക്കാമെന്നുറപ്പിച്ചു പറയുക സാധ്യമല്ല. എങ്കിലും നെഹ്റുവിൻെറ ശീഘ്രഗതി നിയന്ത്രിക്കുവാനദ്ദേഹത്തിനു കഴിഞ്ഞു. 1952 ലെ തിരഞ്ഞെടുപ്പിനുശേഷം ആദ്യനിയമം വേണ്ടത്ര ഭേദഗതികളോടുകൂടിയും എന്നാൽ മൌലികമായ കാര്യങ്ങളിൽ യാതൊരു വ്യത്യാസങ്ങൾ കൂടാതെയും മുൻ വാഗ്ദാനമനുസരിച്ച് പാർലിമെൻറിൽ ഹാജരാക്കി നിയമസംഹിതയിൽ ചേർക്കുവാൻ നെഹ്റുവിനു കഴിഞ്ഞു. എങ്കിലും ബിൽ നിയമമാകുന്നതിനു മുമ്പ് യാഥാസ്ഥിതികരുടെ പ്രതിഷേധവും എതിർപ്പും ശമിപ്പിക്കുവാൻവേണ്ടി പല സൌജന്യങ്ങളും ബില്ലിലനുവദിക്കേണ്ടി വന്നു.

പ്രധാനമന്ത്രിയും പ്രസിഡൻറും തമ്മിലുണ്ടായിരുന്ന വ്യക്തിപരമായ ബന്ധം ഉലയാ സൌഹാർദ്ദപരമായിരുന്നു എന്ന കാര്യം തിക

ളും നിർവിവാദമാണ്. എന്നാൽ നയപ്രധാനവും ഭരണപരവുമായ കാര്യങ്ങളിൽ ഇവർതമ്മിൽ അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നോ എന്നു നിശ്ചയിക്കുവാനുള്ള രേഖകളൊന്നുംതന്നെയില്ല. അങ്ങിനെയുള്ള ഔദ്യോഗികരേഖകൾ പരസ്യമാക്കുവാൻ സമയമായിട്ടുമില്ല. ആ പ്രമാണങ്ങൾ ഒരു പക്ഷേ എത്രയോ കാലങ്ങൾക്കുശേഷം ചരിത്രരേഖകളായിട്ടെങ്കിലും പ്രത്യക്ഷപ്പെടാതെ ഗത്യന്തരമില്ല. ആ കാലഘട്ടംവരെ അധികൃതമായ രേഖകൾക്കുവേണ്ടി കാത്തിരിക്കയല്ലാതെ അതിനുമുൻപ് ഊഹാപോഹങ്ങളും നിഗമനങ്ങളും പ്രസിദ്ധപ്പെടുത്തുന്നതും അർദ്ധസത്യങ്ങൾ വെളിപ്പെടുത്തുന്നതും അവിഹിതമായിരിക്കുമല്ലോ!

പ്രസിഡൻറ് രാജേന്ദ്രപ്രസാദ് ഒരു മതഭക്തനും തികഞ്ഞ യാഥാസ്ഥിതികനുമാണ്. സോഷ്യലിസത്തോട് പഴയ നേതൃത്വത്തിനുണ്ടായിരുന്ന എതിർപ്പും സുവിദിതമാണ്. ഇൻഡ്യയിലെ സ്ഥാപിതതാല്പര്യങ്ങൾ നെഹ്റു ഏർപ്പെടുത്തിയ പരിഷ്കാരങ്ങളിൽ കമ്മ്യൂണിസംവരെ ദർശിക്കുന്നുണ്ട്. കൂട്ടുകൃഷി തുടങ്ങിയ പദ്ധതികൾ കമ്മ്യൂണിസത്തിലേയ്ക്കുള്ള ഒരാദ്യപടിയാണെന്നു വിശ്വസിക്കുന്നവരും ഇൻഡ്യയിലില്ലാതില്ല. അതുകൊണ്ട് പരിവർത്തനാത്മകങ്ങളായ ഗവർമ്മെൻറിൻെറ പരിഷ്കാരങ്ങൾ പ്രസിഡൻറിലുണ്ടാക്കിയ പ്രത്യാഘാതങ്ങളെന്തായിരുന്നു എന്നു വിലയിരുത്തുവാൻ ഇന്നു സാദ്ധ്യമല്ല. ഗവർമ്മെൻറിൻെറ അഭിപ്രായങ്ങളല്ലാതെ വ്യക്തിപരമായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുവാൻ പ്രസിഡൻറിനധികാരമില്ല. പാർലിമെൻറിൽ പ്രസിഡൻറു ചെയ്യാറുള്ള വാർഷികപ്രസംഗങ്ങൾ മുതൽ ഭരണപരമായ നടപടികളുംമൗലികമായ നയങ്ങളും പരാമർശിക്കുന്ന പ്രസ്താവനകൾവരെ ഉള്ള എല്ലാ പ്രഖ്യാപനങ്ങളുടെയും ഉത്തരവാദിത്വം പ്രധാന മന്ത്രിയ്ക്കാണ്. അവ എഴുതുന്നതുപോലും മന്ത്രിസഭയുടെ കർത്തവ്യമാണ്. പ്രധാനമന്ത്രിയും പ്രസിഡൻറും തമ്മിലുള്ള എല്ലാ അഭിപ്രായവിനിമയങ്ങളും മന്ത്രിസഭ പ്രസിഡൻറിനു നൽകുന്ന ഉപദേശങ്ങളും ഔദ്യോഗിക രഹസ്യങ്ങളാണ്. അതുകൊണ്ട് കാലാന്തരത്തിൽ ഈ പ്രമാണങ്ങളും രേഖകളും പരസ്യമാകുന്നതുവരെ മന്ത്രിസഭയ്ക്കും പ്രസിഡൻറിനും തമ്മിൽ അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നെങ്കിൽ അവ പുറത്തറിയുക സാദ്ധ്യമല്ല. എങ്കിലും സ്വാഭിപ്രായങ്ങൾ കത്തുകളും ചർച്ചകളും സംഭാഷണങ്ങളുംവഴി പ്രധാനമന്ത്രിയെ അറിയിക്കാൻ അദ്ദേഹം ഒരിക്കലും മടിച്ചിട്ടില്ല. പോരെങ്കിൽ പ്രധാനമന്ത്രിയും പ്രസിഡൻറും തമ്മിലുണ്ടായിരുന്ന സൗഹാർദ്ദം മൗലികമായ വിഭിന്നതകളുള്ള പ്രശ്നങ്ങളുണ്ടായിട്ടുണ്ടെങ്കിൽപോലും ഒത്തുതീർപ്പിന്ന്, സഹകരണത്തിനും വഴി തെളിച്ചിരിക്കുമെന്നും തീർച്ചയാണ്. പ്രധാനമന്ത്രി ഒരു ഉല്പതിഷ്ണു

റിയെന്നതിനിടയിൽ സമരകാലത്തു് സാമൂഹ്യവും രാഷ്ട്രീയവും സാമ്പത്തികവുമായ പ്രശ്നങ്ങളെപ്പററി ഏറ്റ അതിർ കടന്ന അഭിപ്രായങ്ങളാണ് പ്രകടിപ്പിച്ചിട്ടുള്ളതെങ്കിലും സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം അദ്ദേഹത്തിലുണ്ടായിട്ടുള്ള മാററങ്ങളും പക്വതയും ഉത്തരവാദിത്വബോധവും അദ്ദേഹത്തെ ഒരു യാഥാസ്ഥിതികനാക്കിത്തീർത്തിട്ടുണ്ടെന്നു് അദ്ദേഹത്തിൻെറ വിമർശകർ പറയാറുണ്ടു്. "എൻെറ തിരോധാനത്തിനുശേഷം ജവഹർലാൽ എൻെറ ഭാഷ സംസാരിക്കു"മെന്നുള്ള ഗാന്ധിജിയുടെ പ്രവചനം ഇന്നു് ഇരട്ടി അന്വർത്ഥമായിത്തീർന്നിട്ടുണ്ടു്.

ഇതൊക്കെ ശരിയാണെങ്കിലും ചില പ്രകടന ലേഖനങ്ങളെപ്പററിയുള്ള വിരോധാഭിപ്രായങ്ങൾ പ്രസിഡൻറു് മൂലം പ്രധാനമന്ത്രിയെ അറിയിച്ചിട്ടുള്ളതായി ഒന്നിലധികം പത്രറിപ്പോർട്ടുകൾ പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. രഹസ്യങ്ങളുകളെപ്പററിയുള്ള ഈ പത്ര റിപ്പോർട്ടുകളുടെ അധികൃതസ്വഭാവത്തെപ്പററി യാതൊന്നും പറയുക സാധ്യമല്ല.

അഭിപ്രായഭിന്നതകളെപ്പററിയുള്ള ഈ റിപ്പോർട്ടുകളുടെ യാഥാർത്ഥ്യം എന്തുതന്നെയായിരുന്നാലും രാജേന്ദ്രപ്രസാദ് ഭരണഘടനയെ പ്രത്യക്ഷമായി ആദരിച്ചിരുന്ന ഒരു വ്യവസ്ഥാപിതഭരണാധികാരിയായിരുന്നു എന്ന നിരാക്ഷേപകരമായ വസ്തുത പന്ത്രണ്ടുവർഷത്തെ അദ്ദേഹത്തിന്റെ ഭരണം തെളിയിച്ചിട്ടുണ്ടു്. അധികാരദുർമ്മോഹമോ വ്യക്തിപരമായ ഉന്നതാകാംക്ഷയോ പ്രശസ്തിയ്ക്കും ജനസമ്മതിയ്ക്കുംവേണ്ടിയുള്ള വഴി തെററിയ പ്രവർത്തനങ്ങളോ സ്തുതിപാഠകന്മാരുടെ കീർത്തനങ്ങളോ ഉപജാപകന്മാരുടെ ഗൂഢാലോചനകളോ അദ്ദേഹത്തെ ഒരിക്കലും ആകർഷിച്ചിട്ടില്ല. പ്രസിഡൻറു് പദമേറെടുത്തതോടുകൂടി അദ്ദേഹം കാൺഗ്രസ്സ്പാർട്ടിയുമായുള്ള എല്ലാ ബന്ധങ്ങളുമുപേക്ഷിക്കയും എല്ലാ രാഷ്ട്രീയകക്ഷികൾക്കും ഒരുപോലെ സ്വീകാര്യനായ ഒരു നിഷ്പക്ഷ ഭരണാധികാരിയായി ഉയർന്നുനിൽക്കയും ചെയ്തു. ആ നില അദ്ദേഹം അവസാനഘട്ടംവരെ തുടരുകയും ചെയ്തു.

രാജേന്ദ്രപ്രസാദിൻെറ ജീവിതം ഒരു സാധാരണക്കാരൻേറതുപോലെ ലഘുവാണ്. മന്ത്രിപദമോ ഇൻഡ്യയുടെ പ്രസിഡൻറുപദവിയോ അദ്ദേഹത്തിൻെറ ജീവിതരീതിയിൽ യാതൊരു മാററവും വരുത്തിയില്ല. ഡൽഹിയിൽ ബർലാഹൌസിൽ താമസിച്ചിരുന്ന ഗാന്ധിജിയുടെ ജീവിതത്തിനു് പരിസരങ്ങളോടു യാതൊരു ബന്ധവുമില്ലാത്തവണ്ണം എത്ര ലഘുവായിരുന്നുവോ അതുപോലെ ലഘുതയുള്ളതായിരുന്നു രാഷ്ട്രപതിഭവനിലെ രാജേന്ദ്രപ്രസാദിൻെറ ജീവിതം. ലോകപ്രശസ്തനായ ഒരു ശില്പിയുടെ കലാവൈദഗ്ധ്യത്തിൻെറ പ്രതീകമായ ആ മന്ദിരം സാമ്രാജ്യശക്തിയുടെയും ഒരു പ്രതിരൂപമായിരുന്നു. 340 മുറികളും ഡർബാർഹാളും നൃത്തശാലയുമെന്നുവേണ്ട മനുഷ്യരാവശ്യമുള്ള സക

ളിക്കാവുന്ന എല്ലാ ആർഭാടങ്ങളും സുഖസൗകര്യങ്ങളും രാമണീയകതയുമുള്ള ആ മനോഹരമന്ദിരത്തിന്റെ രണ്ടു മുറികൾ മാത്രമാണു് സ്വന്തആവശ്യങ്ങൾക്കദ്ദേഹമുപയോഗിച്ചിരുന്നതു്. കുടുംബാംഗങ്ങൾക്കും മററുആശ്രിതർക്കുമായി രാഷ്ട്രപതി ഭവനിലെ വളരെ ചെറിയ ഒരു ഭാഗം മാത്രം ഒഴിച്ചിട്ടിട്ടു് ബാക്കി മുഴുവൻ ഗവർമ്മെൻറാവശ്യങ്ങൾക്കു് വിട്ടുകൊടുത്തു. ഏതാനും ഗവർമ്മെൻറാഫീസുകൾ ഈ മന്ദിരത്തിലുണ്ടു്. പ്രശസ്തരായ അതിഥികളുടെ സന്ദർശനകാലത്തു് അവരുടെ താമസസ്ഥലവും ഇതുതന്നെയാണു്. വൻപിച്ച സല്ക്കാരങ്ങളും സ്വീകരണങ്ങളും ഈ മന്ദിരത്തിൽ വച്ചുതന്നെ നടക്കുന്നു

രാജേന്ദ്രപ്രസാദ് ഒരു സസ്യഭുക്കാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആശ്ചര്യമായ ഒരു ദിനചര്യയും ജീവിതരീതിയുമാണദ്ദേഹത്തിനുണ്ടായിരുന്നതു്. ബീഹാറിലെ ഒരു സാധാരണക്കാരനെപ്പോലെ അദ്ദേഹം വസ്ത്രധാരണം ചെയ്യുന്നു. സഹാനുഭൂതിയും ജീവകാരുണ്യവും പ്രതിഫലിപ്പിക്കുന്ന ആമുഖവും നയനങ്ങളും ശാന്തതയുടെയും സംതൃപ്തിയുടെയും ഇരിപ്പിടങ്ങളാണു്. സാധാരണയിൽ കവിഞ്ഞ പൊക്കവും അതിനൊത്ത ശരീരപുഷ്ടിയുമദ്ദേഹത്തിനുണ്ടെങ്കിലും മനശ്ശക്തിയിലാണു് അദ്ദേഹം അതുല്യനായി ശോഭിക്കുന്നതു്. അദ്ദേഹം ഒരു നിത്യരോഗിയാണെങ്കിലും പ്രഥമദർശനത്തിൽ ആർക്കും അതു് മനസ്സിലാക്കുവാൻ കഴിയുകയില്ല. ശോണാർദ്രകവിൾ നിറവും ശ്മശ്രുബഹുലമായ മേൽമീശയും ഗാന്ധിത്തൊപ്പിയും സ്നേഹാർദ്രമായ ഭാവവും ആരെയും ആദ്യദർശനത്തിൽതന്നെ വശീകരിക്കുവാൻ ശക്തിയുള്ളവയാണു്. കുടുംബത്തലവൻ (Pater familias) എന്നൊരു സംജ്ഞ ലാററിൻ ഭാഷയിലുണ്ടു്. ഇൻഡ്യയുടെ കുടുംബത്തലവന്റെ സ്ഥാനവും ഒരു പിതാവിനോടു തോന്നാവുന്ന ആദരവുമാണു് അദ്ദേഹം പ്രാപിച്ചിട്ടുള്ളതു്. തികച്ചും മതഭക്തനും ഹൈന്ദവാചാരങ്ങളിലും കർമ്മങ്ങളിലും വിശ്വാസിയും ഇൻഡ്യയുടെ പ്രാചീനസംസ്കാരത്തിന്റെയും ലഘുജീവിതത്തിന്റെയും ഉയർന്ന ചിന്തകളുടെയും പ്രതീകവുമായിരുന്ന രാജേന്ദ്രപ്രസാദായിരുന്നു മഹാത്മാഗാന്ധിയോടു് ഏററവും കൂടുതൽ സാമീപ്യമുണ്ടായിരുന്ന രാഷ്ട്രീയപ്രവർത്തകനെന്നു് നിസ്സംശയം പറയാം.

പ്രസിഡണ്ടിനു് ഭരണഘടന അനുവദിച്ചിട്ടുള്ള ശമ്പളം പ്രതിമാസം 10,000 രൂപയാണു്. ഇതുകൂടാതെ 2500 രൂപാ വേറെ മററു ചിലവുകൾക്കു് അലവൻസുമുണ്ടു്. ഇതു കുറവുചെയ്യുവാൻ ഭരണഘടന തന്നെ ഭേദഗതി ചെയ്യേണ്ടിവരും. അതുകൊണ്ടു് അദ്ദേഹം പററുന്ന വരുമാനം നേർപകുതിയായി സ്വാഭിലാഷമനുസരിച്ചു് കുറവു ചെയ്തു. അതിനുശേഷം അദ്ദേഹത്തിനു ലഭിച്ചിരുന്ന പ്രതിമാസശമ്പളം 2800 രൂപ മാത്രമായിരുന്നു. ചിലവുകൾക്കനുവദിച്ചിട്ടുള്ള സംഖ്യയിൽ ഒരു പൈസയുമദ്ദേഹം വാങ്ങുന്ന പതിവുണ്ടായിരുന്നില്ല. 1960 ൽ വീണ്ടും അദ്ദേഹം മറെറാരു 300 രൂപകൂടി കുറവു ചെയ്തു് പ്രതിമാസശമ്പളം 2500 രൂപയായി പരിമിതപ്പെടുത്തി.

രാജേന്ദ്രപ്രസാദിന്റെ ജീവചരിത്രകാരനായ മി. പഞ്ചോബി രേഖപ്പെടുത്തിയിട്ടുള്ള മററൊരു വിവരണംകൂടി ഇവിടെ ഉദ്ധരിക്കട്ടെ.

"ഔദ്യോഗികമായ പ്രതാപത്തിന് യാതൊരു ഫലവും അദ്ദേഹത്തിലുണ്ടാക്കുവാൻ കഴിഞ്ഞിട്ടില്ല. ആർക്കും അദ്ദേഹത്തെ എപ്പോഴും ചെന്നുകാണാവുന്നതാണ്. ഇതു് ഒരു സൌജന്യപ്രകടനമായിട്ടല്ല അദ്ദേഹം പരിഗണിച്ചതു്. ഏററവും ഉന്നതന്മാരെക്കാണുന്ന വിനയത്തോടുകൂടിത്തന്നെയാണ് അദ്ദേഹം സാധാരണക്കാരെയും സ്വീകരിക്കുന്നതു്. ഒരിക്കൽ പ്രസിഡന്റെന്നനിലയിൽ ഔദ്യോഗികമായ ഒരു ഘോഷയാത്രയിൽ പങ്കെടുക്കുമ്പോൾ ജനക്കൂട്ടത്തിനിടയിൽനിന്ന് "രാജൻബാബു" എന്നുറക്കെ വിളിച്ച ഒരു കർഷകനെ അടുത്തുവിളിച്ച് കുശലപ്രശ്നം ചെയ്യുവാൻ ഏതാനും നിമിഷനേരത്തേയ്ക്കു് ഘോഷയാത്രതന്നെ അദ്ദേഹം നിശ്ചലമാക്കി. പുണ്യസ്ഥലങ്ങൾ സന്ദർശിക്കുമ്പോൾ സാധാരണക്കാരോടൊപ്പം അദ്ദേഹം നദിയിലിറങ്ങി സ്നാനം ചെയ്യുകയും അവരോടൊന്നിച്ച് തറയിലിരുന്ന് അവരുടെ ഭക്ഷണത്തിൽ പങ്കുകൊള്ളുകയും ചെയ്യുമായിരുന്നു.

രണ്ടാമതു് പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടതിനുശേഷം രാജേന്ദ്രപ്രസാദ് ആദ്യമായി 1960ൽ റഷ്യ സന്ദർശിച്ചു. പിന്നീടദ്ദേഹം തെക്കുകിഴക്കേ ഏഷ്യയിലുള്ള പല രാഷ്ട്രങ്ങളും സന്ദർശിക്കുകയുണ്ടായി. നീപ്പാൾ, ജപ്പാൻ, കംബോഡിയാ, വിയററ്നാം ലാവോസ് മലയാ, ഇൻഡോനേഷ്യ എന്നീ രാജ്യങ്ങളാണ് അദ്ദേഹം പ്രധാനമായി സന്ദർശിച്ചതു്. ഈ രാജ്യങ്ങൾക്ക് ഒരു കാലത്തു് ഇൻഡ്യയിലെ സംസ്കാരത്തോടും മതങ്ങളോടും ഉണ്ടായിരുന്ന സമ്പർക്കം അദ്ദേഹത്തെ തികച്ചും ആകൃഷ്ടനാക്കി. അദ്ദേഹം സന്ദർശിച്ച രാജ്യങ്ങളെല്ലാം അദ്ദേഹത്തെ ഒരു വമ്പിച്ച രാഷ്ട്രത്തിന്റെ തലവനെന്ന നിലയിൽ ഹാർദ്ദമായി സ്വീകരിച്ചാദരിക്കയുണ്ടായി. അദ്ദേഹത്തിന്റെ വ്യക്തിപരമായ മഹത്വത്തെ ഈ രാഷ്ട്രങ്ങളെല്ലാംതന്നെ പ്രശംസിക്കുകയും ആദരിക്കയും ഏതാനും സർവകലാശാലകൾ ഈ പണ്ഡിതസാർവഭൌമന് ഡാക്ടർ ബിരുദം നൽകി മാനിക്കയും ചെയ്തു. മഹാത്മാഗാന്ധിയുടെ സന്ദേശങ്ങൾ പ്രചരിപ്പിക്കുവാൻ രാജേന്ദ്രപ്രസാദ് ഈ സന്ദർശനം വിനിയോഗിച്ചു.

1961ൽ രാജേന്ദ്രപ്രസാദ് കഠിനമായ രോഗം ബാധിച്ച് ശയ്യാവലംബിയായിത്തീർന്നു. ഉൽകണ്ഠാജനകമായ പത്രറിപ്പോർട്ടുകളാണ് ആദ്യദിനങ്ങളിൽ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നതു്. അദ്ദേഹത്തിന്റെ ഹിതാനുസരണം ചികിത്സക്കായി അദ്ദേഹത്തെ രാഷ്ട്രപതിഭവനത്തിൽനിന്ന് ഒരു സ്വകാര്യനർസിംഗ് ഹോമിലേയ്ക്കു് മാററുകയുണ്ടായി. അദ്ദേഹത്തിനു പൂർണ്ണവിശ്വാസമുണ്ടായിരുന്ന ഒരു ഡാക്ടറുടെ വിദഗ്ദ്ധ ചികിത്സയിൽ ക്രമേണ സുഖം പ്രാപിച്ചു എങ്കിലും ഏതാനും മാസങ്ങളിലേയ്ക്കു് പ്രസിഡന്റിന്റെ ജോലികൾ നിർവഹിക്കുവാനദ്ദേഹം പ്രാപ്തനായില്ല. അതുകൊണ്ട് ഇടക്കാലത്തേയ്ക്കു് ഭരണഘടനയിലെ വ്യവസ്ഥയനുസരിച്ച് വൈസ്പ്രസിഡ

ൻറായിരുന്ന ഡാക്ടർ രാധാകൃഷ്ണൻ ആ ജോലികൾ നിർവഹിക്കുകയുണ്ടായി.

രോഗവിമുക്തനായശേഷം അദ്ദേഹം വീണ്ടും പ്രസിഡൻറുപദം ഏറെറടുക്കയും ഏതാനും കാലംകൂടി ആ നിലയിൽ തുടരുകയും ചെയ്തു. 1962ൽ അദ്ദേഹത്തിൻെറ ഉദ്യോഗകാലാവധി അവസാനിക്കുമ്പോൾ സംഭവബഹുലമായിരുന്ന ഒരു ജീവിതത്തിനുശേഷം തനിക്കു് അവകാശപ്പെട്ട വിശ്രമജീവിതത്തിലേക്കു് കടക്കുവാനുദ്ദേശിക്കുന്നതായി അദ്ദേഹം 1960ൽ തന്നെ പ്രഖ്യാപിക്കയുണ്ടായി. 1962 മെ മാസത്തിലദ്ദേഹം പ്രസിഡൻറുപദത്തിൽനിന്നു വിരമിച്ചു. ഇൻഡ്യാ ഗവർമ്മെൻറു് 1500രൂപ പ്രതിമാസം അദ്ദേഹത്തിനു പെൻഷ്യനനുവദിച്ചു. കൂടാതെ അദ്ദേഹത്തിനു് ഒരു സിക്രട്ടറിയേററു് നടത്തുവാൻ ഒരു പ്രത്യേക സംഖ്യയുമനുവദിച്ചിരുന്നു. ഗവർണർ ജനറൽപദത്തിൽനിന്നു വിരമിച്ച സി. രാജഗോപാലാചാരിക്കു് 1000രൂപ മാത്രമാണു് പെൻഷ്യനനുവദിച്ചിരുന്നതു്. സിക്രട്ടറിയേററു നടത്തുവാനുള്ള ചിലവുകൾ അനുവദിച്ചിരുന്നതുമില്ല. എന്നാൽ രാജേന്ദ്രപ്രസാദിൻെറ പെൻഷൻ തുക നിശ്ചയിച്ചതിനുശേഷം അദ്ദേഹത്തിനു നല്കിയ ആനുകൂല്യങ്ങളെല്ലാംതന്നെ ഇൻഡ്യാഗവർമ്മെൻറു് ശ്രീ രാജഗോപാലാചാരിക്കും അനുവദിക്കയുണ്ടായി.

---

## അദ്ധ്യായം മുപ്പത്തിരണ്ടു്.

ഉദ്യോഗത്തിൽനിന്നു് വിരമിച്ചതിനുശേഷം പാററ്നായിലെ സാധകത്തു് ആശ്രമത്തിൽ താമസിച്ചുകൊണ്ടു സർവോദയപ്രവർത്തനങ്ങളിൽമുഴുകുവാനാണു് അദ്ദേഹം നിശ്ചയിച്ചതു്. ഇക്കാലത്തുതന്നെ തൻെറ ജീവിതസ്മരണകൾ എഴുതി പൂർത്തിയാക്കുവാനും ഇൻഡ്യൻ ഭരണഘടനയെ വ്യാഖ്യാനിക്കുന്ന ഒരു ഗ്രന്ഥം രചിക്കുവാനും അദ്ദേഹത്തിനുദ്ദേശമുണ്ടായിരുന്നു. കൃത്യബഹുലമായ ഒരു പരിപാടിയാണു് അദ്ദേഹം ആ വാർദ്ധക്യദശയിലും നിർവഹിക്കുവാൻ തുനിഞ്ഞതു്. എങ്കിലും ഉദ്യോഗത്തിൽനിന്നു് വിരമിച്ചു് ഒരുവർഷത്തിനുള്ളിലദ്ദേഹം ചരമമടഞ്ഞു. ഇക്കാലത്തു് പല യോഗങ്ങളിലും അദ്ദേഹം സന്ധിക്കയും അനുദിനപ്രശ്നങ്ങളെപ്പററിയുള്ള അഭിപ്രായങ്ങൾ പ്രകടിപ്പിക്കയും ചെയ്തിരുന്നു.

ആരോഗ്യപരമായ കാരണങ്ങളാൽ അദ്ദേഹം കുടുംബസമേതം ഹൈദ്രബാദു് സന്ദർശിക്കയും ഏതാനുംകാലം അവിടെകഴിച്ചുകൂട്ടുകയും ചെയ്തു. പ്രകൃത്യാ ഒരു രോഗിണിയായിരുന്ന അദ്ദേഹത്തിൻെറ പത്നിക്കു ഹൈദ്രാബാദിൽവച്ചു് രോഗം വർദ്ധിക്കയും അല്പകാലത്തിനുള്ളിൽ ആ മഹതി ചരമമടയുകയും ചെയ്തു.

1963 ഫെബ്രുവരിമാസം 28-ാംതീയതി വൈകുന്നേരം രാജേന്ദ്രപ്രസാദ് പാററനാ യൂണിവേഴ്സിററിയുടെ കാൺവൊക്കേഷൻ

പ്രസംഗം ചെയ്യുന്നതാണെന്നു് നേരത്തെ പ്രഖ്യാപിക്കപ്പെട്ടിരുന്നു. എന്നാൽ അവിചാരിതമായുണ്ടായ ശാരീരാസ്വാസ്ഥ്യം നിമിത്തം യോഗത്തിൽ സന്നിഹിതനാകുവാനദ്ദേഹത്തിനു കഴിഞ്ഞില്ല. ബിഹാർ അസംബ്ലിയിലെ സ്പീക്കർ അദ്ദേഹത്തിന്റെ പ്രസംഗം വായിക്കയാണുണ്ടായതു്. അന്നു രാത്രി 10–15–നു് അദ്ദേഹം ചരമമടഞ്ഞ വാർത്ത പിറ്റേ ദിവസത്തെ പ്രഭാതപത്രങ്ങൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ അദ്ദേഹത്തിന്റെ രോഗവാർത്തയപ്പററി യാതൊന്നും അറിഞ്ഞിരുന്നില്ലാത്ത ജനങ്ങൾ സ്തംഭിതരായിത്തീർന്നുപോയി. ഇൻഡ്യ ശോകാകുലമായിത്തീർന്നു. അന്ത്യനിമിഷങ്ങളിൽ ചുറ്റുംകൂടിയിരുന്നവരോടു് രാമനാമം ജപിക്കുവാൻ ഉൽബോധിപ്പിച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നുവത്രെ അദ്ദേഹത്തിന്റെ ദേഹി ദേഹത്തെ വിട്ടുപിരിഞ്ഞതു്. ഘാതകന്റെ വെടിയുണ്ടകൾ മാറിൽവന്നു തറച്ചപ്പോൾ രാമനാമം ജപിച്ചുകൊണ്ടാണു് ഗാന്ധിജി ചരമമടഞ്ഞതു്. അവസാനനിമിഷങ്ങളിൽപോലും തന്റെ ഗുരുനാഥനെ അനുകരിക്കുവാൻ രാജേന്ദ്രപ്രസാദ് വിസ്മരിച്ചില്ല.

ഗംഗാനദീതീരത്തു് ബാൻസ്ഘാട്ടു് എന്ന സ്ഥലത്തു് അദ്ദേഹത്തിന്റെ ശവസംസ്കാരം നടക്കുമ്പോൾ രണ്ടു ലക്ഷം ജനങ്ങൾ അശ്രുകലുഷിതമായ നയനങ്ങളോടെ ആ കർമ്മങ്ങൾ വീക്ഷിച്ചുകൊണ്ടു നിന്നിരുന്നു. അദ്ദേഹത്തിന്റെ സീമന്തപുത്രൻ മൃത്യുഞ്ജയപ്രസാദാണു് അവസാനകർമ്മങ്ങൾ ചെയ്തതു്. പ്രസിഡന്റു് രാധാകൃഷ്ണൻ, ആഭ്യന്തരമന്ത്രി ലാൽബഹദൂർ ശാസ്ത്രി, ജയപ്രകാശ് നാരായണൻ, ബിഹാർ പ്രധാനമന്ത്രി ബിനോദാനന്ദജി തുടങ്ങിയവർ ആ സമയത്തു് അവിടെ സന്നിഹിതരായിരുന്നു. പ്രധാനമന്ത്രി ശ്രീ. ജവഹർലാൽനെഹ്റുവിനു് കൃത്യാന്തരങ്ങൾകൊണ്ടു് ഈ സന്ദർഭത്തിൽ അവിടെ സന്നിഹിതനാകാൻ കഴിഞ്ഞില്ല. അദ്ദേഹം അയച്ചിരുന്ന ഒരു പുഷ്പഹാരം ശവമഞ്ചത്തിലർപ്പിക്കയുണ്ടായി. സൈനിക ബഹുമതികളോടുകൂടിയാണു് സംസ്കാരകർമ്മം നടന്നതു്. ഇൻഡ്യൻ സൈന്യത്തിലെ എട്ടാനം ഭടന്മാരാണു് ശവമഞ്ചം വഹിച്ചതു്. ബിഹാർറജിമെന്റ് തോക്കുകൾ കീഴോട്ടു പിടിച്ചു് മൌനമാചരിച്ചുപചരിച്ചു. മൃത്യുഞ്ജയപ്രസാദ് ചന്ദനമുട്ടികൾകൊണ്ടു് നിർമ്മിച്ചു നെയ്യൊഴിച്ചു് സജ്ജമാക്കിയിരുന്ന പട്ടടയ്ക്കു തീകൊളുത്തുമ്പോൾ ബിഹാർറജിമെന്റിലെ പട്ടാളസംഘം മൂന്നുചുറ്റും വെടിവച്ചു് സൈനികമായ ഉപചാരംചെയ്തു. ചിതയിൽനിന്നു തീജ്വാലകൾ മുകളിലേയ്ക്കുയരുമ്പോൾ അമർത്തപ്പെട്ട ഖേദത്തിന്റെ വിങ്ങലുകൾ ചുറ്റുപാടും കേൾക്കാമായിരുന്നു.

മാർച്ചുമാസം 26 ാംതീയതി അദ്ദേഹത്തിന്റെ ചിതാഭസ്മം പാററ്നായിൽനിന്നു് ട്രെയിൻമാർഗ്ഗം ഡൽഹിയിൽ കൊണ്ടുവരികയും എല്ലാ ബഹുമതികളോടുംകൂടി യമുനാനദിയിലൊഴുക്കുകയും ചെയ്തു. ബഹുസഹസ്രം ജനങ്ങൾ നദീതീരത്തു സമ്മേളിച്ചു് പ്രാർത്ഥന നടത്തി.

ശുഭം.